# ബ്രഹ്മസൂത്രശങ്കരഭാഷ്യ

## ഭാഷാനുവാദം

### പുസ്തകം 2.

2, 3, 4 എന്ന പാദങ്ങൾ ഇതിലുള്ളതിനാൽ

1-ാം അദ്ധ്യായം പൂർണ്ണം.



സാഹിത്യകുശലൻ

പണ്ഡിററ് പി. ഗോപാലൻനായർ.




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ഹരിപ്പാട്,
19—2—1957.

**ഓം നമോ ഭഗവതേ വാസുദേവായ.**

---

വാത്സല്യപൂർവ്വം അയച്ച എഴുത്തും പുസ്തകവും കിട്ടി. വളരെ സന്തോഷിക്കുന്നു. പുസ്തകം ശ്രദ്ധാപൂർവ്വം വായിച്ചുനോക്കി, സംക്ഷിപ്തമായി, മനസ്സിൽ ഉദിച്ചതു് മേൽ പ്രകാശിപ്പിച്ചിട്ടുണ്ടു്

ആറു മാസത്തിനകം രണ്ടും, മൂന്നും അദ്ധ്യായങ്ങൾക്കുള്ള ഭാഷ്യം ഭഗവദനുഗ്രഹത്താലും അവിടുത്തെ ആശീർവ്വാദത്തോടും തർജ്ജമ ചെയ്യാൻ സാധിക്കുമെന്നു് വിശ്വസിക്കുന്നു

വിവരങ്ങൾക്കു് മറുവടി കാക്കുന്നു.

പ്രേമപ്രണാമപൂർവ്വം സ്വന്തം,
**പി. ശേഷാദ്രി**

---

# ശ്രീരാമകൃഷ്ണാശ്രമം

**വായനശാലാ**

പൂങ്കുന്നു്
തൃശ്ശൂർ,
11—11—57.

മഹാത്മൻ!

അവിടെനിന്നും അയച്ച രണ്ടു പുസ്തകങ്ങൾ (ബ്രഹ്മസൂത്രഭാഷ്യവിവർത്തനം മലയാളം) കിട്ടി. ഈ രീതിക്കു ഭാഷ്യം മുഴുവൻ മലയാളത്തിൽ വരാനും അതു് അദ്ധ്യയനം ചെയ്യാനുമുള്ള ഭാഗ്യം മലയാളികൾക്കുണ്ടാകട്ടെ അതിന്നുവേണ്ട ആയുരാരോഗ്യങ്ങളും അനുകൂലസാഹചര്യങ്ങളും നിങ്ങൾക്കുമുണ്ടാകട്ടെ എന്നു ഭഗവാനോടു പ്രാർത്ഥിക്കുന്നു.

എന്നു്, സാദരംസപ്രണാമം
**അക്ഷതാനന്ദസ്വാമി**
(ഒപ്പു്)

കൊല്ലങ്കോട്,
10—11—57

ശ്രീ.

ഓം

നമോ ഭഗവതേ വാസുദേവായ

# ആമുഖം

ബ്രഹ്മസൂത്രം 1-ാമത്തെ സമന്വയാദ്ധ്യായത്തിലെ 1-ാം പാദം പ്രകാശിതമായിട്ട് ഏകദേശം ഒരു വൎഷമായിട്ടുണ്ട്. സംഗതിവശാൽ ബാക്കി ഭാഗം പ്രസിദ്ധീകരിപ്പാൻ കാലാതിപാതം നേരിട്ടതിനെ വാചകമഹാശയന്മാർ സദയം ക്ഷമിക്കേണം എന്നപേക്ഷിക്കുന്നു.

രണ്ടാമത്തേതായ ഈ പുസ്തകത്തിൽ രണ്ടുമുതൽ നാല് പാദവും അടങ്ങിയിരിക്കയാൽ 1-ാം അദ്ധ്യായം സമ്പൂൎണ്ണം. രണ്ടുമുതൽ നാലുവരെയുള്ള "അവിരോധം" "സാധനം" "ഫലം" എന്ന മൂന്നദ്ധ്യായങ്ങളിലുള്ള 12 പാദങ്ങൾക്കും കൈരളീഭാഷയിൽ വിവൎത്തനം ഉണ്ടാവാൻ ജിജ്ഞാസുക്കൾ ചിലർ എന്നെ ഉത്സാഹിപ്പിക്കുന്നുണ്ട്. പക്ഷെ വാൎദ്ധക്യഗ്രസ്തനായ ഞാനിപ്പോൾ പ്രവൃത്തിയിൽനിന്നു തീരെ വിരമിക്കേണ്ടതാകയാൽ അതിന്നൊരുങ്ങുന്നില്ല. അതിന്നു പ്രാപ്തനും സുപ്രസിദ്ധവേദാന്തശാസ്ത്രാഭിജ്ഞനുമായ ഒരു മഹാനെ ഞാൻ ഉത്സാഹിപ്പിക്കുന്നുണ്ട്. അദ്ദേഹം പ്രവൃത്തി ആരംഭിച്ചുമിരിക്കുന്നു. ആ പരിശ്രമം സഫലമാകുമോ, ഏതുവിധം? എപ്പോൾ തെയ്യാറാകും എന്നൊന്നും ഇപ്പോൾ പ്രസ്താവിക്കാൻ ധൈൎയ്യമില്ല. സൎവ്വേശ്വരന്റെ കരുണാകടാക്ഷവും, സൂത്രകൎത്താവും ഭാഷ്യകാരനു

മായ രണ്ടാചാൎയ്യന്മാരുടെ പൂൎണ്ണാനുഗ്രഹവും ഉണ്ടാകുമെങ്കിൽ ഫലത്തിൽവരും. ആ സമയത്തിൽ വാചകമഹാശയന്മാരെ അറിയിച്ചുകൊള്ളാം എന്നുമാത്രമേ ഇപ്പോൾ പറയുന്നുള്ളൂ.

രണ്ടാമത്തെ ഈ പുസ്തകം അച്ചടിച്ച് ആകൎഷകമായ നിലയിൽ തെയ്യാറാക്കിത്തന്ന പാലക്കാട്ട് കോൺഗ്രസ്സ് പ്രസ്സ് പ്രവൎത്തകമഹാശയന്റേയും പ്രവൎത്തകന്മാരുടേയും പേരിൽ എനിക്കുള്ള കൃതജ്ഞതയെ രേഖപ്പെടുത്തുന്നു.

എന്റെ ഈ പരിശ്രമത്തിൽ പങ്കുകൊണ്ട് സഹായസഹകരണങ്ങളാൽ പ്രോത്സാഹിപ്പിച്ചും വരിസംഖ്യ ഉടനെ അയച്ചുതന്നും ഔദാൎയ്യത്തെ പ്രകാശിപ്പിച്ച മഹാശയന്മാരോടെല്ലാം പ്രത്യേകം പ്രത്യേകം നന്ദിപറയുന്നു.

ഭഗവൽപൂജ്യപാദശ്രീ ശങ്കരാചാൎയ്യസ്വാമികളുടെ അതിഗഹനമായ ഭാഷ്യത്തിന്റെ അന്തൎഭാഗത്തിൽ പ്രവേശിപ്പാൻ വാചസ്പതിമിശ്രാദി മഹാമഹാ പണ്ഡിതകേസരികൾക്കും സാദ്ധ്യമല്ലെന്നവർ മുക്തകണ്ഠം ഘോഷിച്ചിരിക്കെ എന്റെ പരിശ്രമത്തിൽ കാണാനിടയുള്ള ന്യൂനതകളെ മഹാത്മാക്കൾ സദയം ക്ഷമിച്ചനുഗ്രഹിക്കേണമെന്നു പ്രാൎത്ഥിച്ചുകൊള്ളുന്നു. ബ്രഹ്മസൂത്ര ഭാഷ്യഭാഷാനുവാദ പ്രഥമ പുസ്തകം കിട്ടിയ ഉടനെ സദയം സദഭിപ്രായം രേഖാമൂലം അറിവുതന്ന മഹാന്മാൎക്കെല്ലാം എന്റെ വിനീതപ്രണാമം സമൎപ്പിച്ചുകൊണ്ട് ഇതിനെ അവസാനിപ്പിക്കുന്നു.

സാഹിത്യകുശലൻ പണ്ഡിററ്

**പി. ഗോപാലൻ നായർ.**



ഹരിപ്പാട്,
28—8—57.

ഓം നമോ ഭഗവതേ വാസുദേവായ.

സനാതനധമ്മത്തിന്റെ പരമപ്രമാണം ശ്രുതി, പ്രത്യേകിച്ച് ശ്രുതി ശിരസ്സെന്ന് വിഖ്യാതമായ വേദത്തിലെ ഉപനിഷദ് ഭാഗം ആകുന്നു. ഉപനിഷത്തുകൾ അസംഖ്യം. അവയിൽ ഛാന്ദോഗ്യം, ബൃഹദാരണ്യകം മുതലായവ അതവിപുലം. അതുകൊണ്ട് ഉപനിഷത്തുകളിൽനിന്നും തത്വങ്ങൾ ശരിക്ക ഗ്രഹിക്കുവാൻ അത്യുത്തമാധികാരികൾക്ക മാത്രമേ സാധിക്കയുള്ളു. സ്ഥൂലദൃഷ്ടിക്ക് പരസ്പരം വിരുദ്ധമെന്ന തോന്നുന്ന പല വാക്യങ്ങളും ഉപനിഷത്തുകളിൽ കാണുന്നുമുണ്ട്.

അതിനാൽ ലോകാനുഗ്രഹത്തിന്നായി വേദങ്ങൾ സംഗ്രഹിച്ച വേദവ്യാസൻതന്നെ ഉപനിഷത്തുകളിലെ തത്വങ്ങൾ സൂത്രരൂപത്തിൽ രചിച്ചു. അതത്രേ ബ്രഹ്മസൂത്രം. ജിജ്ഞാസുക്കൾക്കുണ്ടാകുന്ന സംശയങ്ങൾ നിശ്ശേഷം നീക്കി ഉപനിഷദ് വാക്യങ്ങളെ യുക്തിയുക്തമായി ബ്രഹ്മസൂത്രത്തിൽ സമന്വയം ചെയ്തിരിക്കുന്നു. അതുകൊണ്ടാണ് പുരുഷോത്തമനും വേദപ്രചോദകനുമായ ശ്രീകൃഷ്ണപരമാത്മാവ് ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നത്.

"ഋഷിഭിർബഹുധാഗീതം, ഛന്ദോഭിവിവിധൈഃപൃഥക്
ബ്രഹ്മസൂത്രപദൈശ്ചൈവ ഹേതുമദ്ഭിവിനിശ്ചിതൈഃ;"

(ഋഷികളാൽ പല പ്രകാരത്തിൽ വിവിധവേദ മന്ത്രങ്ങളിൽ പ്രത്യേകം പ്രത്യേകം തത്വങ്ങൾ പറയപ്പെട്ടിരിക്കുന്നു. ബ്രഹ്മസൂത്രപദങ്ങളിലാകട്ടെ അവ കാര്യകാരണ സഹിതം സുനിശ്ചിതമായി നിർണ്ണയിച്ചിരിക്കുന്നു.)

ബ്രഹ്മം, ജീവാത്മാവ്, ജഗത്ത് മുതലായവയുടെ തത്വങ്ങളും മുക്തിമാർഗ്ഗത്തിന്ന് ആവശ്യമുള്ള സാധന മാർഗ്ഗവും, സാധനയുടെ ഫലവും ബ്രഹ്മസൂത്രത്തിൽ സമഗ്രമായി പ്രതിപാദിച്ചിട്ടുള്ളതി

നാൽ പ്രാമാണികമായ തത്വജ്ഞാനഗ്രന്ഥവും, പ്രായോഗികമായ സാധനതന്ത്രശാസ്ത്രവും ആയി ഭാരതത്തിലെ ആചാര്യന്മാരെല്ലാം അതിനെ സ്വീകരിച്ചിരിക്കുന്നു.

എന്നാൽ ബ്രഹ്മസൂത്രത്തിൻെറ രചനാരീതി സുതരാംസംക്ഷിപ്തവും സർവ്വതോ മുഖവും വ്യാപകവും ആകയാൽ അതിൻെറ സാരാർത്ഥം ഗ്രഹിക്കാൻ സുഗമമല്ല. സ്വയം നാരായണാവതാരമായ വ്യാസൻെറ മർമ്മം മനസ്സിലാക്കാൻ സാക്ഷാൽ പരമശിവനായ ശങ്കരാചാര്യർക്കു മാത്രമേ സാധിക്കയുള്ളൂ. അതുകൊണ്ട് ശാങ്കരഭാഷ്യം സൂക്ഷ്മചിന്തകന്മാരായ ഗുരുക്കന്മാരുടെ ഭക്തിശ്രദ്ധകൾക്ക് പാത്രമായിതീർന്നിരിക്കുന്നു. ശ്രീ ശങ്കരൻെറ പ്രിയ ശിഷ്യനായ പദ്മപാദരും സർവ്വതന്ത്ര സ്വതന്ത്രനും പണ്ഡിതസാർവ്വഭൗമനുമായ വാചസ്പതി മിശ്രനും ഒരുപോലെ തന്നെ ശാങ്കരഭാഷ്യത്തേപററി "പ്രസന്ന ഗംഭീരം" എന്നു പറഞ്ഞിരിക്കുന്നതു് പരമാർത്ഥം മാത്രമാണെന്നു് സഹൃദയന്മാരെല്ലാം സമ്മതിക്കുന്നുണ്ട് വ്യാസ ഭഗവാൻതന്നെ ശ്രീ ശങ്കരനുമായി ഭാഷ്യത്തെപ്പററി ചർച്ചചെയ്തുവെന്നും അവസാനത്തിൽ അത്യന്തം പ്രസാദിച്ചു് അനുമോദിച്ചുവെന്നുംഉള്ള ഐതിഹ്യവും സുപ്രസിദ്ധമാണ്.

കേരളത്തിൽ അവതരിച്ചു് നമ്മുടെ ജന്മഭൂമിയെ പവിത്രമാക്കിയ ശ്രീ ശങ്കരൻെറ ബ്രഹ്മസൂത്രഭാഷ്യം ഭാരതത്തിലെ എന്നുമാത്രമല്ല, ലോകത്തിലുള്ള പരിഷ്കൃതദേശങ്ങളിലെ എല്ലാ ഭാഷകളിലും തർജ്ജമചെയ്തു് പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നുവെങ്കിലും മലയാളഭാഷയിൽ ഇതുവരെ അങ്ങനെ ചെയ്യാതിരുന്നതു് അക്ഷന്തവ്യമായ ന്യൂനതതന്നെ. അതിനെ പരിഹരിക്കാൻ സർവ്വഥാ യോഗ്യനായ ഒരു മഹാത്മാവു് ഇപ്പോൾ പ്രയത്നിച്ചിരിക്കുന്നതു് ഏററവും അഭിനന്ദനീയമാകുന്നു. ശ്രീ മഹാഭാഗവതം ബ്രഹ്മസൂത്രത്തിൻെറ സുവിസ്തൃതമായ വ്യാഖ്യാനമാകുന്നുവെന്നു് പ്രേമമൂർത്തിയും രാധാകൃഷ്ണന്മാരുടെ അവതാരവുമായ ശ്രീ ചൈതന്യദേവൻ പറയുന്നു. അങ്ങനെ മഹിമയേറിയ ഭാഗവതം മുഴുവനും കേരളീയർക്കു് സുഗ്രാഹ്യമായിതീരത്ത

ക്കവണ്ണം സുലളിതവും, ഹൃദ്യവും, സാരസമ്പൂർണ്ണവും, മനോജ്ഞവുമായ വ്യാഖ്യാനം രചിച്ച ഭാഗവതോത്തമൻതന്നെ ബ്രഹ്മസൂത്രങ്ങളും സുഗമമാക്കാൻ ശ്രമിച്ചിരിക്കുന്നതു് നിതരാം സമുചിതമാണെന്നു് പ്രത്യേകം പറയേണ്ടതില്ല. ബ്രഹ്മസൂത്രഭാഷ്യം തർജ്ജമചെയ്യുക എന്നതു് വളരെ പ്രയാസമേറിയ ഒരു കൃത്യമാകുന്നു. പാശ്ചാത്യദർശന ശാസ്ത്രത്തിൽ പ്രഗാഢമായ വ്യുൽപത്തി സമ്പാദിച്ചവനും ബാല്യംമുതൽതന്നെ സംസ്കൃതം പഠിച്ചു് സ്ഥൂത്ര്യമായ പാണ്ഡിത്യം സിദ്ധിച്ചവനും ആയ 'പാറംഡായിസൻ' ആണു് ജർമ്മൻ ഭാഷയിൽ ഈ ഭാഷ്യത്തെ വിവർത്തനം ചെയ്തതു് മുപ്പതിൽ ചില്വാനം പ്രാവശ്യം ശ്രദ്ധാപൂർവ്വം പാരായണം ചെയ്തതിൽപിന്നെയാണു് ഈ ജോലി താൻ കൈയേററതെന്നു് അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു. എങ്കിലും ഭാഷ്യാർത്ഥം താൻ ശരിയായി ഗ്രഹിച്ചിട്ടുണ്ടോ എന്നു അദ്ദേഹംതന്നെ സംശയിച്ചു് പറഞ്ഞിട്ടുമുണ്ടു്. അത്രത്തോളം ഗഹനമായ ഒരു ഗ്രന്ഥത്തെ കഴിയുന്നത്ര സരളവും സരസവും ആക്കാൻ പൂജനീയനായ മലയാള വ്യാഖ്യാതാവിനു് സാധിച്ചിരിക്കുന്നതു് സർവ്വഥാ പ്രശംസനീയമത്രേ

ആധുനിക കാലത്തിൽ വേദാന്തപ്രചാരംചെയ്തു് ധർമ്മഗ്ലാനി അകററി സനാതനധർമ്മ സംസ്ഥാപനം ചെയ്തിട്ടുള്ള ശ്രീ വിവേകാനന്ദസ്വാമി ബ്രഹ്മസൂത്രഭാഷ്യം ഭാരതത്തിലെ എല്ലാ ഭാഷകളിലും തർജ്ജമചെയ്തു് സകലർക്കും സുലഭമാക്കണമെന്നു് പലപ്പോഴും പറഞ്ഞിട്ടുണ്ടു്. അപ്രകാരമുള്ള ദിവ്യപുരുഷന്മാരുടെ വാക്കുകൾ വ്യർത്ഥമാകയില്ല. ആ ആശീർവ്വാദവും ഈ ഗ്രന്ഥരചനക്കുണ്ടു് നിശ്ചയം.

ഭഗവദനുഗ്രഹത്താൽ സുബൃഹത്തായ പ്രസ്തുത ബ്രഹ്മസൂത്രവ്യാഖ്യാനം നിർവ്വിഘ്നമായും സമഗ്രമായും സമാപിക്കാൻ ഭക്തവരേണ്യനായ ഗ്രന്ഥകാരനു് ആയുരാരോഗ്യസൌഖ്യാദികൾ ഉണ്ടാകുമാറാകട്ടെ!

ശ്രീകൃഷ്ണാർപ്പണമസ്തു.

—പി. ശേഷാദ്രി.

വടക്കുംകൂർ രാജരാജവർമ്മരാജാ. വൈക്കം,

1133—3—24.

ബ്രഹ്മസൂത്രം ശങ്കരഭാഷ്യം ഭാഷ രണ്ടാംപുസ്തകം അച്ചടി കഴിഞ്ഞുവെന്നും ഉടനെ പുറപ്പെടുമെന്നും അറിഞ്ഞു് അത്യന്തം സന്തോഷിക്കുന്നു.

ശ്രീ ശങ്കരഭഗവൽപാദരുടെ സുപ്രധാന ഗ്രന്ഥമാണ് ബ്രഹ്മസൂത്രഭാഷ്യം. വേദാന്ത തത്വജ്ഞാനഗ്രന്ഥങ്ങളുടെ ഉന്നതാപ്രസംഗത്തിൽ അതിന്നാണു് കനിഷ്ഠികാധിഷ്ഠാനാവകാശം പണ്ഡിതലക്ഷം കൊടുത്തിരിക്കുന്നതു്. അതു് സൂക്ഷ്മത്തിൽ ഒരു വേദാന്തഗ്രന്ഥം മാത്രമല്ല, ഗംഭീരങ്ങളായ ഒട്ടനേകം ശാസ്ത്രങ്ങളെ പ്രകാശിപ്പിക്കുന്ന ഒരു തത്വശാസ്ത്രനിധിയാകുന്നു. പ്രൌഢവും ഗംഭീരവുമായ ആ ഗ്രന്ഥത്തിന്നു് നിങ്ങളെഴുതി പ്രസിദ്ധപ്പെടുത്തുന്ന ഭാഷാന്തരം മലയാളികൾക്കു് ഒരു വലിയ അനുഗ്രഹമാണു്. നിങ്ങളുടെ ഓരോ പുസ്തകവും വായിക്കുമ്പോൾ ഇതാണു് മററുള്ളവയേക്കാൾ ഉൽകൃഷ്ടം, ഇതാണു് ജനങ്ങൾക്കത്യാവശ്യം, ഇതാണു് വാക്യശൈലിയുടെ പ്രസാദലാളിത്യാദിഗുണങ്ങൾകൊണ്ടു് ശ്ലാഘ്യം എന്നെനിക്കു് തോന്നാറുണ്ടു്. അത്രക്കു് അവയൊക്കെ എന്നെ ആകർഷിച്ചിരിക്കുന്നു. എങ്കിലും ഈ ഭാഷ്യഭാഷതന്നെ ഇതര ഗ്രന്ഥങ്ങളെക്കാൾ എല്ലാംകൊണ്ടും മഹാത്മ്യം ഏറിയതു് എന്നു ഞാൻ വിചാരിക്കുന്നു.

അനുഗ്രഹീതന്മാരായ അത്ഭുതം ചില പണ്ഡിതന്മാൎക്കല്ലാതെ, തദിതരന്മാൎക്കു് ചെയ്യാവുന്നതല്ല നിങ്ങൾ ചെയ്തിരിക്കുന്ന ഓരോ സാഹിത്യ പ്രവൎത്തനവും. നിങ്ങൾ മുമ്പു് നിൎമ്മിച്ചിരിക്കുന്ന ഗ്രന്ഥങ്ങളുടെ മകുടമാകുന്നു ഈ മഹാഗ്രന്ഥം. പ്രൌഢവും ഗംഭീരവുമായ വിഷയമായാലും സാധാരണ ജനങ്ങൾക്കകൂടി എളുപ്പം മനസ്സിലാക്കത്തക്ക ഭംഗിയും ശുദ്ധിയും പ്രസന്നതയും തികഞ്ഞ ഭാഷയിൽ പ്രതിപാദിക്കുന്നതിന്നു നിങ്ങൾ

ക്കുള്ള പാടവം നൈസർഗ്ഗികമാണ്. ഭാഗവത വ്യാഖ്യാനങ്ങ കളിൽ എന്നപോലെ ആഗ്ഗുണോൽകർഷം ഈ ഗ്രന്ഥത്തിലു തികച്ചുമുണ്ടു്. പൂർവ്വഗ്രന്ഥങ്ങൾകൊണ്ടു് മലയാളികൾക്ക് നി ങ്ങളോടുണ്ടായിട്ടുള്ള കടപ്പാട്ടിനെ ഈ ബ്രഹത്തായ പുസ്തകം അതിരില്ലാതെ വർദ്ധിപ്പിച്ചിരിക്കുന്നു

കരുണാനിധിയായ ഈശ്വരൻ നിങ്ങൾക്കു സുദീർഘ മായ ആയുഷ്കാലത്തേയും ആരോഗ്യപുഷ്ടിയേയും പ്രദാനം ചെയ്യുമാറാകട്ടെ.

എന്നു്,

വടക്കുംകൂർ രാജരാജവർമ്മരാജാ.

1133 തുലാം 24

(നാഗരാക്ഷരത്തിൽ ഒപ്പ്)



## പ്രബുദ്ധകേരളം—1957 ജനവരി

### ബ്രഹ്മസൂത്ര ശങ്കരഭാഷ്യഭാഷാനുവാദം

### പ്രഥമാദ്ധ്യായത്തിലെ പ്രഥമപാദം

അനുവാദകൻ:—

സാഹിത്യകുശലൻ പണ്ഡിററ് പി. ഗോപാലൻ നായർ,

P. O. Kollengode

Via Palghat

ശ്രീ മഹാഭാഗവതം ശ്രീ ദക്ഷിണാമൂർത്ത്യഷ്ടകം ഇവക്കു സുവിസ്തൃതമായ ഭാഷാ വ്യാഖ്യാനം എഴുതുകയും—ശ്രീ ശിവഗീത. ശ്രീ അവധൂതഗീത ഇവ ഭാഷാഗാനരൂപത്തിൽ കൈരളിക്കു സമർപ്പിക്കുകയും ചെയ്ത സാഹിത്യകുശലൻ പണ്ഡിററ് പി. ഗോപാലൻനായർ കേരളീയക്ക് ഒട്ടും അപരിചിതനല്ല. ഈ വ്യാഖ്യാനങ്ങളും ഭാഷാഗാനങ്ങളും അദ്ദേഹത്തിൻെറ പാണ്ഡിത്യത്തിനും ഭക്തിപ്രഹർഷത്തിനും സ്വഭാവശുദ്ധിക്കും പ്രയത്നശീലത്തിനും മൌലികോദാഹരണങ്ങളുമാണ് ഇപ്പോൾ ഭഗവൽഗീത. ദശോപനിഷത്തുകൾ—ബ്രഹ്മസൂത്രഭാഷ്യം എന്നീ പ്രസ്ഥാന ത്രിയത്തിലെ മുഖ്യ സ്ഥാനം ആ വഹിക്കുന്ന ബ്രഹ്മസൂത്രശങ്കരഭാഷ്യത്തെ മലയാള ഭാഷയിലേക്കു കൊണ്ടുവരാനുള്ള അദ്ദേഹത്തിൻെറ പ്രയത്നത്തിൻെറ ഒരു നാന്ദി മാത്രമാണ് ഈ പ്രഥമാദ്ധ്യായത്തിലെ പ്രഥമപാദം.

ബ്രഹ്മസൂത്രഭാഷ്യത്തിൻെറ സംസ്കൃത വ്യാഖ്യാനങ്ങൾ—മന്ത്രം, ബ്രാഹ്മണം, ആരണ്യകം, ഉപനിഷത്തു എന്നീ വേദവിഭാഗങ്ങൾ—കർമ്മകാണ്ഡം. ജ്ഞാനകാണ്ഡം ഉപാസനാകാണ്ഡം എന്നിങ്ങിനെ വേദത്തിൻെറ കാണ്ഡത്രയാത്മകത്വം സൂത്രഭാഷ്യത്തിലെ അദ്ധ്യായങ്ങൾ പാദങ്ങൾ അധികരണങ്ങൾ സൂത്രങ്ങൾ. ഇവയുടെ സാമാന്യസ്വഭാവം ശ്രീ ശങ്കരാചാര്യസ്വാമികളുടെ ജീവചരിത്ര സംഗ്രഹം എന്നിവയടങ്ങിയ അനുവാദ

കൻെറ ഉപോൽഘാതം ബ്രഹ്മസൂത്രം എന്ന ഉത്തമജ്ഞാനപ്രകാശകമായ ഗ്രന്ഥത്തെ സർവ്വവിദിതമാക്കിത്തീർക്കുന്നുണ്ട്.

പശ്വാദിഭിശ്ചാവിശേഷാത് (വിദ്വാന്മാരും പ്രത്യക്ഷാദി പ്രമാണപ്രവൃത്തികളിൽ പശ്വാദികളിൽനിന്നും യാതൊരു വിശേഷവുമില്ല.

അതസ്മിംസ്തത്ബുദ്ധിഃ (അതല്ലാത്തതിൽ അതാണെന്ന ബുദ്ധി–അദ്ധ്യാസം)

വേദാന്തവാക്യകുസുമഗ്രഥനാർത്ഥത്വാൽ സൂത്രാണാം (വേദാന്തവാക്യങ്ങളാകുന്ന കുസുമങ്ങളെ കോർക്കുകയാണ് സൂത്രങ്ങളുടെ പ്രയോജനം എന്നു തുടങ്ങിയ മിക്ക ഭാഷ്യവാക്യങ്ങളുടേയും പരിഭാഷഅസന്ദിഗ്ദ്ധവും അനതിവിസ്തൃതവുമായരീതിയിൽ പ്രകൃതാർത്ഥത്തെ പ്രകാശിപ്പിക്കുകയാണ് ചെയ്യുന്നതു്.

ബ്രഹ്മസൂത്രശങ്കരഭാഷ്യഭാഷാനുവാദത്തിൻെറ പ്രഥമാദ്ധ്യായത്തിലെ പ്രഥമപാദം കൈരളിക്കു സമർപ്പിച്ചതുപോലെ ബാക്കിഭാഗങ്ങളും തർജ്ജമചെയ്തു സമർപ്പിക്കുന്നതിന്നുള്ള ആയുരാരോഗ്യാദികൾ വ്യാഖ്യാതാവിന്നുണ്ടാവാൻ ജഗദീശ്വരൻ അദ്ദേഹത്തെ അനുഗ്രഹിക്കുമാറാകട്ടെ. വ്യാഖ്യാതാവിന്നു ഞങ്ങൾ സകല ഭാവുകങ്ങളും ആശംസിച്ചുകൊള്ളുന്നു.



## ബ്രഹ്മസൂത്രം 1-ാം അദ്ധ്യായത്തിൽ 2-ാം പാദം

# വിഷയവിവരണം.

## ബ്രഹ്മസൂത്രത്തിൽ 1–ാം അദ്ധ്യായം 3–ാം പാദം

——— :: ———

## പ്രഥമാദ്ധ്യായത്തിൽ 4-ാം പാദം.

## 1. ആനുമാനികാധികരണം.

ശ്രീ.

# ഓം.

നമോ ഭഗവതേ വാസുദേവായ.

നമഃശ്രീഭഗവദ്വ്യാസദേവപാദാബ്ജരേണവേ
യതഃശ്രീബ്രഹ്മമീമാംസാമന്ദാകിന്യഘനാശിനി
സൂത്രാണാംഭാഷ്യകത്താരംഅജ്ഞാനധ്വാന്തഭാസ്കരം
നമാമിശ്രീപൂജ്യപാദശങ്കരംപരമംഗുരും.

## സൂത്രഭാഷ്യപ്രഥമാദ്ധ്യായദ്വിതീയപാദ
## ഭാഷാനുവാദം.

---

ഇതിൽ സ്പഷ്ടമായി ബ്രഹ്മലിംഗമില്ലാത്തവയും ഉപാസ്യബ്രഹ്മവിഷയങ്ങളുമായ ശ്രുതിവാക്യങ്ങളുടെ അൎത്ഥം വിചാരം ചെയ്തുറപ്പിക്കുന്നു.

### സൎവ്വത്രപ്രസിദ്ധ്യധികരണം സൂത്രം 1-8.
### സൎവ്വത്രപ്രസിദ്ധോപദേശാത്. സൂത്രം 1

അവതാരികാഭാഷ്യം:—

ആദ്യപാദത്തിൽ "ജന്മാദ്യസ്യയതഃ" എന്ന സൂത്രത്താൽ ആകാശാദിസമസ്ത ജഗദുല്പത്തികാരണം ബ്രഹ്മം എന്നുറപ്പിക്കപ്പെട്ട ആ ബ്രഹ്മത്തിന്റെ വ്യാപിത്വം, നിത്യത്വം, സൎവ്വജ്ഞത്വം, സൎവ്വശക്തിത്വം, സൎവ്വാത്മത്വം എന്നിങ്ങനെയുള്ള ധൎമ്മങ്ങൾ പറയപ്പെട്ടിരിക്കുന്നു.

അന്യാൎത്ഥത്തിൽ പ്രസിദ്ധങ്ങളായ ചില ശബ്ദങ്ങളും ബ്രഹ്മത്തെത്തന്നെ കാണിക്കുന്നുവെന്നു കാരണം സ്പഷ്ടമാക്കീട്ടും; ചില വാക്യങ്ങൾ സ്പഷ്ടബ്രഹ്മലിംഗങ്ങൾ ഉള്ളവയല്ലെന്നു സംശയം ജനിക്കുന്നഅവസരത്തിൽ ബ്രഹ്മപരങ്ങൾതന്നെ എന്നുറപ്പിക്കപ്പെടുകയും ചെയ്തു. പിന്നെ അന്യങ്ങളായ ചില വാക്യങ്ങളിൽ സ

ന്ദേഹം ജനിക്കുന്നുണ്ടെന്നു കാണപ്പെടുന്നു. ആ മാതിരി വാക്യങ്ങളുടെ അൎത്ഥം വിചാരം ചെയ്തുറപ്പിക്കുവാൻ രണ്ടും മൂന്നും പാദങ്ങളും ക്രമത്തിൽ ആരംഭിക്കപ്പെടുന്നു.

സൎവ്വംഖല്വിദം ബ്രഹ്മ, തജ്ജലാനിതിശാന്ത ഉപാസീത. അഥഖലുക്രതുമയഃ പുരുഷോയഥാക്രതുരസ്മിംല്ലോകേപുരുഷോഭവതി. തഥേതഃ പ്രേത്യഭവതിസക്രതുംകുൎവ്വീത. മനോമയഃ പ്രാണശരീരോ ഭാരൂപഃ" (ഛാം.) 3/14/1–2.

ശ്രുത്യൎത്ഥം:—

അതിൽനിന്നുണ്ടായി, അതിൽത്തന്നെ ലയിച്ച്, അതിനാൽത്തന്നെ ജീവിച്ച് കാണപ്പെടുന്ന സകലവും, മുമ്പേത്തെ വാക്യത്തിൽ പറയപ്പെട്ടിരിക്കുന്ന ബ്രഹ്മംതന്നെയാകുന്നു. അതുകൊണ്ടു ഒന്നിലും വെറുപ്പുകൂടാതെ ഉപാസിച്ചുകൊൾക.

പുരുഷൻ സങ്കല്പസ്വരൂപനായിരിക്കുന്നതുകൊണ്ട് ഈ പുരുഷൻ — ഈ ശരീരത്തിൽ വസിക്കുന്ന ജീവൻ — ഈ ലോകത്തിൽ—അഥവാ ഈ ശരീരത്തിൽ ഇരുന്നുകൊണ്ടു എന്തിനെ സങ്കല്പിക്കുന്നുവോ, ഈ ശരീരത്തിൽനിന്നു വിട്ടതിൽപിന്നെയും ആ വിധത്തിലാകും. അതുകൊണ്ടു മനോമയനും, പ്രാണശരീരനും, തേജഃസ്വരൂപനുമാണെന്നു സങ്കല്പിച്ചുകൊൾക. എന്നാണ് ശ്രുതിവാക്യത്തിൻെറ യഥാൎത്ഥമായ അൎത്ഥം.

ആ വാക്യത്തിൽ സംശയം:—

മനോമയത്വാദി ധൎമ്മങ്ങളോടുകൂടിയ ശാരീരൻ—ജീവൻ—ഉപാസ്യൻ എന്നോ, അതോ, ബ്രഹ്മം ഉപാസ്യം എന്നോ ഉപദേശിച്ചിരിക്കുന്നതു് എന്നാണ് സംശയം.

എന്തു നിശ്ചയിക്കുന്നുവെന്നാണെങ്കിൽ ശരീരാഭിമാനിയായ ജീവൻ ഉപാസ്യൻ എന്നു നിശ്ചയിക്കുന്നു. എന്തുകൊണ്ടെ

ന്നാൽ—കാര്യകരണാദികളുടെ അധിപനായ ജീവന്നു മനഃപ്രാണാദികളോടുള്ള സംബന്ധം പ്രസിദ്ധമാകുന്നു. പരബ്രഹ്മത്തിന്നവയോടു സംബന്ധമില്ല.

"അപ്രാണോഹ്യമനാഃശുഭ്രഃ" (മുണ്ഡ 2-1-2)
അപ്രാണൻ=പ്രാണസംബന്ധമില്ലാത്തവൻ
അമനസ്സ്=മനഃസംബന്ധമില്ലാത്തവൻ
ശുഭ്രഃ=ശുദ്ധൻ.

എന്നാണ് ബ്രഹ്മത്തെക്കുറിച്ചുള്ള ശ്രുതി. അതുകൊണ്ടു പ്രാണാദിസംബന്ധം ഉപാസ്യന്നു കാണുന്നതുകൊണ്ടു ജീവൻ ഉപാസ്യൻ എന്നാണ് ധരിക്കേണ്ടതു്.

"സർവ്വംഖല്വിദം ബ്രഹ്മ" ഇതെല്ലാം ബ്രഹ്മംതന്നെ എന്നു സ്വവാക്കാൽതന്നെ ശ്രുതി സ്പഷ്ടമാക്കിയിരിക്കെ ശാരീരൻ ഉപാസ്യൻ എന്നെങ്ങനെ ധരിക്കും എന്നാണെങ്കിൽ ഈ ദോഷം കാര്യമല്ല.

എന്തുകൊണ്ടെന്നാൽ—ഈ വാക്യം ബ്രഹ്മോപാസനാവിധിപരമല്ല. ശമത്തെയാണ് വിധിക്കുന്നതു് "ഇതെല്ലാം ബ്രഹ്മത്തിൽനിന്നുണ്ടായിരിക്കുന്നു. അതിൽ ലയിക്കുന്നു. അതിനെ ആശ്രയിച്ചു ജീവിക്കുന്നു എന്നറിഞ്ഞു് ശാന്തനായുപാസിക്കുക" എന്നാണല്ലോ ഉപദേശിച്ചിരിക്കുന്നതു്.

തജ്ജം=അതിൽനിന്നുണ്ടായിരിക്കുന്നു.
തല്ലം=അതിൽ ലയിക്കുന്നു.
തദനം=അതിനോടുചേൎന്നുജീവിക്കുന്നു.

അതുകൊണ്ടു് നാമരൂപാദിസഹിതമായ വികാരം ബ്രഹ്മം തന്നെ.

എല്ലാററിന്നും ഏകാത്മത്വം ഉണ്ടെന്നറിയുമ്പോൾ രാഗദ്വേഷാദികൾക്കു കാരണമില്ല. അതുകൊണ്ടു ശാന്തമായുപാ

സിക്കുക എന്നാണല്ലൊ ശ്രുതി ഉപദേശിച്ചിരിക്കുന്നതു്. അതു കൊണ്ടു് ശമവിധിപരമായ ഈ വാക്യം ബ്രഹ്മോപാസനയെ വിധിക്കുന്നുവെന്നു സാധിപ്പാൻ കഴിയുകയില്ല.

"സക്രതുംകുർവ്വീത" അവൻ ആ വിധം സങ്കല്പിക്കേണം എന്നർത്ഥമായ വാക്യം ഉപാസനത്തെ വിധിച്ചിരിക്കുന്നു. ക്രതു ശബ്ദത്തിന്നു സങ്കല്പം ധ്യാനം എന്നാണർത്ഥം. അതിന്നു വിഷയമായിട്ടു മനോമയഃ പ്രാണശരീരഃ എന്ന വിശേഷത്തോടുകൂടിയ ജീവനെ കാണിച്ചുമിരിക്കുന്നു. അതുകൊണ്ടു ഈ ഉപദേശം ജീവനെക്കുറിച്ചാണെന്നു നോം പറയുന്നു. "സർവ്വകർമ്മാ സർവ്വ കാമഃ" എന്നു പറയപ്പെട്ടിരിക്കുന്നതു ജീവന്നു ചേർച്ചയില്ലല്ലൊ എന്നാണെങ്കിൽ മുറപ്രകാരം ആ വിശേഷണങ്ങളെയും ജീവനിൽ യോജിപ്പിക്കുവാൻ സാധിക്കും.

"ഏഷമആത്മാന്തർഹൃദയേ∫ണീയാൻ
വ്രീഹേർവായവാദ്വാ"

ഹൃദയാന്തർഭാഗത്തിലിരിക്കുന്ന എന്റെ ആത്മാവു് നെല്ലിനെയോ യവത്തെയോ കാട്ടിലും സൂക്ഷ്മതരമാകുന്നു എന്നർത്ഥമായ വാക്യത്തിൽ കാണുന്ന ഹൃദയമാകുന്ന സ്ഥാനകല്പനവും അത്യന്തസൂക്ഷ്മരൂപത്വവും ജീവന്നല്ലാതെ അപരിച്ഛിന്നമായ ബ്രഹ്മത്തിന്നു യോജിക്കയില്ല. പൃഥിവിയെക്കാൾ വലുതു് എന്ന വിശേഷണം അവിടെ കാണുന്നുണ്ടല്ലോ. അതു് പരിച്ഛിന്നനായ ജീവന്നെങ്ങനെ യോജിക്കും എന്നു ശങ്കിക്കുന്നുവെങ്കിൽ അതിന്നു സമാധാനം പറയാം.

ഓരോ വസ്തുവിൽ വലിപ്പവും കൃശതയും ഒന്നിനോടു മറെറാന്നു വിരുദ്ധമാകയാൽ ചേർന്നിരിപ്പാൻ തരമില്ല. അതിനാൽ രണ്ടിൽ ഒന്നിനെ മുഖ്യമായെടുക്കേണം. എന്നു വരുമ്പോൾ ആദ്യം പറയപ്പെട്ടിരിക്കുന്ന സൂക്ഷ്മതരസ്വരൂപത്തെ എടുക്കേണ്ടതാണ്. ജ്യായസ്ത്വം=മഹത്വം-ജീവന്റെ ഉപാധി സംബന്ധം വിട്ടു ബ്രഹ്മഭാവം സിദ്ധിക്കുമ്പോൾ രണ്ടാമതായി പ

റഞ്ഞിരിക്കുന്ന മഹത്വം സിദ്ധിക്കയും ചെയ്യും. ജീവവിഷയത്വം നിശ്ചയിക്കപ്പെട്ടാൽ അവസാനത്തിൽ "ഏതദ്ബ്രഹ്മ" ഇതു ബ്രഹ്മം എന്ന ശബ്ദമുള്ളതുകൊണ്ടു അതും ജീവവിഷയം തന്നെയെന്നുവരും. എങ്ങനെയെന്നാൽ "ഏതത്" ഇതു് എന്ന ശബ്ദം പ്രകൃതമായ ജീവനെ പരാമർശിക്കുന്നുണ്ടല്ലൊ. ആകയാൽ മനോമയത്വാദി ധർമ്മങ്ങളോടുകൂടിയ ജീവൻ ഉപാസ്യൻ എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം പറയാം:
ഇനിസിദ്ധാന്തപക്ഷം:—

മനോമയത്വാദി ധർമ്മങ്ങളോടുകൂടിയ പരബ്രഹ്മംതന്നെ ഉപാസ്യം. എന്തുകൊണ്ടെന്നാൽ വേദാന്തത്തിൽ എല്ലാഭാഗത്തിലും സത്യമായും ജഗൽകാരണമായും ഏതൊന്നിനെ ബ്രഹ്മശബ്ദത്തിന്നാലംബനമായി പറയപ്പെട്ടിരിക്കുന്നുവോ ഇവടെയും "സർവ്വംഖല്വിദം ബ്രഹ്മ" എന്ന വാക്യാരംഭത്തിൽ പറയപ്പെട്ടിരിക്കുന്നു. അതിനെത്തന്നെ മനോമയത്വാദി ധർമ്മങ്ങളോടുകൂടിയതായിട്ടുപദേശിച്ചിരിക്കുന്നുവെന്നറിയുന്നതാണു യുക്തം.

ആവിധം അറിയുമ്പോൾ പ്രകൃതത്തിന്നു് ഹാനിയോ അപ്രകൃതസ്വീകാരമോ വരുവാനിടയില്ല. വാക്യാരംഭത്തിൽ പറയപ്പെട്ടിരിക്കുന്ന ബ്രഹ്മശബ്ദം ശമവിധിപരമായിട്ടാണ് കാണപ്പെടുന്നതു്. സ്വതെ ബ്രഹ്മപരമായിട്ടല്ല എന്നു മുമ്പ പറഞ്ഞിട്ടുണ്ടല്ലൊ എന്നാണെങ്കിൽ അതിന്നു സമാധാനം പറയാം:- ശമവിധിവിവക്ഷയോടുകൂടിയാണ് ബ്രഹ്മം പറയപ്പെട്ടിരിക്കുന്നതെങ്കിലും മനോമയത്വാദികൾ ഉപദേശിക്കപ്പെടുമ്പോൾ ആ ബ്രഹ്മംതന്നെ അവിടെ സന്നിഹിതനായ്വരും. ജീവനോ സന്നിഹിതനാകയില്ല. ജീവശബ്ദം അവിടെ കാണുന്നതുമില്ല. എന്നൊരു വൈഷമ്യം വന്നുചേരും.

വിവക്ഷിത ഗുണോപപത്തേശ്ച സൂത്രം 2.
ഭാഷ്യം:

പറവാൻ ഇച്ഛിച്ച സംഗതിളേയാണു വിവക്ഷിതങ്ങൾ

എന്നു പറയുന്നതു്. വേദം പുരുഷനിർമ്മിതമല്ലാത്തതുകൊണ്ടു് വ ക്താവില്ലാത്തതിനാൽ ഇച്ഛാർത്ഥം സംഭവിക്കയില്ല. എങ്കിലും പ്രതിപാദിക്കുന്ന സംഗതികൾ ലോകഹിതത്തിന്നുപകരിക്കുന്ന വയെന്നു കാണപ്പെട്ടപ്പോൾ വിവിക്ഷിതങ്ങൾ എന്നും വിപരീ തനിലയിൽ കാണപ്പെട്ടപ്പോൾ അവിവക്ഷിതങ്ങൾ എന്നും പ റയപ്പെട്ടുന്നതുപോലെ വേദത്തിലും ഉപാദേയമായി പറയപ്പെ ട്ടിരിക്കുന്നതിനെ വിവക്ഷിതമെന്നും സ്വീകാര്യമല്ലാത്ത അർത്ഥ ത്തെ അവിവിക്ഷിതമെന്നും ഉപചാരമായി പറയപ്പെട്ടിരിക്കുന്നു.

സ്വീകാര്യമോ ത്യാജ്യമോ എന്നെങ്ങനെ നിശ്ചയിക്കാം എന്നാണെങ്കിൽ വേദവാക്യത്തിലെ താല്പര്യം—പ്രകരണത്തെ അനുസരിച്ചിരിക്കുന്ന അർത്ഥം ഉപാദേയം—സ്വീകാര്യം. അ തിന്നു വിപരീതം അനുപാദേയം—ത്യാജ്യം—എന്നു നിശ്ചയി ക്കേണം.

ഇവിടെ ഉപാസനയിൽ സ്വീകാര്യങ്ങളായി പറയപ്പെട്ടി രിക്കുന്ന സത്യസങ്കല്പാദി ഗുണങ്ങൾ പരബ്രഹ്മത്തിലുള്ളവയാകു ന്നു. സത്യസങ്കല്പം എന്നു ഉള്ളതു് സൃഷ്ടിസ്ഥിതി സംഹാരങ്ങ ളിൽ തടസ്ഥമില്ലാത്ത ശക്തിയാകയാൽ പരബ്രഹ്മത്തിൽ മാത്ര മേ ആ ശക്തിയുള്ളൂ.

"യആത്മാപഹതപാപ്മാ" (ഛാം 8-7-1)

പാപസംബന്ധമില്ലാത്ത യാതൊരാത്മാവുണ്ടോ എന്നുപ ദേശിക്കുന്ന ഘട്ടത്തിൽ "സത്യകാമഃസത്യസങ്കല്പഃ" എന്ന ശ്രു തിവചനം സത്യസങ്കല്പത്വം ആത്മഗുണമാണെന്നുപദേശിച്ചി രിക്കുന്നു.

ഇവടെയുള്ള "ആകാശാത്മാ" എന്ന വിശേഷണം ആകാ ശംപോലെ സർവ്വത്ര പരിപൂർണ്ണമായിരിക്കുക എന്ന ഗുണവും ബ്ര ഹ്മത്തിൽത്തന്നെ ചേർച്ചയുള്ളൂ.

"ജ്യായാൻ പൃഥിവ്യാഃ" ഭൂമിയേക്കാറം വലുത്ത് എന്ന വിശേഷണവും സർവ്വവ്യാപകതയെത്തന്നെ കാണിക്കുന്നു.

ആകാശാത്മാ എന്ന പദത്തിന്നു ആകാശമാകുന്ന ആത്മാവോടുകൂടിയതു എന്നു ചിലർ വാഖ്യാനിക്കുന്നുണ്ട്. ആ പക്ഷത്തിലും സർവ്വത്തിലും ആത്മാവായും ജഗൽകാരണമായും ഇരിക്കുന്ന ബ്രഹ്മത്തിന്നു ആകാശാത്മത്വം സിദ്ധംതന്നെ. ഇതേവിധത്തിൽ "സർവ്വകർമ്മാ" "സർവ്വകാമഃ" എന്ന വിശേഷണങ്ങളും ബ്രഹ്മത്തിൽ ചേർച്ചയുള്ളവതന്നെ.

"മനോമയഃ പ്രാണശരീരഃ" എന്നതു ജീവലിംഗമാകയാൽ ബ്രഹ്മത്തിന്നുചിതമല്ല എന്നു പറഞ്ഞുവല്ലൊ. അതും ബ്രഹ്മത്തിൽ ചേർച്ചയുള്ളതുതന്നെയെന്നു നാം പറയുന്നു. ജീവനെ സംബന്ധിക്കുന്ന മനോമയത്വാദി ഗുണങ്ങറം സർവ്വാത്മാവായിരിക്കയാൽ ബ്രഹ്മസംബന്ധികളാകുന്നതിൽ അയുക്തിയില്ല

"ത്വംസ്ത്രീ ത്വം പുമാനസി ത്വം കുമാരഉതകുമാരീ
ത്വംജീർണ്ണോദണ്ഡേനവഞ്ചസി, ത്വംജാതോ,
ഭവസി വിശ്വതോമുഖഃ" (ശ്വേതാം 43)

അങ്ങുന്നു സ്ത്രീയാകുന്നു, അങ്ങുന്നു പുരുഷനാകുന്നു, അങ്ങുന്നു കുമാരനാകുന്നു, അങ്ങുന്നു കുമാരിയുമാകുന്നു, അങ്ങുന്നു വൃദ്ധനും വടിയൂന്നിനടക്കുന്നവനുമാകുന്നു, അങ്ങുന്നു ജനിച്ചവനാകുന്നു പലവിധത്തിലിരിക്കുന്നവനുമാകുന്നു എന്നും ശ്രുതിയുണ്ടു്

സർവ്വതഃപാണിപാദംതത്
സർവ്വതോऽക്ഷിശിരോമുഖം
സർവ്വതഃശ്രുതിമല്ലോകേ
സർവ്വമാവൃത്യതിഷ്ഠതി

(ഭഗവദ്ഗീത അദ്ധ്യായം 13. ശ്ലോകം 13.)

അതിന്നു എങ്ങും കൈകളും കാൽകളും കണ്ണുകളും ശിരസ്സുകളും മുഖങ്ങളും ശ്രോത്രങ്ങളും ഉണ്ടു് ആത്മാവു ലോകത്തിൽ സർവ്വത്തിലും വ്യാപിച്ചുകൊണ്ടിരിക്കുന്നു എന്നു സ്മൃതിയും ഉണ്ടു്.

"അപ്രാണോഹ്യമനാഃ ശുഭ്ര" എന്ന ശ്രുതി ശുദ്ധബ്രഹ്മത്തെ സംബന്ധിച്ചതും "മനോമയഃ പ്രാണശരീരഃ" എന്ന ശ്രുതി സഗുണബ്രഹ്മത്തെ സംബന്ധിച്ചതുമാണെന്നുള്ള വിശേഷം ഉള്ളതാണെന്നു കണ്ടുകൊള്ളേണം; അതുകൊണ്ടു വിവക്ഷിത ഗുണധർമ്മം കാണപ്പെടുന്ന ബ്രഹ്മം ഉപാസ്യം എന്നുതന്നെ ഇവടെ ഉപദേശിച്ചിരിക്കുന്നതെന്നു സിദ്ധിക്കുന്നു.

## അനുപപത്തേസ്തുനശാരീരഃ സൂത്രം 3

ഭാഷ്യം

കഴിഞ്ഞസൂത്രംകൊണ്ടു വിവക്ഷിതങ്ങളായ ഗുണങ്ങളുടെ ഉപപത്തി (യോജിപ്പ്) ബ്രഹ്മത്തിലാണെന്നു പറയപ്പെട്ടു. ഈ സൂത്രംകൊണ്ടോ ആവക ഗുണങ്ങൾക്ക് ശാരീരനിൽ—ജീവനിൽ— യോജിപ്പില്ലെന്നു കാണിക്കപ്പെടുന്നു.

പറയപ്പെട്ടിരിക്കുന്ന ന്യായത്താൽ ബ്രഹ്മത്തിന്നുതന്നെ മനോമയത്വാദി ഗുണമുള്ളതു്; ശരീരാഭിമാനിയായ ജീവൻ മനോമയത്വാദി ഗുണയുക്തനല്ല.

"സത്യസങ്കല്പഃ ആകാശാത്മാ അവാകീ"

സത്യമായ സങ്കല്പം, ആകാശംപോലെ സർവ്വത്രവ്യാപ്തി. വാഗാദികളായ ഇന്ദ്രിയങ്ങളോടു സംബന്ധമില്ലായ്മ, "അനാദരഃ" ഒന്നിലും കാമന ഇല്ലായ്മ "ജ്യായാൻ പൃഥിവ്യാഃ" ഭൂമിയേക്കാൾ വലിയവൻ, എന്നിങ്ങിനെയുള്ള ഗുണങ്ങൾ ശാരീരനിൽ ശരിക്കു ചേർച്ചയുള്ളവയല്ല.

എന്നാൽ ഈശ്വരനും ശരീരത്തിൽ വസിക്കുന്നില്ലെയോ എന്നാണ് ശങ്കയെങ്കിൽ, ഈശ്വരനും ശരീരത്തിൽ വസിക്കുന്നുവെന്നതു സത്യംതന്നെ എന്നാൽ ശരീരത്തിൽ മാത്രമല്ല ഉള്ളതു്, പൃഥിവിയെക്കാൾ വലുതു്, അന്തരീക്ഷത്തെക്കാൾ വലുതു് ആകാശംപോലെ സർവ്വഗതനും നിത്യനുമാകുന്നു. എന്നിങ്ങനെ ഈശ്വരൻെറ വ്യാപ്തിയെ ശ്രുതി ഉപദേശിക്കുന്നുണ്ട്. ജീവനാകട്ടെ ശരീരത്തിൽ മാത്രം വസിക്കുന്നു. ഭോഗത്തിന്നധിഷ്ഠാനമായ ശരീരത്തിൽനിന്നന്യത്രവൃത്തിയില്ല.

കർമ്മകർത്തൃവ്യപദേശാച്ച സൂത്രം 4.

ഭാഷ്യം:

അനന്തരവാകൃാർത്ഥം ആലോചിക്കുമ്പോഴും മനോമയത്വാദിഗുണയുക്തൻ ഈശ്വരൻതന്നെയെന്നുകാണാം:– "ഏതം ഇതഃ പ്രേത്യാഭിസംഭവിതാസ്മി" (ഛാം. 3 14–4) ഇതിൽനിന്നു വിട്ടുപോയതിന്നുശേഷം–മരണാനന്തരം-ഏതം=ഇവനെ–മനോമയത്വാദി ഗുണയുക്തനായ ഈശ്വരനെ—അഭിസംഭവിതാസ്മി= ഞാൻ പ്രാപിക്കുന്നോൻ–എന്നാർത്ഥമുള്ള ശ്രുതിയിൽ ഉപാസകനായ ജീവനെ പ്രാപിക്കുന്ന കർത്താവായിട്ടും ഈശ്വരനെ കർമ്മമായിട്ടും:–പ്രാപ്യസ്ഥാനമായിട്ടും പറഞ്ഞിരിക്കുന്നതുകൊണ്ടു് ഏകനിൽകർതൃത്വവും കർമ്മവും ഇരിക്കയില്ല അതിനാൽ ഉപാസ്യൻ ഉപാസകൻ എന്ന ഭാവം ഭേദത്തെ വ്യക്തമാക്കുന്നുണ്ടു്. ആകയാൽ മനോമയത്വാദി ഗുണയുക്തൻ ശാരീരനല്ല.

ശബ്ദവിശേഷാത്. സൂത്രം 5.

സമാനപ്രകരണമായ മററാരു ശ്രുതിയിൽ ശബ്ദവിശേഷം കാണപ്പെടുന്നതിനാലും മനോമയത്വാദി ഗുണയുക്തൻ ഈ

ശ്വരൻതന്നെ ജീവനല്ലെയെന്നു കാണിക്കുന്നു. "യഥാവ്രീഹിർവ്വാ യവോവാശ്യാമാകോവാശ്യാമാതണ്ഡുലോ വൈവമയമന്തരാത്മൻ പുരുഷോഹിരണ്മയഃ" ചാമയോ ചാമയരിയോ വ്രീഹിയോ യവമോ എന്നപോലെ അതിസൂക്ഷ്മസ്വരൂപനായ ഈശ്വരൻ അന്തരാത്മാവായ ജീവനിൽ ഹിരണ്മയനായിട്ടിരിക്കുന്നു. പ്രകാശസ്വരൂപനായിരിക്കുന്നു എന്നു കാണിക്കുന്നു. അയം എന്ന പ്രഥമാന്തശബ്ദം ഈശ്വരനേയും അന്തരാത്മൻ=അന്തരാത്മനി—എന്ന സപ്തമ്യന്തശബ്ദം ജീവനേയും കാണിക്കുന്നു. ജീവനിഷ്ഠനായ ഈശ്വരൻ മനോമയത്വാദി ഗുണയുക്തൻ എന്നത്ഥം സ്പഷ്ടമാകുന്നു.

സ്മൃതേശ്ച സൂത്രം 6.

ഭാഷ്യം:

സ്മൃതിയും ശാരീരനും പരമാത്മാവിനും തമ്മിൽ ഭേദമുണ്ടെന്നുപദേശിക്കുന്നു.

ഈശ്വരഃസർവ്വഭൂതാനാം
ഹൃദ്ദേശേഽർജ്ജുന! തിഷ്ഠതി
ഭ്രാമയൻസർവ്വഭൂതാനി
യന്ത്രാരൂഢാനിമായയാ

(ഗീത അദ്ധ്യായം 18 ശ്ലോകം 61)

ഹേ അർജ്ജുന! സകല ഭൂതങ്ങളുടേയാന്തർഭാഗത്തിൽ ഇരിക്കുന്ന ഈശ്വരൻ യന്ത്രത്തിൽ കയറിയ പുരുഷനെന്നപോലെ സകലഭൂതങ്ങളേയും ഭ്രമിപ്പിക്കുന്നു. എന്നത്ഥമുള്ള സ്മൃതിജീവനും ഈശ്വരനും തമ്മിൽ ഭേദത്തെ കാണിക്കുന്നു.

ഇവിടെ ഒരു ശങ്ക:

"നാന്യോ തോസ്തിദ്രഷ്ടാനാന്യോ തോസ്തിശ്രോതാ" (ബൃഹം. 3–7–23) ഇവനിൽനിന്ന്–ഈശ്വരനിൽനിന്ന് ന്യനായദ്രഷ്ടാവും ശ്രോതാവും–കാണുന്നവനും കേൾക്കുന്നവനും–ഇല്ല എന്ന ശ്രുതിയിരിക്കേ "അനുപപത്തിനിമിത്തം ശാരീരനല്ല" എന്നിങ്ങനെ നിഷേധിക്കപ്പെടുന്ന ശാരീരൻ എന്ന ഒരുവൻ പരമാത്മാവിൽനിന്നന്യൻ എങ്ങനെ വരുന്നു.

"ക്ഷേത്രജ്ഞം ചാപിമാം വിദ്ധി
സർവ്വക്ഷേത്രേഷുഭാരത:"

ഹേ അർജ്ജുന! എല്ലാശരീരങ്ങളിലും ശരീരേന്ദ്രിയാദികളെ അറിഞ്ഞുകൊണ്ടിരിക്കുന്ന ജീവനും ഞാൻതന്നെയാകുന്നുവെന്ന സ്മൃതിയും കാണപ്പെടുന്നതിനാൽ പ്രതിഷേധ്യവും പരമാത്മഭിന്നമായ ഒരു തത്വം ഏതാകുന്നുവെന്നാണ് ശങ്ക.

ഇതിന്നു സമാധാനം:– പരമാത്മഭിന്നമായ ഒരു തത്വം ഇല്ലെന്നതു സത്യംതന്നെയെന്നാൽ– ദേഹേന്ദ്രിയാദികളായ ഉപാധികൾ നിമിത്തം പരിച്ഛിന്നഭാവത്തിൽ കാണപ്പെടുന്നതുകൊണ്ട് അവിവേകികൾ ആ തത്വത്തെ ജീവനെന്നു പറഞ്ഞുവരുന്നു. അപരിച്ഛിന്നമായ്ത്തന്നെയിരിക്കുന്ന ആകാശം ഘടം മഠം മുതലായ ഉപാധികളിൽ കാണപ്പെടുമ്പോൾ ഘടാകാശം മഠാകാശം എന്നിങ്ങനെ പറയപ്പെടുന്നതുപോലെ ദേഹാദ്യുപാധിസംബന്ധംനിമിത്തം പരമാത്മാവിനെത്തന്നെ ജീവാത്മാവെന്നു പറഞ്ഞുവരുന്നു. അതിനെ അനുസരിച്ചു ജീവൻ ഉപാസകനെന്നും പരമാത്മാവ് പ്രേരകൻ-ഉപാസ്യനെന്നുമുള്ള ഭേദവ്യവഹാരം വിരുദ്ധമല്ല.

"തത്വമസി" എന്ന മഹാവാക്യം ഗുരുമുഖത്തിൽനിന്നു കേൾക്കുക മനനനിദിദ്ധ്യാസനാദികൾവഴിക്കു ജീവാത്മപരമാത്മഭേദമില്ലായ്മയെ സാക്ഷാല്ക്കരിക്കുക എന്ന നില കിട്ടുന്നതിന്നുമുമ്പേ ഭേദഭാവനയുണ്ടാകുന്നതു ലോകസ്വഭാവമാകുന്നു. ആത്മൈകത്വബോധം ഉണ്ടാകുന്നതോടുകൂടെ ബന്ധമോക്ഷസംബന്ധമായ സകലവ്യവഹാരങ്ങളും അവസാനിക്കുന്നു.

അർഭകൌകസ്ത്വാത്തദ്വ്യപദേശത്വാച്ച
നേതിചേന്നനിചായ്യത്വാദേവം
വ്യോമവച്ച സൂത്രം. 7

ഭാഷ്യം:

അർഭകം=അല്പം. ഓകഃ=നീഡം–വാസസ്ഥാനം "ഏഷമ ആത്മാന്തർഹൃദയേ" ഹൃദയാന്തർഭാഗത്തുള്ള എന്റെ ഈ ആത്മാവ് എന്നു ശ്രുതിയിൽ കാണുന്നു. എന്റെ വാസസ്ഥാനം അല്പവിസ്താരമുള്ള ഹൃദയാന്തർഭാഗമാകുന്നുവെന്നു ശ്രുതിയിൽ കാണുന്നതിനാലും "അണീയാൻവ്രീഹേർവ്വായവാദ്വാ" നെല്ലിനേയും യവത്തേയുംകാട്ടിൽ സൂക്ഷ്മസ്വരൂപമാണെന്നും പറയപ്പെട്ടിരിക്കയാൽ സൂചിമുനപോലെ അതിസൂക്ഷ്മസ്വരൂപമുള്ള ജീവനെ ഉപാസ്യത്വേന ഇവിടെ ഉപദേശിച്ചിരിക്കുന്നു. സർവ്വഗതനായ പരമാത്മാവിനെയല്ല ഉപദേശിച്ചിരിക്കുന്നതു് എന്നുള്ള പൂർവ്വപക്ഷത്തെ പരിഹരിക്കേണം. അതിന്നായിട്ടു് ഈ സൂത്രം ആരംഭിക്കപ്പെട്ടിരിക്കുന്നു.

മേൽ കാണിച്ചവാദം സ്വീകാര്യമല്ല. സർവ്വഗതന്നു അല്പദേശവാസം ദോഷമല്ല. പരിച്ഛിന്നാകൃതിയുള്ളവന്നു സർവ്വഗതത്വം ഏതുവിധത്തിലും യുക്തമല്ല. സർവ്വഗതനാകട്ടെ എങ്ങും ഉള്ളവനാകയാൽ അല്പദേശത്തിലും ഉള്ളവൻതന്നെ. ഏ

തുപോലെയെന്നാൽ സമസ്തഭൂമിക്കധിപനായിരിക്കുന്ന മഹാരാജാവിനെ അയോദ്ധ്യാധിപതിയെന്നു പറയുന്നതുപോലെ.

എന്നാൽ എന്താവശ്യത്തിന്നായിട്ടു സർവ്വഗതനായ ഈശ്വരനെ അല്പസ്ഥാനവാസിയെന്നും അണുപ്രായനെന്നും പറയുന്നു എന്നാണെങ്കിൽ "നിചായ്യത്വാൽ"=ഈവിധം ധ്യാനിപ്പാൻ യോഗ്യൻ എന്നുപദേശിപ്പാൻ യോഗ്യൻഎന്നു കാണിപ്പാൻവേണ്ടീട്ടാണ് ആവിധം ഉപദേശിച്ചിരിക്കുന്നതു്. ഇപ്രകാരം അത്യന്തം കൃശമായ രൂപത്തിൽ ഈശ്വരൻ ഹൃദയപുണ്ഡരീകത്തിൽ ദർശിക്കപ്പെടുവാൻ യോഗ്യൻ എന്നു ശ്രുതിയുപദേശിച്ചിരിക്കുന്നു. സാളഗ്രാമത്തിൽ ശ്രീഹരിയെക്കാണുന്നതുപോലെ അല്പദേശമായ ഹൃദയത്തിൽ ഈശ്വരനെകാണാം. സർവ്വഗതനാണീശ്വരൻ എങ്കിലും ഹൃദയത്തിൽ ഉപാസിക്കപ്പെടുമ്പോൾ ഭക്തന്നു ആ സ്ഥാനത്തിൽ തൻെറ സ്വരൂപത്തെ കാട്ടികൊടുക്കുന്നു. എങ്ങും വ്യാപിച്ചിരിക്കുന്ന ആകാശം സൂചിദ്വാരത്തിലും ഉള്ളതുപോലെ എന്നും ധരിച്ചുകൊള്ളേണം. ധ്യാനിപ്പാനുള്ള മാർഗ്ഗമായി പറയപ്പെട്ടിരിക്കുന്ന ബ്രഹ്മസ്വരൂപത്തിൻെറ അല്പദേശസ്ഥിതി, അണുത്വം, എന്നിവ പാരമാർത്ഥികമല്ല. ഇതിൽനിന്നുതന്നെ ഓരോരുത്തരുടെ ഹൃദയത്തിലും ഇരിക്കുന്നതുകൊണ്ടു ഓരോക്കൂടുകളിലും ഇരിക്കുന്ന കിളി മുതലായ പക്ഷികളെപ്പോലെ ബ്രഹ്മം അനേകമെന്നും ഓരോരുത്തരുടെ ഹൃദയവിചാരം പലവിധത്തിലിരിക്കുന്നതുപോലെ ബ്രഹ്മസ്വഭാവവും പലതരത്തിലുള്ളതെന്നും മററു പല വിധത്തിലും സാധാരണ ജനബുദ്ധിയിൽ തോന്നാവുന്ന ശങ്കകൾക്കെല്ലാം ഈ സൂത്രത്താൽ സമാധാനംപറയപ്പെട്ടിരിക്കുന്നുവെന്നും ധരിക്കേണം.

സംഭോഗപ്രാപ്തിരിതിചേന്ന
വൈശേഷ്യാത് സൂത്രം 8.

ഭാഷ്യം:—

ആകാശംപോലെ സർവ്വഗതമായ ബ്രഹ്മത്തിന്ന സർവ്വപ്രാണിഹൃദയസംബന്ധം ഉള്ളതുകൊണ്ടും ജ്ഞാനസ്വരൂപംനിമിത്തം ജീവനിൽനിന്ന വിശേഷമില്ലാത്തതുകൊണ്ടും സുഖദു:ഖാദിസംബന്ധം ജീവന്നുള്ളതുപോലെ ബ്രഹ്മത്തിന്നും ഉണ്ടെന്നവരും ജീവനും ബ്രഹ്മവും ഒന്നുതന്നെയാണല്ലൊ. പരമാത്മാവിൽനിന്നന്യനായിട്ടൊരു ജീവാത്മാവില്ലതാനും "നാന്യോഽതോസ്തി വിജ്ഞാതാ (ബ്ഹ്. 3–7–23) പരമാത്മാവിൽനിന്നന്യനായിട്ടൊരു വിജ്ഞാതാവില്ലെന്ന ശ്രുതിയും ഉണ്ട്. അതുകൊണ്ട പരമാത്മാവിന്നുതന്നെ സംസാരസംഭോഗം സംഭവിക്കുന്നുഎന്നാണെങ്കിൽ ആവിധം പറവാൻ തരമില്ല. എന്തുകൊണ്ടെന്നാൽ "വൈശേഷ്യാത്" വിശേഷം—ജീവനിൽനിന്ന ഭേദം—പരമാത്മാവിന്ന ഉള്ളതുകൊണ്ടുതന്നെ.

ആ രണ്ടുപേരിൽ ഒരുവൻ—ജീവൻ-കർത്താവും ഭോക്താവും ധർമ്മാധർമ്മങ്ങളെ സാധനമായി സ്വീകരിച്ചിരിക്കുന്നവനും സംസാരസംബന്ധംനിമിത്തം സുഖദു:ഖാദികൾ ഉള്ളവനുമാകുന്നു.

അന്യൻ—പരമാത്മാവ്—അതിന്ന വിപരീതമായിട്ട പാപാദിസംബന്ധമില്ലാത്തവനാകുന്നു. അതുകൊണ്ട് ഇവർ രണ്ടുപേൎക്കുംതമ്മിൽ വിശേഷമുള്ളതിനാൽ ജീവന്നുള്ള ഭോഗപ്രാപ്തി പരമാത്മാവിന്നില്ല.

സാന്നിദ്ധ്യത്തെ മാത്രം നോക്കീട്ട വസ്തുശക്തിയെ അവഗണിച്ച് കാര്യത്തോട സംബന്ധംഉണ്ടെന്ന നിശ്ചയിക്കുന്നപക്ഷം ആകാശാദികൾക്കും ദാഹാദിസംബന്ധം ഉണ്ടെന്നുവരും. ആത്മാക്കൾ അനേകം എന്നുംമററും വാദിക്കുന്നവരുടെ ചോദ്യങ്ങൾക്കുള്ള സമാധാനവും ഇതിൽ അടങ്ങീട്ടുണ്ട്.

ബ്രഹ്മം ഏകമായതുകൊണ്ട് ശാരീരന്റെ ഭോഗം ബ്രഹ്മ

ത്തിന്നും സംഭവിക്കും എന്നു പറഞ്ഞതിന്നു സാമാധാനം പറയാം.

ദേവന്മാരിഷ്ടപ്പെടുന്ന ഭവാനോടു ഇതൊന്നു ചോദിച്ചു കൊള്ളട്ടെ [ദേവപ്രിയൻ എന്നതു്, മൂർഖൻ, ജ്ഞാനശൂന്യൻ, കമ്മഠൻ, എന്നൊക്കെ സൂചിപ്പിക്കുന്ന ഒരു ഹാസ്യോക്തിയാ ണ്] വേറെ ഒരാത്മാവില്ലെന്നു് അങ്ങുന്നു് എങ്ങിനെ നിശ്ചയിച്ചു? തത്വമസി, അഹംബ്രഹ്മാസ്മി, നാന്യോ/ തോസ്തിവിജ്ഞാതാ, എന്നിങ്ങനെയുള്ള ശാസ്ത്രവാക്യങ്ങളിൽനിന്നു നിശ്ചയിച്ചു എന്നാണ് സമാധാനമെങ്കിൽ എന്നാൽ ശാസ്ത്രാനുസരണംതന്നെ അർത്ഥം അറിയുകയും സമ്മതിക്കുകയുംവേണം. അവടെ എത്തുമ്പോഠം അർദ്ധജരതീന്യായം സ്വീകരിക്കരുതു്. "തത്വമസി" ഇത്യാദി ശാസ്ത്രം പാപസംബന്ധാദിദോഷലേശസ്പർശമില്ലാത്ത ബ്രഹ്മം ശാരീരന്റെ ആത്മാവാണെന്നുപദേശിക്കുന്നു. ശാരീരസ്വരൂപംതന്നെയെന്നുപദേശിക്കുന്നതിനാൽ ശാരീരന്നു പോലും സംസാരഭോഗസംബന്ധമില്ലെന്നു വന്നിരിക്കേ ശാരീരന്റെ ഭോഗപ്രാപ്തിവഴിക്ക് ബ്രഹ്മത്തിന്നും ഭോഗപ്രാപ്തിയുണ്ടാകുമെന്നും വരുന്നതെങ്ങനെയെന്നു ഞങ്ങഠം ചോദിക്കുന്നു.

ശാരീരന്നു ബ്രഹ്മത്തോടുകൂടെ ഏകത്വം സ്വീകരിക്കുന്നില്ലെങ്കിലോ എന്നാൽ മിഥ്യാജ്ഞാനം നിമിത്തമാണ് ശാരീരന്നു ഭോഗപ്രസംഗം, അതിനോടു പരമാർത്ഥരൂപമായ ബ്രഹ്മത്തിന്നു സംസ്പർശമില്ല. വിശേഷബുദ്ധിയില്ലാത്ത ബാലന്മാർ ആകാശത്തിൽ തലമലിനാദികളെ കാണുന്നുവെങ്കിൽ അതിനോടു പരമാർത്ഥത്തിൽ ആകാശത്തിന്നു സംബന്ധമില്ല. ഈ സാരത്തെ കാണിപ്പാനാണ് സൂത്രത്തിൽ "വൈശേഷ്യാത്" വിശേഷം ഉള്ളതുകൊണ്ട് എന്ന പാഠം ചേർത്തിയിരിക്കുന്നതു്.

വസ്തുവൊന്നാണെങ്കിലും ശാരീരന്റെ ഉപഭോഗത്താൽ ബ്രഹ്മത്തിന്നു സംഭോഗം സഭവിക്കയില്ല. മിഥ്യാജ്ഞാനത്തി

നും സമ്യഗ്ജ്ഞാനത്തിനും തമ്മിൽ വ്യത്യാസം ഉണ്ടെന്നു "വൈശേഷ്യാത്" എന്ന പദപ്രയോഗംകൊണ്ടു് സാധിക്കുന്നു. മിഥ്യാജ്ഞാനത്താൽ കല്പിക്കപ്പെട്ടതാണ് ഉപഭോഗപ്രസംഗം. സമ്യഗ്ജ്ഞാനത്താൽ അനുഭവപ്പെടുന്നതാണ് ഏകത്വം. മിഥ്യാജ്ഞാനത്താൽ കല്പിക്കപ്പെട്ട ഉപഭോഗത്തിൽ സമ്യഗ്ജ്ഞാനത്താൽ അനുഭവപ്പെട്ട വസ്തു സ്പർശിക്കപ്പെടുന്നില്ല. അതിനാൽ ഉപഭോഗസംബന്ധംപോലും ഈശ്വരനു കല്പിക്കാൻ കഴികയില്ല.

ആദ്യത്തെ സർവ്വത്രപ്രസിദ്ധ്യധികരണംകഴിഞ്ഞു.

2. അത്ത്രധികരണം. സൂത്രം 9–10

അത്താചരാചരഗ്രഹണാത്. സൂത്രം 9

ഭാഷ്യം:-

യാതൊരുവന്നു ബ്രാഹ്മണൻ, ക്ഷത്രിയൻ, എന്ന രണ്ടു ജാതിയും ഓദനമായും മൃത്യുഉപസേചന (ഉപ്പേരി) മായും ഭവിക്കുന്നുവോ ആ ഭക്ഷകൻ ഏതുവിധമിരിക്കുന്നവൻ, എവിടെയിരിക്കുന്നവൻ എന്നാക്കറിവാൻ കഴിയും എന്നർത്ഥമുള്ള "യസ്യബ്രഹ്മചക്ഷത്രംച ഉഭേഭവതഓദനഃമൃത്യുര്യസ്യോപസേചനം കഇത്ഥാവേദയത്രസഃ" ഒരു മന്ത്രം കാണപ്പെടുന്നുണ്ടു്. (കാഠം1-2 24) ഈ മന്ത്രത്തിൽ ഭക്ഷണം ഉപസേചനം എന്നിവയെ ഭക്ഷിക്കുന്ന ഒരുവനുണ്ടെന്നു കാണുന്നു. ഈ അത്താവു് ഭക്ഷകൻ അഗ്നിയോ, ജീവനോ, അതോ പരമാത്മാവോ എന്നു സംശയം ജനിക്കുന്നു ഇന്നവൻ ഭക്ഷകൻ എന്നു് സ്പഷ്ടമായി പറഞ്ഞിട്ടില്ല. അതാണ് സംശയിപ്പാൻ കാരണം. ഈ ഗ്രന്ഥത്തിൽ അഗ്നി, ജീവൻ, പരമാത്മാവ്, എന്ന മൂന്നുപേരെകുറിച്ച ചോദ്യോത്തരങ്ങൾ കാണുന്നുണ്ട്. ഈ മൂന്നിൽ ആര ഈ മന്ത്രംകൊണ്ടു ആരെ സൂചിപ്പിക്കുന്നു എന്ന സംശയം ഉണ്ടാകുന്നു എന്തു നിശ്ചയിക്കുന്നു? അഗ്നി അത്താവെന്നുനിശ്ചയിക്കുന്നു. എന്തുകൊണ്ടെന്നാൽ:-

"അഗ്നിരന്നാദഃ" (ബൃഹ. 1-4-6) അഗ്നി അന്നം ഭക്ഷിക്കുന്നുവെന്ന ശ്രുതിയും ലോകപ്രസിദ്ധിയുമുണ്ട്. ജീവനും അത്താവാകാം. തയോരന്യഃ വിപ്പലം സ്വാദ്വത്തി" ആ രണ്ടു പേരിൽ ഒരുവൻ കർമ്മഫലത്തെ സ്വാദുള്ളതായി ഭക്ഷിക്കുന്നു. "അനശ്നന്നന്യോഽഭിചാകശീതി" (മുണ്ഡം. 3-1) അന്യൻ ഭക്ഷിക്കാതിരിക്കുന്നവൻ അധികം പ്രകാശിക്കുന്നു എന്നു കാണുന്നതിനാൽ പരമാത്മാവല്ല അത്താവെന്നും ശ്രുതിയിൽ കാണുന്നുണ്ട്. അതുകൊണ്ടു അഗ്നിയോ ജീവനോ ഈ രണ്ടിൽ ഒരുവൻ ഭക്ഷിക്കുന്നവൻ എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം പറവാനാണ് ഈ സൂത്രം ആരംഭിക്കപ്പെട്ടിരിക്കുന്നതു്.

സിദ്ധാന്തപക്ഷം

ഈ മന്ത്രത്തിൽകാണുന്ന അത്താവ് പരമാത്മാവുതന്നെ. എന്തുകൊണ്ടെന്നാൽ ചരാചരങ്ങളെ അദിക്കുന്നവൻ എന്ന വിശേഷണം പരമാത്മാവിൽ മാത്രമേ യോജിക്കയുള്ളു. സ്ഥാവരങ്ങളും ജംഗമങ്ങളും അടങ്ങിയ സകലലോകവും ചരാചരങ്ങളിൽ ഉൾപ്പെടുന്നു സർവ്വത്തെയും സംഹരിക്കുന്ന മൃത്യു ഉപദംശം എന്നു കാണിച്ചിരിക്കയാൽ ആ മൃത്യുവിനെയും സംഹരിക്കുന്നവൻ എന്നു വരുമ്പോൾ പരമാത്മാവിൽനിന്നന്യനായ ഒരു മഹാഭക്ഷകൻ ആരിരിക്കുന്നു. പരമാത്മാവാകട്ടെ വികാരവർഗ്ഗത്തെ സമസ്തമായും സംഹരിക്കുന്നതുകൊണ്ടു സർവ്വഭക്ഷകൻ എന്നു വരുന്നതു യുക്തംതന്നെ.

സംശയം.

ഇവടെ ഈ മന്ത്രത്തിൽ ചരാചരങ്ങൾ എന്ന വിശേഷണം ഇല്ലാതിരിക്കെ ഉള്ളതുപോലെ നിശ്ചയിച്ച് ഹേതുവാക്കി പറയുന്നതു ശരിയാണൊ എന്നു സംശയിക്കുന്നുവെങ്കിൽ:—അതൊരു ദോഷമല്ല. മൃത്യുവിനേയും ഭക്ഷിക്കുന്നവൻ എന്നു കാ

ടുന്നതിനാൽ പ്രാണിവർഗ്ഗത്തെയെല്ലാം സംഹരിക്കുന്നവൻ എന്നു സിദ്ധിക്കും. ബ്രാഹ്മണ ക്ഷത്രിയവിശേഷണങ്ങൾ പ്രാണിവർഗ്ഗത്തിൽ അവക്കു പ്രാധാന്യമുള്ളതിനാൽ ഉപലക്ഷണമായിട്ടു ന പറഞ്ഞതായിട്ടും ധരിക്കേണം.

പരമാത്മാവ് ഭക്ഷിക്കാതിരിക്കുന്നവൻ എന്ന ശ്രുതിയുള്ളതിനാൽ പരമാത്മാവ് ഭക്ഷകൻ എന്നു വരികയില്ല എന്നു പറഞ്ഞിട്ടുണ്ടല്ലോ എന്ന വാദത്തിന്നു സമാധാനം പറയാം— കർമ്മഫലത്തെ പരമാത്മാവനുഭവിക്കുന്നില്ല എന്നു മാത്രമേ "അനന്നന്യോഽഭിചാകശീതി" എന്ന ശ്രുതിക്കർത്ഥമുള്ളൂ. "വിപ്പലം"= കർമ്മഫലം എന്നർത്ഥമുള്ള പദം അടുത്തുള്ളതിനാൽ അതിനെ അനുഭവിക്കുന്നില്ല എന്നു കാണിക്കുന്നതല്ലാതെ വികാരവർഗ്ഗത്തെ സംഹരിക്കുന്നില്ല എന്നർത്ഥം ആ മന്ത്രത്തിന്നില്ല. സർവ്വവേദാന്തങ്ങളിലും സൃഷ്ടിസ്ഥിതിസംഹാരകാരണം ബ്രഹ്മം എന്നുള്ളതു സുപ്രസിദ്ധമാകുന്നുവല്ലോ. അതുകൊണ്ടു കഠവല്ലിയിൽ കാണുന്ന അത്തൃപദം പരമാത്മാവിനെത്തന്നെ കാണിക്കുന്നുവെന്നു ധരിക്കേണം.

## പ്രകരണാച്ച. സൂത്രം 10

ഭാഷ്യം

നജായതേമ്രിയതേവാവിപശ്ചിത്. (കാഠം. 1–2–18) പരമാത്മസാക്ഷാൽകാരം സിദ്ധിച്ച ജ്ഞാനി പിന്നെ ജനിക്കുകയോ മരിക്കുകയോ ചെയ്യുകയില്ല എന്നു പരമാത്മാവിനെ പറയുന്ന പ്രകരണത്തിലുള്ളതാണീമന്ത്രം എന്നും ആലോചിക്കേണം. പ്രകൃതത്തെ നോക്കീട്ടുവേണം അർത്ഥം നിർണ്ണയിപ്പാൻ എന്ന ന്യായം സ്വീകാര്യമാകുന്നു. "കഉത്ഥംവേദവേദസഃ" എന്ന വാക്യത്താൽ ആ അത്താവിനെ അറിവാൻ പ്രയാസമാണെന്നു കാണിച്ചിരിക്കുന്നതു് പരമാത്മലക്ഷണമാകുന്നു.

### 3. ഗുഹാപ്രവിഷ്ടാധികരണം. സൂത്രം 11–12.

### ഗുഹാംപ്രവിഷ്ടാവാത്മാനൌഹി.

### തദ്ദർശനാത്, സൂത്രം 11.

ഭാഷ്യം

ഋതംപിബന്തൌ സുകൃതസ്യലോകേ
ഗുഹാംപ്രവിഷ്ടൌ പരമേപരാർദ്ധ്യേ
ഛായാതപൌബ്രഹ്മവിദോവദന്തി
പഞ്ചാഗ്നയോയേചത്രിണാചികേതാഃ

(കാഠകം 1–3–1)

കർമ്മഫലത്തെ അനുഭവിക്കുന്നവരും സുകൃതത്തിന്റെ ഫലമായി സിദ്ധിച്ച ശരീരത്തിൽ ഉൽകൃഷ്ടവും അർദ്ധാംശവുമായ ഗുഹയിൽ—ഹൃദയത്തിൽ—പ്രകാശവും നിഴലുംപോലെ ഭിന്നഗുണങ്ങളുള്ള രണ്ടുപേർ പ്രവേശിച്ചിരിക്കുന്നുവെന്ന് അഞ്ചഗ്നികളെ:—ഗാർഹപത്യം, ആഹവനീയം, ദക്ഷിണം, സഭ്യം, ആവസഥ്യം—എന്നിവയെ ആരാധിക്കുന്നവരും, മൂന്നുതവണ നാചികേതം എന്ന അഗ്നിഹോത്രം നടത്തുന്നവരുമായ കർമ്മഠന്മാരും ബ്രഹ്മജ്ഞാനികളും പറയുന്നു എന്നാർത്ഥമുള്ള ശ്രുതികഠവല്ല്യുപനിഷത്തിൽ കാണുന്നുണ്ട്. അതിൽ സംശയം ജനിക്കുന്നു:—

ഈ മന്ത്രത്തിൽ ബുദ്ധിയേയും ജീവനേയും പറഞ്ഞിരിക്കുന്നുവോ, അതോ ജീവനേയും പരമാത്മാവിനേയും പറഞ്ഞിരിക്കുന്നുവോ എന്നാണ് സംശയം

ബുദ്ധിജീവന്മാരെ സ്വീകരിക്കുന്നപക്ഷം ബുദ്ധിപ്രാധാന്യത്തോടുകൂടിയതും കാര്യകരണസംഘാതവുമായ ശരീരത്തിൽനിന്ന് വിലക്ഷണനായ—വേറിട്ടിരിക്കുന്ന—ലക്ഷണത്തോടുകൂടിയ ജീവനെ പറഞ്ഞിരിക്കുന്നുവെന്ന് വരും. ജീവനേയും ഈ ഘട്ടത്തിൽ പ്രതിപാദിക്കേണ്ടതായ ആവശ്യമുണ്ട്.

"യേയംപ്രേതേവിചികിത്സാ മനുഷ്യേ/
സ്തീത്യേകേനായമസ്തീതിചൈകേ
ഏതദ്വിദ്യാമനുശിഷ്ടസ്ത്വയാഹം
വരാണാമേഷവരസ്തൃതീയഃ" (കാഠം 1–1–20)

മരണാനന്തരം മനുഷ്യജീവനുണ്ടെന്ന് ചിലരും ഇല്ലെന്നു മററുചിലരും പറയുന്നുണ്ട്. ഇതിന്റെ നിർണ്ണയം എന്താണെന്ന് അങ്ങയാൽ ഉപദേശിക്കപ്പെട്ടുന്ന ഞാനറിവാനിച്ഛിക്കുന്നുവെന്ന് നചികേതസ്സ് യമനോട് പറഞ്ഞിട്ടു വരങ്ങളിൽ മൂന്നാമത്തെ വരമായിട്ട് ഞാനിതിനെ വരിക്കുന്നു എന്ന് പറഞ്ഞിരിക്കുന്നു. അതുകൊണ്ട് ജീവനെകുറിച്ചുള്ള പ്രതിപാദനം ഇവടെ ആവശ്യമാകുന്നു.

അനന്തരം ജീവനിൽനിന്ന് വിലക്ഷണനായ പരമാത്മാവിനെകുറിച്ചും നചികേതസ്സ് യമനോട് ചോദിക്കുന്നുണ്ട്:—

"അന്യത്രധർമ്മാദന്യത്രാധർമ്മാദന്യത്രാസ്മാത്
കൃതാകൃതാത് അന്യത്രഭൂതാച്ചഭവ്യാച്ച
യത്തത്പശ്യസിതദ്വദ"

ധർമ്മാധർമ്മങ്ങളിലും കാര്യകാരണങ്ങളിലും ഭൂതവർത്തമാന ഭാവികാലങ്ങളിലും ഉൾപ്പെടാതെയിരിക്കുന്ന ഏതൊന്നിനെ അങ്ങുന്ന് കാണുന്നുവോ അതിനെ എനിക്കുപദേശിക്കണം എന്നാണപേക്ഷിച്ചിരിക്കുന്നതു്. അതുകൊണ്ട് പരമാത്മാവിനെകുറിച്ചും ഇവടെ പറവാൻ അവകാശമുണ്ട്.

ഈ വിഷയത്തിൽ ആക്ഷേപക്കാർ ഈ രണ്ടുപക്ഷവും ഇവിടെ സംഭാവ്യമല്ലെന്ന് വാദിക്കുന്നു. അതിന്നവർ പറയുന്ന കാരണം ഇതാണ്:— കർമ്മഫലഭോഗം ക്ഷേത്രജ്ഞനായ ജീവന്ന് സംഭവിക്കും. അചേതനമായ ബുദ്ധിക്ക് സംഭവിക്കയില്ല. "പിബന്തൌ" ദ്വിവചനംകൊണ്ട് രണ്ടുപേരും പാനം ചെയ്യുന്നുവെന്ന് ശ്രുതിയുപദേശിക്കുന്നുണ്ട്. അതിനാൽ ബുദ്ധിജീവ

പക്ഷം ഇവടെ യോജിക്കയില്ല. എന്നാൽ ജീവപരമാത്മാക്കളെ സ്വീകരിക്കാം എന്നാണെങ്കിൽ അതും യോജിക്കയില്ല. പരമാത്മാവു് ചേതനനാണെങ്കിലും "അനശ്നന്നന്യഃ" എന്ന ശ്രുതിവചനം പരമാത്മാവു് പാനം ചെയ്യുന്നില്ല എന്നുപദേശിച്ചിട്ടുണ്ടു്. എന്നുള്ള ആക്ഷേപത്തിന്നു് സമാധാനം പറയപ്പെടുന്നു:—

ഇതൊരു ദോഷമല്ല. ഛത്രം പിടിച്ചു സഞ്ചരിക്കുന്ന ഒരുവനോടുകൂടെ പോകുന്നവരെ കാണുന്ന ഒരാൾ ഛത്രികൾ പോകുന്നുവെന്നു പറയുന്നതുപോലെ കർമ്മഫലം പാനംചെയ്യുന്ന ജീവനോടുചേൎന്നു പരമാത്മാവും പാനംചെയ്യുന്നുവെന്നു പറഞ്ഞതായിട്ടു ധരിക്കേണം.

അല്ലെങ്കിൽ ജീവൻ ഫലം അനുഭവിക്കുന്നു ഈശ്വരൻ അനുഭവിപ്പാൻ പ്രേരിക്കുന്നുവെന്നുമാവാം. വെപ്പുകാരൻ വെക്കുന്നു. വെപ്പാൻ പ്രേരിക്കുന്ന യജമാനനും സമീപസ്ഥനായതുകൊണ്ടു് ആയാളേയും വെക്കുന്നവൻ എന്നു പറയുന്നതു ലോകരീതിയാകുന്നു.

ബുദ്ധിജീവന്മാരെയും ഗ്രഹിക്കാം. കരണത്തെത്തന്നെ കൎത്താവായിട്ടു ഉപചാരമായി പറയുന്ന പതിവുണ്ടു വിറകു വേവിക്കുന്നുവെന്നു പറയുന്നതുപോലെ ആവാം.

അധ്യാത്മാധികാരത്തിൽ അനന്യന്മാരായ രണ്ടുപേർ കർമ്മഫലം ഭുജിക്കുന്നവർ ഉണ്ടാവാൻ തരമില്ല. അതുകൊണ്ടു് ബുദ്ധിജീവന്മാരോ, ജീവപരമാത്മാക്കളോ ആവാം. അവരിൽ ആരെ ഗ്രഹിക്കേണം എന്നാണെങ്കിൽ ബുദ്ധിജീവന്മാരെ എടുക്കാം. എന്തുകൊണ്ടെന്നാൽ ഗുഹയെ പ്രവേശിച്ചവർ എന്നു കാണുന്നതുകൊണ്ടു്. ഗുഹാശബ്ദത്താൽ ശരീരത്തെയോ ഹൃദയത്തെയോ രണ്ടിൽ ഏതിനെ എടുക്കുന്നതായാലും ബുദ്ധിയും ജീവനും അതിൽ പ്രവേശിച്ചവർതന്നെ. വേറെ മാറ്റുമുള്ള

പ്പോൾ സർവ്വഗതമായ ബ്രഹ്മം ശരീരത്തിലോ ഹൃദയത്തിലോ പ്രവേശിച്ചിരിക്കുന്നുവെന്നു നിശ്ചയിക്കുന്നതു യുക്തമല്ല.

"സുകൃതസ്യലോകെ" എന്ന വിശേഷണം കർമ്മാധീനമായ ശരീരത്തെ കാണിക്കുന്നു. പരമാത്മാവാകട്ടെ സുകൃതത്തിൻെറയോ ദുഷ്കൃതത്തിൻെറയോ അധീനത്തിൽ ഉൾപ്പെടുന്നില്ല. "നകർമ്മണാവദ്ധതെനോകനീയാൻ" കർമ്മംകൊണ്ടു പരമാത്മാവിന്നു വൃദ്ധിക്ഷയങ്ങളില്ലെന്നു ശ്രുതി സിദ്ധാന്തിക്കുന്നു.

"ഛായാതപൌ" നിഴലും പ്രകാശവും എന്ന വിശേഷണം ചേതനത്തെയും അചേതനത്തെയും കാണിക്കുന്നു. ഒന്നിനോടു മററൊന്നിന്നു സാമ്യമില്ല. അതുകൊണ്ട് ബുദ്ധിയേയും ജീവനേയും ഇവിടെ പറഞ്ഞിരിക്കുന്നു:— ഇവിടെ ജീവനേയും പരമാത്മാവിനേയുമാണ് പറഞ്ഞിരിക്കുന്നത്. എന്തുകൊണ്ടെന്നാൽ അവർ രണ്ടുപേരും സമസ്വഭാവമുള്ള ചേതനസ്വരൂപന്മാരാകുന്നു. ഇണചേർത്തി പറയുമ്പോൾ സമാനന്മാരെ ചേർത്തി പറയുന്നതു ലോകസ്വഭാവമാണെന്നു കാണപ്പെടുന്നു. ഈ ഗോവിന്നൊരു ഇണയെ അന്വേഷിക്കണം എന്നു പറയുമ്പോൾ ഒരു ഗോവിനെത്തന്നെ അന്വേഷിക്കേണം എന്നല്ലാതെ ഒരു കുതിരയേയോ പുരുഷനേയോ അന്വേഷിക്കേണം എന്നു വരുന്നതല്ല.

അതിവിടെ കർമ്മഫലാനുഭവത്താൽ ജീവാത്മാവിനെ പറയുന്നുവെന്നു നിശ്ചയിക്കപ്പെട്ടാൽ രണ്ടാമതായി പറയുന്നതു സമാനസ്വഭാവനായ പരമാത്മാവിനെത്തന്നെയാണെന്നു കണ്ടുകൊള്ളേണം.

ഗുഹാപ്രവിഷ്ടനെന്ന വിശേഷണം ഉള്ളതുകൊണ്ടു പരമാത്മാവിനെ ഗ്രഹിച്ചുകൂടാ എന്നു മുമ്പേതന്നെ പറഞ്ഞിട്ടുണ്ടല്ലോ എന്നാണെങ്കിൽ അതേ വിശേഷണം ഉള്ളതുകൊണ്ടുതന്നെയാണ് പരമാത്മാവിനെ സ്വീകരിക്കേണം എന്നു നോം പറയുന്നതും ഗുഹാഹിതത്വം ശ്രുതികളിലും സ്മൃതികളിലും പലപ്രാവ

ശ്യവും പറയപ്പെടുന്നതു പരമാത്മാവിനെ ഉദ്ദേശിച്ചുതന്നെയാകുന്നു.

"ഗുഹാഹിതംഗഹ്വരേഷ്ഠംപുരാണം" (കാഠം 1–2–12)
"യോവേദനിഹിതംഗുഹായാം" (തൈം 2–1)

"ആത്മാനമന്വിച്ഛഗുഹാംപ്രവിഷ്ടം" എന്നിങ്ങനെ പല ഭാഗങ്ങളിലും പരമാത്മാവിനെ നിർദ്ദേശിച്ചിരിക്കുന്നു.

സർവ്വഗതമാണെങ്കിലും ബ്രഹ്മസാക്ഷാൽകാരത്തിന്നുചിതമായ ദേശവിശേഷത്തെ പറയുന്നതിൽ വിരോധമില്ല എന്ന് നോം മുമ്പേ പറഞ്ഞിരിക്കുന്നു.

പുണ്യപാപാധീനമായ ശരീരത്തിൽ ഇരിക്കുന്നുവെന്നു പറഞ്ഞതിനെ ഛത്രിന്യായാനുസരണം ഒരുവനിൽ മാത്രമുള്ളതിനെ ഉഭയസാധാരണമായി ഉപചാരാർത്ഥത്തിൽ പറഞ്ഞതു വിരുദ്ധമാകയില്ല.

ഛായാതപങ്ങൾപോലെ എന്നു പറഞ്ഞതായ വൈലക്ഷണ്യവും വിരുദ്ധമല്ല. ജീവൻ സംസാരിയെന്നും പരമാത്മാവിന്ന് സംസാരബാധയില്ലെന്നും കാണിക്കുന്നു. അവിദ്യാസംബന്ധം ജീവന്റെ സംസാരത്തിന്നു കാരണം. പരമാർത്ഥഭാവം നിമിത്തം പരമാത്മാവ് സംസാരാതീതൻ അതുകൊണ്ട് ഗുഹാപ്രവിഷ്ടന്മാർ വിജ്ഞാനാത്മാവായ ജീവനും പരമാത്മാവും തന്നെയെന്നു ഗ്രഹിക്കപ്പെടുന്നു.

വിശേഷണാച്ച. സൂത്രം 12

ഭാഷ്യം

വിശേഷണം വിജ്ഞാനാത്മാവിന്നും പരമാത്മാവിന്നും മാത്രമേ യോജിക്കയുള്ളു.

"ആത്മാനം രഥിനം വിദ്ധി
ശരീരം രഥമേവതു. (കാഠം 2–3–3)

ആത്മാവിനെ രഥത്തിലിരിക്കുന്നവനായിട്ടും ശരീരത്തെ രഥമായിട്ടും ധരിച്ചാലും എന്ന ഉത്തരഭാഗത്തിൽ വിജ്ഞാനാത്മാവിനെ സംസാരത്തിൽ വരുന്നവനും മോക്ഷത്തിലേക്ക പോകുന്നവനുമായിട്ട് കല്പിച്ചു വിവരിക്കുന്നുണ്ട്.

"സോ ƒധ്വനഃപാരമാപ്നോതി
തദ്വിഷ്ണോഃപരമംപദം." (കാഠം 1–3–9)

അവൻ–ഗന്താവായ ജീവൻ–വിഷ്ണുവിൻെറ–സർവ്വവ്യാപകമായ ബ്രഹ്മത്തിൻെറ–പരമമായ പദത്തെ–പുനരാവൃത്തിരഹിതമായ സ്ഥാനത്തെ–പ്രാപിക്കുന്നുവെന്ന് പരമാത്മാവിനെ പ്രാപ്യസ്ഥാനമായിട്ടും കല്പിച്ചിരിക്കുന്നു.

അതേപ്രകാരം:—

"തംദുർദ്ദശംഗൂഢമനുപ്രവിഷ്ടം
ഗുഹാഹിതംഗഹ്വരേഷ്ഠംപുരാണം
അധ്യാത്മയോഗാധിഗമേനദേവം
മത്വാധീരോഹർഷശോകൌജഹാതി.

(കാഠം 1-2–12)

അദൃശ്യനും മായയാൽ മറയ്ക്കപ്പെട്ടവനും ശരീരത്തിൽ ഹൃദയഗുഹയിൽ ഇരിക്കുന്നവനെങ്കിലും ശരീരാദികളിൽ സംബന്ധപ്പെടാതെ എന്നെന്നും നൂതനസ്വരൂപത്തിൽ പ്രകാശിക്കുന്നവനമായ അവനെ–പരമാത്മാവിനെ-ശരീരാദികളിൽനിന്നു വേർതിരിച്ചറിവാനുപകരിക്കുന്ന പഞ്ചകോശവിവേചനരൂപമായ യോഗാഭ്യാസത്താൽ പരമാത്മാവുതന്നെ ഞാനെന്നറിയുന്ന സൂക്ഷ്മബുദ്ധിശാലികളായ വിദ്വാന്മാർ ലൌകികസുഖദുഃഖാദികളുടെ ബാധയില്ലാത്തവരായിരിക്കുന്നുവെന്ന് മുമ്പുള്ള ഭാഗത്തിലും മന്താവായിട്ട്–മനനം ചെയ്യുന്നവനായിട്ട് ജീവനേയും, മന്തവ്യനായിട്ട്–വിചാരിക്കപ്പെടുവാൻ വിഷയമായിട്ട് പരമാത്മാവിനേയും പറഞ്ഞിരിക്കുന്നു.

ഈപ്രകരണവും പരമാത്മ വിഷയമാകുന്നു
"ബ്രഹ്മവിദോവദന്തി"

ബ്രഹ്മ സാക്ഷാൽകാരം സിദ്ധിച്ചവർ പറയുന്നുവെന്ന് വക്താവിനെ വിശേഷിച്ചിരിക്കയാൽ ബ്രഹ്മപ്രകരണമാണെന്നു സ്പഷ്ടമാകുന്നു.

അതുകൊണ്ടിവടെ ജീവപരമാത്മാക്കളെ പറഞ്ഞിരിക്കുന്നു.

"ദ്വാ സുവർണ്ണാ സയുജാ സഖായാ" (മുണ്ഡം 3-1-11) എന്ന ദിക്കിലും ഇതുതന്നെ ന്യായം. അവടെയും അധ്യാത്മാധികാരമായതുകൊണ്ട് പ്രകൃതങ്ങളായ സുപർണ്ണങ്ങളെ—ഗരുഡപ്പക്ഷികളെയല്ല പറയുന്നത്. "തയോരന്യഃ വിപ്പലംസ്വാദ്വത്തി" എന്ന അദനലിംഗത്തിൽ വിജ്ഞാനാത്മാവിനെ സൂചിപ്പിച്ചിരിക്കുന്നു. "അനശ്നന്നന്യോ/ഭിചാകശീതി" എന്ന വാക്യം അനശനം, ചേതനം എന്ന ലക്ഷണങ്ങളെക്കൊണ്ട് പരമാത്മാവിനേയും സൂചിപ്പിച്ചിട്ടുണ്ട്.

സമാനേവൃക്ഷേ പുരുഷോനിമഗ്നോ/
നീശയാശോചതിമുഹ്യമാനഃ

ജുഷ്ടം യദാ പശ്യത്യന്യമീശ
മസ്യമഹിമാനമിതിവീതശോകഃ (മുണ്ഡം 3-1-2)

സമാനമായ വൃക്ഷത്തിൽ നിമഗ്നനായപുരുഷൻ ഐശ്വര്യമില്ലാതായതിനാൽ മോഹയുക്തനായിട്ടു ദുഃഖിക്കുന്നു. ധ്യാനാദിയോഗത്താൽ സേവിക്കപ്പെട്ടവനായിട്ട് ധ്യാനപരിപാകത്താൽ തന്നിൽനിന്നന്യനായി തോന്നുന്ന ഈശ്വരനെ പ്രത്യഗാത്മാവായി കാണുമ്പോഠം ആ സ്വരൂപത്തെ പ്രാപിക്കുകയും ശോകാതീതനാകയും ചെയ്യുന്നു എന്നർത്ഥമുള്ള അടുത്ത ശ്രുതി

യിൽ ജീവനെ കാണുന്നവനായിട്ടും ഈശ്വരനെ കാണേണ്ടവനായിട്ടും ഉപദേശിച്ചിരിക്കുന്നു

ഈ മന്ത്രവിഷയത്തിൽ മററു ചിലരുടെ മതം:— ദ്വാസുപർണ്ണാ എന്നമന്ത്രം ഈ അധികരണത്തിലുള്ള സിദ്ധാന്താൎത്ഥത്തെ കാണിക്കുന്ന ഒന്നല്ല. പൈംഗിരഹസ്യം എന്ന ബ്രാഹ്മണത്തിൽ വേറൊരു വിധത്തിൽ ഈ മന്ത്രത്തിൻെറ വ്യാഖ്യാനം കാണുന്നുണ്ട്. ആ രണ്ടുപേരിൽ ഒരുവൻ കൎമ്മഫലം അനുഭവിക്കുന്നു. അന്യൻ അനുഭവിക്കാതെതന്നെ പ്രകാശിക്കുന്നു എന്നതിൽ അനുഭവിക്കുന്നവൻ സത്വവും അനുഭവിക്കാത്തവൻ ചേതനനും എന്നാണ് വ്യാഖ്യാനം. ജീവനും പരമാത്മാവും എന്ന അൎത്ഥം ആ വാക്യത്തിന്നിരിക്കയില്ല. സത്വക്ഷേത്രജ്ഞശബ്ദങ്ങൾ അന്തഃകരണത്തെയും ക്ഷേത്രജ്ഞനേയും കാണിക്കുന്നുവെന്നു ലോകപ്രസിദ്ധമാകുന്നു.

"തദേതൽസത്വംയേനസ്വപ്നംപശ്യതി
അഥയോഽയംശാരീരഉപദ്രഷ്ടാസക്ഷേത്രജ്ഞ
സ്താവേതൌസത്വക്ഷേത്രജ്ഞൌ" ഇതി

ഏതൊന്നു സ്വപ്നം കാണുന്നുവോ അതു സത്വം യാതൊരു ശാരീരൻ സാക്ഷിയോ അവൻ ക്ഷേത്രജ്ഞൻ എന്നവടെ വ്യാഖ്യാനിച്ചുമിരിക്കുന്നു.

ആ മന്ത്രം ഈ അധികരണത്തിന്നു പൂൎവ്വപക്ഷമായിട്ടും ഇരിക്കയില്ല.

ഇവടെ ശാരീരനായ ക്ഷേത്രജ്ഞൻ എന്ന ശബ്ദംകൊണ്ടു കൎത്തൃത്വഭോക്തൃത്വാദിസംസാരധൎമ്മസഹിതനായ ജീവനെ പറയുന്നില്ല. പിന്നെ ആരെ പറയുന്നുവെന്നാൽ "അനശ്നന്നന്യോഽഭിചാകശീതി" "അനശ്നന്നന്യോഽഭിപശ്യതിജ്ഞഃ" ഭക്ഷിക്കാതിരിക്കുന്ന അന്യൻ അധികം പ്രകാശിക്കുന്നു. ഭക്ഷിക്കാതിരിക്കുന്നവൻ കണ്ടുകൊണ്ടിരിക്കുന്നു. അവൻ ചേതനൻ എന്നല്ലയോ ശ്രുതിവചനം.

"തത്വമസി" "ക്ഷേത്രജ്ഞംചാപിമാംവിദ്ധി" എന്ന വചനങ്ങളും ശ്രുതിയിലും സ്മൃതിയിലും കാണപ്പെടുന്നുണ്ടു്.

"താവേതൌസത്വക്ഷേത്രജ്ഞൌ"
നഹിവാംഏവംവിദികിംചനരജ ആധ്വംസതേ"

ആ രണ്ടുപേർ സത്വവും ക്ഷേത്രജ്ഞനുമാകുന്നു. ഇപ്രകാരം അറിയുന്നവനിൽ യാതൊരു പാപവും സംബന്ധിക്കുന്നില്ല. എന്ന ഉപസംഹാരം ഈ അൎത്ഥം ധരിക്കുന്നതുകൊണ്ടു മാത്രമേ സാധുവാകയുള്ളു.

ഈ പക്ഷത്തിൽ സംശയം:—

കൎമ്മഫലം അനുഭവിക്കുന്നതു് അന്തഃകരണമാണെന്നുപറയുന്നതു യുക്തമോ? അന്തഃകരണംസത്വഗുണകാര്യമാകയാൽ അചേതനമല്ലെയോ? അതെങ്ങനെ അനുഭോക്താവാകും. എന്നാണെങ്കിൽ സമാധാനം:–

ഈ ശ്രുതി അചേതനമായ സത്വത്തിന്നു ഭോക്തൃത്വം പറവാനുള്ളതല്ല. ചേതനനായ ക്ഷേത്രജ്ഞന്നു ഭോക്തൃത്വവും ബ്രഹ്മസ്വഭാവത്തെയും കാണിപ്പാനുള്ളതാകുന്നു. അതിന്നുവേണ്ടി സുഖാദിവികാരസഹിതമായ സത്വത്തിൽ ഭോക്തൃത്വത്തെ ആരോപിച്ചിരിക്കുന്നു. കൎത്തൃത്വം ഭോക്തൃത്വം എന്നതു് സത്വത്തിൻെറയും ക്ഷേത്രജ്ഞൻെറയും അന്യോന്യസ്വഭാവത്തെ തിരിച്ചറിയായ്മകൊണ്ടുള്ളതാണല്ലോ. പരമാൎത്ഥത്തിൽ രണ്ടുപേൎക്കും കൎത്തൃത്വമോ ഭോക്തൃത്വമോ ഇല്ല. സത്വം അചേതനം ഭോക്താവാകയില്ല. ക്ഷേത്രജ്ഞൻ നിർവികാരിയായതിനാലും ഭോക്താവല്ല. അവിദ്യയാൽ കല്പിതമായതുകൊണ്ടു സത്വത്തിന്നു ഭോക്തൃത്വം ഉണ്ടാവാൻ അവകാശമേയില്ല.

"യത്രവാ അന്യദിവസ്യാത്തത്രാന്യോഽന്യൽപശ്യതി"

ഏതൊരവിദ്യാവസ്ഥയിൽ താൻ പരമാത്മാവിൽനിന്നന്യനാണെന്നു തോന്നുന്നുവോ ആ നിലയിൽ അന്യനായിരുന്നിട്ടു അന്യത്തെ കാണുന്നു.

യത്രത്വസ്യസർവ്വമാത്മൈവാഭൂത്
തൽകേനകംപശ്യേത്. (ബൃഹം. 4–5-15)

ഏതൊരവസ്ഥയിൽ എല്ലാം ആത്മാവുതന്നെയെന്നറിയുന്നുവോ ആ നിലയിൽ ഏതു സാധനംകൊണ്ടു ഏതു സാധ്യത്തെ കാണും? എന്നർത്ഥമായ ശ്രുതിവിവേകിക്കു കർത്തൃത്വാദിവ്യവഹാരമേയില്ലെന്നുറപ്പിച്ചിരിക്കുന്നു.

3–ാമത്തെ ഗുഹാധികരണം സമാപ്തം

4. അന്തരധികരണം.

അന്തരഉപപത്തേഃസൂത്രം. 13–17.

ഭാഷ്യം.

യ ഏഷോഽക്ഷിണിപുരുഷോദൃശ്യതഏഷ
ആത്മേതിഹോവാചൈതദമൃതമഭയമേ
തൽബ്രഹ്മേതിതദ്യദ്യപ്യസ്മിൻ സർപ്പിർവോദകം വാ–
സിഞ്ചതിവർത്മനി ഏവഗച്ഛതി" (ഛാം. 4–15–1)
ഇത്യാദി ശ്രൂയതേ

കണ്ണിൽ ഈ യാതൊരു പുരുഷൻ കാണപ്പെടുന്നുവോ ഇവൻതന്നെ ആത്മാവ്. ഇവൻതന്നെ അമൃതവും. ഇവൻതന്നെ അഭയവും. ഇതുതന്നെ ബ്രഹ്മവും. ആകയാൽ കണ്ണിൽ നെയ്യോ വെള്ളമോ ഒഴിച്ചാൽ അതു കണ്ണിന്റെ അരികിൽ കൂടെ പുറത്തേക്കൊഴുകിപ്പോകുന്നു എന്നർത്ഥമുള്ള ശ്രുതിവാക്യം കേൾക്കപ്പെടുന്നു:—

അതിൽ സംശയം:—കണ്ണിൽ പ്രതിഫലിക്കുന്ന പ്രതിബിംബരൂപമായആത്മാവോ:—ജീവാത്മാവോ — ഇന്ദ്രിയങ്ങളെ പ്രേരിക്കുന്ന ദേവതാത്മാവോ, ഈശ്വരനോ, ഉപദേശിക്കപ്പെട്ടതെന്നാണ് സംശയം.

ആദ്യമായെന്തു നിശ്ചയിക്കുന്നുവെന്നാണെങ്കിൽ പുരുഷൻെറ പ്രതിബിംബമായ ഛായാത്മാവിനെ ഉപദേശിക്കുന്നുവെന്നാകുന്നു നിശ്ചയിക്കുന്നതു്. എന്തുകൊണ്ടെന്നാൽ "ദൃശ്യതെ"=കാണപ്പെടുന്നുവെന്നു് ശ്രുതിയിൽ കാണുന്നുണ്ടല്ലോ. കാണപ്പെടുവാൻ യോഗ്യതയുള്ളതു് പുരുഷപ്രതിബിംബംതന്നെയെന്നാണ് പ്രസിദ്ധം.

കണ്ണിൽ ഏതു പുരുഷൻ കാണപ്പെടുന്നുവോ എന്ന ശ്രുതിവചനം പ്രസിദ്ധിയെ സൂചിപ്പിക്കുന്നുണ്ട്. ജീവാത്മാവ് ഉപദേശിക്കപ്പെട്ടിരിക്കുന്നുവെന്നുംവരാം. ആജീവാത്മാവ് കണ്ണുകൊണ്ടു രൂപത്തെ കാണുന്നവനാകയാൽ കണ്ണിൽ സന്നിഹിതനാണല്ലോ. ആത്മശബ്ദം ശ്രുതിയിൽ കാണുന്നതും ഇതിന്നനുകൂലമാകുന്നു. കണ്ണിനെ അനുഗ്രഹിക്കുന്ന ആദിത്യ പുരുഷനും ആവാം എന്നും തോന്നുന്നു.

"രശ്മിഭിരേഷോ$\mathcal{S}$സ്മിൻപ്രതിഷ്ഠിതഃ"( ബൃഹം 5–5–2 )

ഈ ആദിത്യൻ തൻെറ കിരണങ്ങളാൽ നേത്രത്തിൽ പ്രതിഷ്ഠിതനാകുന്നുവെന്നർത്ഥമായ ശ്രുതിയുമുണ്ട്. അമൃതത്വം മുതലായ ധർമ്മങ്ങൾ ദേവതാത്മാവിലും ഒരു വിധം യോജിപ്പുള്ളവതന്നെ.

സ്ഥാനവിശേഷം പറയപ്പെട്ടിരിക്കയാൽ ഈശ്വരനാവാൻ തരമില്ല എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം പറയുന്നു:—

നേത്രാന്തർഗതനായി പറയപ്പെട്ടിരിക്കുന്ന പുരുഷൻ പരമേശ്വരൻതന്നെ. എന്തുകൊണ്ടെന്നാൽ ശ്രുതിയാൽ ഉപദേശി

ക്കപ്പെട്ടിരിക്കുന്ന ഗുണങ്ങൾ ഈശ്വരനിൽ മാത്രം ഉള്ളവയാണെന്നു കാണപ്പെടുന്നുണ്ട്.

"സആത്മാതത്ത്വമസി" അവനാകുന്നു ആത്മാവ് അതു നീതന്നെ. എന്ന ശ്രുതിപ്രകാരം ആത്മത്വം പരമേശ്വരനിൽ തന്നെ മുഖ്യ വൃത്തിയാൽ യുക്തമാകയുള്ളു. അമൃതത്വം, അഭയത്വം എന്ന രണ്ടും ഈശ്വരനിൽഉള്ള ധമ്മങ്ങളാണെന്ന് ശ്രുതിയിൽ പലതവണയും കേൾക്കപ്പെടുന്നുണ്ട്. അതേവിധം തന്നെ അക്ഷിസ്ഥാനം പരമേശ്വരന്നനുരൂപവുമാകുന്നു. പാപസംബന്ധമില്ലായ്ക നിമിത്തം പരമേശ്വരനിൽ ഏതുവിധ ദോഷവും പററാതിരിക്കുന്നുവോ അതേവിധത്തിൽ അക്ഷിസ്ഥാനവും ഉപദേശിക്കപ്പെട്ടിരിക്കുന്നു.

കണ്ണിൽ നെയ്യോ ജലമോ ഒഴിച്ചാൽ അതു കണ്ണിൽ നില്ക്കാതെ പുറത്തേക്കൊഴുകിപ്പോകുന്നതായി ശ്രുതിയിൽ പറയപ്പെട്ടിരിക്കുന്നുവല്ലോ.

സംയദ്വാമത്വാദി ഗുണോപദേശവും പരമേശ്വരനിൽ തന്നേ ചേച്ചയുള്ളു

"ഏതംസായദ്വാമ ഇത്യാചക്ഷതേ"

"ഏതംഹിസവ്വാണിവാമാന്യഭിസംയന്തി"

"ഇവനെ ആശ്രയിച്ചുതന്നെകമ്മഫലങ്ങൾ—സംയത്ത്—ഉണ്ടാകുന്നു" "ഇവൻ തന്നെ കമ്മഫലങ്ങളായ ലോകങ്ങളെ തരുന്നു" അതുകൊണ്ടു സംയദ്വാമൻ എന്നു പരമേശ്വരനെ പറയുന്നു.

ഇതുവരെ പറഞ്ഞ ഗുണങ്ങളുടെ ചേച്ച പരമേശ്വരനിൽ മാത്രമാകയാൽ നേത്രാന്തർഗത പുരുഷനായിട്ടു ശ്രുതിയുപദേശിച്ചിരിക്കുന്നതു പരമേശ്വരനെത്തന്നെയാകുന്നു.

സ്ഥാനാദിവ്യപദേശാച്ച. സൂത്രം 14–

ഭാഷ്യം

ആകാശംപോലെ സർവ്വത്രപരിപൂർണ്ണമായ ബ്രഹ്മത്തിന്ന അല്പമായ അക്ഷിസ്ഥാനം എങ്ങനെ യോജിക്കും എന്നതിന്ന സമാധാനം പറയാം:—

ഇതൊരു സ്ഥാനം മാത്രമേ ബ്രഹ്മത്തിന്ന പറഞ്ഞിട്ടുള്ളു വെങ്കിൽ അതു യുക്തമല്ലെന്നു വന്നുകൂടായെന്നില്ല. "യഃപൃഥിവ്യാംതിഷ്ഠൻ" (ബൃഹം 2–8–2) എന്നിങ്ങനെ പൃഥിവിമുതലായ അന്യസ്ഥാനങ്ങളും ബ്രഹ്മത്തിന്ന പറയപ്പെട്ടിട്ടുണ്ട്. ആ കൂട്ടത്തിൽ ചക്ഷുസ്സും ബ്രഹ്മത്തിന്നൊരു സ്ഥാനം എന്ന നിശ്ചയിച്ചതിൽ എന്തനുചിതം. സ്ഥാനം എന്ന ഒന്നു മാത്രമാണൊ ബ്രഹ്മത്തിൽ കല്പിച്ചിരിക്കുന്ന അനൌചിത്യം? നാമരൂപാദികൾ ഒന്നുമില്ലാ. ബ്രഹ്മത്തിൽ കല്പിച്ചിരിക്കുന്നതെല്ലാം അനുചിതം എന്നുതന്നെ പറയാമല്ലോ.

"തദസ്യാദിതിനാമ" എന്നു നാമകല്പനം
"ഹിരണ്യശ്മശ്രുഃ (ഛാം. 1–6/6–3) എന്നുരൂപകല്പനം

ഈവിധമെല്ലാം കല്പിച്ചതിൽ തെറ്റൊന്നുമില്ല നിർഗ്ഗുണമായ്ത്തന്നെയിരിക്കുന്ന ബ്രഹ്മത്തെ നാമരൂപങ്ങളിൽ കാണപ്പെടുന്ന ഗുണങ്ങളോടുകൂടെ ഉപാസിപ്പാനുള്ള സൌകര്യം കാണിപ്പാൻ ശ്രുതികളിൽ അവിടവിടെ സഗുണമായിട്ടും കാണിച്ചിരിക്കുന്നുവെന്ന ഇതിന്നുമുമ്പേതന്നെ നാം പറഞ്ഞിട്ടുമുണ്ട്. സർവ്വഗതമായ ബ്രഹ്മത്തെ സാക്ഷാത്തായറിവാനുപകരിക്കുന്ന ഏതെങ്കിലും സമുചിതമായ ഒരു സ്ഥാനം ഉപദേശിച്ചിരിക്കുന്നതു യുക്തംതന്നെ. സാലഗ്രാമം വിഷ്ണുവിന്നുള്ള സ്ഥാനം എന്നതുപോലെ ബ്രഹ്മത്തിന്നും ഒരു സ്ഥാനം കല്പിച്ചിരിക്കുന്നുവെന്നും മുമ്പേ പറഞ്ഞിട്ടുണ്ട്.

സുഖവിശിഷ്ടാഭിധാനാദേവച സൂത്രം 15.

ഭാഷ്യം.

ഈ വാക്യത്തിൽ ബ്രഹ്മം പറയപ്പെടുന്നുണ്ടോ ഇല്ലയോ എന്ന വാദത്തിന്നുതന്നെ അവകാശമില്ല. സുഖസ്വരൂപത്വേന വിശേഷിക്കപ്പെട്ടതിനാൽതന്നെ ബ്രഹ്മത്വം സ്പഷ്ടമാകുന്നുണ്ട്. "പ്രാണോബ്രഹ്മ കം ബ്രഹ്മ ഖംബ്രഹ്മ" എന്നാണല്ലൊ വാക്യാരംഭത്തിൽ കാണുന്നതു്. ഇതിൻെറ അൎത്ഥം. പ്രാണൻ സുഖസ്വരൂപൻ:—കം=സുഖം സുഖമെന്നതു (ബ്രഹ്മമാകുന്നു എന്ന മാത്രം പറഞ്ഞവസാനിപ്പിച്ചാൽ വിഷയ ജന്യമായ പരിച്ഛിന്നസുഖമോ എന്ന സംശയം ജനിക്കും. അതിനെ പരിഹരിപ്പാൻ ഖം=ആകാശം സുഖം എന്നു കൂടി ഉടനെ പറഞ്ഞു. അപ്പോൾ അപരിച്ഛിന്നമായ സുഖംബ്രഹ്മം എന്ന അൎത്ഥം സ്പഷ്ടമായി പ്രകൃതസ്വീകാരം ന്യായ്യം എന്ന രീതിയാൽ ഇവടെയും അതുതന്നെ പറയപ്പെട്ടിരിക്കുന്നു.

"ആചാൎയ്യസ്തു തേ ഗതിം വക്താ" (ഛാ. 4-14-1)

നിൻെറ ആചാൎയ്യൻ ഗതിയെപറവാൻ ഭാവിക്കുന്നുണ്ട് എന്നും അവടെ പറഞ്ഞിരിക്കുന്നു.

വാക്യാരംഭത്തിൽ സുഖവിശിഷ്ടബ്രഹ്മം പറയപ്പെട്ടിരിക്കുന്നുവെന്നു് എങ്ങനെ അറിയപ്പെടുന്നു എന്നതിന്നു സമാധാനം:-

പ്രാണൻ ബ്രഹ്മം. കം ബ്രഹ്മം. ഖം. ബ്രഹ്മം. എന്നു അഗ്നിദേവതകൾ ഉപദേശിച്ചതു കേട്ടപ്പോൾ പ്രാണൻ ബ്രഹ്മം എന്നുപദേശിച്ചതു മനസ്സിലായി. കം സുഖം. ഖം സുഖം. എന്നുപദേശിച്ചതു മനസ്സിലായില്ല. എന്നു ഉപകോസലൻ പറഞ്ഞു. അഗ്നിദേവതകൾ അതിന്നു കം എന്നതു യാതൊന്നോ അതുതന്നെയാകുന്നു ഖം എന്നതും. (ഛാ. 4-10-5) എന്നു് അ

ത്തിന്നു സമാധാനം പറഞ്ഞു. ഇതിലടങ്ങിയ സാരം. ഖം എന്ന ശബ്ദം ഭൂതാകാശവാചിയാകുന്നു. ആ ഖം എന്ന ശബ്ദത്തിന്നു സുഖം എന്നാൎത്ഥമായ കം എന്നതിനെ വിശേഷണമാക്കാതിരുന്നാൽ ആകാശത്തെ ബ്രഹ്മപ്രതീകമായിട്ടു കാണിച്ചിരിക്കുന്നു വെന്നുതോന്നാം. അതുപോലെതന്നെ സുഖവാചിയായ കം ശബ്ദത്തിന്നു ഖം എന്ന വിശേഷണം കൊടുക്കാതിരുന്നാൽ പരിച്ഛിന്നമായ വിഷയ സുഖത്തിൽ ബ്രഹ്മബുദ്ധിയും വരാം. അന്യോന്യം വിശേഷണവിശേഷ്യങ്ങൾ ആകുന്നതുകൊണ്ടു ഈ കം ഖം എന്ന ശബ്ദങ്ങൾ ബ്രഹ്മം സുഖസ്വരൂപം എന്നു ബോധിപ്പിക്കുന്നു.

"കം ബ്രഹ്മ" ഖം ബ്രഹ്മ" എന്ന രണ്ടിന്റെയും ഒടുവിൽ ബ്രഹ്മ എന്നുമാത്രം പറഞ്ഞിരുന്നുവെങ്കിൽ സുഖസ്വരൂപമായിട്ടു ബ്രഹ്മത്തെ ധ്യാനിക്കേണം എന്നു വരികയില്ല. അതുകൊണ്ടു ദുഃഖസ്വരൂപമായ വിഷയസുഖത്തിന്റെയും ഗുണിയായിട്ടു ബ്രഹ്മത്തെ ധ്യാനിക്കേണം എന്ന ഉപദേശം ദുഷ്ടംതന്നെയാണല്ലൊ. ഇപ്രകാരം വാക്യാരംഭത്തിൽ സുഖവിശിഷ്ടമായ ബ്രഹ്മം ഉപദേശിക്കപ്പെട്ടിരിക്കുന്നുവെന്നു സിദ്ധിക്കുന്നു.

ഗാൎഹപത്യാദികളായ അഗ്നികൾ അവരവരുടെ മഹിമയെ ഉപദേശിച്ചതിൽപിന്നെ "ഹേ സൌമ്യ! ഇതു ഞങ്ങളെ സംബന്ധിച്ചിരിക്കുന്ന ഉപാസനവിദ്യയും ആത്മവിദ്യയുമാകുന്നു. എന്നവസാനിപ്പിക്കുന്നതിൽ മുമ്പേ ബ്രഹ്മത്തെ ഉപദേശിച്ചിരിക്കുന്നുവെന്നു സ്മൃതിയെ ജനിപ്പിക്കുന്നു. ആചാര്യരാകട്ടെ നിങ്ങൾക്കുള്ള ഗതിയെ—മാൎഗ്ഗത്തെ—ഉപദേശിക്കും എന്ന വാക്യം അന്യമായ ഗതിയിൽ താല്പൎയ്യംവെക്കേണ്ടഎന്നും സൂചിപ്പിച്ചു.

"യഥാപുഷ്കരപലാശആപോനശ്ലിഷ്യന്ത
ഏവമേവം വിദിപാപം കൎമ്മനശ്ലിഷ്യതെ"

(ഛാ. 4–14–3)

താമരഇലയിൽ ജലം പററാതിരിക്കുന്നതുപോലെ ഇതു വരെ പറഞ്ഞതനുസരിച്ചു പാസന ചെയ്യുന്നവനിൽ യാതൊരു പാപവും പററുകയില്ലെന്നും പറഞ്ഞു.

അക്ഷിസ്ഥാനഗതനായ പുരുഷനെ പാപം സ്പൃശിക്കയില്ലെന്നു പദേശിക്കുന്ന ശ്രുതി അക്ഷിസ്ഥാനഗതനായ പുരുഷൻ ബ്രഹ്മമാണെന്നു കാട്ടിത്തരുന്നു. അതുകൊണ്ടു പ്രകൃതമായിരിക്കുന്ന ബ്രഹ്മത്തിന്നു അക്ഷിസ്ഥാനതയേയും സംയദ്വാമത്വാദി ഗുണഭാവത്തേയും ബോധിപ്പിച്ചതിൽ പിന്നെ അർച്ചിരാദിമാർഗ്ഗത്തെയും അതറിയുന്നവരുടെ പ്രാപ്യസ്ഥാനത്തെയും പറയാം എന്നാരംഭിക്കുന്നു

"യഏഷോ$\int$ക്ഷിണിപുരുഷോദൃശ്യത
ഏഷആത്മേതിഹോവാച" (ഛാ. 4–15–1)

യാതൊരീയക്ഷിയിൽ കാണപ്പെടുന്ന പുരുഷനുണ്ടോ അവൻ നിൻെറ ആത്മാവാകുന്നുവെന്നു പറഞ്ഞു.

ശ്രുതോപനിഷത്കഗത്യഭിധാനാച്ച സൂത്രം. 16.

ഭാഷ്യം

താഴെ കാണുന്ന കാരണത്താലും അക്ഷിസ്ഥാനഗതനായ പുരുഷൻ പരമേശ്വരൻതന്നെ. എന്തുകൊണ്ടെന്നാൽ ഉപനിഷത്തിൽ പറഞ്ഞിരിക്കുന്ന രഹസ്യാൎത്ഥത്തെ അറിഞ്ഞിരിക്കുന്ന ബ്രഹ്മജ്ഞാനിക്കു വൎത്തമാന ശരീരത്യാഗാനന്തരം സിദ്ധിക്കുന്ന ദേവയാനമാൎഗ്ഗം ശ്രുതിയിൽ പറയപ്പെട്ടിരിക്കുന്നതിനെ കാണിക്കാം:—

സ്വധൎമ്മാചരണരൂപമായ തപസ്സിനാലും ബ്രഹ്മചൎയ്യത്താലും ശ്രദ്ധയാലും ഉപാസനാരൂപമായ വിദ്യയാലും ആത്മാവിനെ ധ്യാനിച്ചു് ഉത്തരായണമാൎഗ്ഗത്തിൽക്കൂടെ സഞ്ചരിച്ചു് ആദിത്യനെ പ്രാപിക്കുന്നു. ഇതുതന്നെയാണല്ലോ സമഷ്ടിവ്യഷ്ടിപ്രാണ

ങ്ങളുടെ ഇരിപ്പിടം. ഇതു് മരണാതീതവും ഭയാതീതവുമാകുന്നു. ഇതുപരമപദമാകുന്നു ഇതിൽനിന്നു പുനരാവൃത്തിയുണ്ടാകയില്ല ഈ അൎത്ഥമുള്ള ശ്രുതി:-"അഥോത്തരേണതപസാ ബ്രഹ്മചര്യേണശ്രദ്ധയാ, വിദ്യയാത്മാനമന്വിഷ്യാദിത്യമഭിജയന്ത ഏതദ്വൈപ്രാണാനാമായതനമേതദമൃതമഭയമേതൽ പരായണ മേതസ്മാന്നപുനരാവൎത്തന്തേ" (പ്രശ്നം. 1–10)

അഗ്നിർജ്യോതിരഹഃശുക്ലഃ
ഷണ്മാസാഉത്തരായണം
തത്രപ്രയാതാഗച്ഛന്തിബ്രഹ്മബ്രഹ്മവിദോജനാഃ (ഗീത. 8–24)

ബ്രഹ്മോപാസകന്മാർ ദേഹത്യാഗാനന്തരം ഉത്തരായണത്തിലെ ആറുമാസദേവതകളുടെയും അഗ്ന്യാദ്യഭിമാനദേവതകളുടേയും മാൎഗ്ഗത്തിൽക്കൂടെ സഞ്ചരിച്ചു് സൂൎയ്യദ്വാരാബ്രഹ്മത്തിൽ ലയിക്കും എന്നു സ്മൃതിയും ഉണ്ടു്.

സഗുണബ്രഹ്മോപാസകന്മാൎക്കു് സിദ്ധിക്കുന്ന ആ പദംതന്നെ അക്ഷിപുരുഷോപാസകന്മാൎക്കും സിദ്ധിക്കും എന്നതന്നെ ഇവടെയും പറഞ്ഞിരിക്കുന്നുവെന്നു കാണപ്പെടുന്നു.

"അഥയദുചൈവാസ്മിംശ്ശവ്യംകുൎവ്വന്തി
യദുചനാൎച്ചിഷമേവാഭിസംഭവന്തി"

ഈ അക്ഷിപുരുഷോപാസകൻ അന്തരിച്ചശേഷം അവകാശികൾ ശവസംസ്കാരാദി പ്രേതകൎമ്മങ്ങൾ ചെയ്താലും ഇല്ലെങ്കിലും അവന്റെ ഉപാസനാഫലമായിട്ടു അൎച്ചിരാദിഗതി അവനു സിദ്ധിക്കും എന്നാരംഭിച്ചിട്ടു:-

"ആദിത്യാച്ചന്ദ്രമസംചന്ദ്രമസോവിദ്യുതം
തൽപുരുഷോ∫മാനവഃസ ഏനാൻ
ബ്രഹ്മഗമയത്യേഷദേവപഥോബ്രഹ്മപഥ

ഏതേനപ്രതിപാദ്യമാനാഇമം മാനവ
മാവത്തംനാവത്തന്തെ" (ഛാ. 4-15-5)

പരേതന്റെ ജീവനെ അഹരഭിമാനി, മാസാഭിമാനി, വഷാഭിമാനി, എന്നീ ദേവതകൾ ആദിത്യാഭിമാനി, ചന്ദ്രാഭിമാനി, വിദ്യുദഭിമാനി എന്നീ ദേവതകളുടെ സ്ഥാനത്തിൽ എത്തിക്കും. അവിടെ അമാനവനായ ബ്രഹ്മപുരുഷൻ സഗുണബ്രഹ്മത്തെ പ്രാപിപ്പിക്കും. ഈ മാനവലോകത്തിലേക്ക് പിന്നെ മടങ്ങിവരികയില്ല. അതുകൊണ്ടു ബ്രഹ്മവിത്തിന്നു സിദ്ധിക്കുന്ന പ്രസിദ്ധമായ ഗതിയെ ഇവിടെ പറഞ്ഞിരിക്കയാൽ അക്ഷിസ്ഥാനഗതനായ പുരുഷൻ ബ്രഹ്മംതന്നെയെന്നു നിശ്ചയിക്കപ്പെടുന്നു.

അനവസ്ഥിതേരസംഭവാച്ചനേതരഃ സൂത്രം 17

ഭാഷ്യം

അക്ഷിസ്ഥാനഗതൻഛായാത്മാവോ വിജ്ഞാനാത്മാവോ ദേവതാത്മാവോ ആവാം എന്നുപറഞ്ഞുവല്ലൊ. അതിന്നു സമാധാനം പറയാം:—

ഛായാത്മാവെന്നിങ്ങനെ പറയപ്പെട്ട ഇതരന്മാരുടെ ഗ്രഹണം ഇവിടെ അർഹിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ഛായാത്മാവ് എപ്പോഴും കണ്ണിൽ ഇരിക്കയില്ലല്ലൊ. എപ്പോഴെങ്കിലും ഒരാളുടെ രൂപം കണ്ണിൽ പ്രതിഫലിച്ചാൽ ഉടനെതന്നെ അയാൾ പോകും. ആ ഛായ പിന്നെ കണ്ണിൽ നില്ക്കുമോ അതിനാൽ ഛായാത്മാവ് അസ്ഥിരം.

"യ ഏഷോഽക്ഷിണി പുരുഷഃ"

എന്ന ശ്രുതി, കണ്ണിൽ സ്വാതേ വസിക്കുന്ന യാതൊരു പുരുഷനോ അവൻ ഉപാസ്യൻ എന്നുപദേശിച്ചുമിരിക്കുന്നു. ഉപാസനാവസരത്തിൽ ഒരു പുരുഷനെ കണ്ണിന്നുമുമ്പിൽ നിർത്തി ഉപാസി

ക്കേണം എന്നു കല്പിച്ചുകൊണ്ടുള്ള ഉപദേശം ശ്രുതിയിൽ കാണുകയില്ല. അമൃതത്വം മുതലായ ഗുണങ്ങൾ ഛായാത്മാവിൽ ഇല്ലതാനും.

വിജ്ഞാനാത്മാവാകട്ടെ ശരീരത്തിൽ സകലഭാഗത്തും വ്യാപിച്ചിരിക്കുന്ന ഒന്നാകയാൽ കണ്ണിൽ മാത്രം എപ്പോഴും സ്ഥിതിയുണ്ടാകയില്ലല്ലോ. ഉണ്ടെന്നു പറയുന്നതോ കരുതുന്നതോ യുക്തവുമല്ല

ബ്രഹ്മമാകട്ടെ എങ്ങും വ്യാപിച്ചിരിക്കുന്നുണ്ടെങ്കിലും പ്രത്യക്ഷത്തിൽ അറിവാനുപകരിക്കുന്ന ഹൃദയം മുതലായ സ്ഥാനങ്ങളെ കല്പിച്ച് ശ്രുതികളിൽ ഉപദേശിക്കുന്നതായിട്ടു കാണുന്നതുമുണ്ട്. അമൃതത്വം അഭയത്വം മുതലായ ഗുണങ്ങളും വിജ്ഞാനാത്മാവിന്നില്ല. സത്യാവസ്ഥയിൽ വിജ്ഞാനാത്മാവ് ബ്രഹ്മസ്വരൂപൻതന്നെയെങ്കിലും അവിദ്യാകാമകർമ്മബന്ധം ഉള്ളതിനാൽ അമൃതത്വാദികൾ ഉള്ളതായിട്ടു പറവാൻ പാടില്ല. സംയദ്വാമത്വാദികളും പൂർണ്ണമായി ഐശ്വര്യം ഇല്ലാതിരിക്കുന്നോ വിജ്ഞാനാത്മാവിൽ ചേർച്ചയുള്ളവയല്ല.

ദേവതാത്മാവ് രശ്മികളാൽ കണ്ണിൽ സ്ഥിതിചെയ്യുന്നുവെന്നു ശ്രുതിയുണ്ടെങ്കിലും ആത്മത്വം ദേവതാത്മാവിന്നു സിദ്ധിക്കയില്ല. പുറത്തുള്ളവൻ എന്നതാണിതിന്നു കാരണം. ഉൽപത്തിനാശങ്ങൾ ഉള്ളതുകൊണ്ട് അമൃതത്വാദികളും ദേവതാത്മാവിന്നില്ല. ദേവന്മാർക്ക് മരണമില്ലെന്ന വചനം ചിരകാലവാസമുണ്ടെന്നു കാണിക്കുന്നതേയുള്ളൂ. ഐശ്വര്യവും പരമേശ്വരാധീനമാണ്.

"ഭീഷാസ്മാത് വാതഃപവതേ
ഭീഷോദേതി സൂര്യഃ
ഭീഷാസ്മാദഗ്നിശ്ചേന്ദ്രശ്ച
മൃത്യുർധാവതി പഞ്ചമഃ" തൈ. 2-1-8)

ഇവനിൽനിന്നുള്ള ഭയത്താൽ കാററു വീശുന്നു. സൂര്യനും ഭയം കൊണ്ടുദിക്കുന്നു. ഭയപ്പെട്ടുകൊണ്ടുതന്നെ അഗ്നിയും ഇന്ദ്രനും അവരവരുടെ പ്രവൃത്തി നടത്തുന്നു. അഞ്ചാമനായ മൃത്യുവും അവിടവിടെ ചെന്നു കാര്യം നടത്തുന്നു എന്നാണ് ശ്രുതിയുടെ അർത്ഥം അതുകൊണ്ട് അക്ഷിസ്ഥാനത്തിൽ പറഞ്ഞിരിക്കുന്ന പുരുഷൻ പരമേശ്വരൻതന്നെയെന്നു ധരിച്ചുകൊള്ളണം.

ഈവിധം പറഞ്ഞതിൽ "ദൃശ്യതേ" കാണപ്പെടുന്നുവെന്നു പ്രസിദ്ധമെന്നപോലെ പറഞ്ഞിരിക്കുന്നത് ശാസ്ത്രത്തെ അപേക്ഷിച്ചും ഉപാസകന്മാരുടെ അനുഭവത്തെ അനുസരിച്ചും ഉപാസനാവിഷയത്തിൽ അഭിരുചി ജനിപ്പിക്കുവാനും വേണ്ടിയാണെന്നുകൂടി പറയേണ്ടതായിരിക്കുന്നു. ഉപാസകന്മാരുടെ അനുഭവം തന്നെ അവരുടെ കാഴ്ച. ശാസ്ത്രംതന്നെ അതിനു പ്രമാണം. ഇതുരണ്ടും സത്യമാണെന്ന വിശ്വാസം ഉണ്ടാകുന്നവർക്ക് ഉപാസനയിൽ താല്പര്യവും ഉണ്ടാകും. എന്നുസാരം.

5—അന്തര്യാമ്യധികരണം

അന്തര്യാമ്യധിദൈവാദിഷു.

തദ്ധർമ്മവ്യപദേശാത്. സൂത്രം 18–20

അധിദൈവാദികളിൽ അന്തർഭാഗത്തിരുന്ന് നിയമനം ചെയ്യുന്നവൻ പരമാത്മാവുതന്നെ. എന്തുകൊണ്ടെന്നാൽ പരമേശ്വരധർമ്മങ്ങളെയാണ് അവിടെ പറഞ്ഞിരിക്കുന്നത്. എന്നു സൂത്രാർത്ഥം.

ഭാഷ്യം

യ ഇമംചലോകം പരംചലോകം സർവ്വാണിചഭൂതാനി യോഽന്തരോയമയതി" ഇത്യുപക്രമ്യ=യാതൊരുവൻ ഈ ലോകത്തെയും പരലോകത്തെയും സർവ്വഭൂതങ്ങളെയും അന്തർഭാഗത്തിലിരുന്നു നിയന്ത്രിക്കുന്നുവോ എന്നാരംഭിച്ചിട്ടു "യഃ പൃഥിവ്യാം

തിഷ്ഠൻ പൃഥിവ്യാ അന്തരോയം പൃഥിവീനവേദയസ്യ പൃഥിവീ ശരീരം യഃ പൃഥിവീമന്തരോയമയ ത്യേഷ ആത്മാ/ന്തര്യാമ്യ മൃതഃ" ഇത്യാദി (ബൃഹം. 3 .7–1–2) യാതൊരുവൻ പൃഥിവിൽ സ്ഥിതനും പൃഥിവിയുടെ അന്തർഗതനും ആകുന്നുവോ യാതൊരു വനെ പൃഥിവി അറിയുന്നില്ലയോ യാതൊരുവൻെറ ശരീരമൊ പൃഥിവീയാതൊരുവൻ പൃഥിവിയുടെ അന്തഃസ്ഥിതനായിട്ടു പൃഥി വിയെ നിയന്ത്രിക്കുന്നുവോ ഇവൻ നിൻെറ ആത്മാവും അന്ത ര്യാമിയും അമൃതനുമാകുന്നു. എന്നിങ്ങനെ അർത്ഥമുള്ള വാക്യം കാണുന്നു.

ഇതിൽ അധിദൈവത്തിലും അധിലോകത്തിലും അധി വേദത്തിലും അധിയജ്ഞത്തിലും അധിഭൂതത്തിലും അധ്യാത്മ ത്തിലും ഒരുവൻ ഉള്ളിലിരുന്നു നിയന്ത്രിക്കുന്നവൻ അന്തര്യാമി യാകുന്നു.

അധിദൈവാദികളെ അഭിമാനിക്കുന്ന അവൻ ദേവാ ത്മാവായ ഒരുവനോ അതോ അണിമാദൈശ്വര്യസമ്പന്നനാ യ ഒരു യോഗിയോ അതോ പരമാത്മാവോ, അതോ മറേറതോ ഒരുവനൊ എന്നു അന്തര്യാമിയെന്നു ഒരപൂർവ്വസംജ്ഞകാണുന്ന തിനാൽ സംശയിക്കുന്നു.

ഇപ്പോൾ എന്തുതോന്നുന്നു ? എന്നാൽ സംജ്ഞക്ക് പ്ര സിദ്ധിയില്ലാത്തതിനാൽ ആ സംജ്ഞയുള്ളവനും അപ്രസിദ്ധനു മായ ഏതോ ഒരുവനായിരിക്കണം എന്നു തോന്നുന്നു. അന്ത ര്യാമി ശബ്ദം അന്തഃസ്ഥിതിചെയ്തു നിയന്ത്രിക്കുവാൻ ശക്തിയു ള്ള ഒരുവനെ കാണിക്കുന്നതിനാൽ നിശ്ചയിപ്പാൻ കഴിയാത്ത ഒരുവനാണവൻ എന്നു പറയുന്നതു യുക്തമല്ലെന്നു വരാം.

അന്തഃസ്ഥിതനായിട്ടു നിയന്ത്രിപ്പാൻ ശക്തിയുള്ള ഒരു വൻ അപ്രസിദ്ധനെന്നും വരികയില്ല എന്ന ഹേതുവാൽ പൃഥി വ്യാദ്യഭിമാനമുള്ള ഒരു ദേവൻ അന്തര്യാമിയെന്നുവരാം.

"പൃഥിവ്യേവയസ്യായതനമഗ്നിർലോകോ മനോജ്യോതി" (ബൃഹം 3–9–10) യാതൊരുവൻെറ ശരീരം പൃഥിവി, അഗ്നി കണ്ണ്, ജ്യോതിസ്സ് മനസ്സ് എന്ന ശ്രുതിയും ഉണ്ടല്ലോ.

ആ ദേവന്നും ശരീരേന്ദ്രിയാദികൾ ഉള്ളതുകൊണ്ട് പൃഥിവ്യാദികളുടെ ഉള്ളിലിരുന്ന് നിയന്ത്രണംചെയ്യാൻ വിരോധമില്ല. ദേവതാത്മാവിന്ന നിയന്ത്രണംചെയ്യാൻ ശക്തിയുണ്ടെന്നു യുക്തംതന്നെ.

സിദ്ധനായ ഒരു യോഗിക്കും എല്ലാററിൻെറയും ഉള്ളിൽ പ്രവേശിച്ച് നിയന്ത്രിപ്പാൻ ശക്തിയുണ്ടെന്നും വരാം. ശരീരേന്ദ്രിയാദികൾ ഇല്ലാത്ത പരമാത്മാവാണ് അന്തര്യാമി എന്നവരുന്നതു യുക്തമല്ല എന്ന പൂർവ്വപക്ഷം ഉണ്ടാകുന്നതിന്ന സമാധാനം:—

അധിദൈവാദികളിൽ അന്തര്യാമിയായി ശ്രുതിയിൽ കാണുന്നവൻ പരമാത്മാവുതന്നെ. മററാരുമല്ല. എന്തുകൊണ്ടെന്നാൽ:— പരമാത്മധർമ്മത്തെയാണ് പറഞ്ഞിരിക്കുന്നത്. ആ പരമാത്മധർമ്മങ്ങളെ ഇവടെ പറഞ്ഞതായി കാണുന്നുണ്ട്. പൃഥിവി മുതലായ അധിദൈവാദി ഭേദങ്ങൾ നിമിത്തം ഭിന്നാഭിന്നമായിരിക്കുന്ന സകല വികാരവർഗ്ഗത്തിൻെറയും അന്തർഭാഗത്തിൽ വസിച്ച് അതിനെ നിലക്കു നിർത്തുകയെന്നതു പരമാത്മാവിൽ മാത്രമേ യോജിക്കുകയുള്ളൂ.

"യം പൃഥിവീനവേദ" യാതൊരുവനെ പൃഥിവി അറിയുന്നില്ല എന്ന വചനം പൃഥിവീദേവത അറിയാതിരിക്കുന്ന അന്തര്യാമി, ദേവതാത്മാവിൽനിന്ന് അന്യനാണെന്ന ബോധിപ്പിക്കുന്നു.

പൃഥിവീദേവത "ഞാൻ" പൃഥിവിയാകുന്നുവെന്നറിയുന്നതിനാൽ നാമരൂപസഹിതയാകുന്നു.

"അദൃഷ്ടോ/ശ്രുത" കാണപ്പെടാത്തവനും കേൾക്കപ്പെടാത്തവനും എന്ന വിശേഷണം നാമരൂപങ്ങളില്ലാത്ത പരമാത്മാവിൽ യുക്തമാകുന്നു. ദേഹേന്ദ്രിയാദികൾ ഇല്ലാത്ത പരമാത്മാവിന്നു നിയന്ത്രിപ്പാൻ കഴികയില്ലെന്നു പറഞ്ഞുവല്ലോ അതൊരു ദോഷമല്ല എന്തുകൊണ്ടെന്നാൽ ആരെ പരമാത്മാവു നിയന്ത്രിക്കുന്നുവോ അവരുടെ ദേഹേന്ദ്രിയങ്ങൾതന്നെ പരമാത്മാവിന്റെ ദേഹേന്ദ്രിയങ്ങൾ എന്നു കണ്ടുകൊള്ളണം. അങ്ങനെയല്ലെന്നു വന്നാൽ പരമാത്മാവിന്റെ ദേഹേന്ദ്രിയങ്ങളെ നിയന്ത്രിപ്പാൻ മറ്റൊരു പരമാത്മാവു് എന്നിങ്ങനെ അവ്യവസ്ഥാദോഷം നേരിടും. പരമാത്മാവിൽനിന്നന്യമായിട്ടൊന്നുമില്ല എന്ന അഭേദം നിശ്ചിതമാകയാൽ ശരീരേന്ദ്രിയാദികൾ ഇല്ലാത്തതുകൊണ്ടു് അന്യനിയന്ത്രണം സാദ്ധ്യമല്ലെന്ന വാദത്തിന്നവകാശമില്ല. ഭേദമുണ്ടെങ്കിൽ മാത്രമാണല്ലൊ അനവസ്ഥാദോഷം നേരിടുക. അഭേദമുള്ളതിനാൽ ആ ദോഷവും നേരിടുകയില്ല. അതുകൊണ്ടു അന്തര്യാമി പരമാത്മാവുതന്നെ.

നചസ്മാർത്തമതദ്ധർമ്മാഭിലാപാത്. സൂത്രം 19.

സൂത്രാർത്ഥം:—

സാംഖ്യമതപ്രകാരമുള്ള പ്രധാനവും അന്തര്യാമിയാകയില്ല. എന്തുകൊണ്ടെന്നാൽ പ്രധാനത്തിന്നില്ലാത്ത ധർമ്മങ്ങളെയാണു് പറഞ്ഞിരിക്കുന്നതു്.

ഭാഷ്യം:—

അദൃഷ്ടത്വാദി ധർമ്മങ്ങൾ സാംഖ്യസ്മൃതികല്പിതമായ പ്രധാനത്തിന്നും ഉള്ളതുകൊണ്ടു് പ്രധാനം അന്തര്യാമിയെന്നു വരാം. രൂപാദികൾ പ്രധാനത്തിന്നും ഇല്ലെന്നാണല്ലൊ സാംഖ്യകല്പിതം.

"അപ്രതർക്യമവിജ്ഞേയം പ്രസുപ്തമിവ സർവ്വതഃ"
(മനു. 1-5).

ഊഹിപ്പാനും അറിവാനും സാധിക്കാത്ത വിധത്തിൽ പ്രകഷേണ സുപ്തമെന്നപോലെ ഇരിക്കുന്നതു പ്രധാനം എന്നു സ്മൃതി ഉപദേശിക്കുന്നു. സർവ്വ വികാരത്തിന്നും കാരണമായതുകൊണ്ടു പ്രധാനത്തിന്നു സർവ്വനിയന്തൃത്വം യുക്തംതന്നെ. അതുകൊണ്ടു അന്തര്യാമിശബ്ദം പ്രധാനത്തെ കാണിക്കുന്നു. (ബ്ര 1-1-5) ഈക്ഷതേർന്നാശബ്ദം എന്നതിനാൽ പ്രധാനത്തെ നിരാകരിച്ചിട്ടുണ്ടെങ്കിലും അദൃഷ്ടത്വം മുതലായ ധർമ്മങ്ങൾ ഉണ്ടെന്നതിനെ അടിസ്ഥാനമാക്കീട്ടു വീണ്ടും ആ വാദത്തെ ആവർത്തിക്കുന്നുവെങ്കിൽ അതിനേയും ഖണ്ഡിപ്പാൻ ഈ സൂത്രം—സ്മൃതിപ്രോക്തമായ പ്രധാനം അന്തര്യാമിയാകയില്ല. എന്തുകൊണ്ടെന്നാൽ അദൃഷ്ടത്വാദിധർമ്മങ്ങൾ—അന്യരാൽ കാണപ്പെടുവാൻ കഴികയില്ല എന്ന ധർമ്മങ്ങൾ—പ്രധാനത്തിന്നുണ്ടെന്നിരിക്കിലും മറ്റൊന്നിനെ അറിയുക എന്ന ധർമ്മം—ദ്രഷ്ടൃത്വാദി ധർമ്മം—പ്രധാനത്തിന്നില്ല. പ്രധാനം അചേതനം എന്നാണവരുടെ മതം.

"അദൃഷ്ടോദ്രഷ്ടാ ശ്രുതഃ ശ്രോതാ മതോമന്താ
വിജ്ഞാതോവിജ്ഞാതാ" (ബൃഹം 3-7-23)

കാണപ്പെടാത്തവനും കാണുന്നവനും; കേൾക്കപ്പെടാത്തവനും കേൾക്കുന്നവനും; മനനത്തിന്നു വിഷയമല്ലാത്തവനും മനനം ചെയ്യുന്നവനും; അറിയപ്പെടാത്തവനും അറിയുന്നവനും ആകുന്നു എന്നാണ് അനന്തരവാക്യത്തിൽ ഉപദേശിക്കുന്നതു്. ആത്മത്വവും പ്രധാനത്തിന്നിരിക്കയില്ല.

**അടുത്ത** സൂത്രത്തിന്നുള്ള **അവതാരികാ** ഭാഷ്യം:— ആത്മത്വാദിധർമ്മങ്ങൾ ഇല്ലാത്തതുകൊണ്ടു് പ്രധാനം അന്തര്യാമിയാകയില്ലെങ്കിൽ ശാരീരൻ അന്തര്യാമിയാകട്ടെ. ശാരീരൻ

ചേതനൻ ആയതുകൊണ്ടു് ദ്രഷ്ട്ടത്വാദിധൎമ്മമുള്ളവനും പ്രത്യ ഗാത്മാവുമാകയാൽ ആത്മാവും, ധൎമ്മാധൎമ്മഫലങ്ങളെ അനുഭ വിക്കുന്നതുകൊണ്ടു് അമൃതനും അദൃഷ്ടത്വാദിധൎമ്മങ്ങൾ ശാരീര നിൽ പ്രസിദ്ധവുമാകുന്നു. ദൎശനാദിക്രിയകൾ അതിന്റെ കൎത്താവിൽ പ്രവൃത്തിക്കയുമില്ല.

"ന ദ്രഷ്ടേർദ്ര"ഷ്ടാരംപശ്യേഃ" (ബൃഹം 3-4-2)

ദൎശനകൎത്താവിനെ കാണ്മാൻ ആഗ്രഹിക്കേണ്ട എന്ന ശ്രുതിയു മുണ്ടു്. ഭോക്താവായതുകൊണ്ടു് ദേഹേന്ദ്രിയാദികളുടെ അന്ത ൎഭാഗത്തിലിരുന്നു് അവയെ നിയന്ത്രിക്കുന്ന ശീലവും ശാരീര നുണ്ടു്. അതുകൊണ്ടു് ശാരിരൻ അന്തൎയ്യാമി എന്ന വാദത്തി ന്നുത്തരം പറവാൻ ഭാവിക്കുന്നു:—

ശാരീരശ്ചോഭയേപിഹി ഭേദേനൈന
മധിയതേ. സൂത്രം 20.

സൂത്രാൎത്ഥം:—

മുമ്പിലത്തെ സൂത്രത്തിൽനിന്നു് "ന" എന്നതിനെ ഈ സൂത്രത്തിലേക്കു് ആകൎഷിച്ചുകൊണ്ടു് "ശാരീരശ്ചന" ശാരീര നും അന്തൎയ്യാമിയല്ല. എന്തുകൊണ്ടെന്നാൽ ദ്രഷ്ടത്വാദിധൎമ്മ ങ്ങൾ ശാരീരനുണ്ടെങ്കിലും ഘടാകാശം എന്നപോലെ ദേഹാ ദ്യുപാധിസംബന്ധം നിമിത്തം പരിച്ഛിന്നനാകയാൽ പൃഥിവ്യാ ദികൾ മുഴുവനും വ്യാപിച്ചുകൊണ്ടു് അന്തൎഭാഗത്തിൽ ഇരുന്നു നിയന്ത്രിപ്പാൻ സമൎത്ഥനല്ല. അതുമാത്രമല്ല കാണ്വന്മാരും മാധ്യന്ദിനന്മാരുമായ രണ്ടു ശാഖക്കാരും ഇവനെ—ശാരീരനെ— പൃഥിവ്യാദികളെപ്പോലെ അധിഷ്ഠാനമായും നിയമ്യനായും— നിയന്ത്രണത്തിന്നധീനനായും—പഠിക്കുന്നു.

"യോ വിജ്ഞാനെതിഷ്ഠൻ" (ബൃഹം 3-7-22)

യാതൊരുവൻ വിജ്ഞാനത്തിൽ ഇരിക്കുന്നവൻ എന്നു കാണ്വ

ന്മാരും "യ ആത്മനിതിഷ്ഠൻ" യാതൊരുവൻ ആത്മാവിൽ ഇരുന്നുകൊണ്ട് എന്നതിലെ ആത്മശബ്ദം ശാരീരവാചകമാകുന്നു എന്ന ശ്രുതിമാധ്യാദിനന്മാരുടെ ശാഖയിലുള്ളതാകുന്നു. "യോ വിജ്ഞാനെതിഷ്ഠൻ" യാതൊരുവൻ വിജ്ഞാനത്തിൽ ഇരുന്നുകൊണ്ടു എന്നുപറഞ്ഞതിലും വിജ്ഞാനശബ്ദംകൊണ്ട് ശാരീരൻ പറയപ്പെടുന്നു. ശാരീരൻ വിജ്ഞാനമയനാകുന്നുവെല്ലൊ. അതിനാൽ ശാരീരനിൽനിന്നന്യനായ ഈശ്വരൻ അന്തര്യാമി എന്നു സിദ്ധം.

ശങ്ക:—

ഒരു ശരീരത്തിൽ ഈശ്വരനും ദ്രഷ്ടാവും എന്ന രണ്ടുപേർ ഇരിക്കുക എന്നതു എങ്ങനെ യോജിക്കും.

ഇതിൽ അനുപപത്തിയെന്താണെങ്കിൽ പറയാം:— "നാന്യോഽതോസ്തിദ്രഷ്ടാ" ഇവനിൽനിന്നന്യനായ ദ്രഷ്ടാവില്ലെന്ന ശ്രുതിക്ക് വിരോധം നേരിടുന്നു. ഈ ശ്രുതി പ്രകൃതമായ അന്തര്യാമിയിൽനിന്നന്യനായിട്ടൊരു ദ്രഷ്ടാവോ, ശ്രോതാവോ, മന്താവോ, വിജ്ഞാതാവോ ഇല്ലെന്നുപദേശിക്കുന്നു. വെറൊരു നിയന്താവില്ല എന്നാണ് നിഷേധിക്കുന്നത് എന്നു പറയുന്ന പക്ഷം അതു ശരിയല്ല അന്യനിയന്താവിന്റെ പ്രസക്തിയിവടെയില്ല. ശ്രുതി പറയുന്നതു പൊതുവിലുള്ള സംഗതിയെയാണ് എന്ന ഈ വാദത്തിന്ന് സമാധാനം പറയാം:—

അവിദ്യാസംബന്ധംനിമിത്തം സംഭവിച്ച ശരീരേന്ദ്രിയാഭിനിവേശത്തെ അധിഷ്ഠാനമാക്കീട്ടാണ് ശാരീരന്നു പരമാത്മാവിൽനിന്നുതപകല്പനം. അല്ലാതെ പരമാൎത്ഥത്തിൽ ഭേദമുള്ളതുകൊണ്ടല്ല.

പ്രത്യഗാത്മാവ് ഒരുവൻ മാത്രമല്ലാതെ രണ്ടുപേരില്ല. ഒരുവൻ മാത്രമായിരിക്കേ ഭേദവ്യവഹാരം വന്നതു ഘടാകാശം മഹാകാശം എന്നപോലെ ഉപാധിസംബന്ധം നിമിത്തമാകുന്നു.

അതുകൊണ്ടു് ജ്ഞാതാവു് ജ്ഞേയം, എന്നിങ്ങിനെ ഭേദം കാണിക്കുന്ന ശ്രുതികളും പ്രത്യക്ഷാദിപ്രമാണങ്ങളും സംസാരാനുഭവവും വിധിനിഷേധാദി ശാസ്ത്രവുമെല്ലാം ഉപപന്നം തന്നെ.

"യത്രഹിദ്വൈതമിവഭവതി
തദിതരഇതരംപശ്യതി"

ഏതൊരു നിലയിൽ രണ്ടെന്നപോലെ തോന്നുന്നുവോ ആ നിലയിൽ വേറിട്ടിരിക്കുന്ന ഒരുവൻ അവനിൽനിന്നന്യനായിട്ടു് മറെറാരുവനെ കാണുന്നു. എന്നു് അജ്ഞാനാവസ്ഥയിൽ സർവ്വവ്യവഹാരവും നടന്നുകൊണ്ടിരിക്കുന്നുവെന്ന ശ്രുതികളുമുണ്ടു്.

"യത്രത്വസ്യസർവ്വമാത്മൈവാഭൂത്
തൽകേനകംപശ്യേത്"

ഏതുനിലയിൽ ഇവന്നു എല്ലാം ആത്മാവുതന്നെയെന്ന അനുഭവം ഉണ്ടാകുന്നുവോ ആ നിലയിൽ ഏതൊരു സാധനത്തെക്കൊണ്ടു് മറേറതൊരു സാധനത്തെ കാണും എന്നും ശ്രുതികളുമുണ്ടു്.

അവിദ്യാബാധിതൻ സർവ്വവ്യവഹാരങ്ങളെ നടത്തുന്നു. വിദ്വാന്നു് എല്ലാ വ്യവഹാരങ്ങളും മിഥ്യാഭൂതങ്ങൾ എന്ന അനുഭവവും ഉണ്ടാകുന്നു.

### 6. അദൃശ്യത്വാധികരണം, സൂത്രം 21–23.

അദൃശ്യത്വാദിഗുണകോ
ധർമ്മോക്തേഃ സൂത്രം 21.

സൂത്രാർത്ഥം

അദൃശ്യത്വാദി ഗുണമുള്ളവൻ പരമാത്മാവുതന്നെ. എന്തുകൊണ്ടെന്നാൽ:— പരമാത്മധർമ്മങ്ങളെയാണവിടെ പറഞ്ഞിരിക്കുന്നതു്.

ഭാഷ്യം

"അഥപരായയാതദക്ഷരമധിഗമ്യതേ" ഇനിപരയെ–പരവിദ്യയെ–പറയാം. യാതൊരു പരവിദ്യയാൽ–അക്ഷരം–നാശരഹിതമായ സത്യം അറിയപ്പെടുന്നുവോ അതാകുന്നു വിദ്യാ എന്നാരംഭിച്ചിട്ട് അക്ഷരസ്വരൂപത്തെ വിവരിക്കുന്നു.

"യത്തദദ്രേശ്യമഗ്രാഹ്യമഗോത്രമവർണ്ണമചക്ഷുഃ
ശ്രോത്രാതദപാണിപാദം നിത്യംവിഭും
സർവ്വഗതം സുസൂക്ഷ്മം തദവ്യയം യൽഭൂത
യോനിം പരിപശ്യന്തി ധീരാഃ" (മുണ്ഡം 1–1–5–6

അപരവിദ്യാരൂപമായ കർമ്മത്തെ പറഞ്ഞുകഴിഞ്ഞു. ഇനി ഏതൊന്നിനാൽ ഗുണാതീതമായ അക്ഷരബ്രഹ്മം അറിയപ്പെടുമോ ആ പരവിദ്യാസ്വരൂപം പറയപ്പെടുന്നു. ആ വിദ്യക്കു വിഷയമായ അക്ഷരസ്വരൂപം ഏതാണെന്നു പറയാം:—

അത് ജ്ഞാനേന്ദ്രിയങ്ങൾക്കു വിഷയമല്ല കർമ്മേന്ദ്രിയങ്ങൾക്കും വിഷയമല്ല, അതിന്നു ഗോത്രമില്ല, ജാതിയില്ല, കണ്ണില്ല, കാതില്ല, കയ്യില്ല, കാലില്ല, നാശമില്ല, നിയന്താവാകുന്നു. എങ്ങും പരിപൂർണ്ണം സുസൂക്ഷ്മം:– അറിയാൻ കഴിയാത്ത പരമാണുവിനേക്കാൾ സൂക്ഷ്മം. അവയവമില്ലാത്തതിനാൽ അവയവനാശം നിമിത്തമുണ്ടാകാവുന്ന നാശവും അതിന്നില്ല. സകല ഭൂതങ്ങളുടെ നിമിത്തവും ഉപാദാനവുമായിരിക്കുന്ന ഒരേഒരു വസ്തുവായും ഇരിക്കുന്നതു യാതൊന്നോ അതിനെ ധീരന്മാർ സാക്ഷാത്തായറിയുന്നു. അതാകുന്നു അക്ഷരപരബ്രഹ്മം. അതിനെ ബോധിപ്പിക്കുന്നതാണ് പരായെന്നു പറയപ്പെടുന്ന വിദ്യാ. ഇതാണ് മുണ്ഡകശ്രുതിയുടെ അർത്ഥം.

ഈ ശ്രുതിയിൽ സംശയം:— അദ്രേശ്യത്വാദി ഗുണസഹിതമായി പറഞ്ഞിരിക്കുന്ന ഭൂതയോനിപ്രധാനമോ ശാരീരനോ പരമേശ്വരനോ എന്നാണ് സംശയം. അചേതനമായ പ്ര

ധാനം ഭൂതയോനി എന്നു വരുന്നതു യുക്തം. അതിന്റെ ദൃഷ്ടാന്തമായിട്ടു അചേതനത്തെയാണു് പറഞ്ഞിരിക്കുന്നതു്.

"യഥോർണ്ണനാഭിഃ സൃജതേ ഗൃഹ്ണതേച
യഥാപൃഥിവ്യാ ഓഷധയഃ സംഭവന്തി
യഥാസതഃ പുരുഷാത് കേശലോമാനി
തഥാക്ഷരാത് സംഭവന്തീഹ വിശ്വം.
(മുണ്ഡം. 1-1-7)

എട്ടുകാലുള്ള ഒരു പുഴുവിൽനിന്നു ഏതുപ്രകാരം നൂൽ പുറപ്പെടുകയും ആ പുഴുവിൽതന്നെ ആ നൂൽ ലയിക്കുകയും ചെയ്യുന്നുവോ ഭൂമിയിൽനിന്നു ചെടികൾ ഏതുവിധം സംഭവിക്കുന്നുവോ, ജീവനുള്ള പുരുഷനിൽനിന്നു ജീവനില്ലാത്ത തലരോമങ്ങൾ എങ്ങനെയുണ്ടാകുന്നുവോ അതുപോലെ അക്ഷരവസ്തുവിൽനിന്നു വിശ്വം ഉണ്ടാകുന്നു എന്നാണെല്ലോ ദൃഷ്ടാന്തം കാണിച്ചിരിക്കുന്നതു്.

ഇവിടെ പറഞ്ഞിട്ടുള്ള ഊർണ്ണനാഭിയും പുരുഷനും ചേതനന്മാരെല്ലെയോ എന്നാണെങ്കിൽ അല്ലെന്നു ഞങ്ങൾ പറയുന്നു. അവർ രണ്ടുപേരും കേവലചേതനവാന്മാരല്ലെല്ലോ ചേതനാധിഷ്ഠിതമായ ഊർണ്ണ നാഭി ശരീരത്തിൽനിന്നല്ലെയോ നൂൽ പുറപ്പെടുന്നതു്. അതുപോലെതന്നെ കേശരോമോൽപത്തിയും കേവലചൈതന്യത്തിൽ നിന്നല്ല. ചേതനാധിഷ്ഠിതമായ ഊർണ്ണനാഭിയുടെയും പുരുഷന്റെയും ശരീരം നൂലിന്റെയും കേശരോമങ്ങളുടെയും ഉൽപത്തിസ്ഥാനം എന്നതു ലോകപ്രസിദ്ധമാകുന്നു.

മുമ്പേ പ്രധാനത്തെ നിഷേധിപ്പാൻ കാരണം അദൃഷ്ടത്വാദിഗുണമുണ്ടെങ്കിലും ദ്രഷ്ടൃത്വാദിഗുണം പ്രധാനത്തിന്നില്ലെന്നായിരുന്നുവല്ലൊ. ഇവടെയോ ആ അദൃശ്യത്വാദിധർമ്മങ്ങൾ

പ്രധാനത്തിന്നുണ്ട്. ഇല്ലാത്തതായ ഗുണങ്ങൾ ഒന്നും പറയപ്പെട്ടിട്ടുമില്ല.

എന്നാൽ "യഃ സർവ്വജ്ഞഃ സർവ്വവിത്"
(മുണ്ഡം 1–1–9)

യാതൊരുവൻ എല്ലാററിൻെറയും സാമാന്യവിശേഷജ്ഞാനം ഉള്ളവൻ എന്ന് വാക്യശേഷത്തിൽ കാണുന്ന ഗുണം പ്രധാനത്തിന്നില്ലാതിരിക്കേ പ്രധാനം ഭൂതയോനി എന്നു നിങ്ങൾ എങ്ങനെ പ്രതിജ്ഞചെയ്യുന്നുവെന്നു സംശയിക്കുന്നുവെങ്കിൽ അതിന്നു സമാധാനം പറയാം:—

അക്ഷര ശബ്ദത്താൽ അദൃശ്യത്വാദിഗുണവിശിഷ്ടമായ ഭൂതയോനിയെ കേൾപ്പിച്ചതിന്നുശേഷം അവസാനത്തിൽ "അക്ഷരാൽപരതഃപരഃ" (മുണ്ഡം 2–1–2) എന്നു കാണുമല്ലൊ. അതിലെ അക്ഷരവസ്തുവിൽനിന്നു പരനായിരിക്കുന്നവൻ യാതൊരുവനോ അവൻ സർവ്വജ്ഞനും സർവ്വവിത്തുമാകും. പ്രധാനമാകട്ടെ അക്ഷരശബ്ദത്താൽ പറയപ്പെടുന്ന ഭൂതയോനിയെന്നു വരുമല്ലൊ.

യോനിശബ്ദത്താൽ പറയപ്പെടുന്നതുനിമിത്തകാരണമാണെന്നു അൎത്ഥം ധരിക്കുന്നപക്ഷം ശാരീരനും ഭൂതയോനിയാവാം. ധൎമ്മാധൎമ്മങ്ങളാൽ ഭൂതസമൂഹത്തെ ശാരീരൻ സമ്പാദിക്കുന്നു എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം പറയുന്നു:—

അദൃശ്യത്വാദിഗുണസഹിതനായിട്ട് ശ്രുതിയുപദേശിച്ചിരിക്കുന്ന ഭൂതയോനി പരമേശ്വരൻതന്നെ. ഇതരനല്ല. എന്തുകൊണ്ടെന്നാൽ ഈശ്വര ധൎമ്മങ്ങളെയാണ് പറഞ്ഞിരിക്കുന്നതു്.

"യഃ സർവ്വജ്ഞഃ സർവ്വവിത്" എന്നിവടെ പറയപ്പെട്ടിരിക്കുന്നതു പരമേശ്വരധൎമ്മമല്ലെയോ. പ്രധാനത്തിന്നോ ഉപാധിവിശിഷ്ടനായ ശാരീരന്നോ ആ സർവ്വജ്ഞത്വാദി ഗുണം ഇല്ലല്ലൊ.

അക്ഷരശബ്ദത്താൽ പറയപ്പെട്ടിരിക്കുന്ന ഭൂതയോനിയിൽ നിന്നു പരനായിരിക്കുന്നവൻ സർവ്വജ്ഞനും സർവ്വവിത്തും എന്നു മുമ്പേ ഞങ്ങൾ പറഞ്ഞില്ലയോ. അതിനാൽ അതു ഭൂതയോനി വിഷയമല്ല എന്നാണെങ്കിൽ അപ്രകാരം വരികയില്ല. എന്തുകൊണ്ടെന്നാൽ "അക്ഷരാത് സംഭവതീഹവിശ്വം" അക്ഷരത്തിൽനിന്നു വിശ്വമുണ്ടാകുന്നുവെന്നു ഉണ്ടാവുന്ന സർവ്വത്തിന്നും പ്രകൃതിയായിട്ടു അക്ഷരത്തെ പറഞ്ഞ ശേഷവും "യഃ സർവ്വജ്ഞഃ സർവ്വവിദ്യസ്യജ്ഞാനമയംതപഃ തസ്മാദേതത് ബ്രഹ്മനാമരൂപമന്നംചജായതെ"

യാതൊരുവൻ സർവ്വജ്ഞനും സർവ്വവിത്തുമാകുന്നുവോ യാതൊരുവൻെറ തപസ്സ് ജ്ഞാനമയമോ അവനിൽനിന്നു ഈ കാര്യരൂപമായ ബ്രഹ്മവും അതിസൂക്ഷ്മമായ നാമം രൂപം അന്നം എന്നിവയും ഉണ്ടാകുന്നു എന്നു പറഞ്ഞിട്ടുള്ളതിനാൽ ഇവിടെയും ഉണ്ടാകുന്ന എല്ലാററിൻെറയും പ്രകൃതിആയിട്ടുതന്നെ ഭൂതയോനിശബ്ദം കാണിക്കുന്നുള്ളു. അതുകൊണ്ടു ഏകരീതിയിൽ പ്രതിപാദിച്ചിട്ടുള്ളതിൽനിന്നുണ്ടാകുന്ന പൂർവോക്തജ്ഞാനരൂപമായ പ്രത്യഭിജ്ഞകൊണ്ടു പ്രകൃതമായ അക്ഷരാത്മക ഭൂതയോനിധർമ്മംതന്നെ സർവജ്ഞത്വ സർവവിത്വം എന്നറിയപ്പെടുന്നു.

"അക്ഷരാൽ പരതഃ പരഃ"

എന്ന ശ്രുതിവാക്യം പ്രകൃതമായ അക്ഷരത്തിൽനിന്ന് അന്യമായ ഒന്നിനെ കാണിക്കുന്നില്ല. ഇല്ലെന്ന് എങ്ങിനെ അറിയപ്പെടുന്നുവെന്നാണെങ്കിൽ:— "യേനാക്ഷരം പുരുഷംവേദസത്യം പ്രോവാചതാം.

തത്വതോബ്രഹ്മവിദ്യാം" (മുണ്ഡം. 1–2–13)

ഏതൊന്നിനാൽ സത്യവും നാശരഹിതവുമായ പുരുഷനെ അറിയുമൊ ആ ബ്രഹ്മവിദ്യയെ ശരിയായുപദേശിച്ചു. എന്ന്

പ്രകൃതാനുസരണം ആ നാശരഹിതമായ ഭൂതയോനിയുടെ സ ത്യനിലയെ വ്യക്തമാക്കിയിരിക്കയാൽ പ്രകൃതഭൂതയോനിയിൽ നിന്നു അന്യനായിട്ടു മററൊന്നിനെയിവിടെ ആലോചിപ്പാൻ അവകാശമില്ല.

എന്നാൽ "അക്ഷരാൽപരതഃ പരഃ" എന്നു പറഞ്ഞിരി ക്കുന്നതെങ്ങിനെ യോജിക്കും എന്ന ശങ്കക്കു അടുത്ത സൂത്രത്തിൽ സമാധാനം പറയാം.

അതുമാത്രമല്ല:–പരയെന്നും അപരയെന്നും രണ്ടു വിദ്യ കൾ അറിയപ്പെടേണ്ടവയായിട്ടുണ്ടെന്നിവിടെ ആദ്യം പറഞ്ഞി രിക്കുന്നു. അതിൽ ഋഗ്വേദാദിലക്ഷണയായ അപരവിദ്യയെ പറഞ്ഞതിന്നുശേഷം അക്ഷരബ്രഹ്മത്തെ ബോധിപ്പിക്കുന്ന പര വിദ്യയെ ഇനി പറയാം എന്നാണ് പ്രതിജ്ഞ. അതിൽ പ രവിദ്യാവിഷയമായിട്ടാണ് അക്ഷരം പറയപ്പെട്ടിരിക്കുന്നതു്. പരമേശ്വരനിൽനിന്നന്യമായിട്ടു അദൃശ്യത്വാദി ഗുണമുള്ള മ ററൊന്നിനെ കല്പിക്കുന്നുവെങ്കിൽ ഇതു പരവിദ്യയാകയില്ല. വിദ്യയെ പരാ അപരായെന്നു വിഭജിച്ചു കാണിച്ചതിൻെറ ഉ ദ്ദേശം അഭ്യുദയനിഃശ്രേയസഫലപ്രാപ്തിയെ കാണിപ്പാനായി ട്ടാണ്. കർമ്മപ്രധാനമായി പറയപ്പെടുന്ന അപരവിദ്യ നിഃ ശ്രേയസത്തെ–മോക്ഷത്തെ–പ്രദാനംചെയ്യുമെന്നു ആരുംതന്നെ സമ്മതിക്കുന്നില്ല. അക്ഷരത്തിൽനിന്നന്യനായ ഒരു ഭൂതയോ നിയെ കല്പിക്കുന്ന നിങ്ങളുടെ പക്ഷപ്രകാരം മൂന്നുവിധത്തിൽ വിദ്യയെ വിഭജിക്കേണ്ടതായിരുന്നു. ഇവിടെ അങ്ങനെ ചെ യ്യാതെ രണ്ടുവിധത്തിലേ വിഭജിച്ചിട്ടുള്ളു.

"കസ്മിംന്നു ഭഗവോ വിജ്ഞാതേ
സർവ്വമിദം വിജ്ഞാതം ഭവതി" (മുണ്ഡം 1–1–3)

ഹേ ഭഗവാനെ ഏതൊന്നിനെ അറിഞ്ഞാൽ ഈ കാണപ്പെടുന്ന എല്ലാററിനേയും അറിഞ്ഞതായിട്ടു ഭവിക്കും എന്ന അപേക്ഷ

സർവ്വാത്മകമായ ബ്രഹ്മത്തെ ഉപദേശിച്ചാൽ മാത്രമേ സഫലമാകയുള്ളൂ. അചേതനങ്ങൾക്കുമാത്രം സ്ഥാനമായിരിക്കുന്ന പ്രധാനമോ ഭോഗ്യവസ്തുവിൽനിന്നു വേറിട്ടിരിക്കുന്ന ജീവനോ ഉപദേശിക്കപ്പെട്ടാൽ പ്രാർത്ഥന സഫലമാകയില്ല.

അതുമാത്രമല്ല "സബ്രഹ്മവിദ്യാം സർവ്വവിദ്യാ പ്രതിഷ്ഠാമഥർവ്വായ ജ്യേഷ്ഠപുത്രായ പ്രാഹ" എല്ലാ വിദ്യകൾക്കും ആസ്പദമായ ബ്രഹ്മവിദ്യയെ അവൻ പുത്രന്മാരിൽ ഒന്നാമനായ അഥർവ്വാവിന്നുപദേശിച്ചു. (മുണ്ഡം 1–1–1) എന്നുള്ള വാക്യം പ്രധാനമായിട്ട ബ്രഹ്മവിദ്യയെയാണ് ആരംഭിച്ചതെന്നു കാണിക്കുന്നു. പിന്നെ പരാ അപരാ എന്ന് രണ്ടായി വിഭജിച്ചു. അതിൽ പരവിദ്യയാണ് അക്ഷരവസ്തുവിനെ ബോധിപ്പിക്കുന്നതെന്നുറപ്പിച്ചിട്ട് പരവിദ്യതന്നെ 'ബ്രഹ്മവിദ്യയെന്ന്' സ്പഷ്ടമാക്കി. ആ പരവിദ്യയാൽ അക്ഷരവസ്തു അറിയപ്പെടുകയില്ലെന്നുവന്നാൽ ബ്രഹ്മവിദ്യയെന്നു അതിന്നു നിശ്ചയിച്ച നാമധേയം ബാധിക്കപ്പെടും. (അർത്ഥമില്ലാത്തതെന്നു വരും).

ബ്രഹ്മവിദ്യയെ സ്തുതിപ്പാൻ വേണ്ടീട്ടാണ് ഋഗ്വേദാദിയായ അപരവിദ്യയെ ബ്രഹ്മവിദ്യയുടെ പ്രാരംഭത്തിൽ ആദ്യമായി പറഞ്ഞിരിക്കുന്നത്

"പ്ലവാഹ്യേതേ അദൃഢാ യജ്ഞരൂപാ
അഷ്ടാദശോക്തമവരം യേഷുകർമ്മ
ഏതച്ഛ്രേയോയേƒഭിനന്ദന്തിമൂഢാ
ജരാ മൃത്യും തേ പുനരേവാപിയന്തി"
(മുണ്ഡം 1–2–7)

കർമ്മപ്രധാനമായ അപരവിദ്യയാഗാദികളെ പ്രതിപാദിക്കുന്നു. യജമാനൻ, അദ്ദേഹത്തിൻെറ പത്നി, യാഗം നടത്താൻ അറിവുള്ള കർമ്മികൾ 16 പേർ ഇങ്ങിനെ 18 പേർ ചേർന്നിട്ടുവേണം ഒരു യജ്ഞം നടത്താൻ. ഈ മാതിരി കർമ്മം സംസാരസമുദ്രം കട

ത്തിവിടാൻമാത്രം ഉറപ്പുള്ള കപ്പൽ അല്ല. ഈ കൎമ്മം ശ്രേയസ്സിനെ നൽകും എന്നു വിശ്വസിച്ചു സന്തോഷിക്കുന്നവർ മൂഢന്മാരാകുന്നു. വീണ്ടും അവർ ജനിക്കുകയും മരിക്കുകയും ചെയ്യും എന്ന് അപരവിദ്യാ പ്രോക്തകൎമ്മാനുഷ്ഠാനം ശ്രേയഃസാധനമായി കരുതരുതെന്നു ബോധിപ്പിച്ചു. ശ്രുതിപ്രമാണാനുസരണം അപരവിദ്യയിൽ വിരക്തനായവന്ന് പരവിദ്യയിൽ അധികാരമുണ്ടാവാൻ മതിയായ സാധനത്തെയുപദേശിക്കുന്നു:—

"പരീക്ഷ്യലോകാൻ കൎമ്മചിതാൻ
ബ്രാഹ്മണോ നിർവ്വേദമായാ-
ന്നാസ്ത്യകൃതഃകൃതേന
തദ്വിജ്ഞാനാൎത്ഥം സഗുരുമേവാ
ഭിഗച്ഛേത് സമിത്പാണിഃ
ശ്രോത്രിയം ബ്രഹ്മനിഷ്ഠം."

കൎമ്മത്താൽ സമ്പാദിക്കപ്പെടുന്ന സ്വൎഗ്ഗാദിലോകങ്ങളെ കുറിച്ചാലോചിക്കണം. അവയും നശിക്കുന്നവതന്നെയെന്നറിയണം. കൎമ്മംകൊണ്ടു സിദ്ധിക്കുന്ന ഏതൊരു സ്ഥാനവും നശിക്കും മോക്ഷം നിത്യമാണ്. കൎമ്മംകൊണ്ടതു സിദ്ധിക്കയില്ല. മോക്ഷസ്വരൂപം അറിവാൻ സമിത്—പൂജാസാധനം—താൻതന്നെ എടുത്തുകൊണ്ടു ശാസ്ത്രം നന്നായറിഞ്ഞും ബ്രഹ്മത്തിൽ വിശ്രമിച്ചും കൊണ്ടിരിക്കുന്ന ഉത്തമാചാൎയ്യനെ കൎമ്മവിരക്തൻ ആശ്രയിക്കേണം.

ദൃഷ്ടാന്തമായി പറഞ്ഞിരിക്കുന്ന എട്ടുകാലി മുതലായവ അചേതനമാകയാൽ ദാർഷ്ടാന്തികമായ ഭൂതയോനിയും അചേതനമായിരിക്കേണം എന്നു നിങ്ങൾ മുമ്പേ പറഞ്ഞുവെല്ലൊ. അതയുക്തമാകുന്നു ദൃഷ്ടാന്തത്തിന്നും ദാർഷ്ടാന്തികത്തിന്നും അത്യന്തം സാമ്യമുണ്ടായിരിക്കേണം എന്നു നിയമമില്ല. അതു കൂടാതെ പൃഥിവി മുതലായ സ്ഥൂലവസ്തുക്കളെ ദൃഷ്ടാന്തമായി പറഞ്ഞതുകൊണ്ടു ദാർഷ്ടാന്തികമായ ഭൂതയോനിയും സ്ഥൂലമായി

രിക്കേണം എന്നുമില്ല. അതുകൊണ്ടു അദൃശ്യത്വാദി ഗുണമുള്ള ഭൂതയോനി പരമേശ്വരൻതന്നെ

വിശേഷണഭേദവ്യപദേശാഭ്യാംച നേതരൌ
സൂത്രം 22

സൂത്രാൎത്ഥം:—

ഭൂതയോനിക്ക് ഇതരങ്ങളിൽനിന്നു വിശേഷണവും ഭേദവും പറഞ്ഞിട്ടുള്ളതുകൊണ്ട് ജീവൻ, പ്രധാനം, എന്ന രണ്ടും ഭൂതയോനിയാകയില്ല.

ഭാഷ്യം:—

ഈ സംഗതികൊണ്ടും പരമേശ്വരൻതന്നെ ഭൂതയോനി. ജീവനോ പ്രധാനമോ അല്ല. എന്തുകൊണ്ടെന്നാൽ:— വിശേഷണവും ഭേദവും ഉണ്ടെന്നു ശ്രുതിപറയുന്നു:—

“ദിവ്യോഹ്യമൂൎത്തഃപുരുഷഃ
സബാഹ്യാഭ്യന്തരോഹ്യജഃ
അപ്രാണോഹ്യമനാഃശുഭ്രഃ” (മുണ്ഡം 2–1–2)

സ്വയമേവ പ്രകാശിക്കുന്നവനും പരിച്ഛിന്നനല്ലാത്തവനും–പൂൎണ്ണനും–പ്രത്യഗാത്മാവും, ഉള്ളിലും പുറത്തും ഉള്ളവനും, ഉൽപത്തിയില്ലാത്തവനും, പ്രാണാതീതനും, മനസ്സിന്നു വിഷയമല്ലാത്തവനും, ശുദ്ധനുമാകുന്നവെന്ന വിശേഷണമുള്ളവൻ ഭൂതയോനിയെന്നു പറഞ്ഞിരിക്കുന്നു. അവിദ്യാകാമകൎമ്മങ്ങളാൽ ബദ്ധനും ദേഹേന്ദ്രിയാദികളെ സ്വരൂപമായി ധരിച്ചിരിക്കുന്ന പരിച്ഛിന്നനമായ ജീവന്നു് ദിവ്യത്വാദി ഗുണങ്ങൾ യോജിക്കയില്ലല്ലൊ. അതിനാൽ ഉപനിഷത്തിൽ പറഞ്ഞിരിക്കുന്ന ബ്രഹ്മം ഇവിടെ ഭൂതയോനി ശബ്ദത്താൽ പറയപ്പെട്ടിരിക്കുന്നു.

“അക്ഷരാത് പരതഃ പരഃ” നാമരൂപങ്ങൾക്കു ബീജമായ ശക്തിയും ഈശ്വരനെ ആശ്രയിച്ചും ഭൂതങ്ങളുടെ സൂക്ഷ്മസ്വരൂ

പമായും ഈശ്വരോപാധിയായുമിരിക്കുന്ന അവ്യക്തം അക്ഷര ശബ്ദവാച്യം സൎവ്വവികാരാശ്രയം. അതിൽനിന്നു പരൻ. സൎവ്വവികാരാതീതൻ. വികാരവൎഗ്ഗത്തിന്നാശ്രയമായ പ്രധാന ത്തെ അക്ഷരശബ്ദത്താൽ പറയപ്പെടുന്നുവെങ്കിൽ അതിൽനി ന്നും പരൻ ഭൂതയോനി എന്ന ഭേദത്തെയും കാട്ടിയിരിക്കുന്നതി നാൽ ഇവിടെ ഭൂതയോനിശബ്ദംകൊണ്ടു പരമാത്മാവിനെത്ത ന്നെ കാണിക്കുന്നുവെന്നല്ലാതെ പ്രധാനം എന്ന ഒരുസ്വതന്ത്രത ത്വത്തെ കല്പിച്ചിട്ടു അതിൽനിന്നു ഭേദത്തെ ഭൂതയോനിക്കു കല്പി ക്കുന്നു എന്നല്ല വിവക്ഷ പിന്നെ എന്താണ് ശ്രുത്യഭിപ്രായം:– ശ്രുതിക്കു വിരോധം വരാത്തവിധത്തിൽ അവ്യാകൃതം മുതലായ ശബ്ദങ്ങളാൽ പറയപ്പെടുന്ന ഭൂതസൂക്ഷ്മപ്രധാനം എന്നു കല്പിക്കു ന്നുവെങ്കിൽ എന്തു വിരോധം എന്നാണെങ്കിൽ കല്പിച്ചു കൊൾ്ക. ഭേദവ്യപദേശം ഉള്ളതുകൊണ്ടു് ഇവിടെ പറഞ്ഞിരിക്കു ന്ന ഭൂതയോനി പരമേശ്വരൻതന്നെയെന്നു പ്രതിപാദിക്കപ്പെ ടുന്നു.

## രൂപോപന്യാസാച്ച സൂത്രം 23

സൂത്രാൎത്ഥം:—

സൎവ്വവികാരാത്മകമായ സ്വരൂപം പറയപ്പെട്ടിരിക്കുന്ന തുകൊണ്ടും പരമേശ്വരൻതന്നെ ഭൂതയോനി.

ഭാഷ്യം:—

"അക്ഷരാൽ പരതഃ പരഃ" എന്നു പറഞ്ഞതിന്നുശേഷം "ഏതസ്മാത് ജായതേപ്രാണഃ" ഇവനിൽനിന്നു പ്രാണനുണ്ടാകു ന്നു. എന്നാരംഭിച്ചിട്ടു പൃഥിവി മുതലായ സകല ഭൂതങ്ങളുടെ യും സൃഷ്ടിയെപറഞ്ഞു. പിന്നെ ആ ഭൂതയോനിയുടെ സൎവ്വവി കാരാത്മകമായ സ്വരൂപം പറയപ്പെട്ടിരിക്കുന്നതായിട്ടു കാ ണുന്നു.

അഗ്നിർമ്മൂർദ്ധാചക്ഷുഷീചന്ദ്രസൂര്യൌ
ദിശഃശ്രോത്രേവാഗ്വിവൃതാശ്ചവേദാഃ
വായുഃപ്രാണോ ഹൃദയം വിശ്വമസ്യ
പദ്ഭ്യാംപൃഥിവീഹ്യേഷസർവ്വഭൂതാന്തരാത്മാ
(മുണ്ഡം. 2-1-4)

ദ്യുലോകം ഇവന്റെ ശിരസ്സ്. ചന്ദ്രസൂര്യന്മാർ കണ്ണുകൾ ദിക്ക കൾ, ശ്രോത്രങ്ങൾ. വാക്ക് വിറസ്തവേദങ്ങൾ ബാഹ്യവായു പ്രാണൻ. വിശ്വം ഹൃദയം. ഭൂമിപാദം. ഇവൻ സകലഭൂത ങ്ങളുടെ അന്തരാത്മാവാകുന്നു. എന്നു ശ്രുതിയുപദേശിച്ചിരി ക്കുന്നു.

സർവ്വവികാരങ്ങൾക്കും പരമകാരണമായിരിക്കുന്നതുകൊ ണ്ടു പരമേശ്വരന്നുതന്നെ ഈ രൂപം യോജിക്കയുള്ളൂ. അല്ലെ ശ്വര്യമുള്ള ശാരീരന്നോ അചേതനമായ പ്രധാനത്തിന്നോ ഈ സ്വരൂപം ഉണ്ടാകുന്നതു യുക്തമല്ല. അചേതനപ്രധാനം സർവ്വ ഭൂതാന്തരാത്മാവല്ലെന്നതു സുപ്രസിദ്ധവും പ്രധാനവാദികൾക്ക സമ്മതവുമാണല്ലൊ. അതുകൊണ്ടു പരമേശ്വരൻതന്നെ ഭൂത യോനി മററണ്ടുപേരും അല്ലെന്നു സിദ്ധിക്കുന്നു.

ഇതു ഭൂതയോനിയുടെ രൂപത്തെയാണ് പറഞ്ഞിരിക്കുന്ന തെന്നു എങ്ങനെ ധരിക്കുന്നു? എന്നു ശങ്കിക്കുന്നുവെങ്കിൽ പ്രകര ണം ഭൂതയോനിവിഷയമാകുന്നതുകൊണ്ടുതന്നെയെന്നാണതിന്നു സമാധാനം.

ഏഷഭൂതാന്തരാത്മാവെന്നതിൽ കാണുന്ന "ഏഷഃ" എ എന്ന ശബ്ദം ഭൂതയോനിയെ കാണിക്കുന്നു. ഇവനിൽനിന്നു പ്രാ ണനുണ്ടാകുന്നുവെന്നു പറഞ്ഞതിന്നുശേഷമാണ് ഏഷഭൂതാന്തരാ ത്മാവെന്നു പറഞ്ഞിരിക്കുന്നത്. അതിനാൽ ഭൂതയോനിപ്രക രണമാകയാൽ ഏഷശബ്ദം ഭൂതയോനിയെ കാണിക്കുന്നു.

ഉപാധ്യായനെകുറിച്ചു സംഭാഷണം ചെയ്യുന്ന അവസരത്തിൽഇവരിൽനിന്നു വേദം പഠിച്ചുകൊൾക. ഇവർ വേദത്തിന്റെ കരകണ്ടവരാകുന്നുവെന്നുപറഞ്ഞാൽ "ഇവർ" എന്ന ശബ്ദം ഉപാധ്യായനെത്തന്നെ കാണിക്കുകയുള്ളു എന്നതുപോലെ ഇവടെയും കണ്ടുകൊള്ളേണം.

അദൃശ്യത്വാദിഗുണമുള്ള ഭൂതയോനിക്ക് ശരീരമുള്ളവക്കുചിതമായ രൂപം എങ്ങനെ സംഭവിക്കും എന്നാണെങ്കിൽ സർവ്വാത്മത്വം ഭൂതയോനിക്കുണ്ടെന്നു കാണിപ്പാനാണ് ഈ വിധം പറഞ്ഞിരിക്കുന്നതു്. ഭൂതയോനിക്കു ശരീരമുണ്ടെന്നു കാണിപ്പാനല്ല ഈ വിവരണം. "അഹമന്നമഹമന്നാദഃ" ഞാൻ അന്നവും അന്നാദനുമാകുന്നു. എന്നു പറഞ്ഞതുപോലെ ഇവടെയും കണ്ടുകൊള്ളേണം.

ഈ വിഷയത്തിൽ വേറെചിലരുടെ അഭിപ്രായം.

മുമ്പെപറഞ്ഞതുപോലെ പന്യാസം ഭൂതയോനിയുടെ രൂപത്തെയല്ല കാണിക്കുന്നതു് ഉല്പത്തിയേയാണിവടെ പറഞ്ഞിരിക്കുന്നതു്.

"ഏതസ്മാൽജായതേപ്രാണോമനഃസർവ്വേന്ദ്രിയാ
ണിചഖംവായുർജ്യോതിരാപഃപൃഥിവി
വിശ്വസ്യധാരിണീ"

ഇവനിൽനിന്നു പ്രാണൻ, മനസ്സ്, സർവ്വേന്ദ്രിയങ്ങൾ, ആകാശം, വായു, അഗ്നി, ജലം, സർവത്തെയും ധരിക്കുന്ന ഭൂമി എന്ന തത്വസമൂഹം ഉണ്ടായി എന്നു് ആദ്യം പറഞ്ഞുകഴിഞ്ഞു.

അനന്തരഭാഗത്തിൽ "തസ്മാദഗ്നിഃ സമിധൊയസ്യസൂർയ്യഃ" അവനിൽനിന്നു ദ്യുലോകമാകുന്ന അഗ്നിയുണ്ടായി. ആ അഗ്നിക്കു സൂർയ്യനാകുന്നു സമിത്തു് എന്നു പറഞ്ഞതിന്റെ സാരം ഇവനിൽനിന്നുതന്നെ സകല ഓഷധികളും അവയിൽ രസങ്ങളുമുണ്ടാകുന്നുവെന്നു പറഞ്ഞിരിക്കുന്നു. ഇങ്ങനെ മുമ്പിലും പിമ്പിലും ഉ

ല്പന്നപദാൎത്ഥങ്ങളെ പറഞ്ഞിരിക്കെ മദ്ധ്യത്തിൽ പെട്ടെന്നു ഭൂതയോനിയുടെ സ്വരൂപവിവരണം വന്നു ചേരുന്നതെങ്ങിനെ.

സൃഷ്ടിയെ മുഴുവനും പറഞ്ഞതിൽപിന്നെ സ്രഷ്ടാവിൻെറ സർവാത്മഭാവത്തെ ഉപദേശിപ്പാൻ ഭാവിക്കുന്നു:—"പുരുഷഏവേദംവിശ്വംകൎമ്മ" (മുണ്ഡം. 2–1-10) ഈ കാണപ്പെടുന്ന വിശ്വവും കൎമ്മവും പുരുഷൻതന്നെ എന്നാണിനി പറവാൻ പോകുന്നതു്.

ശ്രുതിസ്മൃതികളിൽ ത്രിലോകമാകുന്ന ശരീരത്തോടുകൂടിയ പ്രജാപതിയുടെ—ഹിരണ്യഗൎഭൻെറ—ജന്മാദികളെ പറയുന്ന ഭാഗങ്ങളും കാണപ്പെടുന്നുണ്ടു്.

"ഹിരണ്യഗൎഭഃസമവൎത്തതാഗ്രേ
ഭൂതസ്യജാതഃപതിരേക ആസീത്
സ ദാധാര പൃഥിവീംദ്യാമുതേമാം
കസ്മൈദേവായ ഹവിഷാ വിധേമ"
ഋം. സം. 10–121–1

ആദ്യമായിട്ടു് ഹിരണ്യഗൎഭനുണ്ടായി. ഉണ്ടായഭൂതത്തിന്നെല്ലാം അവൻ ഏകപതിയായി ഭവിച്ചു. ആ ഹിരണ്യഗൎഭൻ ഈ ഭൂമിയേയും ദ്യുലോകത്തേയും ധരിച്ചു. അത്രമഹത്വമുള്ള ദേവനെ ഹവിസ്സുകൊണ്ടു ഞങ്ങൾ ആരാധിക്കുന്നു. എന്നാണു് ശ്രുതിയുടെ അൎത്ഥം.

"സവൈശരീരീപ്രഥമഃ സവൈപുരുഷഉച്യതേ
ആദികൎത്താസഭൂതാനാം ബ്രഹ്മാഗ്രേസമവൎത്തത"

അവൻതന്നെ ആദിയിലുണ്ടായ ശരീരി. അവൻതന്നെ പുരുഷശബ്ദത്താൽ പറയപ്പെടുന്നവൻ. ഭൂതങ്ങളുടെ ആദികൎത്താവായ ആ ബ്രഹ്മാവുണ്ടായി എന്നു സ്മൃതിയുമുണ്ടു്. കാൎയ്യവസ്തു

ത്തിലുൾപ്പെട്ട ബ്രഹ്മാവിന്നും സർവ്വഭൂതാന്തരാത്മത്വം ഭവിക്കുന്നുണ്ടു്. എന്തുകൊണ്ടെന്നാൽ പ്രാണസ്വരൂപത്താൽ സകല ഭൂതങ്ങളുടെയും അന്തരത്തിൽ ഇരിക്കുന്നതുതന്നെ അതിന്നു കാരണം.

ഈ പക്ഷത്തിൽ പുരുഷൻതന്നെ ഈ വിശ്വവും കർമ്മവും എന്നു് സർവ്വരൂപത്തെ കാണിച്ചിരിക്കുന്നതു പരമേശ്വരനെ അറിവാനുള്ള ഒരു മാർഗ്ഗമായിട്ടാണെന്നു വ്യാഖ്യാനിച്ചുകൊള്ളണം.

## 7. വൈശ്വാനരാധികരണം. സൂത്രം 24–32.

വൈശ്വാനരഃ സാധാരണ ശബ്ദവിശേഷാത്. സൂത്രം 24.

സൂത്രാർത്ഥം:—

വൈശ്വാനരൻ പരമാത്മാവുതന്നെ! എന്തുകൊണ്ടെന്നാൽ പരമാത്മാവിനെ കാണിക്കുന്ന സാധാരണശബ്ദം കാണുന്നതുകൊണ്ടു്.

"കോ ന ആത്മാ കിം ബ്രഹ്മ" ഇതി ആത്മാനമേവം വൈശ്വാനരം സംപ്രത്യദ്ധ്യേഷി തമേവനോബ്രൂഹി" (ഛാം 5/11. 2/6) ഛാന്ദോഗ്യോപനിഷത്തിൽ "നമ്മളുടെ ആത്മാവേതു്? ബ്രഹ്മം ഏതു്? എന്നാരംഭിച്ചിട്ടു അവസാനത്തിൽ "ആത്മാവായിത്തന്നെയിരിക്കുന്ന ഈ വൈശ്വാനരനെ ഇപ്പോൾ വിചാരിക്കുവിൻ. അതിനെത്തന്നെ ഞങ്ങൾക്കുപദേശിക്കുവിൻ എന്നാരംഭിച്ചിട്ടു ദ്യുലോകം, സൂര്യൻ, വായു, ആകാശം, ജലം, പൃഥിവി ഇവയ്ക്കു് സുതേജസ്ത്വം മുതലായ ഗുണയോഗത്തെയും ഇവയെ ഓരോന്നിനെ പ്രത്യേകം ഉപാസിക്കുന്നതിനെ നിന്ദിച്ചുകൊണ്ടു ഇവയോരോന്നും വൈശ്വാനരൻെറ മൂർദ്ധാവു മുതലായ അവയവങ്ങളാണെന്നും ഉപദേശിച്ചുകൊണ്ടു പറയുന്നു:– "യാതൊരുവൻ പ്രാദേശമാത്രനും അപരോക്ഷമായിട്ടു സകലത്തെയും അറിയുന്നവനും ആത്മാവുമായ ഈ വൈശ്വാനരനെ ഈ വിധ

ത്തിൽ ഉപാസിക്കുന്നുവോ അവൻ സകല ലോകത്തിലും സകല ശരീരങ്ങളിലും സകലജീവാത്മാക്കളിലും ഇരുന്നുകൊണ്ടു ഭോഗം അനുഭവിക്കുന്നു. ആ വൈശ്വാനരാത്മാവായിരിക്കുന്ന ഇവ ന്റെ മൂർദ്ധാവു് സുതേജസ്സായും, ചക്ഷുസ്സ് വിശ്വരൂപമായും പ്രാണൻ പൃഥക്‌വർത്മാവായും, ദേഹമദ്ധ്യം ബഹുളമായും, വസ്തിജലമായും, പാദങ്ങൾ പൃഥിവി ആയും, മാറിടം വേദിയായും, രോമങ്ങൾ ബർഹിസ്സായും, ഹൃദയംഗാർഹപത്യമായും, മനസ്സ് ദക്ഷിണാഗ്നിയായും മുഖം ആഹവനീയമായും ഭവിക്കുന്നു.(ഛാം. 5–18–2)

അതിൽ സംശയം:– വൈശ്വാനരശബ്ദംകൊണ്ടു ജാഠരാഗ്നി ഉപദേശിക്കപ്പെടുന്നുവോ അതോ ഭൂതാഗ്നിയോ അതോ അഗ്നിയെ അഭിമാനിക്കുന്ന ദേവതയോ അതോ ജീവനോ അതോ പരമാത്മാവോ ഉപദേശിക്കപ്പെടുന്നതു് എന്നാണ് സംശയം. സംശയത്തിന്നു കാരണമെന്തെന്നാൽ:– വൈശ്വാനരശബ്ദം ജാഠരാഗ്നിക്കും ഭൂതാഗ്നിക്കും അഗ്നിദേവതക്കും സംബന്ധിക്കുന്നതും ആത്മശബ്ദം ജീവന്നും പരമേശ്വരന്നും സംബന്ധിക്കുന്നതാണല്ലോ അതിൽ ആരെ സ്വീകരിക്കേണം ആരെ ഉപേക്ഷിക്കേണം എന്നാണ് സംശയം. എന്തു നിശ്ചയിക്കുന്നു. ജാഠരാഗ്നി വാചകമാണ് വൈശ്വാനരശബ്ദം എന്നു നിശ്ചയിക്കുന്നു. എന്തുകൊണ്ടു്? അതിൽ വിശേഷമായിട്ടു ചിലേടത്തു പ്രയോഗം കാണുന്നുണ്ടു്.

"അയമഗ്നിർവ്വൈശ്വാനരോയോയമന്തഃ
പുരുഷേയേനേദമന്നംപച്യതേയദിദ
മദ്യതേ" (ബൃഹം. 5-9)

പുരുഷാന്തർഭാഗത്തിൽ ഇരുന്നുകൊണ്ടു യാതൊരഗ്നി അന്നത്തെ ദഹിപ്പിക്കുകയും ഭക്ഷിക്കുകയും ചെയ്യുന്നുവോ ഈ അഗ്നി വൈശ്വാനരനാകുന്നു. എന്നു ശ്രുതിയുണ്ടു്.

സാമാന്യേന അഗ്നിയെന്ന അർത്ഥത്തിലും വൈശ്വാനരശബ്ദം ഉപയോഗിക്കാറുണ്ടു്.

വിശ്വസ്മാ അഗ്നിം ഭുവനായ ദേവാ
വൈശ്വാനരംകേത മഹ്നാമകൃണ്വൻ.
ഋം. സം. 10-88-12.

ദേവന്മാർ പകലിന്റെ അടയാളമായ സൂര്യനെ സകല ലോകത്തിന്നുമുള്ള വൈശ്വാനരാഗ്നിയാക്കിച്ചെയ്തു എന്നും കാണുന്നുണ്ട്.

അഗ്നിയാവുന്ന ശരീരത്തോടുകൂടിയദേവതയും ആവാം.

വൈശ്വാനരസ്യസുമതൌസ്യാമ.
രാജാഹികം ഭുവനാനാമഭിശ്രീഃ (ഋം. സം. 1-98-1)

യാതൊന്നു ഹേതുവായിട്ടു ഭുവനങ്ങൾക്കു സുഖം നൽകുന്നതും രാജാവായിട്ടുമിരിക്കുന്ന വൈശ്വാനരൻ ഈശ്വരനായിട്ടിരിക്കുന്നുവോ അതു ഹേതുവായിട്ടു ആ വൈശ്വാനരന്നു നമ്മളിൽ നല്ലഭിപ്രായമുണ്ടാവാൻതക്കവിധം നമ്മൾ ആചരിക്കേണം. എന്ന വാക്യത്തിൽ അഗ്നി ദേവതയെ കാണിക്കുന്ന ശബ്ദമായിട്ടു് വൈശ്വാനരപ്രയോഗം കാണുന്നുണ്ടു്.

"ആത്മാവൈശ്വാനരഃ"

ആത്മാവായ വൈശ്വാനരൻ എന്നും ആരംഭത്തിൽ നമ്മളുടെ ആത്മാവു് ഏതാകുന്നുവോ ബ്രഹ്മം അതാകുന്നു എന്നും കാണുന്നതുകൊണ്ടു വൈശ്വാനരശബ്ദം ആത്മവിഷയമെന്നും വരാം എങ്കിലും ജീവാത്മാവെന്നേ വരികയുള്ളൂ. എന്തുകൊണ്ടെന്നാൽ ഭോക്താവായിരിക്കുന്നതുകൊണ്ടു ജീവന്നു വൈശ്വാനരസാന്നിദ്ധ്യമുണ്ടല്ലോ. പ്രാദേശമാത്രൻ എന്ന വിശേഷണത്തിൽ പരിച്ഛിന്നതാവും അവിടെ സ്പഷ്ടമാക്കീട്ടുള്ളതിനാൽ ഉപാധിസംബന്ധമുള്ള ജീവന്നു മാത്രമേ വൈശ്വാനരശബ്ദം പററുകയുള്ളൂ. അതുകൊണ്ടുവൈശ്വാനരശബ്ദം ഈശ്വരവാചകമല്ല എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം:—

വൈശ്വാനരൻ പരമാത്മാവാകാനർഹനാകുന്നു. എന്തു

കൊണ്ടെന്നാൽ സാധാരണ ശബ്ദങ്ങളിൽവെച്ചു വിശേഷം പറയപ്പെട്ടിരിക്കുന്നതുതന്നെ കാരണം.

ആത്മാവ്, വൈശ്വാനരൻ, എന്ന രണ്ടു ശബ്ദങ്ങളും സാധാരണശബ്ദങ്ങൾതന്നെയെങ്കിലും, വൈശ്വാനരശബ്ദം മൂന്നിന്നും ആത്മശബ്ദം രണ്ടിന്നും പൊതുവായതാകുന്നുവെങ്കിലും ആ രണ്ടു ശബ്ദങ്ങൾക്കും പരമേശ്വരപരത്വം അംഗീകരിക്കപ്പെടുന്നുവെന്നതാണ് വിശേഷം.

"തസ്യ ഹ വാ ഏതസ്യാത്മനോ വൈശ്വാനരസ്യ
മൂർദ്ധൈവസുതേജാഃ"

ഈ വൈശ്വാനരാത്മാവിന്നു ശിരസ്സുതന്നെ സുതേജസ്സാകും. എന്നാണ് ശ്രുതി.

ഇവിടെ ദ്യുലോകമാകുന്ന മൂർദ്ധാവോടുകൂടിയ പരമേശ്വരൻ തന്നെ മൂന്നുലോകമാകുന്ന സ്വരൂപത്തെ ധരിച്ചിരിക്കുന്നുവെന്നു ധ്യാന സൌകര്യത്തിന്നായി പ്രത്യഗാത്മ സ്വരൂപത്തിൽ ഉപദേശിക്കപ്പെട്ടിരിക്കുന്നു.

എല്ലാററിന്നും കാരണമായിരിക്കുന്ന വസ്തുവിന്നു കാര്യാവസ്ഥാവത്വംനിമിത്തം ദ്യുലോകാദികൾ കാരണവസ്തുവിൻെറ അവയവങ്ങളാകുന്നതു യുക്തംതന്നെ.

"സസർവ്വേഷു ലോകേഷു സർവ്വേഷു ഭൂതേഷു
സർവ്വേഷ്വാത്മസ്വന്നമത്തി"

അവൻ എല്ലാ ലോകങ്ങളിലും എല്ലാ ഭൂതങ്ങളിലും എല്ലാ ദേഹങ്ങളിലും വസിച്ചുകൊണ്ടു അന്നം ഭുജിക്കുന്നു. എന്ന വചനം സാർത്ഥമാകേണമെങ്കിൽ ഉപാസ്യമായ ആ വസ്തു പരമകാരണസ്വരൂപമായിട്ടുതന്നെയിരിക്കേണം.

ഏവം ഹാസ്യസർവ്വേപാപ്മാനഃപ്രൂയന്തേ
(ഛാം 5–24–3)

ഇപ്രകാരം ഈ ഉപാസകൻെറ സകല പാപങ്ങളും നശി ക്കുന്നു എന്നു ഫലം പറഞ്ഞിട്ടുള്ളതുകൊണ്ടും "കോനആത്മാ കിംബ്രഹ്മ" എന്ന ആത്മബ്രഹ്മശബ്ദങ്ങളെ ആരംഭത്തിൽ പറ ഞ്ഞിട്ടുള്ളതുകൊണ്ടും വൈശ്വാനരശബ്ദം പരമേശ്വരപരമായി രിപ്പാൻ അർഹിക്കുന്നു.

സ്മയ്യമാണമനുമാനം സ്യാദിതി. സൂത്രം 25.

സൂത്രാത്ഥം:—

സ്മൃതിയിൽ പറഞ്ഞിരിക്കുന്ന ത്രിലോകാത്മകസ്വരൂ പൻ പരമേശ്വരൻതന്നെയെന്നറിയിപ്പിക്കുന്നതിന്നു വൈശ്വാ നരശബ്ദം പരമേശ്വരപരം എന്നുവന്നാൽ മാത്രമേ സംഗതമാ കയുള്ളു.

ഭാഷ്യം

താഴെകാണുന്ന സംഗതികൊണ്ടും വൈശ്വാനരൻ പര മേശ്വരൻതന്നെ എന്നു സിദ്ധിക്കും:—

യാതൊരു കാരണത്താൽ പരമേശ്വരൻെറ മുഖം അഗ്നി യെന്നും ദ്യുലോകം ശിരസ്സെന്നും ലോകങ്ങളെ അവയവങ്ങളായി കല്പിച്ചുകൊണ്ടുള്ള ത്രൈലോക്യാത്മകമായ പരമേശ്വര സ്വരൂ പത്തെ സ്മൃതിയിൽ കാണുന്നുവോ ആ കാരണത്താൽ വൈ ശ്വാനരൻ പരമേശ്വരൻതന്നെയെന്നുവരുന്നു.

"യസ്യാഗ്നിരാസ്യം ദ്യൌർമൂർദ്ധാ
ഖംനാഭിശ്ചരണൌക്ഷിതിഃ
സൂര്യശ്ചക്ഷുർദിശഃശ്രോത്രം
തസ്മൈലോകാത്മനേനമഃ"

ആരുടെ മുഖം അഗ്നിയോ ശിരസ്സ് ദ്യുലോകമോ നാഭി ആകാ ശമോ കാലുകൾ ഭൂമിയോ കണ്ണു് സൂര്യനോ ദിക്കുകൾ ശ്രോത്ര

മോ ആയിരിക്കുന്നുവോ ലോകാത്മകനായ ആ ദേവന്നായി ക്കൊണ്ടു് നമസ്കാരം.

ഈ സ്മൃതിവചനം മൂലപ്രമാണമായ ശ്രുതിയെ സൂചിപ്പിക്കുന്ന പ്രമാണമാകയാൽ വൈശ്വാനരശബ്ദം പരമേശ്വരനെ കാണിക്കുന്നുവെന്നറിയേണം. " തസ്മൈലോകാത്മനെനമഃ " എന്നു കാണുന്നതിനാൽ ഇതൊരു സ്തുതിയാകുന്നുവെങ്കിലും മൂലപ്രമാണമായ വേദവാക്യത്തെ ആസ്പദമാക്കീട്ടില്ലായിരുന്നുവെങ്കിൽ ഈവിധം സ്പഷ്ടമായ അവയവ കല്പനക്കവകാശമില്ല.

"ദ്യാംമൂർധാനംയസ്യവിപ്രാവദന്തി
ഖംവൈനാഭിംചന്ദ്രസൂര്യൌചനേത്രേ
ദിശഃശ്രോത്രേവിദ്ധിപാദൌക്ഷിതിംച
സോഽചിന്ത്യാത്മാസർവ്വഭൂതപ്രണേതാ"

ഈ മാതിരിയുള്ള സ്മൃതിവാക്യങ്ങളെല്ലാം ഇവടെ ഉദാഹരിക്കാവുന്നാവതന്നെ.

ശബ്ദാദിഭ്യോഽന്തഃപ്രതിഷ്ഠാനാച്ച
നേതിചേന്നതഥാദൃഷ്ട്യുപദേശാ
ദസംഭവാത് പുരുഷമപിചൈനമധീയതേ.
സൂത്രം 26.

ഭാഷ്യം

പരമേശ്വരൻ വൈശ്വാനരനാവാൻ അർഹനല്ല. എന്തുകൊണ്ടെന്നാൽ:— ശബ്ദാദികൾകൊണ്ടും ഉള്ളിലിരിക്കുന്നതുകൊണ്ടുംതന്നെ അതിൽ വൈശ്വാനരശബ്ദം മറെറാരത്ഥത്തിൽ രൂഢമാകയാൽ പരമേശ്വരനെ സംബന്ധിച്ചുള്ളതല്ല. അപ്രകാരംതന്നെ ഈ അഗ്നിശബ്ദവും "സഏഷോഽഗ്നിർവ്വൈശ്വാനരഃ" ഈ അഗ്നിവൈശ്വാനരൻ എന്നതും. സൂത്രത്തിൽ ശബ്ദാദി എന്നതിലെ ആദിശബ്ദം മൂന്നുവിധാഗ്നികളെ കല്പിച്ചു

ള്ളതാണ്. "ഏദയംഗാർഹപത്യഃ" (ഛാം 5–18–2) ഏദ യംഗാർഹപത്യം എന്ന അഗ്നിയാകുന്നു എന്നു പറഞ്ഞിരിക്കു ന്നതു് ഏതൊരു ഭക്ഷണപദാൎത്ഥം ആദ്യമായി ലഭിക്കുമോ അതു് ഹോമദ്രവ്യമാകുന്നു. (ഛാം 5–10–1) എന്ന ശ്രുതിയുള്ള തിനാൽ പ്രാണാഹുതിക്കുള്ള അധികരണം ഗാർഹപത്യാഗ്നി എന്നു സിദ്ധിക്കുന്നു. ഈവക കാരണങ്ങളാൽ ജാഠരാഗ്നിയാ ണ് വൈശ്വാനരൻ എന്നു ധരിക്കേണം അതുപോലെതന്നെ "പുരുഷേ/ന്തഃ പ്രതിഷ്ഠിതംവേദ" പുരുഷാന്തർഭാഗത്തിൽ പ്ര തിഷ്ഠിതമാണെന്നും അറിയുന്നു എന്നും കാണുന്നുണ്ടു്. ആ നിലയും ജാഠരാഗ്നിക്കുള്ളതാകുന്നു.

"ദ്യുലോകംശിരസ്സ്" എന്നിത്യാദിവിശേഷണങ്ങൾ ഉള്ള തുകൊണ്ടു് വൈശ്വാനരൻ പരമേശ്വരൻ എന്നു പറഞ്ഞു വല്ലൊ. ആ സംഗതിയിൽ ഒന്നു ചോദിക്കുന്നു:— രണ്ടുവിധ ത്തിലും വിശേഷം പ്രകാശിക്കുമ്പോൾ പരമേശ്വരവിഷയമായ വിശേഷത്തെത്തന്നെ സ്വീകരിക്കേണം. ജാഠരാഗ്നി വിഷയ മായ വിശേഷത്തെ സ്വീകരിച്ചുകൂടാ എന്നു നിശ്ചയത്തിന്നെ ന്തവകാശം? അല്ലെങ്കിൽ അകത്തും പുറത്തും വ്യാപിച്ചിരി ക്കുന്ന ഭൂതാഗ്നിയെക്കുറിച്ചുള്ള നിർദ്ദേശം ഇതെന്നുംവരാം. ഭൂതാ ഗ്നിക്കും ദ്യുലോകാദി സംബന്ധം ഉണ്ടെന്നു് മന്ത്രവൎണ്ണത്തിൽ നിന്നറിയപ്പെടുന്നുണ്ടു്. "യോഭാനുനാപൃഥിവീം ദ്യാമുതേമാമാ തതാനരോദസീഅന്തരിക്ഷം" (ഋ. സം. 10–88–3) യാതൊരു ഭൂതാഗ്നി സൂൎയ്യസ്വരൂപമായിട്ടു് ഈ ഭൂമിയേയും ഈ ദ്യുലോ കത്തെയും ആകാശഭൂമികളെയും അന്തരീക്ഷത്തെയും വ്യാപിച്ചു പ്രകാശിക്കുന്നുവോ ആ അഗ്നിധ്യേയമാകുന്നു എന്നു മന്ത്രവൎണ്ണ ത്താൽ ഭൂതാഗ്നിക്കു് ദ്യുലോകാദി സംബന്ധമുണ്ടെന്നറിയ പ്പെടുന്നു.

അല്ലെങ്കിൽ ഭൂതാഗ്നിയെ ശരീരമായഭിമാനിക്കുന്ന ദേവ തക്കു് ഐശ്വൎയ്യമുള്ളതുകൊണ്ടു് ദ്യുലോകാദി സംബന്ധമുണ്ടെ ന്നും വരാം. അതുകൊണ്ടു് വൈശ്വാനരൻ പരമേശ്വരനല്ല

എന്ന പൂർവ്വപക്ഷത്തിന്ന് "നതഥാദൃഷ്ട്യുപദേശാത്" ആവിധം പറവാൻ പാടില്ല. എന്തുകൊണ്ടെന്നാൽ ജാഠരാഗ്നിയെ പരിത്യജിക്കാതെതന്നെ-ജാഠരാഗ്നിയെ ചേർത്തിക്കൊണ്ടുതന്നെ-ഉപാസിക്കാമെന്നുപദേശം കാണപ്പെടുന്നുണ്ട് എന്ന് സമാധാനം പറയുന്നു:—

"മനോ ബ്രഹ്മേത്യുപാസീത" (ഛാം. 3-18-1)

മനസ്സിനെ ബ്രഹ്മം എന്നുപാസിച്ചുകൊൾക. എന്ന ഉപദേശംപോലെ ജാഠരവൈശ്വാനരനിൽ പരമേശ്വര ദൃഷ്ടിയെ സമർപ്പിച്ചുകൊൾക. എന്നുപദേശിച്ചിരിക്കുന്നു.

അല്ലെങ്കിൽ ജാഠരവൈശ്വാനരനെ ഉപാധിയായി സ്വീകരിച്ചിരിക്കുന്ന പരമേശ്വരനെ ഉപാസിക്കുവാൻ ഉപദേശിച്ചിരിക്കുന്നുവെന്നുമാവാം.

"മനോമയഃ പ്രാണശരീരോ ഭാരൂപഃ" (ഛാം. 3-11-2.) മനോമയനും പ്രാണനെ ശരീരമായി സ്വീകരിച്ചവനും പ്രഭാസ്വരൂപനുമായിട്ട പരമേശ്വരനെ ഉപാസിപ്പാൻ ഉപദേശിച്ചിട്ടുള്ളതുപോലെ ഇവടെ ജാഠരവൈശ്വാനരോപാധികനായിരിക്കുന്ന പരമേശ്വരനെ ഉപാസ്യനായിട്ടുപദേശിച്ചിരിക്കുന്നുവെന്നു വരുന്നതിൽ ദോഷമില്ല.

ഇവടെ പരമേശ്വരവിവക്ഷയില്ല. കേവലമായ ജാഠരാഗ്നിവിവക്ഷമാത്രമേ ഉള്ളൂ എന്നുവന്നാൽ അപ്പോൾ "മൂർദ്ധാസുതേജാ" ഇത്യാദിവിശേഷത്തിന്നവകാശമില്ലെന്നുവരും.

അഗ്ന്യഭിമാനി ദേവതയേയോ ഭൂതാഗ്നിയേയോ ആശ്രയിച്ചാലും ഈ വിശേഷത്തെ യോജിപ്പിക്കുവാൻ സാധിക്കയില്ലെന്ന അടുത്ത സൂത്രത്തിൽ പറവാൻ ഭാവിക്കുന്നുണ്ട്.

കേവലമായ ജാഠരാഗ്നിയെമാത്രം ഇവടെ ആശ്രയിച്ചുവെ

ന്നുവെച്ചാൽ പുരുഷൻെറ അന്തർഭാഗത്തിലിരിക്കുന്നതെന്നുമാത്രം സിദ്ധിക്കും. പുരുഷത്വം—പൂർണത്വം—അകത്തും പുറത്തും നിറഞ്ഞിരിക്കുന്നതു് എന്ന വിശേഷം സിദ്ധിക്കയില്ല. വാജസനേയികൾ ഇവനെ പുരുഷസ്വരൂപനായിട്ടും ഉപാസിക്കുന്നുണ്ടു്.

"സ ഏഷോऽഗ്നിർവൈശ്വാനരോയൽപുരുഷഃ
സയോഹൈതമേവമഗ്നിംവൈശ്വാനരഃ
പുരുഷവിധം പുരുഷേऽന്തഃപ്രതിഷ്ഠിതം വേദ"
(ശാം. ബ്രാം. 10-6-1-11)

യാതൊരു പുരുഷനുണ്ടോ ആ ഇവൻ "അഗ്നി" "വൈശ്വാനരൻ" എന്ന ശബ്ദത്താൽ പറയപ്പെടുന്ന ജാഠരാഗ്നിയെ ഉപാധിയായി സ്വീകരിച്ചിരിക്കുന്നവനാകുന്നു.

പരമേശ്വരന്നാകട്ടെ സർവ്വാത്മാവായതുകൊണ്ടു പുരുഷത്വവും പുരുഷാന്തഃ പ്രതിഷ്ഠിതത്വവും രണ്ടും യുക്തംതന്നെ.

"പുരുഷവിധമപിചൈനമധീയതെ"

യാതൊരുത്തർ വൈശ്വാനരനെ പുരുഷവിധനും—പൂർണനു—ശരീരാന്തഃ പ്രതിഷ്ഠിതനും എന്ന വിചാരവിശ്വാസപൂർവ്വം ഉപാസിക്കുന്നുവോ അവരുടെ അർത്ഥബോധം ഇതാകുന്നു:— സർവ്വാത്മാവായതുകൊണ്ടു പരമേശ്വരൻ പുരുഷവിധനും പുരുഷാന്തഃ പ്രതിഷ്ഠിതനുമാകുന്നതിൽ യുക്തിവിരോധം ഇല്ലെന്നാകുന്നു. കേവലജാഠരാഗ്നിപരിഗ്രഹത്തിൽ അന്തഃ പ്രതിഷ്ഠിതത്വംമാത്രം സിദ്ധിക്കും പുരുഷവിധത്വം സിദ്ധിക്കയില്ല.

വാജസനേയികൾ ജാഠരവൈശ്വാനരനെ പുരുഷവിധനായിട്ടും ഉപാസിക്കുന്നവരാണു്.

"പുരുഷവിധം പുരുഷാന്തഃ പ്രതിഷ്ഠിതംവേദ" എന്നാണു് അവരുടെ ഉപാസനം.

"പുരുഷവിധത്വം പ്രകരണമനുസരണം:— അധിദൈവത്തിൽ ദ്യുലോകം മൂർദ്ധാവു് എന്നതുമുതൽ പൃഥിവീപ്രതിഷ്ഠാ എന്നതുവരേയും അദ്ധ്യാത്മത്തിൽ മൂർദ്ധാവുമുതൽ ചുബുകം-താഡി

വരെയുള്ള ഭാഗത്തെയും പരമാത്മപ്രകരണമാകയാൽ പരിഗ്രഹിക്കത്തക്കതാകുന്നു.

അത ഏവ ന ദേവതാ ഭൂതം ച. സൂത്രം 27.

സൂത്രാൎത്ഥം.

ഇതുവരെ പറഞ്ഞ കാരണത്താൽതന്നെ അഗ്ന്യഭിമാനിദേവതയോ അഞ്ചുഭൂതങ്ങളിൽ ഒന്നായ അഗ്നിയോ അല്ല.

ഭാഷ്യം:—

മന്ത്രവൎണ്ണത്തിൽ ദ്യുലോകാദിസംബന്ധം കാണപ്പെടുന്നതുകൊണ്ടു "തലതന്നെ സുതേജസ്സ്" എന്നിങ്ങനെയുള്ള അവയവകല്പനം ഭൂതാഗ്നിക്കുതന്നെയോ ഐശ്വൎയ്യയോഗമുള്ളതുകൊണ്ടു അഗ്നിയെ ശരീരമായഭിമാനിക്കുന്ന ദേവതയ്ക്കോ ആവാം എന്നു പറഞ്ഞിട്ടുള്ളതിനെ പരിഹരിക്കേണ്ടതാകുന്നു. അതിന്നുത്തരംപറയുന്നു:— ഇതിന്നുമുമ്പേ പറഞ്ഞിട്ടുള്ള കാരണങ്ങൾകൊണ്ടുതന്നെ ദേവത വൈശ്വാനരനല്ല. അതേവിധം ഭൂതാഗ്നിയും വൈശ്വാനരനല്ല. ഉഷ്ണവും പ്രകാശവുമാകുന്ന സ്വരൂപത്തോടുകൂടിയ അഗ്നിക്കു ദ്യുലോകാദ്യവയവകല്പനം യോജിക്കുന്നതാകയില്ലല്ലൊ. കാൎയ്യവസ്തുവിന്നു വേറെയൊരു കാൎയ്യവസ്തുവാകുവാൻ സാധിക്കയില്ലഎന്നതുതന്നെ അതിന്നു കാരണം. അതുപോലെതന്നെ അഗ്ന്യഭിമാനി ദേവതക്കു അണിമാദ്യൈശ്വൎയ്യയോഗമുണ്ടെന്നിരിക്കിലും ദ്യുമൂൎദ്ധത്വാദികല്പനം യോജിക്കയില്ല.

ദേവത, ലോകകാരണമല്ലാത്തതിനാലും ഐശ്വൎയ്യം പരമേശ്വരാധീനമായിരിക്കുന്നതുംതന്നെ അതിന്നുകാരണം. ആത്മപദം ഇരിക്കുന്നില്ലെന്നതു ഈ എല്ലാപക്ഷങ്ങളിലും തുല്യംതന്നെ.

സാക്ഷാദപ്യവിരോധംജൈമിനിഃ സൂത്രം 28.

സൂത്രാത്ഥം.

പ്രതീകകല്പനമോ ഉപാധികല്പനമോ കൂടാതെ നേരിട്ടുതന്നെ പരമേശ്വരോപാസനം ഉപദേശിക്കപ്പെട്ടിരിക്കുന്നുവെന്നു ധരിക്കുന്നതിന്നു വിരോധമില്ലെന്നു ജൈമിനി ആചാര്യൻ വിചാരിക്കുന്നു.

ഭാഷ്യം:—

കഴിഞ്ഞ സൂത്രങ്ങളിൽ അന്തഃപ്രതിഷ്ഠിതത്വം മുതലായതിനെ അനുസരിച്ചുകൊണ്ടു ജാഠരാഗ്നിയെ പ്രതീകമാക്കീട്ടോ ഉപാധിയാക്കീട്ടോ പരമേശ്വരനെ ഉപാസിക്കാം എന്നാണുപദേശം എന്നുറപ്പിച്ചു.

ഈ സൂത്രത്തിൽ പ്രതീകോപാധികല്പനകൾ കൂടാതെതന്നെ നേരിട്ടുതന്നെ പരമേശ്വരോപാസനം ഉപദേശിക്കപ്പെട്ടിരിക്കുന്നുവെന്നു ധരിക്കുന്നതിൽ യാതൊരു വിരോധവുമില്ല എന്നു ജൈമിനി ആചാര്യൻ വിചാരിക്കുന്നു

ശങ്ക: -

അങ്ങനെയായാൽ ജാഠരാഗ്നിയെ സ്വീകരിക്കാതെയിരുന്നാൽ അന്തഃപ്രതിഷ്ഠിതാദികളും ശബ്ദാദികളും വിരുദ്ധങ്ങൾ എന്നു വരികയില്ലെയോ എന്നാണെങ്കിൽ ഇതിന്നു സമാധാനം പറയാം:—

അന്തഃപ്രതിഷ്ഠിതവചനംവിരുദ്ധമാകയില്ല.
"പുരുഷവിധം പുരുഷാന്തഃപ്രതിഷ്ഠിതംവേദ"

എന്നിവടെ പറഞ്ഞിരിക്കുന്നതു ജാഠരാഗ്ന്യഭിപ്രായത്തോടുകൂടെയല്ല. എന്തുകൊണ്ടെന്നാൽ ജാഠരാഗ്നിയെ പ്രതിപാദിക്കുന്ന പ്രകൃതമല്ല. ജാഠരാഗ്നിശബ്ദവും ശ്രുതിയിൽഇല്ല. എന്നാൽ പിന്നെ എന്തഭിപ്രായംകൊണ്ടാണീവിധം ഉപദേശിച്ചിരിക്കുന്ന

തെന്നാണെങ്കിൽ പറയാം:– മൂർദ്ധാവുമുതൽ ചുബുകംവരെയുള്ള പുരുഷാവയവങ്ങളിൽ യാതൊരു ചൈതന്യം വ്യാപിച്ചിരിക്കുന്നുവോ ആ ആത്മാവിനെ സംബന്ധിച്ചാണ് പുരുഷവ ധം പുരുഷാന്തഃ പ്രതിഷ്ഠിതം എന്നു പറഞ്ഞിരിക്കുന്നത്.

വൃക്ഷത്തിൽ ശാഖനില്ക്കുന്നുവെന്ന് ഏതുവിധം പറയുന്നുവോ അതുപോലെ ഇവടെയും പറഞ്ഞിരിക്കുന്നു. അല്ലെങ്കിൽ പുരുഷനിൽ അന്തഃപ്രതിഷ്ഠിതചൈതന്യത്തിന്നു യാതൊരു സാക്ഷിയുണ്ടോ ആ സാക്ഷി ചൈതന്യത്തെ ഉദ്ദേശിച്ചുപറഞ്ഞിരിക്കുന്നുവെന്നും ആവാം. പൂർവ്വാപരാലോചനകൾ ചെയ്ത് പരമാത്മവിഷയം എന്നു നിശ്ചയിക്കപ്പെട്ടാൽ ഏതോ ഒരുവിധത്തിൽ വൈശ്വാനരശബ്ദം ആ പരമാത്മാവിനെത്തന്നെ കാണിക്കുന്നുവെന്നു ധരിച്ചുകൊള്ളേണം.

വൈശ്വാനരശബ്ദത്തിന്നു അവയവാർത്ഥം പലവിധത്തിലും യോജിക്കും:–

വിശ്വശ്ചായം നരശ്ച ഇതി=ജഗത്തായും ജീവനായും ഇരിക്കുന്നവൻ വിശ്വനരൻ.

വിശേഷാംനരഃ=എല്ലാകാര്യങ്ങൾക്കും കർത്താവായവൻ.

വിശ്വവാനരാഃഅസ്യ ഇതി=എല്ലാ ജീവന്മാരും യാതൊരുവൻെറ അധീനത്തിൽ ഇരിക്കുന്നുവോ അവൻ വിശ്വാനരൻ എന്നും വരാം.

ആ അർത്ഥത്തിൽ പരമാത്മാവു എന്നതു സ്പഷ്ടം വിശ്വാനരൻതന്നെ വൈശ്വാനരൻ; ഇവടത്തെ തദ്ധിതപ്രത്യയം അന്യാർത്ഥത്തെ കാണിക്കുന്നതൊന്നല്ല, രാക്ഷസൻ, വായസം എന്നതിലെ തദ്ധിതപ്രത്യയംപോലെയാകുന്നു. രക്ഷസ്സുതന്നെ രാക്ഷസൻ. വയസ്സുതന്നെ വായസം. എന്നതുപോലെ വിശ്വാനരൻതന്നെ വൈശ്വാനരൻ എന്നു ധരിക്കേണം.

ഗാർഹപത്യാഗ്നികല്പനവും പ്രാണാഹുത്യധികരണത്വവും സർവ്വാത്മാവായ പരമാത്മാവിൽ യുക്തംതന്നെ.

അഭിവ്യക്തേരിത്യാശ്മരഥ്യഃ സൂത്രം 29.

സൂത്രാർത്ഥം:—

പരമേശ്വരന്നു പരിമിതസ്ഥാനം ശ്രുതിയിൽ കാണുന്നതു ഉപാസകന്മാർക്കു പ്രത്യക്ഷദർശനം സുകരമാക്കാൻവേണ്ടീട്ടാണെന്നു ആശ്മരഥ്യൻ എന്ന ആചാര്യൻ വിചാരിക്കുന്നു

ഭാഷ്യം:—

എങ്ങും വ്യാപിച്ചിരിക്കുന്ന അപരിച്ഛിന്നസ്വരൂപനായ പരമേശ്വരന്നു പ്രാദേശമാത്രവ്യപദേശം അഭിവ്യക്തിക്കു വേണ്ടീട്ടാകുന്നു. പരമേശ്വരൻ ഉപാസകന്മാർക്കു പ്രത്യക്ഷദർശനം നൽകുന്നതു് പരിമിതസ്വരൂപം ധരിച്ചുകൊണ്ടാണെല്ലോ.

അല്ലെങ്കിൽ എങ്ങും നിറഞ്ഞിരിക്കുന്ന പരമേശ്വരൻ അഭിവ്യക്തിസ്ഥാനങ്ങളായ ഹൃദയാദി പ്രദേശങ്ങളിൽ വിശേഷേണ പ്രകാശിക്കുന്നുവെന്നുപദേശിക്കുന്ന ശ്രുതിയെന്നുമാവാം. അതുകൊണ്ടു പ്രാദേശമാത്രശ്രുതി പരമേശ്വരനിലും ഉപപന്നം തന്നെ എന്നു ആശ്മരഥ്യാചാര്യൻ വിചാരിക്കുന്നു.

അനുസ്മൃതേർബാദരിഃ സൂത്രം 30.

സൂത്രാർത്ഥം:—

പരിമിതസ്ഥാനമായ ഹൃദയത്തിലിരിക്കുന്ന മനസ്സിനാൽ നിരന്തരം ധ്യാനിക്കപ്പെടുന്നുവെന്നുള്ളതിനാൽ പ്രാദേശമാത്രവ്യപദേശം ശ്രുതിയിൽ കാണുന്നതാണെന്നു ബാദരിമഹർഷി വിചാരിക്കുന്നു.

ഭാഷ്യം:—

പരിച്ഛിന്നമായ ഹൃദയത്തിലിരിക്കുന്ന മനസ്സിനാൽ പരമേശ്വരൻ അനുസ്മരിക്കപ്പെടുന്നതുകൊണ്ടു് പ്രാദേശമാത്രൻ എന്നു പറയപ്പെടുന്നു.

ഒരിടങ്ങഴികൊണ്ടളന്നിട്ട ധാന്യത്തെ ഇടങ്ങഴിയെന്നു പറയുന്നതുപോലെ ഇവിടെയും കണ്ടുകൊള്ളേണം.

ധാന്യത്തിന്നു ഇടങ്ങഴിയെന്ന പേർ പറയപ്പെടുന്ന പാത്രത്തോടു സംബന്ധം സിദ്ധിച്ചതുകൊണ്ടു് "ഇതെത്ര" എന്ന ചോദ്യത്തിന്നു ഒരിടങ്ങഴി; ഒരു പറ എന്നു പറയപ്പെടുന്നതിൽ സംയോഗസംബന്ധം എന്ന ഒരു ചേർച്ച്യുണ്ടു് ഇവിടെ ഒന്നിനോടും സംബന്ധമില്ലാത്ത പരമേശ്വരന്നു ഒരളവു നിശ്ചയിക്കുന്നതു യുക്തമല്ല. ഹൃദയസംബന്ധമില്ലാതിരിക്കേ പ്രാദേശമാത്രപരിമാണകല്പനം എങ്ങനെ ന്യായീകരിക്കും എന്ന ആക്ഷേപം വരാം. എങ്കിലും ശ്രുതിയിൽ കാണുന്ന പ്രാദേശമാത്രം എന്ന വചനത്തിന്നു അനുസ്മരണാലംബനം എന്ന പ്രയോജനം ഉണ്ടെന്നു ബാദരിയെന്ന ആചാര്യൻ വിചാരിക്കുന്നു.

പ്രാദേശമാത്രനല്ലാതിരിക്കുന്നവൻ പരമേശ്വരൻ എന്നിരിക്കിലും പ്രാദേശമാത്രനായിട്ടു ധ്യാനിപ്പാൻ യോഗ്യനാകുന്നുവെന്നു പ്രാദേശമാത്രശ്രുതിക്കർത്ഥവത്വം കണ്ടുകൊള്ളേണം. സർവ്വത്ര നിറഞ്ഞിരിക്കുന്ന വസ്തു ധ്യാനവിഷയമാവാൻ പ്രയാസമാകയാൽ പരിച്ഛിന്നപ്രദേശമായ ഹൃദയത്തിൽ സ്മരിക്കുന്നതു സുഗമമാണെന്നു ശ്രുതിയുപദേശിച്ചിരിക്കുന്നുവെന്നു ധരിക്കേണം. അനുസ്മൃതിക്കവലംബമായിട്ടാണു പ്രാദേശമാത്രശ്രുതി എന്നാണു് ബാദരിയുടെ അഭിപ്രായം.

സമ്പത്തേരിതിജൈമിനിസ്തഥാഹി ദർശയതി. സൂത്രം 31.

സൂത്രാൎത്ഥം:—

ഒരു വിധത്തിൽ ഇരിക്കുന്നതിനെ മറെറാരു വിധത്തിൽ ഇരിക്കുന്നതെന്നു കല്പിച്ചുപാസിക്കുന്ന സമ്പ്രദായത്തിന്നു സമ്പത്തിയെന്നു പേർ. ആ മാതിരി ഉപാസനയെ ഉപദേശിക്കുവാനാണ് പ്രാദേശമാത്രനിർദ്ദേശംകൊണ്ടു ശ്രുതി നിശ്ചയിച്ചിരിക്കുന്നതു്. ഈ മാതിരി ശ്രുതി വേറേയും ഉണ്ടെന്നു ജൈമിനി ആചാൎയ്യൻ വിചാരിക്കുന്നു.

ഭാഷ്യം:—

പ്രാദേശമാത്രശ്രുതി സമ്പത്തിക്കുവേണ്ടീട്ടായിരിക്കാം. എന്തുകൊണ്ടെന്നാൽ:— ഈ മാതിരി കാൎയ്യത്തെ പറയുന്നവാജസനീയബ്രാഹ്മണം ദ്യുലോകംമുതൽ പൃഥിവിവരേയുള്ള ത്രിലോകത്തെ സ്വരൂപമായി ധരിച്ചിരിക്കുന്ന വൈശ്വാനരന്റെ അവയവങ്ങളെ അദ്ധ്യാത്മത്തിലുള്ള മൂൎദ്ധാവു മുതൽ താഡി വരെയുള്ള അവയവങ്ങളായി കാട്ടിക്കൊടുത്തിട്ടു പരമേശ്വരൻ പ്രാദേശമാത്രൻ എന്നതിനെ ബോധിപ്പിക്കുന്നു. ഇതിനെ വിവരിക്കുന്നു:—

പണ്ടുകാലത്തു ദേവന്മാർ പരമേശ്വരനെ പ്രാദേശമാത്രനായിട്ടുപദേശിച്ചിരുന്നതിന്റെ ഫലമായിട്ടു അവർ അപരിച്ഛിന്നസ്വരൂപനായ പരമേശ്വരനെ സാക്ഷാത്തായറിഞ്ഞു. അതേ വിധത്തിൽ നിങ്ങൾക്കും ഉപദേശിക്കാം എന്നു തുടങ്ങിക്കൊണ്ടു പറയുന്നു:—

വൈശ്വാനരന്റെ മൂൎദ്ധാവിനെയുപദേശിച്ചു പറയുന്നു:— “ഇവൻ അതിഷ്ഠാവൈശ്വാനരൻ” എന്നു്. കണ്ണുകളെ ഉപദേശിച്ചുകൊണ്ടു “ഇവൻ സുതേജസ്സ് എന്നു പേരുള്ള വൈശ്വാനരൻ” എന്നു പറയുന്നു. നാസികയെ ഉപദേശിച്ചുകൊണ്ട് “ഇവൻ പൃഥഗ്വർത്മാത്മാവെന്നു പേരായ വൈശ്വാനരൻ” എന്നു പറയുന്നു. മുഖദ്വാരത്തെ ഉപദേശിക്കുന്നവനായിട്ടു “ഇവൻ

ബഹുളൻ എന്ന വൈശ്വാനരൻ" എന്നു പറയുന്നു. മൂഖാന്തർഭാഗത്തുള്ള ജലത്തെ ഉപദേശിക്കുന്നവനായിട്ടു "ഇവൻ രയിയെന്ന വൈശ്വാനരൻ" എന്നു പറയുന്നു. ചുബുകത്തെ–താഡിയെ–ഉപദേശിക്കുന്നവനായിട്ടു "ഇവൻ പ്രതിഷ്ഠായെന്ന ഗുണമുള്ള വൈശ്വാനരൻ" എന്നു പറയുന്നു.

ഈ വാജസനേയ ബ്രാഹ്മണത്തിൽദ്യോവിനെ അതിഷ്ഠാ എന്ന ഗുണമുള്ളതായിട്ടും സൂൎയ്യൻ സുതേജസ്സ് എന്ന ഗുണമുള്ള തെന്നും, ഛാന്ദോഗ്യോപനിഷത്തിൽ ദ്യുലോകത്തെ സുതേജസ്സെന്നു ഗുണമുള്ളതെന്നും ആദിത്യൻ വിശ്വരൂപത്വം എന്ന ഗുണമുള്ളവനെന്നും പറയപ്പെടുന്നു. എങ്കിലും ഈ വിധം ഓരോന്നിൽ ഓരോവിധം കാണപ്പെടുന്നതുകൊണ്ടു് ഉപദേശവിദ്യയിൽ യാതൊരു ഹാനിയും വരുന്നില്ല. എല്ലാ ഉപനിഷത്തിലും പ്രാദേശമാത്രൻ എന്ന ശ്രുതി സാമാന്യമായിരിക്കുന്നുണ്ടു്. ഇനിമേൽ പറയപ്പെടുന്ന സൎവ്വശാഖാപ്രത്യയവും ഇതിന്നനുസരിച്ചു്തന്നെയിരിക്കുന്നതും പ്രാദേശമാത്രനിൎദ്ദേശശ്രുതിയെ ബലപ്പെടുത്തുന്നുണ്ടു്. സമ്പത്തിയെന്ന ഉപാസനയെ നിമിത്തമാക്കീട്ടുള്ള പ്രാദേശമാത്രശ്രുതി അധികം യുക്തമാണെന്നു ജൈമിനി ആചാൎയ്യൻ വിചാരിക്കുന്നു.

ആമനന്തിചൈനമസ്മിൻ. 32.

സൂത്രാൎത്ഥം:—

ഏനം=ഇവനെ–പരമേശ്വരനെ. അസ്മിൻ=ഇതിൽ–മുമ്പേ പറഞ്ഞിരിക്കുന്ന മൂൎദ്ധാവിന്നും ചിബുകത്തിന്നും തമ്മിലുള്ള പ്രദേശത്തിൽ ഇരിക്കുന്നതായിട്ടു. ആമനന്തിച=പറയുകയും ചെയ്യുന്നു.

ഭാഷ്യം:—

ഈ മൂൎദ്ധ്ചിബുകമദ്ധ്യത്തിൽ ഈ പരമേശ്വരനിരിക്കുന്നുവെന്നുജാബാലന്മാർ എന്ന ശാഖക്കാരുപദേശിക്കുന്നുണ്ടു്.

"യ ഏഷോഽനന്തോഽവ്യക്ത ആത്മാസോഽവിമുക്തേ പ്രതിഷ്ഠിതഇതി=അനന്തനും അവ്യക്തനുമായ യാതൊരാത്മാവുണ്ടോ അവൻ അവിമുക്തത്തിൽ ഇരിക്കുന്നുവെന്നാണാവാക്യം.

"സോഽവിമുക്തഃ കസ്മിൻപ്രതിഷ്ഠിതഃ ഇതി" ആ അവിമുക്തം ഏതിൽ പ്രതിഷ്ഠിതമാകുന്നു. എന്നാണെങ്കിൽ:– "വരണായാംനാസ്യാംച പ്രതിഷ്ഠിത ഇതി" വരണക്കും നാസിക്കും മധ്യത്തിൽ ഇരിക്കുന്നു. "കാവൈവരണാകാചനാസീതി" വരണായെന്നതു് ഏതാകുന്നു നാസിയെന്നതും ഏതാകുന്നു എങ്കിൽ അതിന്നുത്തരം പറയാം:— അവടെ ഈ നാസികയെത്തന്നെ വരണയെന്നും നാസിയെന്നും നിർവ്വചനം ചെയ്തിട്ടു അതിൻെറ അർത്ഥം വിവരിക്കുന്നു:– ഇന്ദ്രിയങ്ങളാൽ ചെയ്യപ്പെടുന്ന സകല പാവങ്ങളെയും ഏതൊന്നു തടുക്കുന്നുവോ അതുവരണ–പുരികം–എന്നും. ഏതൊന്നു ഇന്ദ്രിയങ്ങൾ ചെയ്യുന്ന സകല പാവങ്ങളെയും നശിപ്പിക്കുന്നുവോ അതു നാസിയെന്നും പറഞ്ഞതിൽപിന്നെയും ഉപദേശിക്കുന്നു. ആ രണ്ടിൽ ജീവസ്ഥാനം ഏതാകുന്നുവെങ്കിൽ പറയാം:— പുരികങ്ങളുടെയും മൂക്കിൻെറയും മധ്യം യാതൊന്നൊ അതുതന്നെ സ്വർഗ്ഗലോകത്തിന്നും ബ്രഹ്മലോകത്തിന്നും മധ്യമാകുന്നു. എന്നാണ് ജാബാലശ്രുതിയുപദേശിക്കുന്നതു്. ഭ്രൂമധ്യസ്ഥാനത്തിൽ ജീവാത്മാവു പരമാത്മാവിൽ ലയിക്കുന്നു. അതുകൊണ്ടു ആ ഭാഗത്തിൽ ധ്യാനിക്കേണം. എന്നാൽ പരമാത്മ സാക്ഷാൽകാരം സിദ്ധിക്കും എന്നു സാരോപദേശം ചെയ്തിരിക്കയാൽ പരമേശ്വരനിൽ പ്രാദേശമാത്രനിർദ്ദേശം യുക്തംതന്നെ.

അവടെ പറഞ്ഞിരിക്കുന്ന അഭിവിമാനശ്രുതി പ്രത്യഗാത്മാവിനെ കാണിക്കുന്നു. ബ്രഹ്മം പ്രത്യഗാത്മഭാവത്തിൽ എല്ലാവരാലും പ്രത്യക്ഷമായറിയപ്പെടുന്നതിനാൽ അഭിവിമാനൻ എന്നു പറയപ്പെടുന്നു– അഭിതഃ=എല്ലാഭാഗത്തും= ശരീരേന്ദ്രിയാദിസകലവിഭാഗങ്ങളിലും, വിമാനഃ=വിശേഷേണ അറിയപ്പെടുവാൻ ക

ഴിയുന്നവൻ ആരോ അവൻ അഭിവിമാനൻ എന്ന് അന്വിതാ ൎത്ഥം.

അല്ലെങ്കിൽ:—പ്രത്യഗാത്മരൂപേണ എങ്ങും നിറഞ്ഞി രിക്കുന്നവൻ ആരോ അവൻ അഭിഗതൻ. മാനം=പരിച്ഛേദം ഇല്ലാത്തതുകൊണ്ടു "വിമാനൻ" എന്നും രണ്ടു വിധത്തിൽ അ ൎത്ഥവത്തായ ഒരു നാമധേയമാകുന്നു അഭിവിമാനശബ്ദം. എ ന്നും നിശ്ചയിക്കാം.

അല്ലെങ്കിൽ:– ജഗൽ കാരണമായതുകൊണ്ടു സകലത്തെ യും ഇതിൽ അടക്കം ചെയ്യാവുന്നതാകയാൽ ബ്രഹ്മത്തിന്നുചിതം തന്നെ അഭിവിമാനശബ്ദം. അതുകൊണ്ടു പരമേശ്വരൻതന്നെ വൈശ്വാനരൻ എന്നു സിദ്ധം.

ഇതി ഭഗവൽപൂജ്യപാദശ്രീശങ്കരാചാൎയ്യ
കൃതിയിൽ ശാരീരകമീമാംസാഭാഷ്യത്തിൽ
പ്രഥമാധ്യായത്തിലെ ദ്വിതീയ പാദം.

സമാപ്തം

ശുഭമസ്തു.

---

## പ്രഥമാധ്യായത്തിൽ 3-ാം പാദം.

### 1. ദ്യുഭ്വാദ്യധികരണം. സൂത്രം 1-7.

### ദ്യുഭ്വാദ്യായതനം സ്വശബ്ദാത്. സൂത്രം 1.

**അവതാരികാഭാഷ്യം.**

താഴെകാണുന്ന ശ്രുതി മുണ്ഡകോപനിഷത്തിൽ ഉള്ളതാണ്:-

"യസ്മിൻദ്യൌഃപൃഥിവീചാന്തരിക്ഷമോതം
മനഃസഹപ്രാണൈശ്ചസൎവ്വൈഃതമേവൈകം
ജാനഥആത്മാനമന്യാവാചോവിമുഞ്ചഥാമൃ
തസ്യൈഷസേതുഃ" (മുണ്ഡകം. 2-2-5)

ഏതിൽ ദ്യുലോകവും പൃഥിവിയും അന്തരിക്ഷവും എല്ലാ ഇന്ദ്രിയങ്ങളോടുകൂടിയ മനസ്സും ഓതമായിരിക്കുന്നുവോ (കോൎക്കപ്പെട്ടിരിക്കുന്നുവോ) ആ ആത്മാവിനെ ഒന്നിനെമാത്രം അറിയുവിൻ. അനാത്മവിഷയമായ അന്യവാക്കുകളെ വിട്ടുകളയുവിൻ. ഇതു് അമൃതത്തിന്നു സേതുവാകുന്നു. എന്നൎത്ഥം

ദ്യുലോകാദികൾക്കിരിപ്പിടമായിട്ടൊന്നുണ്ടെന്നു് ഇവിടെ കാണുന്നുണ്ട്. ആ ഇരിപ്പിടം പരമാത്മാവോ മറേറതെങ്കിലും ഒന്നോ എന്ന ശങ്ക ജനിക്കുന്നു. അന്യമായ ഏതാനുമൊന്നായിരിക്കുമെന്നു വരുന്നു എന്തുകൊണ്ടെന്നാൽ അമൃതത്തിന്നിതു സേതുവാകുന്നുവെന്നു കാണുന്നുണ്ടല്ലൊ. സേതുവെന്ന വാക്കിന്നു കരയിൽ ചേൎത്തുന്ന ഒരു മാൎഗ്ഗം എന്നാണല്ലൊ അൎത്ഥം. സേതുവിന്നു മറുകരയുണ്ടെന്നു സിദ്ധിക്കുന്നു. "അനന്തമപാരം" (ബൃഹം. 2-4-12) അവസാനമില്ലാത്തതും മറുകരയില്ലാത്തതുമാകുന്നു പരബ്രഹ്മം എന്നു ശ്രുതിയുള്ളതുകൊണ്ടു ബ്രഹ്മത്തിന്നു കരയില്ലെന്നു സിദ്ധിക്കുന്നു. അതുകൊണ്ടു ദ്യുലോകാദികൾക്കധിഷ്ഠാനമായി മറെറാന്നിനെ ആലോചിക്കുമ്പോൾ സ്മൃതിപ്രസിദ്ധമായ പ്രധാനം സ്വീകാൎയ്യം പ്രധാനം ലോകകാരണമായതുകൊ

ണ്ടു ആശ്രയമാകുന്നതുചിതംതന്നെ. ശ്രുതിപ്രസിദ്ധമായ വായു വും ലോകകാരണമാവാം.

"വായുർവ്വൈ ഗൌതമ തൽസൂത്രം വായുനാവൈ
ഗൌതമസൂത്രേണായംചലോകഃ പരശ്ചലോകഃ
സർവ്വാണിചഭൂതാനി സംദൃബ്ധാനിഭവന്തി"
(ബൃഹ. 3–7–2)

ഹേ ഗൌതമ! വായുതന്നെയാകുന്നു ആ സൂത്രം. ഹേ ഗൌതമ! വായുവാകുന്ന ആ സൂത്രത്താൽ ഈ ലോകവും പരലോകവും സകല ലോകങ്ങളും കോർക്കപ്പെട്ടിരിക്കുന്നു എന്നൎത്ഥമായ ശ്രുതി വായുവിന്നും വിധാരണശക്തിയുണ്ടെന്നുപദേശിക്കുന്നു. അല്ലെങ്കിൽ ശാരീരനും ആവാം:–

ശാരീരൻ ഭോക്താവായതുകൊണ്ടു ഭോഗ്യമായലോകം അവനിൽ ഇരിക്കുന്നുവെന്നും വരാം. എന്ന പൂൎവ്വപക്ഷത്തിന്നു "ദ്യുഭ്വാദ്യായതനം" എന്ന സൂത്രത്താൽ സിദ്ധാന്തം പറയപ്പെടുന്നു.

ദ്യോവും ഭൂവും ചേൎന്നതു ദ്യുഭുക്കൾ. ദ്യുഭുക്കൾ ആദിയോടുകൂടിയതു് ദ്യുഭ്വാദിയെന്നു ശബ്ദാൎത്ഥം. മുകളിൽ കാണുന്ന ശ്രുതിയിൽ ഭൂമി അന്തരീക്ഷം മനസ്സ് പ്രാണൻ എന്നീവിധത്തിൽ കാണപ്പെടുന്ന ലോകത്തിന്നു ആയതനമായി പറയപ്പെട്ടിരിക്കുന്നതു പരബ്രഹ്മംതന്നെ. എന്തുകൊണ്ടെന്നാൽ:– "സ്വശബ്ദാത്" സ്വശബ്ദം–ആത്മാവെന്നശബ്ദം–ഉള്ളതുതന്നെ അതിന്നു കാരണം. "തമേകം ജാനഥ ആത്മാനം" ആ ഏകനായ ആത്മാവിനെ അറിയുവിൻ എന്ന വാക്യത്തിൽ ആത്മാവെന്ന ശബ്ദം ഉള്ളതുകൊണ്ടു പൃഥ്വ്യാദികളുടെ അധിഷ്ഠാനം ആത്മാവുതന്നെയെന്നു ശ്രുതിതന്നെയുപദേശിച്ചിട്ടുണ്ടല്ലൊ.

ആത്മശബ്ദം പരമാത്മാവിൽതന്നെയിരിക്കയുള്ളു. പ്ര പ്രധാനം, വായു, ജീവൻ എന്നിവയിൽ ആത്മശബ്ദത്തിന്നു മുഖ്യാൎത്ഥം ഇരിക്കയില്ലല്ലൊ.

ചിലേടത്തു് ബ്രഹ്മംതന്നെ സർവ്വത്തിനും ആയതനം എന്നു ശ്രുതിതന്നെ സ്പഷ്ടമായിട്ടുണ്ടു്.

"സന്മൂലാഃ സൌമ്യേമാഃ സർവ്വാഃ പ്രജാഃ
സദായതനാഃ സൽപ്രതിഷ്ഠാഃ" (ഛാം. 6–8–4)

ഹേ സൌമ്യ! ഈ സകല പ്രജകളും സത്തിൽനിന്നുത്ഭവിച്ചിരിക്കുന്നു. സത്താകുന്ന ആയതനമുള്ളവരും സത്തിൽതന്നെ ലയിക്കുന്നവരുമാകുന്നു.

ഈ ശ്രുതിയിൽ ബ്രഹ്മം സർവ്വായതനാ എന്ന വാചകംതന്നെ കാണപ്പെടുന്നു.

"പുരുഷ ഏവേദം വിശ്വം കർമ്മ
തപോബ്രഹ്മപരാമൃതം"

ഈ സകല കർമ്മവും തപസ്സും ബ്രഹ്മംതന്നെ ബ്രഹ്മംതന്നെ സർവ്വോൽകൃഷ്ടമായ അമൃതം എന്നു കാണുന്നു.

"ബ്രഹ്മൈവേദമമൃതം പുരസ്താത്
ബ്രഹ്മപശ്ചാത് ബ്രഹ്മദക്ഷിണതശ്ചോത്തരേണ.
(മുണ്ഡകം 2–2–11)

അമൃതമായ ഈ ബ്രഹ്മംതന്നെ കിഴക്കും പടിഞ്ഞാറും തെക്കും വടക്കും ഉള്ള വസ്തുവാകുന്നു. സർവ്വത്ര പരിപൂർണ്ണമായ ബ്രഹ്മം ഒന്നുതന്നെ എല്ലാമായി വിളങ്ങുന്നുവെന്നു ആദ്യവും അവസാനവും ശ്രുതി ഘോഷിക്കുന്നു. ഇവരെ ബ്രഹ്മം ആയതനം എന്നും ലോകം ബ്രഹ്മത്തിൽ ഇരിക്കുന്നുവെന്നും ശ്രുതി പറയുന്നു. സർവ്വവും ബ്രഹ്മംതന്നെയെന്ന സാമാനാധികരണ്യവും—ഒരേ ദിക്കിൽ എല്ലാം ഇരിക്കൽ—എന്നും ശ്രുതിയിൽ കാണുന്നു.

ശാഖകൾ, സ്കന്ധങ്ങൾ, മൂലം എന്നിങ്ങനെ പല വിഭാഗങ്ങളുള്ള വൃക്ഷം എന്നപോലെ ആത്മാവായ ബ്രഹ്മം നാനാര

സമുള്ള വിചിത്രമായ ഒന്നാണെന്ന ശങ്ക ജനിക്കാം. അതിനെ പരിഹരിപ്പാൻ:—

"തമേവൈകംജാനഥ ആത്മാനം"

ആ ഏകനായ—ഏകരസനായ—നാനാവിധസ്വരൂപമില്ലാത്തവനായ—ആത്മാവിനെ അറിയുവിൻ കാൎയ്യപ്രപഞ്ചസ്മൃതിക്കു കാരണമായ അവിദ്യയെ വിദ്യകൊണ്ടു നശിപ്പിച്ചിട്ടു സൎവ്വാധിഷ്ഠാനമായ ആത്മാവിനെമാത്രം ഏകരസനായിട്ടറിയുവിൻ എന്നു "ഏവ"കാരത്താൽ തിട്ടപ്പെടുത്തി കാണിച്ചിരിക്കുന്നു.

ദേവദത്തൻ ഏതിലിരുന്നുവോ അതിനെകൊണ്ടുവരിക എന്നൊരാളോടു പറഞ്ഞാൽ ആ പീഠത്തെ മാത്രമല്ലാതെ ദേവദത്തനെ കൊണ്ടുവരാത്തതുപോലെ ഇവടെയും ആയതനഭൂതനം ഏകരസനമായ ആത്മാവിനെമാത്രം അറിയുക എന്നു ഏവ കാരത്താൽ ശ്രുതിയുപദേശിച്ചിരിക്കുന്നു. വികാരഭൂതമായ ലോകാദികൾ അനൃതമാകയാൽ അവയിൽ മനസ്സിരുത്തുന്നവൎക്കു മോക്ഷമില്ലെന്നു ശ്രുതിയുമുണ്ടു്.

"മൃത്യോഃ സമൃത്യുമാപ്നോതി
യ ഇഹനാനേവ പശ്യതി" (കാഠം 2-4-11)

യാതൊരുവൻ നാനാത്വത്തെ കാണുന്നുവോ അവൻ മരണാനന്തരം വീണ്ടും ജനിക്കുകയും മരിക്കുകയും ചെയ്യും എന്നൎത്ഥം.

"സൎവ്വം ബ്രഹ്മ" എല്ലാം—കാണപ്പെടുന്ന ലോകാദികളെല്ലാം ബ്രഹ്മംതന്നെയെന്നു സാമാനാധികരണ്യം ശ്രുതിയിൽ കാണുന്നതോ പ്രപഞ്ചത്തെ കാരണമായ ബ്രഹ്മത്തിൽ ലയിപ്പിക്കുവാൻ വേണ്ടീട്ടുപദേശിക്കുന്നുവെന്നു ധരിക്കേണം. അങ്ങനെയല്ലാതെ അനേകവിധ നാമരൂപപ്രപഞ്ചസഹിതം ബ്രഹ്മം എന്നു ധരിക്കാതിരിക്കേണം.

"സയഥാസൈന്ധവഘനോ ऽനന്തരോബാഹ്യ
കൃത്സ്നോരസഘനഏവൈവംവാഅരേ ऽയ
മാത്മാ ऽനന്തരോ ऽബാഹ്യഃകൃത്സ്നഃ
പ്രജ്ഞാനഘനഏവ. (ബൃഹം 4-5-13)

ഉപ്പുക്കട്ടയെന്നതു് ഉള്ളും പുറവും എല്ലാഭാഗവും എപ്രകാരം ഉപ്പുരസമുള്ളതോ അതുപോലെ ഈ ആത്മാവും ഉള്ളും പുറവും എല്ലാം ഏകരസമായ പ്രജ്ഞാനം മാത്രമാകുന്നു എന്നാണു് ശ്രുത്യർത്ഥം.

അതുകൊണ്ടു സ്വർഗ്ഗഭ്രമ്യാദ്യായതനം പരബ്രഹ്മംതന്നെ. എന്നാൽ ശ്രുതിയിൽ സേതുശബ്ദം കാണുന്നുവല്ലൊ. സേതുവിന്നു (അണക്കെട്ടിന്നു) തീരമുണ്ടു്. ബ്രഹ്മത്തിൽ തീരമില്ലാത്തതുകൊണ്ടു് "ദ്യുഭ്വാദ്യായതനം" ബ്രഹ്മഭിന്നമായ ഏതെങ്കിലും ഒന്നായിരിക്കേണം എന്നു പറഞ്ഞുവല്ലൊ. അതിന്നു സമാധാനം പറയാം:— സേതുശബ്ദംകൊണ്ടു വിധാരണത്വം—ലോകങ്ങളുടെ ധാരണം മാത്രം—വിവക്ഷിച്ചിരിക്കുന്നതല്ലാതെ മറുകരയുണ്ടെന്നുള്ള വിവക്ഷയില്ല.

ലോകത്തിൽ അണക്കെട്ടെന്നതു മണ്ണോ, കല്ലോ, മരമോ കൊണ്ടുണ്ടാക്കുന്നതുപോലെ ഇക്കാണപ്പെടുന്ന ചരാചരങ്ങളെ ധരിക്കുന്നതിന്നുള്ള സേതു ആ മാതിരി പദാർത്ഥങ്ങൾകൊണ്ടുണ്ടാക്കിയതാണെന്നു വിചാരിക്കുന്നവർ ഉണ്ടാകയില്ലല്ലൊ.

സേതുശബ്ദത്തിന്നു വിധാരണം എന്ന അർത്ഥം മാത്രമല്ലാതെ കരയുള്ളതു് എന്ന അർത്ഥമില്ല. "ഷിഞ്ഞിന്നു" "ഷിഞ്ഞ്" എന്ന ധാതുവിന്നു ബന്ധനകർമ്മം എന്നുമാത്രം അർത്ഥം. ആ ധാതുവിൽനിന്നാണു് സേതുശബ്ദം ഉണ്ടായിരിക്കുന്നതു്.

ഈ വിഷയത്തിൽ വേറൊരു വ്യാഖ്യാതാവിൻെറ അഭിപ്രായം:— "ആ ആത്മാവായ ഒന്നിനെമാത്രം അറിയുവിൻ"

എന്ന വാക്യം ആത്മാവിനെമാത്രം ഉപദേശിച്ചു. "അന്യവാക്കുകളെ ഉപേക്ഷിക്കുവിൻ" എന്നും പറഞ്ഞുവെല്ലൊ. അതു തന്നെ അമൃതത്വസാധനം. "അമൃതസ്യൈഷസേതുഃ" എന്നും ഉപദേശിച്ചിരിക്കയാൽ ഇവിടെ അമൃതത്തിന്നുള്ള മാൎഗ്ഗത്തെ ഉപദേശിച്ചിരിക്കുന്നു ദ്യുഭ്വാദ്യായതനത്തെയല്ല ഉപദേശിച്ചിരിക്കുന്നതു്. അതുകൊണ്ടു സേതുശബ്ദമുള്ളതിനാൽ ലോകായതനമായിട്ടു ബ്രഹ്മത്തിൽനിന്നന്യമായ മറെറതെങ്കിലും ഒന്നുണ്ടായിരിക്കേണം എന്ന വാദം അയുക്തംതന്നെ എന്നാകുന്നു.

മുക്തോപസൃപ്യവ്യപദേശാത്. സൂത്രം 2.

സൂത്രാൎത്ഥം:—

മുക്തന്മാൎക്ക പ്രാപ്യമായ വസ്തു യാതൊന്നോ ആ ബ്രഹ്മത്തെയാകുന്നു ദ്യുഭ്വാദ്യായതനത്വേന ഇവിടെ പറഞ്ഞിരിക്കുന്നതും.

ഭാഷ്യം:-

താഴെ കാണുന്ന കാരണത്താലും ദ്യുഭ്വാദ്യായതനം പരബ്രഹ്മംതന്നെയാകുന്നു. യാതൊരു കാരണത്താൽ ലോകായതനമായ ഈ ബ്രഹ്മം മുക്തന്മാരാൽ പ്രാപ്യമാണെന്നു പറഞ്ഞിരിക്കുന്നുവോ ആ കാരണത്താൽ ദ്യുഭ്വാദ്യായതനം ബ്രഹ്മംതന്നെ മുക്തന്മാരാൽ ഉപസൃപ്യമായതു യാതൊന്നോ അതാകുന്നു മുക്തോപസൃപ്യം. ആത്മാവല്ലാതെയുള്ള ദേഹാദികളിൽ ഞാനാകുന്നുവെന്ന ബോധം അവിദ്യയാകുന്നു. അതുനിമിത്തം ദേഹാദികളെ പൂജിപ്പാനാഗ്രഹവും അതിൽ വിരോധികൾ ഉണ്ടാകുമ്പോൾ അവരിൽ ദ്വേഷവും അവക്കു നാശം വരുമോ എന്ന ഭയവും മോഹവും ഉണ്ടായിക്കൊണ്ടിരിക്കുന്നതു നമ്മൾക്കെല്ലാം അനുഭവമുള്ളതുതന്നെ. ആവക ദോഷങ്ങൾ ഇല്ലാത്തവരായ മുക്തന്മാരാൽ ഉപസൃപ്യം-പ്രാപിക്കത്തക്കതു-എന്നു ദ്യുഭ്വാദ്യായതനത്തെ ശ്രുതി കാട്ടിത്തരുന്നുണ്ടു്. ഏതു വിധമെന്നാൽ:—

"ഭിദ്യതേഹൃദയഗ്രന്ഥിച്ഛിദ്യന്തേസർവ്വസംശയാഃ
ക്ഷീയന്തേചാസ്യകർമ്മാണിതസ്മിൻ ദൃഷ്ടേപരാവരേ"
(മുണ്ഡകം. 2-2-8)

ഹിരണ്യഗർഭനും യാതൊരുവനിൽനിന്നു താണതത്വമായിരിക്കു ന്നുവോ ആ ശുദ്ധബ്രഹ്മത്തെ സാക്ഷാത്തായറിഞ്ഞവൻെറ ഹൃദയ ഗ്രന്ഥി—അജ്ഞാനം—നശിക്കുന്നു. അതോടുകൂടെ എല്ലാ സംശയ ങ്ങളും ഇല്ലാതാകുന്നു. കർമ്മങ്ങളെല്ലാം ക്ഷയിക്കുന്നു. എന്നുപ ദേശിച്ചതിൽപിന്നെ പറയുന്ന "തഥാവിദ്വാന്നാമരൂപാദ്വിമു ക്തഃപരാൽപരം പുരുഷമുപൈതിദിവ്യം" (മുണ്ഡം. 3-2-8)അ പ്രകാരം അറിഞ്ഞവൻ നാമരൂപാത്മകമായ ലോകങ്ങളിൽനി ന്നു മുക്തനായിട്ടു അവ്യക്തത്തിൽനിന്നും വേറിട്ടിരിക്കുന്ന പരി പൂർണ്ണസ്വയംജ്യോതിസ്സ്വരൂപമായ നിരതിശയാനന്ദത്തെ പ്രാ പിക്കുന്നു.

മുക്തന്മാർക്കു പ്രാപ്യസ്ഥാനം ബ്രഹ്മംതന്നെയെന്നതു ശാ സ്ത്രത്തിൽ പ്രസിദ്ധമാകുന്നു:—

യദാസർവ്വേപ്രമുച്യന്തേകാമായേ ഽ സ്യഹൃദിശ്രിതാഃ
അഥമർത്ത്യോ ഽ മൃതോഭവത്യത്രബ്രഹ്മസമശ്നുതേ"
(ബൃഹം. 4-4-7)

വിദ്വാൻെറ ഹൃദയത്തിലുള്ള കാമങ്ങൾ എപ്പോൾ നിശ്ശേ ഷം നശിക്കുന്നുവോ അപ്പോൾ മർത്ത്യൻ അമർത്ത്യനായിട്ടു-മര ണാതീതൻ-നാശരഹിതൻ—ആയിട്ടു ബ്രഹ്മമായി ഭവിക്കുന്നു. എ ന്നുപദേശിച്ചിരിക്കുന്നു. പ്രധാനാദികൾക്കു മുക്തോപസൃപ്യത്വം ഒരു ശാസ്ത്രത്തിലും കാണപ്പെടുന്നില്ല.

എന്നുമാത്രമല്ല "ആ ഏകനായ ആത്മാവിനെമാത്രം അ റിയുവിൻ. അന്യവാക്കുകളെ ഉപേക്ഷിക്കുവിൻ ഇതാകുന്നു അമൃത ത്തിൻെറ സേതു" എന്ന വാക്യത്താൽ മററെല്ലാററിൽനിന്നും വിട്ടിരിക്കുന്ന വസ്തുവിനെയാണ് അറിയേണ്ടതായുപദേശിച്ചിരി

ക്കുന്നതു്. അതു ബ്രഹ്മംതന്നെയെന്നു മററു ശ്രുതികളിൽ വ്യക്തമാക്കിട്ടുമുണ്ടു്:—

തമേവധീരോവിജ്ഞായ പ്രജ്ഞാംകുർവ്വീത
ബ്രാഹ്മണഃനാനുധ്യായാദ്ബഹൂം ഛബ്ദാൻ
വാചോവിഗ്ലാപനംഹിതത്. (ബൃഹ. 4—4—21)

ബുദ്ധിയെ സ്വാധീനപ്പെടുത്തിട്ടുള്ള ബ്രാഹ്മണൻ ആ ആത്മാവിനെത്തന്നെ അറിഞ്ഞിട്ടു വാക്യാൎത്ഥത്തെ സാക്ഷാല്ക്കരിക്കേണം. കൎമ്മപ്രതിപാദകങ്ങളായ ബഹുവിധവാക്കുകളെ ചിന്തിക്കാതിരിക്കേണം. ബഹുവിധവാഗ്വ്യവഹാരം വാഗിന്ദ്രിയത്തെ ക്ഷീണിപ്പിക്കും നിശ്ചയം. എന്നും കാണുന്നതിനാൽ ദ്യുഭ്വാദ്യായതനം പരബ്രഹ്മംതന്നെ.

നാനുമാനമതച്ഛബ്ദാത് സൂത്രം. 3.

സൂത്രാൎത്ഥം:—

പ്രധാനത്തെ കുറിക്കുന്ന ശബ്ദം ഇവടെയില്ലാത്തതിനാൽ ദ്യുഭ്വാദ്യായതനം പ്രധാനമല്ല

ഭാഷ്യം:—

ബ്രഹ്മത്തെ പ്രതിപാദിക്കുന്ന വിശേഷഹേതുക്കൾ ഈ ശ്രുതിയിൽ ഉള്ളതുപോലെ പ്രധാനാദികളെ പ്രതിപാദിക്കുന്ന വിശേഷ ഹേതുക്കൾ കാണപ്പെടാത്തതുകൊണ്ടും ദ്യുഭ്വാദ്യായതനത്വം ബ്രഹ്മേതരതത്വത്തിന്നിരിക്കയില്ല. എന്നും കാണിക്കുന്നു.

സാംഖ്യസ്മൃതികല്പിതവും അനുമാനജന്യവുമായ പ്രധാനം ദ്യുഭ്വാദ്യായതനമായിട്ടു സ്വീകരിപ്പാൻ പാടുള്ളതല്ല. എന്തുകൊണ്ടെന്നാൽ:— തച്ഛബ്ദമില്ലാത്തതുകൊണ്ടുതന്നെ. അചേതനമായ പ്രധാനത്തെപററിപറയുന്നതായ ശബ്ദം തച്ഛബ്ദം. തച്ഛബ്ദമല്ലാത്തതു് അതച്ഛബ്ദം. അചേതനത്തെ പ്രതിപാ

ദിക്കുന്ന ഒരു ശബ്ദവുമില്ല. അങ്ങിനെ ഉണ്ടെങ്കിലല്ലയോ അ ചേതനം കാരണമെന്നോ ആയതനമെന്നോ അറിയപ്പെടുവാൻ യോഗ്യം. അതിന്നു വിപരീതമായ ചേതനത്തെ പ്രതിപാദിക്കുന്ന ശബ്ദം ഇവടെ ഉള്ളതായിട്ടും കാണുന്നു:–"യഃസർവ്വജ്ഞഃ" സർവ്വവിത്" യാതൊരുവൻ എല്ലാം സാമാന്യമായും വിശേഷമായും അറിയുന്നുവോ എന്നത്ഥമായ ശ്രുതിയുണ്ട് (മുണ്ഡം. 1-1-9) അതുകൊണ്ടുതന്നെ വായുവും ഇവിടെ ദ്യുഭ്വാദ്യായതനമായിട്ടു ആശ്രയിക്കപ്പെടുന്നില്ല.

പ്രാണഭൃച്ച. സൂത്രം. 4.

സൂത്രാത്ഥം.

ജീവനും ദ്യുഭ്വാദ്യായതനമല്ല. എന്തുകൊണ്ടെന്നാൽ അ തച്ഛബ്ദാത്" തച്ഛബ്ദമില്ലാത്തതുകൊണ്ട് എന്ന കാരണത്തെ ഇവടെയും ചേത്തി സൂത്രാത്ഥം പൂർണ്ണമാക്കേണം. പ്രാണനെ ധരിക്കുന്ന വിജ്ഞാനാത്മാവിന്നു ആത്മത്വവും ചേതനത്വവും ഉണ്ടെന്നിരിക്കലും ഉപാധിയാൽ പരിച്ഛിന്നമായ ജ്ഞാനം മാത്രമുള്ളതല്ലാതെ സർവ്വജ്ഞത്വം ഇല്ലാത്തതുകൊണ്ടു ദ്യുഭ്വാദ്യായതനത്വേന ആശ്രയിപ്പാനുള്ള യോഗ്യത വിജ്ഞാനാത്മാവിന്നില്ല.

വിജ്ഞാനാത്മാവിനെ ദ്യുഭ്വാദ്യായതനത്വേന എന്തുകൊണ്ടാശ്രയിച്ചുകൂടാ എന്നതിന്നു ഇനിയും മറെറാരു കാരണം കാണിപ്പാൻ അടുത്ത സൂത്രം.

ഭേദവ്യപദേശാത്. സൂത്രം 5

സൂത്രാത്ഥം:–

അറിയപ്പെടുവാൻ യോഗ്യനായ ദ്യുഭ്വാദ്യായതനനിൽ നിന്നു വിജ്ഞാനാത്മാവിന്നു ഭിന്നത്വം ശ്രുതിയിൽ കാണപ്പെട്ട

ന്നതുകൊണ്ട് വിജ്ഞാനാത്മാവിനെ ലോകായതനനായിട്ടു സ്വീകരിപ്പാൻ പാടില്ല.

ഭാഷ്യം.

ഭേദവ്യപദേശം ഇവടെ കാണുന്നുണ്ട്:—

"തമേവൈകം ജാനഥ ആത്മാനം" ആ ഏകനായ ആത്മാവിനെ മാത്രം അറിയുവിൻ എന്നാണല്ലൊ ഉപദേശം. അറിയപ്പെട്ടുവാൻ യോഗ്യമായ വസ്തുവും അതിനെ അറിയുന്നവനും ഒന്നല്ലല്ലൊ. പ്രാണഭൃത്തായ ജീവൻ മോക്ഷേച്ഛുവാകയാൽ ജ്ഞാതാവാകുന്നു. പരിശേഷിക്കുന്ന ആത്മശബ്ദവാച്യമായ ബ്രഹ്മം ജ്ഞേയം അതാകുന്നു ദ്യുഭ്വാദ്യായതനം എന്നു സിദ്ധിക്കുന്നു. പ്രാണഭൃത്തായ ജീവൻ ആയതനമല്ല എന്നതു സ്പഷ്ടമാകുന്നു.

പ്രാണഭൃത്തിന്നു എന്തുകൊണ്ടുദ്യുഭ്വാദ്യായതനാർത്ഥതയില്ലെന്നു കാണിപ്പാൻ വീണ്ടും ഒരു സൂത്രം.

പ്രകരണാത് സൂത്രം 6.

സൂത്രാർത്ഥം

ഇതു പരമാത്മ പ്രകരണമായിരിക്കുന്നതുതന്നെ അതിന്നു കാരണം.

ഭാഷ്യം

ഇതു് പരമാത്മപ്രകരണമാകുന്നു:—

"കസ്മിന്നുഭഗവോവിജ്ഞാതേ
സർവ്വമിദം വിജ്ഞാതം ഭവതി." (മുണ്ഡ. 1-1-3)

ഹേ ഭഗവാനെ! ഏതൊന്നിനെ അറിഞ്ഞാൽ എല്ലാം അറിയപ്പെട്ടതായി വരുമോ അതിനെ ഞങ്ങൾക്കുപദേശിക്കേണം എ

ന്നാണാരംഭം. ഈ അപേക്ഷ സാധിക്കേണമെങ്കിൽ സർവ്വാത്മാവായ പരമാത്മാവിനെ അറിയേണം. അതിനാൽ പരമാത്മാവിനെത്തന്നെയാണ് ഉപദേശിച്ചിരിക്കുന്നത്. ഇന്ദ്രിയാഭിമാനിയായ പരിച്ഛിന്ന ജീവനെയല്ലെന്നു സിദ്ധിക്കുന്നു.

എന്തുകൊണ്ടു പ്രാണഭൃത്തിനെ ആശ്രയിച്ചുകൂടാ. എന്നു വീണ്ടും വീണ്ടും ഉറപ്പിക്കുവാൻ ഇനിയും ഒരു സൂത്രം.

സ്ഥിത്യദനാഭ്യാം ച. സൂത്രം 7.

സൂത്രാർത്ഥം

ഉദാസീനാവസ്ഥയും കർമ്മഫലാനുഭൂതിയും രണ്ടും പറയപ്പെട്ടിരിക്കുന്നതുകൊണ്ടും ദ്യുഭ്വാദ്യായതനം പ്രാണഭൃത്തല്ല!

ഭാഷ്യം

ദ്യുഭ്വാദ്യായതനം പറവാൻ ആരംഭിച്ചിട്ടു:—

"ദ്വാസുപർണ്ണാസയുജാസഖായാ" (മുണ്ഡം. 3–1–1)

എന്ന ശ്രുതിയിൽ ഒരുമിച്ചിരിക്കുന്നവരും സഖാക്കളുമായ രണ്ടു ഗരുഡപ്പക്ഷികൾ ഇരിക്കുന്നു. എന്ന മന്ത്രത്തിൽ ഉദാസീന നിലയിൽ ഇരിപ്പും കർമ്മഫലാനുഭൂതിയും പറയപ്പെട്ടിരിക്കുന്നു.

"തയോരന്യഃ പിപ്പലം സ്വാദ്വത്തി"

ആ രണ്ടു പേരിൽ ഒരുവൻ കർമ്മഫലത്തെ രുചിയോടെ അനുഭവിക്കുന്നു. എന്നു കാണുന്നതിനാൽ കർമ്മഫലാനുഭൂതിയെ ശ്രുതികാണിക്കുന്നു.

"അനശ്നന്നന്യോ ഽഭിചാകശീതി"

മററവൻ അനുഭവിക്കാത്തവനായിട്ടു എങ്ങും പ്രകാശിച്ചുകൊണ്ടിരിക്കുന്നു.

ആ രണ്ടു വിധത്തിലുള്ള സ്ഥിതിയും അദനവും കാണിച്ചിരിക്കയാൽ ഈശ്വരനും ക്ഷേത്രജ്ഞനും ആ മന്ത്രത്തിൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നു.

ദ്യുഭ്വാദ്യായതനമായിട്ടു ഈശ്വരനെ ഗ്രഹിക്കുന്നുവെങ്കിൽ പ്രകൃതനായ ഈശ്വരന്നു ക്ഷേത്രജ്ഞനിൽനിന്നു ഭിന്നസ്ഥിതിയുണ്ടെന്നുപദേശിച്ചതായി വരുന്നു. അങ്ങിനെയല്ലെങ്കിൽ അകാരണമായിട്ടുള്ള അപ്രകൃതവചനം അസംബന്ധം എന്നുവരും.

ശങ്ക

ക്ഷേത്രജ്ഞൻ ഈശ്വരനിൽനിന്നു ഭിന്നൻ എന്നു വന്നാൽ സിദ്ധാന്തിയായ നിങ്ങൾക്കും ആകസ്മികം എന്നുതന്നെ വരുമല്ലൊ. എന്ന ശങ്കക്കു സമാധാനം:—

അങ്ങിനെ വരികയില്ല. ജീവനെപ്പററിപ്പറവാൻ ശാസ്ത്രവിവിക്ഷയില്ല. ക്ഷേത്രജ്ഞനായ ജീവൻ കർത്താവും ബുദ്ധ്യാദ്യുപാധിസഹിതനുമാണെന്നു ലോകപ്രസിദ്ധിയുള്ളതുകൊണ്ടു ശാസ്ത്രത്തിൽ ജീവനെപ്പററി പറവാൻ ഉദ്ദേശമില്ല. ഈശ്വരനോ ലോകത്തിൽ പ്രസിദ്ധനല്ലാത്തതിനാൽ ശാസ്ത്രത്തിൽ ഈശ്വരസ്വരൂപത്തെ താൽപര്യാത്ഥത്തിൽ വിവരിക്കേണ്ടതാവശ്യമായിരിക്കുന്നു.

ഗുഹാംപ്രവിഷ്ടാവാത്മാനൌഹി"

എന്ന ശ്ലോകിലും "ദ്വാസുപർണ്ണാ" എന്ന ശ്ലോകിലും ക്ഷേത്രജ്ഞനെയും ഈശ്വരനേയും പ്രതിപാദിച്ചിട്ടുണ്ട്. എന്നാൽ പൈംഗിരഹസ്യോപനിഷത്തിൽ കാണപ്പെടുന്ന വ്യാഖ്യാനത്താൽ സത്വത്തെയും ക്ഷേത്രജ്ഞനേയുമാണ് പറഞ്ഞിരിക്കുന്നതെന്നു കാണുന്നുണ്ടെങ്കിലും അപ്പോഴും വിരോധം നേരിടുന്നില്ല. എങ്ങിനെയെന്നാൽ—ജീവൻ ഘടാദിഛിദ്രങ്ങളിൽ ആകാശം എന്നപോലെ ഉപാധിയിൽ അഭിമാനിക്കുന്നതുകൊണ്ടു ദ്യുഭ്വാദ്യായതനമാവാൻ അഹനല്ലെന്നു നിഷേധിക്കപ്പെടുന്നുണ്ട്. യാതൊരു

വൻ സകല ശരീരങ്ങളിലും അഭിമാനം ഇല്ലാത്തവനായിരിക്കുന്നുവോ അവൻ പരമാത്മാവുതന്നെ. ആ പരമാത്മാവു് ഘടാദിഛിദ്രസംബന്ധമില്ലാതിരിക്കുന്ന മഹാകാശം എന്നപോലെയിരിക്കുന്നു. ജീവൻ ഈശ്വരനിൽ നിന്നന്യനെന്നു പറയുന്നതു യുക്തമല്ലാത്തതിനാൽ പ്രതിഷേധിക്കപ്പെട്ടില്ല. ദ്യുഭ്വാദ്യായതനമല്ലെന്നു പ്രതിഷേധിക്കപ്പെടുന്നുവെങ്കിൽ ജീവനെ സംബന്ധിക്കുന്നതല്ലാതെ പരമാത്മാവിനെ സംബന്ധിക്കുകയില്ലെന്നതു സ്പഷ്ടമാകുന്നു. അതുകൊണ്ടു പരമേശ്വരൻതന്നെ ദ്യുഭ്വാദ്യായതനം.

ഈ സംഗതി "അദൃശ്യത്വാദി ഗുണകോധമ്മോക്തേഃ" എന്ന സൂത്രത്താൽ മുമ്പേതന്നെ സിദ്ധമാണ്. അതിനെത്തന്നെ ഭൂതയോനിവാക്യത്തിൻെറ മദ്ധ്യത്തിൽ "യസ്മിൻദ്യൗഃ പൃഥിവീചാന്തരിക്ഷം" എന്നു പഠിക്കപ്പെട്ടിരിക്കയാൽ അതിനെ വിസ്തരിച്ചു കാണിപ്പാൻ വേണ്ടീട്ടുമാത്രം വീണ്ടും ഉപന്യസിച്ചതാകുന്നു. 1-ാം അധികരണം കഴിഞ്ഞു.

2. ഭൂമാധികരണം. സൂത്രം 8–9.

ഭൂമാ സംപ്രസാദാ ദധ്യുപദേശാത്. സൂത്രം 8.

സൂത്രാൎത്ഥം:—

ഭൂമാ=ഭൂമ എന്ന ശബ്ദത്തിൻെറ അൎത്ഥം ബ്രഹ്മ=ബ്രഹ്മം എന്നുതന്നെ.

എന്തുകൊണ്ടെന്നാൽ:—സംപ്രസാദാ ദധ്യുപദേശാത്=പ്രാണനേക്കാൾ അധികമായിട്ടു ഭൂമശബ്ദത്തെ ഉപദേശിച്ചിരിക്കുന്നതുതന്നെ അതിന്നു കാരണം.

ഭാഷ്യം.

"ഭൂമാത്വേവവിജിജ്ഞാസിതവ്യ ഇതിഭൂമാനം ഭഗവോ വിജിജ്ഞാസഇതി. യത്രനാന്യൽപശ്യതിനാന്യച്ഛൃണോതിനാന്യദ്വിജാനാതി.

തി. സഭ്രമാ/ഥയത്രാന്യത് പശ്യത്യന്യച്ഛ്റ്ണോത്യന്യദ്വി ജാനാതിതദല്പം"

(ഛാന്ദോം. 7-23-24)

ഛാന്ദോഗ്യത്തിൽ കാണുന്ന ഒരു ശ്രുതിവാക്യത്തിൽ ഭൂമാവുതന്നെ അറിയത്തക്കതു്. എന്നു സനൽകുമാരൻ പറഞ്ഞപ്പോൾ അതിന്നു നാരദർ ഹേ ഭഗവാനെ ഭൂമാവെന്നതു് എന്താണെന്നറിവാൻ ആഗ്രഹിക്കുന്നു എന്നു പറഞ്ഞു.

മറെറാന്നിനെ കേൾക്കുക എന്നതും മറെറാന്നിനെ അറിയുക എന്നതും ഏതിനെ അറിയുമ്പോൾ ഇല്ലാതാകുന്നുവോ അതു ഭൂമാവാകുന്നു. ഏതൊന്നിനെ അറിഞ്ഞുകഴിഞ്ഞാൽ അതൊന്നു മാത്രമല്ലാതെ കേൾപ്പാനും അറിവാനും മറെറാന്നുമില്ലെന്നനുഭവപ്പെടുന്നുവോ അതാണ് ഭൂമാവെന്നു വസ്തുസ്വരൂപലക്ഷണം എന്നു സാരം.

ഏതൊന്നിൽ അന്യത്തെ കാണുന്നുവോ ഏതൊന്നിൽ അന്യത്തെ അറിയുന്നുവോ ഏതൊന്നിൽ അന്യത്തെ കേൾക്കുന്നുവോ അതു് അല്പമാകുന്നു. ഏതൊന്നിനെ അറിയുന്നതുകൊണ്ടു എല്ലാം അറിഞ്ഞില്ലെന്നും അറിവാനും കാൺമാനും കേൾപ്പാനും അന്യമായിട്ടു വേറേയും ഉണ്ടെന്നും വരുന്നുവോ ആ വസ്തു അല്പമാകുന്നു. എന്നതു് ഭൂമാവല്ലാത്തതിൻെറ ലക്ഷണം. ഭൂമാവ് എന്നതു സമസ്തം. അതിന്നു വിപരീതമായതു അല്പം എന്നു സാരം.

ഈ വാക്യത്തിൽ സംശയം ജനിക്കുന്നു:— ഭൂമശബ്ദം പ്രാണനെ കാണിക്കുന്നുവോ അതോ പരമാത്മാവിനെ കാണിക്കുന്നുവോ എന്നാണു് സംശയം.

സംശയത്തിനെന്തു കാരണം?:— ഭൂമശബ്ദം ബഹുത്വവാ

ചകം. ബഹോഃ ലോപോ ഭൂമ ച ബഹോഃ (പാ. 6–4–158) പാണിനീയ സൂത്രപ്രകാരം ബഹു എന്ന ശബ്ദത്തോടു "ഇമനിച" എന്ന ഭാവരൂപാൎത്ഥപ്രത്യയം ചേൎത്തുമ്പോൾ ബഹു എന്ന ശബ്ദം ഇല്ലാതായിട്ടു അതിന്റെ സ്ഥാനത്തിൽ ഭൂ എന്ന ശബ്ദം വരും എന്നാണ് നിശ്ചയം. അപ്പോൾ ഭൂമാ എന്നു സിദ്ധിക്കം. അതിനെ ഭൂമന്ശബ്ദം എന്നു പറയുന്നു. അതുകൊണ്ടു ഭൂമശബ്ദം ബഹുത്വത്തെ കാണിക്കുന്നുവെന്നു സിദ്ധിക്കുന്നു. പിന്നെ ഏതു വിധത്തിലാണ് ബഹുത്വം എന്ന ആകാംക്ഷ വരുമ്പോൾ ധൎമ്മം ധൎമ്മി എന്ന നിലയിൽ വിശേഷത്തെ അറിയേണം എന്നാഗ്രഹിക്കുമ്പോൾ പ്രാണൻ ആശയെക്കാട്ടിൽ ഭൂമാവാകുന്നുവെന്നു പ്രകരണസംബന്ധം നിമിത്തം പറയുന്നു:— "പ്രാണോവാ ആശായാഃ ഭൂയാൻ" (ഛാം. 7–15–1) എന്നാണു് ആ ശ്രുതിയുപദേശിക്കുന്നതു്. അങ്ങനെ ചോദ്യവും ഉത്തരവും നടന്നുകൊണ്ടിരിക്കുമ്പോൾ നാരദൻ സനൽകുമാരനോടു പറയുന്നു:— "ശ്രുതം ഹ്യേവമേ ഭഗവദ്ദൃശേഭ്യസ്തരതി ശോകമാത്മവിദിതി സോഹം ഭഗവഃ ശോചാമിതം മാം ഭഗവാംശ്ശോകസ്യ പാരം താരയതു" (ഛാം. 7–1–3) അങ്ങയെപ്പോലുള്ള മഹാന്മാരിൽനിന്നു ആത്മജ്ഞാനി ദുഃഖത്തെക്കടക്കുന്നുവെന്നു ഞാൻ കേട്ടിട്ടുണ്ടു്. ആ വിധം കേട്ടറിവുള്ള ഞാൻ ദുഃഖിക്കുന്നു. ഭഗവാനെ! എന്നെ ദുഃഖമില്ലാത്തവനാക്കേണമേ എന്നപേക്ഷിക്കുന്നു. എന്നാണ് പ്രകരണത്തിൽ കാണുന്നതു്. അതുകൊണ്ടു ഭൂമശബ്ദം പരമാത്മാവിനെ കാണിക്കുന്നുവോ എന്നും സംശയിക്കുന്നു. ഈ രണ്ടിൽ ഏതിനെ സ്വീകരിക്കേണം ഏതിനെ ഉപേക്ഷിക്കേണം എന്നാണ് സംശയം.

എന്തു നിശ്ചയിക്കുന്നു? പ്രാണൻ ഭൂമാവെന്നു നിശ്ചയിക്കുന്നു. എന്തുകൊണ്ടു്? അധികമായ ചോദ്യവും പ്രതിവചനവും കാണുന്നതിൽനിന്നു ആ വിധം നിശ്ചയിക്കുന്നു. ഏതുവിധമെന്നാൽ:— "അസ്തി ഭഗവോനാമ്നോ ഭൂയഃ" ഇതി. ഭഗവാനെ നാമത്തെക്കാൾ വലുതായിട്ടെന്തെങ്കിലും ഉണ്ടോ എന്നു നാരദചോദ്യം.

"വാഗപാവനാമ്നോ ഭൂയസീ" വാക്ക് നാമത്തെക്കാൾ വലുതാകുന്നുവെന്നുത്തരം.

"അസ്തി ഭഗവോ വാചോ ഭൂയഃ" ഇതി. ഭഗവാനെ വാക്കിനെക്കാൾ വലുതായിട്ടെന്തെങ്കിലും ഉണ്ടോ ?

"മനോവാവ വാചോ ഭൂയഃ" വാക്കിനെക്കാൾ മനസ്സ് വലുതെന്നതിന്നുത്തരം.

ഇങ്ങനെ നാമം മുതൽ പ്രാണൻവരെ ചോദ്യോത്തരങ്ങൾ പ്രകരണത്തിൽ കാണുന്നുണ്ട്. പ്രാണനെക്കാൾ വലുതുണ്ടോ എന്ന ചോദ്യമോ അതിന്നുത്തരമോ കാണുന്നില്ല. അതുകൊണ്ട ഭൂമശബ്ദവാച്യം പ്രാണനോ പരമാത്മാവോ എന്ന സംശയത്തിന്നു കാരണമായിരിക്കുന്നു.

"പ്രാണോവാ ആശായാഭൂയാൻ"

പ്രാണൻ ആശയെക്കാൾ വലുത് എന്നാണ് ചോദ്യോത്തരങ്ങൾ അവസാനിക്കുന്ന ഘട്ടം.

ഇങ്ങനെ വിസ്തരിച്ചു പറഞ്ഞിട്ടു പ്രാണനെ ദർശിച്ചവൻ അതിവാദിയെന്നുറപ്പിക്കുന്നു. പ്രാണനെക്കാൾമീതെ ഒന്നുമില്ലെന്നു വാദിക്കുന്ന ഒരുവനെ നീ അതിവാദിയാകുന്നുവെന്നാരാനും പറയുന്നുവെങ്കിൽ "അതെ ഞാൻ അതിവാദിതന്നെ" എന്നു സമ്മതിച്ചുകൊൾക. മറുത്തൊന്നും പറയേണ്ട എന്ന് അനുവാദം ശ്രുതി നൽകുന്നു.

"ഏഷതുവാ അതിവദതിയഃസത്യേന
അതിവദതി"

ഏതൊരുവൻ സത്യത്തെ അവലംബിച്ചിട്ടു അതിന്മീതെയൊന്നുമില്ലെന്നു വാദിക്കുന്നുവോ അവൻതന്നെ അതിവാദി എ

ന്ന സാരം. ഇങ്ങനെ പ്രാണനെ വിടാതെ പ്രാണദർശിയെ അതിവാദിയായി നിശ്ചയിച്ചിരിക്കുന്ന ശ്രുതി പ്രാണനെത്തന്നെയാണ് ഭൂമാവെന്ന ശബ്ദംകൊണ്ടു അറിയിക്കുന്നതെന്നു സിദ്ധിക്കുന്നതിനാൽ പ്രാണൻ ഭൂമാവെന്നു ആദ്യമായിട്ടു കരുതുന്നു.

ഇവടെ ഒരു സംശയം:- പ്രാണൻ ഭൂമാവെന്നു നിശ്ചയിക്കുമ്പോൾ ഏതൊന്നിൽ അന്യത്തെ കാണുകയോ കേൾക്കുകയോ ചെയ്യുന്നില്ലയോ എന്ന ഭൂമലക്ഷണം സുഷുപ്തപ്രാണനിൽ എങ്ങനെ വ്യാഖ്യാനിക്കും എന്നാണെങ്കിൽ സമാധാനം പറയാം:-

സുഷുപ്ത്യവസ്ഥയിൽ ഇന്ദ്രിയങ്ങളെല്ലാം പ്രാണനിൽ അടങ്ങുമ്പോൾ ദർശനാദിവ്യവഹാരങ്ങൾ ഒന്നും ഇല്ലെന്നുകാണുന്നുണ്ടല്ലൊ. അതുകൊണ്ടു ആ സമയത്തിൽ പ്രാണൻ ഒന്നും കാണുകയോ കേൾക്കുകയോ ചെയ്യുന്നില്ലെന്നു വരുന്നുണ്ടല്ലൊ.

"ന ശൃണോതിനപശ്യതി" എന്ന ശ്രുതിവാക്യംകൊണ്ടു എല്ലാ ഇന്ദ്രിയ വ്യാപാരങ്ങളും നിലക്കുന്നുവെന്നു പറഞ്ഞതിൽ പിന്നെ "പ്രാണാഗ്നയഏവൈതസ്മിൻ പുരേജാഗ്രതി" (പ്ര. 4-2-3) ഈ ശരീരത്തിൽ പഞ്ചവൃത്തികളുള്ള പ്രാണനും അഗ്നിയും ജാഗരിക്കുന്നു:- ഉണർന്നിരിക്കുന്നു-എന്നു സുഷുപ്ത്യവസ്ഥയിൽ വിവരിച്ചിരിക്കുന്നു. അതുകൊണ്ടു സുഷുപ്ത്യവസ്ഥയിൽ പ്രാണനു പ്രാധാന്യമുണ്ട്.

"യോവൈഭൂമാ തൽ സുഖം" ഭൂമാവു യാതൊന്നോ അതു തന്നെ സുഖം എന്ന ശ്രുതി പ്രകാരം സുഖം ഭൂമസ്വരൂപം എന്ന ലക്ഷണവും പ്രാണനിൽ വിരുദ്ധമാകയില്ല.

"അത്രൈഷദേവഃ സ്വപ്നാന്നപശ്യത്യഥ
യദേതസ്മിൻ ശരീരെ സുഖം ഭവതി. (പ്രം. 4-6)

ഈ സുഷുപ്ത്യവസ്ഥയിൽ ഈ ദേവൻ സ്വപ്നങ്ങളെ കാണുന്നി

ല്ല. അപ്പോറം ഈ ശരീരത്തിൽ സുഖമുണ്ടാകുന്നു എന്ന് സുഷുപ്ത്യവസ്ഥയിൽതന്നെ സുഖം എന്നു ശ്രുതിപറയുന്നു.

"യോവൈഭൂമാതദമൃതം" (ഛാം 7-24-1)

യാതൊന്നോ ഭൂമാവ് അതമൃതമാകുന്നു എന്ന് ഭൂമാവിന്റെ അമൃതത്വവും പ്രാണനിൽ വിരുദ്ധമല്ല.

"പ്രാണോവാ അമൃതം" (കൌം 3-2)

പ്രാണൻതന്നെ അമൃതം എന്നും ശ്രുതി ബോധിപ്പിക്കുന്നു.

എന്നാൽ ഇവടെ ഒരു ചോദ്യം വരാം:-പ്രാണൻതന്നെ ഭൂമാവെന്നു നിശ്ചയിക്കുന്ന പൂർവ്വപക്ഷിക്ക് "ആത്മാവിനെ അറിഞ്ഞവൻ ശോകത്തെയടയുന്നില്ല. അതുകൊണ്ട് ആത്മാവിനെ അറിയേണം എന്നാണല്ലൊ പ്രകരണം ആരംഭിക്കുന്നതു്. അതെങ്ങനെ യോജിക്കും. എന്നാണെങ്കിൽ പ്രാണനെത്തന്നെ ഇവടെ ആത്മാവെന്നു പറയുന്നതാണ് ശ്രുതിയുടെ വിവക്ഷ എന്നു ഞങ്ങറം പറയുന്നു. അതനുവദിക്കുന്ന ശ്രുതിയുമുണ്ട് പ്രാണോഹ പിതാ പ്രാണോമാതാ പ്രാണോഭ്രാതാ, പ്രാണഃസ്വസാ, പ്രാണ ആചാര്യഃ പ്രാണോബ്രാഹ്മണഃ (ഛാം. 7-15-1) പ്രാണൻതന്നെ പിതാവ്, പ്രാണൻതന്നെ മാതാവ്, പ്രാണൻതന്നെ ഭ്രാതാവ്, പ്രാണൻതന്നെ സഹോദരി, പ്രാണൻതന്നെ ആചാര്യൻ, പ്രാണൻതന്നെ ബ്രാഹ്മണൻ എന്നുള്ള ശ്രുതി പ്രാണനെ പരമാത്മാവായി കാണിച്ചിരിക്കുന്നു.

"യഥാവാ അരാനാഭൌ സമർപ്പിതാഏവ
മസ്മിൻപ്രാണെ സർവ്വം സമർപ്പിതം"

കുംഭക്കട്ടയിൽ ആരങ്ങളെന്നപോലെ പ്രാണനിൽ എല്ലാം സമർപ്പിക്കപ്പെട്ടിരിക്കുന്നുവെന്ന ദൃഷ്ടാന്തംകൊണ്ടും പ്രാണൻ സർവ്വാത്മാവെന്നു ശ്രുതി ബോധിപ്പിക്കുന്നു. അതുകൊണ്ടു ഭൂമാവിന്നുള്ളതുപോലെ ബാഹുല്യം എന്ന ഗുണവും ഉള്ളതിനാൽ പ്രാണൻ ഭൂമാവെന്നുള്ള പൂർവ്വപക്ഷത്തിന്നു സമാധാനം പറയുന്നു:—

ഇവിടെ ഭൂമാവാവാൻ അഃഹ്ത പരമാത്മാവിന്നുതന്നെ. പ്രാണന്നല്ല. എന്തുകൊണ്ടെന്നാൽ പ്രാണന്നും മീതെ ഉപദേശം കാണുന്നതുതന്നെ കാരണം. സംപ്രസാദശബ്ദം സുഷുപ്തസ്ഥാനവാചകമാകുന്നു. സുഷുപ്തിയിൽ ജീവൻ സമ്യക്കാകുംവണ്ണം പ്രസാദിക്കുന്നുവെന്നാണ് സംപ്രസാദശബ്ദത്തിൻെറ നിർവ്വചനം. ബൃഹദാരണ്യകോപനിഷത്തിൽ സ്വപ്നജാഗ്രദവസ്ഥകളോടുകൂടെചേൎന്ന പാഠം ഉള്ളതിനാലും ആ അവസ്ഥയിൽ-സുഷുപ്തിയിൽ-പ്രാണൻ ജാഗിതനാകുന്നു:- സ്വപ്രവൃത്തിയെ നടത്തുന്നു. എന്നു കാണുന്നതിനാലും ഇവടെ പ്രാണനെ സമ്പ്രസാദൻ എന്നു ലക്ഷണയാനിശ്ചയിച്ചിരിക്കുന്നു.

ആ അവസ്ഥാവാനായ പ്രാണനേയും അതിക്രമിച്ചിരിക്കുന്ന ഭൂമാവിനെ കുറിച്ചാണുപദേശം കാണപ്പെടുന്നതു്.

പ്രാണൻതന്നെ ഭൂമശബ്ദാഃഹ്ൻ എന്നു വന്നാൽ പ്രാണനെക്കാൾമീതെ പ്രാണൻതന്നെയെന്നുപദേശിച്ചതായിട്ടു കരുതേണ്ടിവരും. അതു യുക്തമല്ലെന്നു സ്പഷ്ടംതന്നെ. നാമത്തേക്കാൾമീതെ നാമംതന്നെയെന്നുപദേശിച്ചിട്ടില്ല നാമത്തേക്കാൾമീതെ വാക്കെന്നു മററൊന്നിനെയുപദേശിച്ചതുപോലെ പ്രാണനെക്കാൾമീതെ ഭൂമാവ് എന്ന ഉപദേശമേ യുക്തമാകയുള്ളൂ.

ഇവടെ ഒരു ശങ്ക:- പ്രാണൻവരെ ഉപദേശിച്ചതിന്നു ശേഷം പ്രാണനെക്കാൾമീതെ ഒന്നുണ്ടോ എന്ന ചോദ്യമോ "ഉണ്ടു്. അതാണ് ഭൂമാവ്" എന്ന സമാധാനമോ കാണപ്പെടുന്നില്ല. അതിനാൽ പ്രാണന്നു മീതെയാണ് ഭൂമാവുഎന്നുപദേശിച്ചുവെന്ന വാദം എങ്ങനെ നിലനില്ക്കും? എന്നാണ് സംശയം. തുടൎച്ചയായിട്ടു അതിവാദിത്വവും പ്രാണനെ അനുകൎഷിച്ചുകൊണ്ടുതന്നെ കാണപ്പെടുന്നു:- "ഏഷതുവാ അതിവാദിയഃ സത്യേനാതിവദതി" ഏതൊരുവൻ സത്യത്തെ അറുത്തിയാക്കി വാദിക്കുന്നുവോ അവൻതന്നെ അതിവാദി എന്നതിലുള്ള "ഏഷഃ" ഇവൻ എന്ന ശബ്ദം പ്രാണദർശിയെത്തന്നെയാണ് കാണിക്കു

ന്നതു്. അതിനാൽ പ്രാണനെ അതിക്രമിച്ചിരിക്കുന്ന മററൊന്നിനെ ഇവടെ ഉപദേശിക്കുന്നില്ല. എന്നാണ് വാദം എങ്കിൽ അതിന്നു സമാധാനം പറയപ്പെടുന്നു.

ഇവടെ കാണപ്പെടുന്ന അതിവാദിത്വം പ്രാണവിഷയം തന്നെ എന്നു പറവാൻ സാധിക്കയില്ല. എന്തുകൊണ്ടെന്നാൽ "യഃസത്യേനാതിവദതി" എന്നതുവിശേഷപദമായതുകൊണ്ടുതന്നെ. പ്രാണാതിവാദിയല്ല അതിവാദി. പിന്നെയാരാണതിവാദി എന്ന ആകാംക്ഷക്ക് "ആരൊരുവൻ സത്യത്തെ പറയുന്നുവോ ആ വാദത്തെ ഖണ്ഡിപ്പാൻ മററൊരുവാദത്തിന്നും സാധിക്കാത്തതാകയാൽ സത്യവാദിതന്നെയതിവാദിയെന്നാണർത്ഥം. സത്യവാദം എന്ന വിശേഷമുള്ളതിനാൽ പ്രാണനെ അവധിയാക്കീട്ടുള്ള വാദം അതിവാദമല്ല. സത്യത്തെ അവധിയാക്കീട്ടുള്ള വാദംതന്നെ അതിവാദം അതിന്നു മേൽവാദത്തിന്നവകാശമില്ല എന്നതാണ് വിശേഷം.

ഇവടെയും ഒരു ശങ്ക:— ഈ വിശേഷവാദവും പ്രാണനെ സംബന്ധിച്ചതുതന്നെയെന്നു വരും:— എങ്ങനെയെന്നാൽ പറയാം:— ഏവൻ സത്യം പറയുന്നുവോ ഇവൻ അഗ്നിഹോത്രിയാകും. എന്നു പറയപ്പെടുന്ന ദിക്കിൽ സത്യം പറയുന്നതിനാൽ അഗ്നിഹോത്രിയാകുക എന്നു വരുന്നില്ല. പിന്നെയെങ്ങനെ അഗ്നിഹോത്രിയാകും എന്നാൽ അഗ്നിഹോത്രം ചെയ്താൽ മാത്രം അഗ്നിഹോത്രിയാകും. എന്നാൽ സത്യവദനം അഗ്നിഹോത്രിക്കൊരു വിശേഷംതന്നെ എന്നെങ്ങനെ ധരിക്കുന്നുവോ അതുപോലെ "ഇവൻതന്നെ അതിവാദം ചെയ്യുന്നു. ഏവൻ സത്യം പറയുന്നുവോ" എന്നു പറയപ്പെടുന്ന ദിക്കിലും സത്യവാദത്താൽ അതിവാദം വരികയില്ല. പിന്നെ യോപ്രാണവിജ്ഞാനത്താൽ മാത്രം അതിവാദിയെന്നുവരും. സത്യവാദം എന്നതു പ്രാണോപാസകന്നു ഒരു വിശേഷംതന്നെയെന്നുവരും അതുകൊണ്ടു പ്രാണോപാസകൻ ഇതരന്മാരെക്കാൾ സത്യസന്ധനായിരിക്കയും സത്യം പറയുകയുംവേണം. എന്നു സിദ്ധിക്കും. എന്നാണു് വാദം എങ്കിൽ അതിന്നു സമാധാനം പറയാം:—

ആ വിധമല്ലെന്നു നോം പറയുന്നു. അങ്ങനെ ആയാൽ ശ്രുത്യർത്ഥത്തെ ഉപേക്ഷിച്ചുവെന്നു വരും. ഏവൻ സത്യം പറയുന്നുവോ അവൻതന്നെ അതിവദി ആയവൻ എന്ന ശ്രുതിയുടെ അർത്ഥം സത്യവാദംകൊണ്ടു മാത്രമേ അതിവാദിത്വം സിദ്ധിക്കയുള്ളുവെന്നുതന്നെയാണെന്നു തോന്നുന്നു. എന്തുകൊണ്ടെന്നാൽ യാതൊരുവൻ സത്യത്തോടുകൂടെ പറയുന്നുവോ അവൻ അതിവാദിയെന്ന ശ്രുതി പറയുന്ന ഘട്ടത്തിൽ പ്രാണവിജ്ഞാനപ്രസംഗം കാണപ്പെടുന്നില്ല. പ്രകരണാനുസരണം പ്രാണവിജ്ഞാനം സംബന്ധിപ്പിക്കേണ്ടിവരും. അങ്ങനെ വരുമ്പോൾ പ്രകരണാനുസരണംതന്നെ ശ്രുതി പരിത്യജിക്കപ്പെട്ടുവെന്നും വരും. "ഏഷതുവാ അതിവാദീ" എന്ന വാക്യത്തിലെ "തു" എന്ന ശബ്ദം പ്രകൃതത്തെ നിഷേധിക്കുന്നതിനായിട്ടാണുപയോഗിച്ചിരിക്കുന്നതു്. ആ ഉപയോഗം നിരാകരിക്കപ്പെടുന്നതു സാഹസമാകുന്നു.

"സത്യംത്വേവവിജിജ്ഞാസിതവ്യം" സത്യത്തെത്തന്നെ അറിവാനാഗ്രഹിക്കേണം എന്ന വാക്യം മററൊരു വിധത്തിൽ പ്രവൃത്തിച്ചു് ഇതുവരെ അറിയാതിരുന്ന മറെറാന്നിനെ അറിവാനാഗ്രഹിക്കേണം എന്നാണു് സൂചിപ്പിക്കുന്നതു്.

ഒരു വേദം അറിഞ്ഞവനെ പുകഴ്ത്താൻ ആരംഭിച്ച പ്രകൃതത്തിൽ "ഏഷതുമഹാബ്രാഹ്മണോയശ്ചതുരോ വേദാനധീതേ" ഇവനാകട്ടെ മഹാ ബ്രാഹ്മണൻ യാതൊരുവൻ നാലു വേദങ്ങളെ അദ്ധ്യയനം ചെയ്യുന്നുവോ എന്നു പറയുമ്പോൾ ഏകവേദാദ്ധ്യയനം ഉള്ളവനെക്കാൾ ചതുർവ്വേദാദ്ധ്യയനം ചെയ്തവൻ സ്തുത്യൻ എന്നു വരുന്നതുപോലെ ഇവടെയും കണ്ടുകൊള്ളേണം.

ചോദ്യോത്തരങ്ങളിൽനിന്നുതന്നെവേണം അന്യാർത്ഥവിവക്ഷാ എന്ന നിയമമില്ല. പ്രകൃതത്തിൽ യോജിക്കുന്നില്ല എന്നുവരുമ്പോൾ പ്രകൃതാനുസരണം അന്യാർത്ഥവിവക്ഷയുണ്ടെന്നു കണ്ടുകൊള്ളേണം.

സനൽകുമാരൻ നാമം മുതൽ പ്രാണൻ വരെ ഒന്നിൽനിന്നു മറെറാന്നു മീതെയെന്നുപദേശിച്ചു നാരദൻ അതിൽനിന്നു മീതെയൊന്നുണ്ടോ എന്നു ചോദിക്കാതിരുന്നപ്പോൾ സനൽകുമാരൻതന്നെ ഇവടെ ആത്മജ്ഞാനം പൂർണ്ണമാകുന്നില്ല. ഇതിൽനിന്നും മീതെയൊന്നുണ്ടെന്നുപദേശിക്കുന്നു കാൎയ്യവും അന്യതവുമായ പ്രാണനെ അത്യുത്തിയാക്കിട്ടുള്ള വാദം അതിവാദമാകയില്ല. "ഏഷതുവാ അതിവാദിയഃ സത്യേന അതിവദതി" ഇവൻതന്നെ അതിവാദി ഏവൻ സത്യത്തെ വദിക്കുന്നുഃവാ എന്നുപദേശിച്ചു. ആ വാകൃത്തിലുള്ള സത്യം എന്ന പദം പരബ്രഹ്മത്തെ കാണിക്കുന്നു. അതിന്നു മാത്രമേ പരമാത്മസ്വരൂപമുള്ളു എന്നതാണതിന്നു കാരണം.

സത്യം ജ്ഞാനമനന്തം ബ്രഹ്മ" (തൈ. 2-1)

എന്നു മറെറാരു ശ്രുതിയുമുണ്ട്. അപ്രകാരം സത്യത്താൽ അതിവാദംചെയ്യാൻ ആഗ്രഹിക്കുന്ന നാരദരോടു സത്യജ്ഞാനത്തിന്നു സാധനമായ വിജ്ഞാനാദി സാധനപരമ്പരാവഴിക്കു സനൽകുമാരൻ ഭൂമാവിനെയുപദേശിക്കുന്നു. അവടെ പ്രാണനെ അതിക്രമിച്ചിരിക്കുന്ന സത്യം യാതൊന്നോ അതിനെ പറയേണം. ആ വസ്തു ഭൂമാവുതന്നെ എന്നും പറഞ്ഞിരിക്കുന്നു. അതുകൊണ്ടു പ്രാണനെ അതിക്രമിച്ചിരിക്കുന്നതു് ഭൂമാവെന്നു വരുന്നതുതന്നെ യുക്തം. ഇപ്രകാരമായാൽ മാത്രമേ ആത്മാവിനെ അറിവാനുള്ള ആഗ്രഹത്തോടുകൂടെ ആരംഭിച്ച പ്രകരണം ഉപപന്നം എന്നു വരികയുള്ളൂ. പ്രാണനെ ആണിവടെ ആത്മാവായി പറവാനിച്ഛിച്ചിരിക്കുന്നതെന്നതു സമുചിതമാകയില്ല. പ്രാണന്നു മുഖ്യവൃത്തിയാൽ ആത്മത്വമില്ല. പരമാത്മജ്ഞാനം കൊണ്ടല്ലാതെ മറെറാന്നിൻെറ ജ്ഞാനത്താൽ ശോകനിവൃത്തിയുണ്ടാകയില്ല.

"നാന്യഃപന്ഥാവിദ്യതേ/യനായ" (ശ്വേ 6. 15)

പ്രാപ്യത്തെ പ്രാപിപ്പാൻ മറെറാരു മാർഗ്ഗമില്ല. എന്ന ശ്രുതിയുമുണ്ട്.

"തംമാം ഭഗവാൻ ശോകസ്യപാരം താരയതു"
(ഛാം. 7-1-3)

ആ എന്നെ ഭഗവാൻ ദുഃഖത്തിൻെറ മറുകരയിൽ എത്തിക്കേണമേ എന്നും ആരംഭിച്ചിട്ട ഉപസംഹരിക്കുന്നതു് "തസ്മൈമൃദിതകഷായായതമസസ്പാരം ദർശയതിഭഗവാൻ സനൽകുമാരഃ" (ഛാം7-23-2) എന്നാണ് നിർദ്ദോഷനായ-ശുദ്ധാന്തഃകരണനായ അവന്നു്-ശ്രീനാരദന്നു അജ്ഞാനത്തിൻെറ മറുകര ഭഗവാൻ സനൽകുമാരൻ കാട്ടികൊടുക്കുന്നു. എന്നാണ് വാക്യാവസാനം

തമസ്സ് എന്ന വാക്കുകൊണ്ടു ശോകാദികാരണമായ അവിദ്യയെ കാണിക്കുന്നു. പ്രാണനെ ഭൂമാവായിട്ടുപദേശിച്ചുകൊണ്ടാണുപസംഹാരം എന്നു വന്നാൽ മേൽകാണിച്ച ഉപസംഹാരം സംഗതമാകയില്ല. എന്തുകൊണ്ടെന്നാൽ പ്രാണൻ അന്യാധീനനാണ്. സ്വതന്ത്രനല്ല. "ആത്മതഃപ്രാണഃ" ആത്മാവിൽനിന്ന് പ്രാണനുണ്ടായി എന്ന ബ്രാഹ്മണാനുസരണം പ്രാണൻ അന്യാധീനൻ എന്നു കാണുന്നു. പ്രകരണാവസാനത്തിൽ പരമാത്മവിവക്ഷ വരാനിരിക്കുന്നതുമുണ്ടു്.

ഭൂമാവു് പ്രാണൻതന്നെയെന്നാണെങ്കിൽ ആവിധം പറവാൻ സാധിക്കയില്ല.

"സഭഗവഃ കസ്മിൻ പ്രതിഷ്ഠിതഃ"

ഹേ ഭഗവാനെ ഭൂമാവായ അവൻ ഏതിൽ നിലനില്ക്കുന്നുവെന്ന ചോദ്യത്തിന്ന "സ്വേമഹിമ്നി" സ്വന്തമായ മഹിമാവിൽതന്നെ നിലനില്ക്കുന്നു. അന്യത്തെ ആശ്രയിച്ചവനല്ല. എന്നിങ്ങനെയുള്ള വാക്യങ്ങളിൽ ഭൂമാവിനെത്തന്നെ അനുകർഷണം ചെയ്യപ്പെട്ടിരിക്കുന്നതായി കാണുന്നു. എല്ലാററിനേക്കാൾ വൈപു

ല്യം ഉള്ളതായ ഭൂമാവിന്നുതന്നെ സർവ്വകാരണമായിരിപ്പാൻ യോഗ്യതയുള്ളൂവെന്നു വരുന്നതിനാൽ ഭൂമശബ്ദം പരമാത്മാവിൽതന്നെ ഏററവും ഉപപന്നമാകയുള്ളൂ.

ധർമ്മോപപത്തേശ്ച. സൂത്രം 9

സൂത്രാർത്ഥം.

ഭൂമാവിൽ പറഞ്ഞിരിക്കുന്ന ധർമ്മങ്ങൾ പരമാത്മാവിൽതന്നെ ചേർച്ചയുള്ളവ ഷ ശബ്ദം മറെറാന്നിൽ ചേർച്ചയുള്ളവയല്ല. എന്നും കാണിപ്പാനാകുന്നു.

ഭാഷ്യം.

മുമ്പെപറഞ്ഞ സംഗതികൾക്ക പുറമെയും ഭൂമാവിൽ ഏതേതു ധർമ്മങ്ങൾ ഉണ്ടെന്നു കേൾക്കപ്പെടുന്നുവോ അവ പരമാത്മാവിൽ ചേർച്ചയുള്ളവയാകുന്നുവെന്ന സംഗതികൊണ്ടും ഭൂമശബ്ദം പരമാത്മാവിനെ കാണിക്കുന്നുവെന്നറിയേണ്ടതാകുന്നു. വേറെ ഒന്നിനെ കാണുക എന്നതു ഏതൊന്നിൽ ഇല്ലയോ വേറെ ഒന്നിനെ കേൾക്കുക എന്നതു ഏതൊന്നിൽ ഇല്ലയോ വേറെ ഒന്നിനെ അറിയുക എന്നതു ഏതൊന്നിൽ ഇല്ലയോ അതു ഭൂമാവാകുന്നു.

എന്നി ധർമ്മങ്ങൾ ദർശനാദി വ്യാപാരം ഭൂമാവിൽ ഇല്ലന്നു ബോധിപ്പിക്കുന്നു. ഈ ദർശനാദ്യഭാവം പരമാത്മാവിൽ അറിയപ്പെടുന്നു.

"യത്രത്വസ്യസർവ്വമാത്മൈവാഭൂത്തൽകേന
കംപശ്യേത്" (ബൃഹം 4–5–15)

ഏതു നിലയിൽ എല്ലാം ആത്മാവുതന്നെയെന്നുവന്നുവോ അപ്പോൾ ഏതു സാധനംകൊണ്ടു മറേറതൊരു സാധ്യത്തെ കാണും എന്നുപദേശിക്കുന്ന വേറെ ശ്രുതിയുമുണ്ട്. സുഷുപ്ത്യവ

സ്ഥയിൽ ദർശനാദി വ്യാപാരങ്ങൾ ഒന്നുമില്ലെന്നു കാണിച്ചിരിക്കുന്നതും ആത്മാവിന്നു ഒന്നിനോടും ചേർച്ചയില്ലെന്നു കാണിപ്പാനാകുന്നു. പ്രാണസ്വഭാവത്തെ കാണിപ്പാൻ പറഞ്ഞതല്ല. എന്നു പരമാത്മപ്രകരണമായതുകൊണ്ടു കണ്ടുകൊള്ളേണം. ആ സുഷുപ്ത്യവസ്ഥയിൽ സുഖമുണ്ടെന്നു പറഞ്ഞിരിക്കുന്നതും ആത്മാവ് സുഖസ്വരൂപനാണെന്ന വിവക്ഷകൊണ്ടാണെന്നും അറിയേണ്ടതാണ്.

"ഏഷോഽസ്യപരമ ആനന്ദ ഏതസൈ്യവാനന്ദസ്യാന്യാനിഭൂതാനി മാത്രാമുപജീവന്തി" (ബൃം. 4–3–32)

ഇതു് പരമാത്മാവിൻെറ പരമാനന്ദമാകുന്നു ഈ ആനന്ദത്തിൻെറ ലേശത്തെ അന്യപ്രാണികൾ അനുഭവിക്കുന്നുവെന്നു വേറെ ശ്രുതിയുമുണ്ടു്. ഇവിടെയും "യോവൈഭൂമാതൽ സുഖം നാല്പേസുഖമസ്തിഭൂമൈവസുഖം" യാതൊരു ഭൂമാവുണ്ടോ അതുതന്നെ സുഖം. അല്പത്തിൽ സുഖമില്ല. ഭൂമാവുതന്നെ സുഖം എന്ന വാക്യം ദുഃഖസ്പർശമുള്ള വിഷയസുഖത്തെ നിരാകരിച്ചുകൊണ്ടു് ബ്രഹ്മംതന്നെ സുഖസ്വരൂപമായ ഭൂമാവെന്നു കാണിക്കുന്നു.

"യോവൈഭൂമാതദമൃതം"

യാതൊരു ഭൂമാവുണ്ടോ അതമൃതമാകുന്നു എന്ന വാക്യവും ഇവിടെ കാണുന്നതുകൊണ്ടു നാശമില്ലാത്തതായ പരമ കാരണം ഭൂമാവെന്നുപദേശിച്ചിരിക്കുന്നു. വികാരവസ്തുക്കളുടെ അമൃതത്വം ദേവന്മാർ അമരന്മാർ–പർവ്വതാദികൾ നശിക്കാത്തവ–എന്നിങ്ങനെ കേൾക്കപ്പെടുന്ന നാശമില്ലായ്മ ആപേക്ഷികമാകുന്നു. ഒന്നിനെ അപേക്ഷിച്ചു് മറെറാന്നിന്നു ദീർഘകാലജീവിതം ഉണ്ടെന്നല്ലാതെ തീരെ നാശമില്ലായ്മ വികൃതവസ്തുക്കൾക്കൊന്നിനുമില്ല.

"അതോഽന്യദാർത്തം" (ബൃം. 3–4–2)

ഇതിൽനിന്നന്യമായതെല്ലാം നശിക്കുന്നതുതന്നെ. എന്നു വേറെ ശ്രുതിയുമുണ്ട്.

ആകപ്പാടെ നോക്കുമ്പോൾ സിദ്ധിക്കുന്നതെന്തെന്നാൽ സത്യത്വം:— തന്നിൽതന്നെയിരിക്കുക എന്നതു് എങ്ങും വ്യാപ്തി:—എല്ലാററിലും ആത്മാവായിരിക്കുക എന്നിങ്ങനെയുള്ള ധർമ്മങ്ങൾ പരമാത്മാവിൽതന്നെ ഉപപന്നങ്ങൾ. അന്യത്തിൽ അല്ല. അതുകൊണ്ടു ഭൂമാവുപരമാത്മാവുതന്നെയെന്നു സിദ്ധിക്കുന്നു.

2—ാം അധികരണം പൂർണം.

### 3. അക്ഷരാധികരണം. സൂത്രം. 10–12.

അക്ഷരമംബരാന്തധൃതേഃ സൂത്രം. 10

സൂത്രാർത്ഥം.

അക്ഷരം എന്നിവടെ പറയുന്നതു ബ്രഹ്മത്തെയാകുന്നു. എന്തുകൊണ്ടെന്നാൽ:— അംബരാന്തധൃതേഃ=പൃഥിവിമുതൽ അവ്യാകൃതാകാശംവരെയുള്ള ജഗത്തിന്റെ കാരണം അക്ഷരം എന്നാണ് ശ്രുതിയുപദേശിക്കുന്നതു്. സർവ്വത്തിന്നുംകാരണം ബ്രഹ്മം എന്നു വേദാന്തസിദ്ധാന്തമാകയാൽ അക്ഷരശബ്ദം ബ്രഹ്മവാചകം.

ഭാഷ്യം.

"കസ്മിന്നുഖല്വാകാശഓതശ്ചപ്രോതശ്ചേതി
സഹോവാചൈതദ്വൈതദക്ഷരംഗാർഗിബ്രാഹ്മണാ
അഭിവദന്ത്യസ്ഥൂലമനണു" (ബൃം. 3-8/7-8)

ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞവല്ക്യനും ഗാർഗിയെന്ന മഹതിക്കും തമ്മിൽ ജനകമഹാരാജസഭയിൽവെച്ച്

നടന്ന ഒരു ചോദ്യോത്തരത്തിൽ ഉൾപ്പെട്ട ഒരു വാക്യമാണ് ഈ അധികരണത്തിലെ വിഷയം.

ഏതിൽ അവ്യാകൃതാകാശം ഓതപ്രോതമായിരിക്കുന്നു:- സകല ലോകവും ഒന്നായി ചേൎന്നു നില്ക്കുന്നതു് ഏതൊരധിഷ്ഠാനത്തിലാണെന്നു ഗാർഗിയുടെ ചോദ്യം. വസ്ത്രത്തിൽ വിലങ്ങത്തിൽ ചേൎത്തിയിരിക്കുന്ന നൂലിന്നു ഓതം എന്നും നീളത്തിൽ ചേൎത്തിയിരിക്കുന്ന നൂലിന്നു പ്രോതം എന്നും പേർ പറയപ്പെടുന്നു. രണ്ടുവിധ നൂലും ഒന്നായി ചേൎന്നപ്പോൾ ഉപയോഗാൎഹമായ വസ്ത്രമായതുപോലെ അധിഷ്ഠാനമായിരിക്കുന്ന ഏതൊന്നിനെ ആശ്രയിച്ചാണ് ഈ സൎവ്വ ലോകവും നിലനില്ക്കുന്നതു്. എന്നാണ് ചോദ്യത്തിൽ അടങ്ങീട്ടുള്ള സാരം.

ഹേഗാൎഗി! ബ്രാഹ്മണർ ഏതൊന്നിനെ സ്ഥൂലവുമല്ല അണുവുമല്ല എന്നു പറയുന്നുവോ ആ വസ്തുവായ അക്ഷരം സൎവ്വത്തെയും ധരിച്ചുകൊണ്ടു വിളങ്ങുന്നുവെന്നു യാജ്ഞവല്ക്യർ സമാധാനം പറഞ്ഞു. ഈ വാക്യത്തിൽ കാണുന്ന അക്ഷരശബ്ദത്തിൽ സംശയം ജനിക്കുന്നു. അക്ഷരശബ്ദം വർണത്തെയോ പരമേശ്വരനേയോ കാണിക്കുന്നതു്. എന്നാണ് സംശയം. സംശയ കാരണം എന്താണെന്നാൽ:—"അക്ഷരസമാമ്നായഃ"=അക്ഷരസമൂഹം എന്നിങ്ങനെ പറയപ്പെടുന്ന ദിക്കിൽ അക്ഷരശബ്ദത്തിന്നു വൎണ്ണത്തിൽ പ്രസിദ്ധിയുള്ളതുകൊണ്ടും പ്രസിദ്ധിയെ അതിക്രമിക്കുന്നതു യുക്തമല്ലാത്തതുകൊണ്ടും സംശയം ജനിക്കുന്നു.

"ഓംകാരഏവേദം സൎവ്വം" (ഛാം 2-23-3)

ഓങ്കാരംതന്നെ ഇക്കാണപ്പെടുന്നതു സൎവ്വവും. എന്നു മറെറാരു ശ്രുതിയിൽ ഓങ്കാരത്തിന്നു സൎവ്വാത്മകത്വം കല്പിച്ച് ഉപാസ്യകത്വം നിശ്ചയിച്ചിരിക്കുന്നതുകൊണ്ടും അക്ഷരശബ്ദാൎത്ഥം വൎണ്ണം എന്നുതന്നെ എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം പറയുന്നു:—പരമാത്മാവുതന്നെ അക്ഷരശബ്ദത്താൽ പറയപ്പെട്ട

വാൻ യോഗ്യമായ തത്വം. എന്തുകൊണ്ടെന്നാൽ:—പൃഥിവി മുത അവ്യാകൃതാകാശംവരേയുള്ള സവ്വത്തെയും ധരിച്ചിരിക്കുന്നു എന്നാണെല്ലൊ അക്ഷരശബ്ദത്തിന്നു ശ്രുതിയിൽ കാണുന്ന വിശേഷണം. അവടെ കാണുന്നതു് ഈ വിധത്തിലാണ്:- ത്രികാലത്തിലും വെവ്വേറെ കാണപ്പെടുന്ന പൃഥിവ്യാദി സകല വികാര വൎഗ്ഗവും ആകാശത്തിലിരിക്കുന്നുവെന്നു യാജ്ഞവല്ക്യർ പറഞ്ഞപ്പോൾ "ആകാശം ഏതിൽ ഇരിക്കുന്നു എന്നു ഗാർഗി ചോദിച്ചു. ഈ ചോദ്യത്തിന്നു സമാധാനം പറവാൻ ആരംഭിച്ചുകൊണ്ടാണ് അക്ഷരശബ്ദം ആവിർഭവിക്കുന്നതു. അപ്രകാരം തന്നെ ഉപസംഹാരവും. "ഏതസ്മിന്നു ഖല്വക്ഷരേഗാർഗ്ഗ്യാകാശ ഓതശ്ചപ്രോതശ്ച" ഹേഗാർഗി ഈ അക്ഷരത്തിൽതന്നെയാണല്ലൊ ആകാശം ഓതപ്രോതമായിരിക്കുന്നതും. എന്നാണവസാനം. ആകാശംവരെയുള്ള സകലത്തെയും ധരിക്കുകയെന്നതു് ബ്രഹ്മത്തിന്നല്ലാതെ അന്യത്തിൽ ഭവിക്കയില്ല ഓങ്കാരംതന്നെ സവ്വവും എന്ന ശ്രുതിവാക്യവും. ഓങ്കാരം ബ്രഹ്മപ്രാപ്തി സാധനമായതുകൊണ്ടു സ്തുതിപ്പാനുപയോഗിച്ചതാകുന്നുവെന്നു കണ്ടുകൊള്ളേണം. അതുകൊണ്ടു "നക്ഷരതി"=നശിക്കുന്നില്ല. അശ്നതേച" എല്ലാററിനേയും വ്യാപിക്കുകയും ചെയ്യുന്നു. എന്നു നിത്യവും വ്യാപിത്വവും അൎത്ഥമായിരിക്കുന്ന അക്ഷരശബ്ദം പരബ്രഹ്മവാചകംതന്നെ.

അടുത്തസൂത്രം ആരംഭിക്കുന്നതിന്നുള്ള അവതാരികാ. ഇതിങ്ങനെയിരിക്കട്ടെ. കാൎയ്യം കാരണാധീനം എന്നാണിവടെ ന്യായം എങ്കിൽ പ്രധാനം ജഗൽകാരണം എന്നു വാദിക്കുന്നവൎക്കും ഈ ന്യായം സ്വീകാൎയ്യമാണെല്ലൊ. അപ്പോൾ അക്ഷരശബ്ദംകൊണ്ടു പ്രധാനത്തെ പറയുന്നുവെന്നു വരാവുന്നതിനാൽ അക്ഷരം ബ്രഹ്മവാചകം എന്നു സിദ്ധിക്കുന്നതെങ്ങനെ എന്നു ആക്ഷേപത്തിന്നു സമാധാനം പറവാൻ അടുത്ത സൂത്രം ആരംഭിക്കപ്പെടുന്നു:—

സാച പ്രശാസനാത്. സൂത്രം 11.

സൂത്രാൎത്ഥം

സാച=അതും:— ആകാശാദിസൎവ്വസന്ധാരണവും. പരമേശ്വരകൎമ്മംതന്നെയാകുന്നു. എങ്ങനെയെന്നാൽ

പ്രശാസനാത്=ഇവിടെ പ്രശാസനം—ആജ്ഞ—ശ്രുതിയിൽ കാണപ്പെടുന്നതുകൊണ്ടുതന്നെ.

ഭാഷ്യം

"ഏതസ്യവാ അക്ഷരസ്യ പ്രശാസനെ ഗാൎഗി!
സൂൎയ്യാചന്ദ്രമസൌ വിധൃതൌതിഷ്ഠതഃ"
(ബൃം. 3-8-9)

ഹേ ഗാൎഗി ഈ അക്ഷരത്തിന്റെ ആജ്ഞയിൽ—കല്പനയിൽ സൂൎയ്യചന്ദ്രന്മാർ അതാതു നിലയിൽ നിന്നു തെററാതെ സ്ഥിതിചെയ്യുന്നു എന്നിങ്ങനെ കല്പിക്കുന്നതായിട്ടു ശ്രുതിയിൽ പറഞ്ഞിരിക്കുന്നു. അചേതനമായ പ്രധാനത്തിന്നു കല്പിപ്പാൻ കഴികയില്ലല്ലൊ. ഘടാദികൾക്കു കാരണമായ മണ്ണു മുതലായ അചേതനവസ്തുക്കൾ കാൎയ്യമായ ഘടാദികളോടു കല്പിക്കുന്നതു കാണപ്പെടുന്നില്ലല്ലോ

അന്യഭാവവ്യാവൃത്തേശ്ച. സൂത്രം 12.

സൂത്രാൎത്ഥം:—

ഇവിടെ കാണുന്ന അക്ഷരശബ്ദം പരബ്രഹ്മത്തിൽ മാത്രമല്ലാതെ മറെറാരു വസ്തുവിൽ യോജിക്കയില്ലെന്നു വേർതിരിച്ചു കാണിക്കുന്നതുകൊണ്ടും അംബരാന്തധാരണം ബ്രഹ്മകൎമ്മംതന്നെ.

ഭാഷ്യം

അന്യഭാവത്തിൽനിന്ന് വേർതിരിച്ചു കാണപ്പെടുന്നതിനാൽ ബ്രഹ്മംതന്നെ അക്ഷരശബ്ദത്താൽ പറയപ്പെടുവാൻ യോഗ്യം. അംബരാന്തധാരണം ബ്രഹ്മകർമ്മം എന്നല്ലാതെ മറെറാന്നിൻെറതാകയില്ല. അന്യഭാവവ്യാവൃത്തി എന്ന പദത്താൽ പറയപ്പെടുന്നതെന്താണെങ്കിൽ:- അന്യത്തിൻെറ ഭാവം അന്യഭാവം എന്നർത്ഥം അതിൽനിന്നും വേർതിരിക്കൽ എന്നാണ് വ്യാവൃത്തി ശബ്ദത്തിന്നർത്ഥം. അതുകൊണ്ടു താഴെ കാണുംവിധം ഉപദേശിക്കപ്പെട്ടിരിക്കുന്നുവെന്നു സിദ്ധിക്കും.

അംബരാന്തവിധാരണം അക്ഷരകർമ്മമല്ല എന്നു മററതൊന്നിനെ ആശ്രയിച്ചു വാദിക്കുന്നുവോ ആ എല്ലാ ഭാവങ്ങളിൽ നിന്നും വേർതിരിച്ചുകൊണ്ടു അക്ഷരശബ്ദവാച്യമായ ബ്രഹ്മത്തെ ശ്രുതിയുറപ്പിക്കുന്നു.

"തദ്വാഏതദക്ഷരം ഗാർഗ്യദൃഷ്ടം ദ്രഷ്ടൃശ്രുതം
ശ്രോതൃമതം മന്തൃവിജ്ഞാതം വിജ്ഞാതൃ.
(ബൃം. 3-8-11)

ഇതാണാശ്രുതിവാക്യം. ഇതിൻെറ അർത്ഥം:—ഹേ ഗാർഗി ആ അക്ഷരം—അംബരാന്തധൃതിക്കാശ്രയമായ അക്ഷരം — ഇതാകുന്നു:— അദൃഷ്ടം = കാണപ്പെടാതിരിക്കുന്നതു്:—ദർശനക്രിയക്കു കർമ്മമാകാതെയിരിക്കുന്നതും; ദ്രഷ്ടൃ=താൻ എല്ലാററിനേയും കണ്ടുകൊണ്ടിരിക്കുന്നതും:—ദർശനേന്ദ്രിയത്തെ പ്രേരിക്കുന്നതും; ഏതൊന്നാണൊ അശ്രുതം=ശ്രവണക്രിയക്കു കർമ്മമാകാതെയും; ശ്രോതൃ=ശ്രവണേന്ദ്രിയത്തെ പ്രേരിക്കുന്നതും; അമതം=മനനക്രിയക്കു വിഷയമാകാതെയും; എന്നാൽ: — മന്തറ്=മനനം ചെയ്യുന്ന മനസ്സിനെ പ്രേരിക്കുന്നതും; അവിജ്ഞാതം=വിജ്ഞാനവൃത്തിക്കു വിഷയമാകാത്തതും; എന്നാൽ: — വിജ്ഞാതൃ=വിജ്ഞാനവൃത്തിയെ പ്രേരിക്കുന്നതുകൊണ്ടു എല്ലാററിനേയും അറിയുന്നതും ഏതൊന്നാണൊ അതാകുന്നു അക്ഷരശബ്ദവാച്യം.

ഈ ശ്രുതിയിൽ അദൃഷ്ടം മുതലായ ഗുണങ്ങൾ പ്രധാനത്തിലുണ്ട് എങ്കിലും ദർശനശ്രവണേന്ദ്രിയാദി പ്രേരകത്വം അചേതനമായ പ്രധാനത്തിൽ ഇരിക്കയില്ല. എന്ന് പ്രധാനത്തെ മാത്രമല്ല ഉപാധിസഹിതമായ ജീവപരഭേദത്തെയും നീക്കം ചെയ്തിരിക്കുന്നതിനാൽ അക്ഷരശബ്ദവാച്യം ബ്രഹ്മംതന്നെയെന്നു ശ്രുതി ഉറപ്പിച്ചിരിക്കുന്നു. അതു കൂടാതെ—"നാന്യദതോസ്തിദ്രഷ്ടറ്, നാന്യദതോസ്തിശ്രോതൃ, നാന്യദതോസ്തിമന്തൃ, നാന്യദതോസ്തി വിജ്ഞാതൃ,"

ഇതിൽ നിന്നന്യനായ ദ്രഷ്ടാവും ശ്രോതാവും, മന്താവും, വിജ്ഞാതാവുമില്ല. എന്ന് ആത്മഭേദത്തെ പ്രതിഷേധിക്കയും ചെയ്തിരിക്കുന്നതുകൊണ്ടു ഉപാധിയുക്തനായ ജീവൻ അക്ഷരശബ്ദവാച്യനല്ല

"അചക്ഷുഷ്കമശ്രോത്രമവാഗമനഃ" (ബൃം 3–8–8)
കണ്ണും ശ്രോത്രവും, വാക്കും, മനസ്സും ഇല്ലാത്തവൻ എന്ന് ഉപാധിയില്ലാത്തവനെന്നും. കാണിച്ചിരിക്കുന്നു. ഉപാധിയില്ലാത്തവനായിട്ടൊരു ശാരീരനെന്നവനില്ല. അതുകൊണ്ട് പരബ്രഹ്മം തന്നെ അക്ഷരം എന്നുറപ്പിച്ചിരിക്കുന്നു.

4. ഈക്ഷതികർമ്മവ്യപദേശാധികരണം സൂത്രം 13
ഈക്ഷതികർമ്മവ്യപദേശാൽസഃ സൂത്രം 13

സൂത്രാർത്ഥം

ഈക്ഷതിഃ=ഈക്ഷണം. അതിന്റെ കർമ്മമായിട്ടു—സാക്ഷാൽ കാരയോഗ്യമായ വസ്തുവായിട്ടു. വ്യപദേശാത്=ഉപദേശിച്ചിരിക്കുന്നതുകൊണ്ടുസഃ=അവൻ. പരമാത്മാവുതന്നെ എന്നു അക്ഷരാർത്ഥം പ്രശ്നോപനിഷത്തിലുള്ള ഒരു ശ്രുതിയാണ് ഈ അധികരണത്തിലെ വിചാരത്തിന്നു വിഷയം. സത്യകാമൻ മുതലായ ആറുപേർ ഓങ്കാരോപാസകന്മാർ അപരബ്രഹ്മത്തെ അറിഞ്ഞശേഷം പരബ്രഹ്മത്തെ അറിവാൻ ആഗ്രഹിച്ചുകൊ

ണ്ടു പിപ്പലാദൻ എന്ന ഋഷീശ്വരനെ ഗുരുവായി വരിച്ചിട്ടു ചെയ്യുന്ന ചോദ്യത്തിന്നു സമാധാനം പറയുകയാണിവടെ പ്രകൃതം.

ഭാഷ്യം.

പ്രശ്നോപനിഷത്തിൽ പിപ്പലാദൻ സത്യകാമൻ എന്ന ശിഷ്യന്റെ ചോദ്യത്തിന്നു സമാധാനമായിട്ടു ഓങ്കാരസ്വരൂപത്തെ ഉപദേശിക്കുന്നു:–

"ഏതദ്വൈസത്യകാമപരംചാപരംചബ്രഹ്മ
യദോങ്കാരസ്തസ്മാദ്വിദ്വാനേതേനൈവാ
യതനേനൈകതരമന്വേതി"

ഹേ സത്യകാമ! ഓങ്കാരം എന്നതു യാതൊന്നൊ അതുതന്നെ പരവും അപരവുമായ ബ്രഹ്മമാകുന്നു. അതുകൊണ്ടു വിദ്വാൻ ഈ ഓങ്കാരമാകുന്ന സാധനത്താൽത്തന്നെ രണ്ടിൽ ഏതെങ്കിലും ഒന്നിനെ പ്രാപിക്കുന്നു എന്നുപദേശം ആരംഭിക്കുന്നു.

"യഃപുനരേതംത്രിമാത്രേണോമിത്യേതേ
നൈവാക്ഷരേണപരംപുരുഷമഭിധ്യായീത"
(പ്രശ്നോപനിഷത്ത്. 5-2-5)

മദ്ധ്യത്തിൽ ഏകമാത്രയേയും രണ്ടുമാത്രയേയും ധ്യാനിക്കുന്നതിന്റെ ഫലം ഉപദേശിച്ചശേഷം ത്രിമാത്രാസഹിതമായ ഓങ്കാര ധ്യാനത്തിന്റെ ഫലം ഉപദേശിക്കുന്ന ഘട്ടത്തിലുള്ള വാക്യമാണ് "യഃപുനഃ" എന്നാരംഭിക്കുന്നതു്.

ഓങ്കാരത്തിൽ "അ" "ഉ" "മ്"=അകാരം ഉകാരം മകാരം എന്ന മൂന്നു വിഭാഗങ്ങൾ—മാത്രകൾ—ഉണ്ടു്. അതിൽ ഏതൊരുവൻ മൂന്നു മാത്രകളും ഒന്നായി ചേൎന്നിരിക്കുന്ന ഓങ്കാരം—"ഓം" എന്ന പൂൎണ്ണാക്ഷരംതന്നെ പരപുരുഷൻ എന്നു ധ്യാനിക്കുന്നുവോ എന്നു് മേൽകാണിച്ച ശ്രുതിവാക്യത്തിന്റെ അൎത്ഥം.

ഇതിൽ ഓങ്കാരധ്യാനത്താൽ പരം അപരം എന്ന രണ്ടു വിധത്തിലുള്ള ബ്രഹ്മജ്ഞാനവും സിദ്ധിക്കും എന്നുപദേശിച്ചിരിക്കയാൽ ഈ വാക്യത്തിലെ പരപുരുഷശബ്ദം പരബ്രഹ്മത്തെയോ അപരബ്രഹ്മത്തെയോ കാണിക്കുന്നതെന്നു സംശയം ജനിക്കുന്നു. അതിൽ അപരബ്രഹ്മത്തെ ധ്യാനിക്കേണം എന്നുപദേശിച്ചിരിക്കുന്നു വെന്നാണ് തോന്നുന്നതു് എന്തുകൊണ്ടെന്നാൽ:- ആ വിധം ധ്യാനിക്കുന്നവൻ തേജസ്സ്വരൂപനായ സൂര്യനിൽ പ്രവേശിക്കുന്നു. അവിടെ ചെന്നിരിക്കുന്ന ആ ഉപാസകനെ സാമവേദദേവതകൾ ബ്രഹ്മലോകത്തിലെത്തിക്കുന്നു എന്നാണ് ഫലം പറഞ്ഞുകാണുന്നതു്. ദേശപരിച്ഛിന്നമായ ഫലം പറഞ്ഞുകാണുന്നതുകൊണ്ടു അപരബ്രഹ്മത്തെ ധ്യാനിപ്പാനുപദേശിച്ചിരിക്കുന്നുവെന്നു തോന്നുന്നു. പരബ്രഹ്മം സർവ്വഗതമായതുകൊണ്ടു അപരിച്ഛിന്ന ബ്രഹ്മസ്വരൂപധ്യാനഫലം പരിച്ഛിന്നദേശപ്രാപ്തി എന്നു വരുന്നതു യുക്തമല്ലല്ലോ.

അപരബ്രഹ്മത്തെ ധ്യാനിപ്പാൻ ഉപദേശിച്ചുവെന്നു വന്നാൽ പരം പുരുഷം എന്ന വിശേഷണം എങ്ങനെ യോജിക്കും എന്നു സംശയിക്കുന്നുവെങ്കിൽ അതൊരു ദോഷമല്ല. സമഷ്ടിസൂക്ഷ്മശരീരാഭിമാനിയായ ഹിരണ്യഗർഭന്ന് പരത്വം സിദ്ധിക്കാമല്ലൊ. സമഷ്ടി സ്ഥൂല ശരീരാഭിമാനിയായ ബ്രഹ്മം അപരം. സമഷ്ടിസൂക്ഷ്മശരീരാഭിമാനിയായ ബ്രഹ്മം—ഹിരണ്യഗർഭൻ—പരൻ എന്നു വരാവുന്നതിനാൽ പരപുരുഷൻ എന്നു വിശേഷണം യോജിക്കാവുന്നതുതന്നെ എന്നു പൂർവ്വപക്ഷത്തിന്നു സമാധാനം പറയുന്നു.

ഇവിടെ ധ്യാനിപ്പാൻ യോഗ്യമായുപദേശിക്കപ്പെടുന്നതു പരമാത്മാവുതന്നെ. എന്തുകൊണ്ടെന്നാൽ—ഈ ക്ഷതികർമ്മത്തെയാണുപദേശിച്ചിരിക്കുന്നതു് എന്നതുതന്നെ അതിന്നു കാരണം. ദർശനത്തിന്നു വിഷയം യാതൊന്നോ അതാണ് ഈ ക്ഷതിയുടെ—ദർശനത്തിൻെറ വ്യാപ്തിക്ക് സ്ഥാനമായ കർമ്മം എന്നു പറയപ്പെടുന്നതു്. ഈക്ഷതി കർമ്മമായിട്ട് ധ്യാതവ്യ

നായ പുരുഷനെകുറിച്ചുള്ള അഭിധ്യാനം വാക്യശേഷത്തിൽ കാണുന്നുണ്ട്.

"സഏതസ്മാത് ജീവഘനാത് പരാൽപരം
പുരിശയംപുരുഷമീക്ഷതേ"

എന്നു ആ ഉപാസകൻ കാര്യവർഗ്ഗത്തിൽനിന്നും ഉയൎന്നിരിക്കുന്നവനും സൎവ്വജീവസമഷ്ടിയുമായ സഗുണബ്രഹ്മത്തെക്കാൾ ഉൽകൃഷ്ടമായതും സകല ഹൃദയ ഗുഹയിലും വസിക്കുന്നതുകൊണ്ട് പുരുഷനുമായ ബ്രഹ്മത്തെ ഈക്ഷിക്കുന്നു–ദൎശിക്കുന്നു എന്ന ഉപദേശം കാണുന്നു.

ഇവടെ ധ്യാനമെന്നും ഈക്ഷണമെന്നും രണ്ടു പദപ്രയോഗം കാണുന്നുണ്ട്. അതിൽ ധ്യാനത്തിന്നു മുകളിൽ വിവരിച്ച വസ്തുവിൽനിന്നന്യമായ വസ്തുവും വിഷയമാവുരാം. മനോരഥത്താൽ കല്പിക്കപ്പെടുന്ന വസ്തുവും ധ്യാനവിഷയമാവാമെല്ലൊ. ഈക്ഷണത്തിന്നോ — സാക്ഷാൽകാരത്തിന്നോ — അങ്ങനെ ആവാൻ തരമില്ല. യഥോക്ത ഗുണമുള്ള വസ്തുവിന്നു മാത്രമേ കൎമ്മത്വം സിദ്ധിക്കയുള്ളൂ. എന്നു ലോകത്തിൽ കാണ്മാൻ കഴിയുന്നുണ്ട്. അതുകൊണ്ടിവടെ സമ്യഗ്ദൎശനവിഷയമായുപദേശിക്കപ്പെട്ടതു്. പരമാത്മാവുതന്നെയെന്നു സിദ്ധിക്കുന്നു. അതിനാൽ അഭിധ്യാതവ്യനായുപദേശിക്കപ്പെട്ടിരിക്കുന്നതു പരമാത്മാവുതന്നെയെന്നു സ്പഷ്ടമാക്കുവാനാണ് പരമെന്നും പുരുഷനെന്നും രണ്ടുപദം — പരപുരുഷൻ — എന്നുപദേശിച്ചിരിക്കുന്നതെന്ന് ഐക്യജ്ഞാനത്താൽ—പ്രത്യഭിജ്ഞയാൽ— അറിയപ്പെടുന്നു.

ഇവടെ ശങ്കിക്കുന്നു:— അഭിധ്യാനം പറയപ്പെട്ടതിൽ പരപുരുഷൻ എന്നും ഈക്ഷണത്തിലാകട്ടെ പരാൽപരൻ എന്നും പറയപ്പെട്ടിരിക്കയാൽ പരപുരുഷനും പരാൽപരനും രണ്ടായിരിക്കേ ഐക്യജ്ഞാനം എങ്ങനെ സിദ്ധിക്കും എന്നു ശങ്കിക്കുന്നുവെങ്കിൽ ഇതിന്നു സമാധാനം പറയാം.

പരമെന്നും പുരുഷനെന്നുമുള്ള ശബ്ദങ്ങൾ രണ്ടു ദിക്കിലും സാധാരണ ശബ്ദങ്ങൾതന്നെ എന്നതിനെ ആസ്പദിച്ചിട്ടാണ് ആ വിധം ഐക്യജ്ഞാനത്തിന്നവകാശം കാണിച്ചിരിക്കുന്നതു്. ജീവഘനശബ്ദം പരാൽപരപുരുഷനിൽനിന്നന്യനെ കാണിക്കുന്നില്ല. അങ്ങനെ കാണിക്കുന്നുണ്ടെങ്കിൽ മാത്രമാണെല്ലൊ ഐക്യജ്ഞാനത്തിന്നു തരമില്ലെന്നു വരിക. ഇവടെ അങ്ങനെ രണ്ടു വസ്തുവിനെ കാണിക്കുന്നില്ല. ജീവഘനഃ പരാൽപരഃ എന്ന രണ്ടു ശബ്ദങ്ങൾ ജീവഘനശബ്ദത്തിന്നു പിന്നെയെന്താണർത്ഥം എന്നാണെങ്കിൽ ഘനശബ്ദത്തിന്നു മൂർത്തിയെന്നർത്ഥം. ജീവരൂപമായ ഘനം ജീവഘനം. ജീവലക്ഷണമുള്ള ഒരു മൂർത്തി എന്നർത്ഥം. ഉപ്പുകട്ട എന്നു പറയുന്നതുപോലെ പരമാത്മാവിൻെറ സ്വരൂപം ഉപാധിസംബന്ധംനിമിത്തം പരിച്ഛിന്നമായി കാണപ്പെടുന്നു എന്ന അർത്ഥത്തിൽ മാത്രമാണ് ജീവഘനശബ്ദപ്രയോഗം. ആകയാൽ മുമ്പെ പറഞ്ഞ ശങ്കക്കവകാശമില്ല.

"ഏതസ്മാത് ജീവഘനാത്പരഃ" എന്ന വാക്യത്തിന്നു വേറെ ഒരാൾ പറയുന്ന അർത്ഥം വേറെ ഒരു വിധത്തിലുള്ളതിനേയും ഇവടെ വിവരിക്കാം:—

"സസാമഭിരുന്നീയതേ ബ്രഹ്മലോകം" ആ ഉപാസകൻ സാമവേദദേവതകളാൽ ബ്രഹ്മലോകം പ്രാപിപ്പിക്കപ്പെടുന്നു എന്നു ഇതിന്നടുത്തു മുമ്പുള്ള വാക്യത്തിൽ പറയപ്പെട്ടതും മററു ലോകങ്ങളെക്കാൾ ഉൽകൃഷ്ടവുമായ ലോകം യാതൊന്നോ ആ ലോകത്തെയാണ് ജീവഘനശബ്ദം കാണിക്കുന്നതു്. അതുതന്നെയാണ് ബ്രഹ്മലോകം. ശരീരേന്ദ്രിയാദി സഹിതമായ സകല ജീവലോകവും ബ്രഹ്മലോകത്തിലിരിക്കുന്നതിനാൽ ആ ലോകത്തിന്നു ജീവഘനം എന്ന ശബ്ദം വാചകമാകുന്നതു യുക്തം തന്നെ. ആ ലോകത്തിനെക്കാട്ടിലും ഉൽകൃഷ്ടമായിരിക്കുന്ന പരമാത്മാവു യാതൊരുവനോ ലോകാതീതനായ ആ പരമാത്മാവു് അഭിധ്യാതവ്യനാകുന്നുവെന്നു സിദ്ധിക്കുന്നു. പരം പു

രുഷം എന്ന വിശേഷണവും പരമാത്മാവിനെ സ്വീകരിച്ചാൽ മാത്രമേ യോജിക്കയുള്ളൂ.

"പുരുഷാന്നപരം കിഞ്ചിത്
സാകാഷ്ഠാ സാ പരാഗതിഃ"

പുരുഷനെക്കാരം മീതെ യാതൊന്നുമില്ല. അതുതന്നെ പരമാവധിയും പരമഗതിയും എന്നൎത്ഥമുള്ള ശ്രുതി വേറേയും ഉണ്ട്.

"പരംചാപരംച ബ്രഹ്മയദോംകാരഃ"

ഓംകാരാ യാതൊന്നോ അതുതന്നെ പരവും അപരവുമായ ബ്രഹ്മം എന്നു വിഭജിച്ചു കാട്ടിയതിന്നുശേഷം അഭിധ്യാതവ്യനായ പരമപുരുഷനെ പറയുന്ന ശ്രുതി പരബ്രഹ്മത്തെത്തന്നെ പരമപുരുഷനായിട്ടു പറയുന്നുവെന്നുതന്നെ വന്നുകൂടുകയുള്ളൂ.

പാമ്പ് ദേഹത്തിൽനിന്നു ചട്ടയെ നീക്കുന്നതുപോലെ പാപം ഇവനിൽനിന്നു നീങ്ങിപ്പോകുന്നു:– ഇവൻ പാപനിമുക്തനാകുന്നു എന്ന ഫലവചനവും പരമാത്മാവുതന്നെ അഭിധ്യാതവ്യൻ എന്നു സൂചിപ്പിക്കുന്നു. പരമാത്മാവിനെ ധ്യാനിക്കുന്നവന്നു ദേശപരിച്ഛിന്നഫലം യുക്തമല്ലെന്നു പറഞ്ഞുവെല്ലോ അതിന്നു സമാധാനം പറയാം:– മൂന്നു മാത്രകളോടുകൂടിയ ഓങ്കാരത്തെ ധ്യാനിക്കുന്നവന്നുള്ള ഫലം ബ്രഹ്മലോകപ്രാപ്തി. ക്രമത്തിൽ സമ്യഗ്ദർശനം എന്ന അഭിപ്രായമാണിതിൽ സൂചിപ്പിച്ചിരിക്കുന്നതെന്നു കണ്ടുകൊള്ളേണം.

നാലാം അധികരണം പൂൎണ്ണം

5. ദഹരാധികരണം സൂത്രം 14–21.

ദഹര ഉത്തരേഭ്യഃ സൂത്രം 14.

സൂത്രാൎത്ഥം:—

ശ്രുതിയിൽ കാണുന്ന ദഹരാകാശം പരമേശ്വരൻതന്നെ. എന്തുകൊണ്ടെന്നാൽ:—ഉത്തരേഭ്യഃ=ഈ വാക്യത്തിലെ അവ

സ്ഥാനത്തിൽ അതിനെ ഉറപ്പിക്കുന്ന ശ്രുതിയും ലിംഗവും (അടയാളവും) ഉള്ളതുതന്നെകാരണം.

ഭാഷ്യം

"അഥയദിദമസ്മിൻബ്രഹ്മപുരേദഹരം
പുണ്ഡരീകംവേശ്മദഹരോ/സ്മിന്നന്തരാകാശ
സ്തസ്മിന്യദന്തസ്തദന്വേഷ്ടവ്യം
തദ്വാവവിജിജ്ഞാസിതവ്യം" (ഛാം 8–1–1)

അഥ=അനന്തരം:—ഭൂമശബ്ദം ബ്രഹ്മവാചകം എന്നുറപ്പിച്ചതിന്നുശേഷം ദഹരശബ്ദം പരമേശ്വരപരമാണെന്നു കാണിക്കുന്ന ഭാഗമാണ് മേൽകാണിച്ചിരിക്കുന്ന ശ്രുതി.

ഈ ബ്രഹ്മപുരത്തിൽ (ശരീരത്തിൽ) സൂക്ഷ്മമായും താമരമൊട്ടുപോലെയിരിക്കുന്നതുമായ സ്ഥാനത്തിൽ–ഹൃദയത്തിൽ–അന്തർഭാഗത്തിൽ–യാതൊരു സൂക്ഷ്മമായ ആകാശമുണ്ടോ ആ സൂക്ഷ്മാകാശത്തിന്നുള്ളിൽ യാതൊന്നിരിക്കുന്നുവോ അതിനെ (ആധാരമായും ആധേയമായും ഇരിക്കുന്നതിനെ) അന്വേഷിക്കേണ്ടതാകുന്നു:—ശ്രവണമനനാദികൾകൊണ്ട് അറിയേണ്ടതാകുന്നു. അതിനെ സാക്ഷാത്തായറിവാൻ ആഗ്രഹിക്കേണ്ടതുമാകുന്നു എന്നാണ് ശ്രുത്യർത്ഥം.

ഈ വാക്യത്തിൽ കാണുന്ന ആകാശശബ്ദം ഭൂതാകാശത്തെയോ വിജ്ഞാനാത്മാവിനെ–ജീവനെ–യോ പരമാത്മാവിനെയോ കാണിക്കുന്നതെന്നു സംശയിക്കുന്നു. എന്തുകൊണ്ടെന്നാൽ:—ആകാശം എന്നും ബ്രഹ്മപുരം എന്നും അവടെ കാണപ്പെടുന്നതുതന്നെ കാരണം. ആകാശശബ്ദത്തിന്നു ഭൂതാകാശത്തിലും പരമാത്മാവിലും പ്രയോഗം കാണപ്പെടുന്നുണ്ട്. അതുകൊണ്ട് ഭൂതാകാശം പറയപ്പെട്ടിരിക്കുന്നുവോ അതോ പരമേശ്വരൻ പറയപ്പെട്ടിരിക്കുന്നുവോ എന്നു സംശയം ജനിക്കുന്നു

അതേപ്രകാരംതന്നെ ബ്രഹ്മപുരം എന്നതിലെ ബ്രഹ്മശബ്ദത്തിന്നു ജീവനെന്നും ജീവനായ ബ്രഹ്മത്തിന്നു വസിപ്പാനുള്ള പുരം എന്നും അൎത്ഥം കല്പിച്ചുകൊണ്ടു് ശരീരത്തെ കാണിക്കുന്നുവോ; അല്ല ബ്രഹ്മത്തിൻെറതന്നെ പുരം ബ്രഹ്മപുരം എന്ന അൎത്ഥം നിശ്ചയിച്ചിരിക്കുന്നുവോ എന്നും സംശയം ജനിക്കുന്നുണ്ടു്. അപ്പോൾ ദഹരാകാശശബ്ദം പുരസ്വാമിയായ ഒരുവനെ പറയുന്നുവെന്ന സംശയത്തിന്നവകാശമുണ്ടു്. അതിൽ ആകാശശബ്ദത്തിന്നു് ഭൂതാകാശത്തിൽ പ്രസിദ്ധിയുള്ളതിനാൽ ദഹരശബ്ദം ഭൂതാകാശത്തെ കാണിക്കുന്നുവെന്നു് വരുന്നു. ഭൂതാകാശത്തിന്നു് ദഹരമായ—അല്പമായ—ആയതനം—വാസസ്ഥാനം ആയതുകൊണ്ടു് ദഹരത്വം സിദ്ധിക്കുന്നു. ഈ ആകാശം എത്രമാത്രമുള്ളതോ അത്രമാത്രമുള്ളതുതന്നെ അന്തരാകാശവും എന്ന വാക്യത്താൽ ബാഹ്യാകാശംപോലെ അന്തർഹൃദയാകാശം എന്ന ഉപമാനോപമേയഭാവവും ദ്യുലോകം പൃഥിവി മുതലായവ ആ ആകാശത്തിന്നുള്ളിൽ ഇരിക്കുന്നുവെന്നും ഇരിപ്പാനുള്ള സ്ഥലം അനുവദിക്കുക എന്ന ആകാശധൎമ്മത്താൽ രണ്ടാകാശവും ഒന്നുതന്നെയെന്നും സിദ്ധിക്കും. അപ്പോൾ ദഹരശബ്ദം ജീവപരം എന്നും വരാം. ബ്രഹ്മപുരശബ്ദം അതിന്നു കാരണം. ജീവൻെറ പുരമായതുകൊണ്ടു് ഈ ശരീരത്തെ ബ്രഹ്മപുരം എന്നു പറയാം. ജീവൻെറ സ്വന്തം സമ്പാദ്യമാണല്ലൊ ഈ ശരീരം. ഈ ശരീരത്തിൽ ചൈതന്യമുണ്ടു്. ബ്രഹ്മവും ചൈതന്യാത്മകമാണു്. അതുകൊണ്ടു് ശരീരത്തെ ബ്രഹ്മപുരം എന്നു പറയാം. പരബ്രഹ്മത്തിന്നു് ശരീരത്തോടു് സ്വസ്വാമിഭാവരൂപ സംബന്ധമില്ല. ആ പുരസ്വാമിക്കു് അതിൽ ഒരു സ്ഥാനത്തിൽ രാജാവിന്നു് രാജ്യത്തിൽ ഒരു സ്ഥാനത്തിൽ എന്നപോലെ ഇരിപ്പുണ്ടെന്നുകാണുന്നതുചിതംതന്നെ. ജീവനും മനസ്സിനെ ഉപാധിയായി സ്വീകരിച്ചാണിരിക്കുന്നതു്. ആ മനസ്സോ ഹൃദയത്തിലിരിക്കുന്നു അതുകൊണ്ടു് ഹൃദയാവസ്ഥാനം ജീവന്നു സംഭവിക്കാം. സൂചിമുനപോലെ അത്യന്തം

സൂക്ഷ്മസ്വരൂപത്വം ജീവന്നു നിശ്ചിതമാകയാൽ ദഹരത്വം സിദ്ധിക്കും ഭൂതാകാശത്തെ ഉപമാനമായി കാട്ടിയതു് മുതലായവ ജീവൻ ബ്രഹ്മത്തിൽനിന്നന്യനല്ല എന്ന അഭിപ്രായംകൊണ്ടാവാം. ദഹരാകാശം അന്വേഷിക്കത്തക്കതോ അറിവാൻ ആഗ്രഹിക്കത്തക്കതോ ആകുന്നുവെന്നു ശ്രുതി പറയുന്നില്ല. "അതിന്നുള്ളിൽ എന്തുണ്ടോ" എന്ന വിശേഷണം ഉള്ളതു് അനന്തരം പറയപ്പെടുന്ന വസ്തുവിന്നാധാരമായിട്ടു് ആകാശമിരിക്കുന്നു എന്നു കാണിപ്പാനാകുന്നു എന്നു് പൂർവ്വപക്ഷത്തിന്നു് സമാധാനം പറയുന്നു.

ഇവടെ ദഹരാകാശപദം പരമേശ്വരവാചകമായിത്തന്നെ ഭവിപ്പാനർഹിക്കുന്നു. ഭൂതാകാശമോ ജീവനോ ആകയില്ല. എന്തുകൊണ്ടെന്നാൽ:—പിന്നെവരുന്ന വാക്യശേഷങ്ങൾ പരമേശ്വരധർമ്മത്തെ പ്രതിപാദിക്കുന്നവയായി കാണപ്പെടുന്നതാണതിന്നു കാരണം. വാക്യശേഷങ്ങളെ കാണിക്കാം:— ഗുരുമുഖത്തിൽനിന്നു ശ്രവിച്ചും സ്വയം ചിന്തിച്ചും അറിവാൻ യോഗ്യമായ ദഹരാകാശത്തെക്കുറിച്ചു പറയുന്നു:— ഏതിനെ ചിന്തിക്കേണം കേൾക്കേണം എന്നാണുന്നുപദേശിച്ചുവോ അതിസൂക്ഷ്മമായ അതിൽ കേൾക്കത്തക്കതും ചിന്തിക്കത്തക്കതുമായിട്ടെന്തിരിക്കുന്നുവെന്നു ശിഷ്യന്മാർ ആചാര്യരോടു് ചോദിക്കുന്നുവെങ്കിൽ താഴെ കാണുന്നവിധത്തിൽ സമാധാനം പറയേണം:—

> "യാവാൻ വാ അയമാകാശസ്താവാനേഷോഽന്തർഹൃദയ
> ആകാശ ഉഭേഅസ്മിൻദ്യാവാപൃഥിവീ അന്തരേവ
> സമാഹിതേ" (ഛാം. 8–1–3)

ഈ ഭൂതാകാശം എത്രമാത്രം ഉള്ളതോ അത്ര വലുപ്പമുള്ളതു തന്നെ ഈ അന്തർഹൃദയാകാശവും എന്നും ഈ ഹൃദയാകാശത്തിൽ ദ്യുലോകം പൃഥിവീയെന്ന രണ്ടും അടങ്ങിയിരിക്കുന്നവെന്നും മറുപടി ആചാര്യൻ പറയേണം. ഇതിൽ അടങ്ങിയിരിക്കുന്ന സാരം:—ഹൃദയപുണ്ഡരീകത്തിലിരിക്കുന്ന ദഹരാകാ

ശത്തിന്ന്—അല്പമായ ആകാശത്തിന്ന്—ഭൂതാകാശത്തോളം വലുപ്പം ഉണ്ടെന്നുള്ള ഉപമാനം ദഹരാകാശം അതിസൂക്ഷ്മമല്ല. ലോകം മുഴവൻ വ്യാപിച്ചിരിക്കുന്നതാണെന്ന അൎത്ഥത്താൽ ആദ്യമായി പറഞ്ഞ ദഹരാകാശ സൂക്ഷ്മസ്വരൂപത്തെത്തള്ളി ക്കളഞ്ഞു സൎവ്വവ്യാപകതയെ പ്രകാശിപ്പിച്ചിരിക്കുന്നുവെന്നു സി ദ്ധിക്കുന്നു.

ആകാശശബ്ദം ഭൂതാകാശത്തിൽ പ്രസിദ്ധമാണെങ്കിലും ഭൂതാകാശത്തിന്നുതന്നെ ഭൂതാകാശത്തെ ഉപമയാക്കുന്നതു യുക്ത മല്ലാത്തതിനാൽ ദഹരാകാശം ഭൂതാകാശമല്ല എന്ന് ശ്രുതി സ്പ ഷ്ടമാക്കിയിരിക്കുന്നു.

ശങ്ക.

ആകാശം ഒന്നുതന്നെ ആയിരുന്നാലും ബാഹ്യാകാശം ഹൃ ദയാകാശം എന്ന കല്പിതഭേദം നിമിത്തം ഉപമാനോപമേയ ഭാവം സംഭവിക്കാം എന്നു മുമ്പേ പറഞ്ഞിട്ടുണ്ടല്ലൊ എന്നു ശ ങ്കിക്കുന്നുവെങ്കിൽ അങ്ങനെ സംഭവിക്കയില്ല.

സത്യമായ ഭേദം ഇല്ലാതിരിക്കെ കല്പിതഭേദത്തെ ആസ്പ ദീകരിച്ചുള്ള സമാധാനം സത്യമായ മാൎഗ്ഗമുള്ളപ്പോഠം സ്വീക രിക്കുന്നതു യുക്തമല്ലല്ലൊ..എന്നാൽ ഭേദത്തെ കല്പിച്ചിട്ടെങ്കിലും ഉപമാനോപമേയ ഭാവത്തെ വൎണ്ണിപ്പാൻ വിചാരിക്കുന്നപക്ഷം അതും സാധ്യമല്ല. ഉള്ളിലിരിക്കുന്ന ആകാശം പരിച്ഛിന്നം അതിന്നു വെളിയിലിരിക്കുന്ന അപരിച്ഛിന്നമായ ആകാശം ഉ പമയാകുന്നതെങ്ങിനെ യോജിക്കും?

ശങ്ക.

"ജ്യായാനാകാശാത്" (ശതബ്രാം. 10-6-3-2

ആകാശത്തെക്കാൾ വലുതെന്ന ശ്രുതിയുള്ളതിനാൽ പരമേശ്വരന്നും ആകാശപരിമാണത്വം സംഭവിക്കയില്ലല്ലൊ എന്നു ശങ്കിക്കുന്നുവെങ്കിൽ:– സമാധാനം:–

ഇതൊരു ദോഷമാകയില്ല. എന്തുകൊണ്ടെന്നാൽ ഹൃദയപുണ്ഡരികത്തിന്റെ അല്പത്വം നിമിത്തം ദഹരവും അല്പം എന്ന ദോഷത്തെ നീക്കുവാൻ മാത്രമാണ് ശ്രുതിയിൽ കാണുന്ന ആകാശസാമ്യം. അല്ലാതെ ബാഹ്യാകാശത്തോളം മാത്രമാണ് പരമാത്മാവിന്റെ പരിമാണം എന്നു കാണിപ്പാനുള്ളതല്ല.

ഇതു രണ്ടിനെ മാത്രമേ ആ വാക്യം പ്രതിപാദിക്കുന്നുള്ളുവെന്നു വന്നാൽ വാക്യഭേദം വരും. ഹൃദയപുണ്ഡരികത്താൽ ചുററപ്പെട്ട ആകാശത്തിൽ ദ്യുലോകം ഭൂമി എന്നിവയിരിക്കുന്നുവെന്നുപറഞ്ഞിട്ടുള്ളതും യുക്തമാകയില്ല.

"ഏഷ ആത്മാപഹതപാപ്മാ വിജരോവിമൃത്യുർവ്വി
ശോകോവിജിഘത്സോ ഽപിപാസഃസത്യകാമഃ
സത്യസങ്കല്പഃ"

എന്ന വാക്യവും യോജിക്കയില്ല. ഈ ആത്മാവ് പാപസംബന്ധമില്ലാത്തതും ജരയില്ലാത്തതും മരണമില്ലാത്തതും ശോകമില്ലാത്തതും വിശപ്പും ദാഹവുമില്ലാത്തതും സത്യമായ കാമത്തോടുകൂടിയവനും സത്യമായ സങ്കല്പത്തോടുകൂടിയവനും ആകുന്നുവെന്ന ധർമ്മങ്ങളും ഭൂതാകാശത്തിന്നില്ലാത്തവയാകുന്നുവല്ലൊ.

ആത്മശബ്ദം ജീവനിൽ സംഭവിക്കുന്നുണ്ടെങ്കിലും ഇതരകാരണങ്ങളാൽ — ഹൃദയപുണ്ഡരികവേഷ്ടനം, ആരാഗ്രപരിമാണം, ഉപാധിസംബന്ധം എന്നീ കാരണങ്ങളാൽ ദഹരത്വം– അല്പത്വം–ഇല്ലെന്നുവരുത്തുവാൻ സാധിക്കയില്ല.

ബ്രഹ്മത്തിൽനിന്നു ഭിന്നമല്ല ജീവൻ. അതുകൊണ്ടു ജീവ ന്നു സർവ്വഗതത്വാദിധർമ്മം പറയപ്പെടാം എന്നാണെങ്കിൽ ബ്രഹ്മ ഗുണം ജീവനിൽ കല്പിക്കുന്നതിനേക്കാൾ ബ്രഹ്മത്തിൽത്തന്നെ സ്വതേയുള്ളതിനെ ധരിക്കുന്നതാണെല്ലൊ സമുചിതം.

ബ്രഹ്മപുരം എന്ന നാമധേയം ശരീരത്തിന്നുണ്ടായതു് ജീ വൻ നിമിത്തമാകയാൽ രാജാവിന്നു രാജ്യത്തിൽ ഒരു സ്ഥാന ത്തിൽ പുരം എന്നതുപോലെ ജീവന്നും ഒരു സ്ഥാനം ഇരിക്ക ട്ടെ. എന്നു വാദിച്ചുവെല്ലൊ. അതിന്നു മറുപടി പറയാം:— ഈ പുരം പരമാത്മാവിൻെറ പുരംതന്നെ ആയിരിക്കുന്നതു കൊണ്ടാണ് ബ്രഹ്മപുരം എന്ന പേരുണ്ടായിരിക്കുന്നതു്. ബ്ര ഹ്മശബ്ദം പരമാത്മാവിൽ മുഖ്യമായിരിക്കുന്നതു്തന്നെ അതി ന്നു കാരണം. ആ പരബ്രഹ്മത്തിന്നും ഈ പുരത്തോടു സംബ ന്ധമുണ്ടു്. സ്വരൂപസാക്ഷാൽകാരത്തിന്നു ഈ പുരം ഇരിപ്പിട മായതുതന്നെ അതിന്നു കാരണം "സ ഏതസ്മാത് ജീവഘനാ ത്പരാൽപരം പുരിശയം പുരുഷമീക്ഷതെ" ഈ പരമായ ജീ വഘനനെക്കാട്ടിലും പരനും പുരിശയനുമായ പുരുഷനെ സാ ക്ഷാല്ക്കരിക്കുന്നു. സകല ശരീരത്തിലുമുള്ള ഹൃദയത്തിൽ പ്രകാ ശിക്കുന്നതുകൊണ്ടു ആ ഇവൻ പുരുഷശബ്ദവാച്യനാകുന്നു.

"സ വാ അയംപുരുഷഃ സർവ്വാസുപൂർഷു
പുരിശയഃ" (ബൃം 2–5–18)

എന്ന ശ്രുതിയുമുണ്ടു്. അഥവാ ബ്രഹ്മപുരശബ്ദത്തിലെ ബ്ര ഹ്മശബ്ദം ജീവനെത്തന്നെ കാണിക്കുന്നുവെന്നാണെങ്കിൽ അങ്ങ നെ ആക്കുന്നതുകൊണ്ടും ദോഷമില്ല. ജീവന്നിരിപ്പിടമായ ഈ ദേഹത്തിൽ ബ്രഹ്മം സന്നിഹിതമായി കാണപ്പെടുന്നുണ്ടു്. സാ ളഗ്രാമത്തിൽ വിഷ്ണു എപ്പോഴും വസിക്കുന്നതുപോലെ എന്നിവ ടെയും കണ്ടുകൊള്ളണം.

"തദ്യഥേഹകർമ്മചിതോലോകഃ ക്ഷീയതഏവ
മേവാമുത്രപുണ്യചിതോലോകഃക്ഷീയതേ
(ഛാം. 8-1-6)

കർമ്മത്താൽ സമ്പാദിക്കപ്പെട്ട ഈ ലോകം ഏതുവിധം ക്ഷയിക്കുന്നുവോ അതേവിധത്തിൽ പുണ്യത്താൽ സമ്പാദിക്കപ്പെട്ട സ്വർഗാദിലോകവും ക്ഷയിക്കും എന്ന ഉപദേശത്താൽ വൈരാഗ്യം ജനിപ്പിച്ചതിൽപിന്നെ പറയുന്നു:—

"അഥയഇഹആത്മാനമനുവിദ്യ
വ്രജന്ത്യേതാംശ്ചസത്യാൻകാമാംസ്തേഷാം
സർവ്വേഷുലോകേഷുകാമചാരൊഭവതി"

വൈരാഗ്യമാർഢ്യത്താൽ ഈ ജീവദശയിൽത്തന്നെ ആത്മാവിനെ അറിഞ്ഞിട്ട് ആർ ദേഹം വെടിഞ്ഞുപോകുന്നുവോ അവർക്ക് എല്ലാ ലോകങ്ങളിലും യഥേഷ്ടം സഞ്ചാരവും സർവ്വകാമാനുഭവങ്ങളും സാധിക്കുന്നുവെന്നു ദഹരാകാശ വിജ്ഞാനത്താൽ സിദ്ധിക്കുന്ന അനന്തഫലത്വം ഉപദേശിച്ചിരിക്കുന്നതിനാൽ ദഹരാകാശശബ്ദം പരമാത്മവാചകമാണെന്നു സൂചിപ്പിച്ചിരിക്കുന്നു.

അന്വേഷിക്കത്തക്കതോ അറിയത്തക്കതോ ആയ ദഹരാകാശഗുണത്തെ ഇവടെ പറഞ്ഞിട്ടില്ല. ദഹരാകാശത്തിനാട്ടുള്ളവയുടെ ധർമ്മങ്ങളെയാണ് പറഞ്ഞിരിക്കുന്നതെന്നു പറഞ്ഞുവെല്ലൊ അതിനു സമാധാനം പറയാം:— ഇവടെ ആകാശം അന്വേഷിക്കത്തക്കതായി പറഞ്ഞിട്ടില്ലെങ്കിൽ "ഈ ഭൂതാകാശം ഏതുനിലയിലുള്ളതോ ആ ഹൃദയാകാശവും ആ നിലയിലുള്ളതുതന്നെ" എന്നും ശ്രുതിയിൽ കാണുന്നതു നിഷ്ഫലം എന്നു വരും എന്നു സിദ്ധാന്തി പറഞ്ഞപ്പോൾ പൂർവ്വപക്ഷി ശങ്കിക്കുന്നു:—

ആകാശസ്വരൂപത്തെ പ്രകാശിപ്പിച്ചതിനാൽ ഹൃദയത്തിൽ ഒന്നുമില്ലെന്നു വാദിച്ചപ്പോഠം അങ്ങനെയല്ല അതിൽ ആകാശമുണ്ടെന്നു കാണിപ്പാൻ മാത്രമാകുന്നു ഈ അതിസൂക്ഷ്മമായ ഹൃദയപുണ്ഡരീക മൊട്ടിന്നുള്ളിൽ അന്വേഷിക്കത്തക്കതും അറിയത്തക്കതുമായിട്ടെന്തിരിക്കുന്നു എന്നു ശിഷ്യൻ ചോദിച്ചാൽ പ്രസിദ്ധമായ ഭൂതാകാശത്തെ ഉപമാനമാക്കീട്ട് ആ ആകാശത്തിൽ പൃഥിവ്യാദി ലോകങ്ങഠം ഇരിക്കുന്നതുപോലെ ഹൃദയപുണ്ഡരീകമൊട്ടിലും ആകാശമിരിക്കുന്നുണ്ടെന്നു ആചാര്യൻ മറുപടി പറഞ്ഞിരിക്കുന്നുവെന്നു മാത്രമേ ധരിക്കാനുള്ളു എന്നാണെങ്കിൽ അതിന്നു സമാധാനം പറയാം:— ഇവടെ അങ്ങനെയല്ല ധരിക്കേണ്ടതു്:— ഈവിധമാണെങ്കിൽ ആകാശത്തിലിരിക്കുന്ന ദ്യാവാപൃഥിവ്യാദികളെ അന്വേഷിക്കയും അറിയുകയും വേണം എന്ന അൎത്ഥം സിദ്ധിക്കും. ആ അൎത്ഥം സിദ്ധിച്ചാൽ വാക്യശേഷം യോജിക്കയില്ല.

"ഇതിൽ—ആകാശത്തിൽ—കാമങ്ങഠം അടങ്ങിയിരിക്കുന്നു. ഈ ആത്മാവു് പാപമററിരിക്കുന്നവൻ" എന്ന വിശേഷണങ്ങളാൽ ആകാശത്തെ ആകൎഷിച്ചുകൊണ്ടു് ഏതൊരുവൻ ഈ ആത്മാവിനെയും സത്യങ്ങളായ കാമങ്ങളെയും മനസാ നിരന്തരം ചിന്തിക്കുന്നുവോ എന്നും പറഞ്ഞതിൽപിന്നെ കാമങ്ങഠംക്കാധാരമായ ആത്മാവിനെയും ആത്മാവിനെ ആശ്രയിച്ചിരിക്കുന്ന കാമങ്ങളെയും നിരന്തരം ചിന്തിച്ചുപാസിക്കേണം എന്നു ചകാരത്താൽ സൂചിപ്പിക്കയും ചെയ്യുന്നതാണെല്ലൊ അനന്തരവാക്യങ്ങളിൽ കാണപ്പെടുന്നതു്. അതുകൊണ്ടു് ആ ദഹരാകാശശബ്ദം ഇതുവരെ പറഞ്ഞ പരമേശ്വരനെത്തന്നെ കാണിക്കുന്നുവെന്നു ധരിക്കേണം.

ഗതിശബ്ദാഭ്യാംതഥാഹിദൃഷ്ടംലിംഗംച. സൂത്രം 15.

സൂത്രാൎത്ഥം

ദഹരാകാശത്തിൽ ജീവന്മാക്ക് സുഷുപ്തികാലത്തിൽ ദിവസംതോറും പ്രവേശം പറഞ്ഞിരിക്കുന്നതുകൊണ്ടും ദഹരാകാശത്തെ ബ്രഹ്മശബ്ദത്താൽ പറഞ്ഞിരിക്കുന്നതുകൊണ്ടും ദഹരം പരമേശ്വരൻതന്നെ. അതേവിധത്തിൽ ഇതര ശ്രുതികളിലും കാണപ്പെടുന്നുണ്ട്. ജീവൻ ദിവസംതോറും സുഷുപ്ത്യവസ്ഥയിൽ ബ്രഹ്മലോകത്തെ—ബ്രഹ്മമാകുന്ന ലോകത്തെ—പ്രവേശിക്കുന്നുവെന്നു വചനം മതിയായ ലിംഗവും ആകുന്നു

ഭാഷ്യം

ഉത്തരവാക്യങ്ങളെക്കൊണ്ട് ദഹരം പരമേശ്വരൻ എന്നു മുമ്പേ പറഞ്ഞിട്ടുണ്ടല്ലൊ. ആ ഉത്തരവാക്യങ്ങളെ ഈ സൂത്രംകൊണ്ട് വിസ്തരിക്കാൻ ഭാവിക്കുന്നു.

ദഹരവാക്യശേഷത്തിൽ പരമേശ്വരനെ ജീവൻ സുഷുപ്ത്യവസ്ഥയിൽ പ്രവേശിക്കുന്നുവെന്ന ഗതിയും ശ്രുതിയും കാണപ്പെടുന്നതിനാൽ ദഹരം പരമേശ്വരൻതന്നെ.

"ഇമാഃസൎവ്വാഃപ്രജാഃഅഹരഹൎഗച്ഛന്ത്യേതം
ബ്രഹ്മലോകംനവിന്ദന്തി" (ഛാം 8-3-2)

ഈ ജീവന്മാർ ഓരോ ദിവസത്തിലും ഈ ബ്രഹ്മലോകത്തെ പ്രാപിക്കുന്നുവെങ്കിലും അതിനെ അറിയുന്നില്ല എന്നാണു ശ്രുത്യൎത്ഥം. ഈ വാക്യത്തിലെ ബ്രഹ്മശബ്ദംകൊണ്ട് ദഹരത്തെ കാണിച്ചിട്ട് ജീവഗതി ദഹരത്തിലാണെന്നു പറഞ്ഞിരിക്കുന്നു. പ്രജകൾ എന്ന ശബ്ദം ജീവജാലത്തെ കാണിക്കുന്നു. അതുകൊണ്ട് ജീവപ്രവേശസ്ഥാനമായ ദഹരം ബ്രഹ്മമാണെന്നു ശ്രുതി ഉപദേശിച്ചിരിക്കുന്നു.

"സതാസൌമ്യതദാസമ്പന്നോഭവതി" (ഛാം 6-8-1)

ഹേസൌമ്യ! അക്കാലത്തിൽ—സുഷുപ്ത്യവസ്ഥയിൽ—ജീവൻ സദ്രൂപമായ ബ്രഹ്മത്തോടുകൂടെയോജിച്ചവനായിരിക്കുന്നു. എന്നു വേറെ ശ്രുതിയിലും കാണപ്പെടുന്നു. ലോകത്തിലും ബോധമില്ലാതെ ഉറങ്ങുന്ന ഒരുവനെ കാണുന്നവർ ഇവൻ ബ്രഹ്മമായിഭവിച്ചിരിക്കുന്നു എന്നു പറയാറുണ്ട്. ബ്രഹ്മലോകശബ്ദവും പ്രകൃതമായ ദഹരത്തിൽ പ്രയോഗിക്കപ്പെട്ടിരിക്കയാൽ ജീവനോ ഭൂതാകാശമോ ദഹരം എന്ന ശങ്കക്കവകാശമില്ലെന്നു സ്പഷ്ടമാകുന്നു.

ബ്രഹ്മലോകശബ്ദം ബ്രഹ്മാവിൻെറ ലോകത്തെയും കാണിക്കാമെല്ലോ. എന്നു ശങ്കിക്കുന്നുവെങ്കിൽ അപ്പോൾ ബ്രഹ്മാവിൻെറ ലോകം എന്ന ഷഷ്ഠീതൽപുരുഷസമാസത്തിൽ അൎത്ഥം വരേണം. ആ അൎത്ഥം ഇവടെ യോജിക്കയില്ല. ജീവന്മാർ ഓരോ ദിവസത്തിലും ബ്രഹ്മാവിൻെറ ലോകത്തിൽ പോയി മടങ്ങിവരുന്നില്ലെന്നതു സ്പഷ്ടമാകയാൽ ഇവടെ ബ്രഹ്മലോകശബ്ദത്തിന്നു സാമാനാധികരണ്യവൃത്തികൊണ്ടു ബ്രഹ്മമാകുന്നലോകം എന്നാണൎത്ഥം ധരിക്കേണ്ടതു്. അങ്ങനെയാകുമ്പോൾ ബ്രഹ്മലോകശബ്ദത്തിന്നു പരബ്രഹ്മം എന്നുതന്നെ അൎത്ഥം. ദിവസംപ്രതി ജീവൻ ബ്രഹ്മലോകത്തെ പ്രാപിക്കുന്നു എന്ന ശ്രുതിവാക്യം ബ്രഹ്മലോകശബ്ദത്തിന്നു് ബ്രഹ്മമാകുന്ന. ലോകം എന്ന സാമാനാധികരണ്യവൃത്തിയെ സ്വീകരിച്ചൎത്ഥം ധരിക്കേണം എന്നു ബോധിപ്പിക്കുന്നു. ജീവജാലം എല്ലാദിവസവും കാൎയ്യബ്രഹ്മലോകമായ സത്യലോകത്തിൽ ചെന്നു മടങ്ങിവരുന്നുവെന്നു കല്പിപ്പാൻ സാധിക്കാത്തതാണെന്നതു എത്രയും സ്പഷ്ടമാകുന്നു

ധൃതേശ്ചമഹിമ്നോ ऽ സ്യാസ്മിന്നുപലബ്ധേഃ. 16.

സൂത്രാൎത്ഥം.

ധൃതേഃച=ധാരണംപറഞ്ഞിരിക്കുന്നതുകൊണ്ടും ദഹരാകാശംപരമേശ്വരൻതന്നെ. അസ്യമഹിമ്നഃ=ഈ ധാരണാത്മകമാ

യ മഹിമക്ക് അസ്മിൻ=ഇവനിൽ—പരമേശ്വരനിൽ ഉപലബ്ധേഃ=ഇതരശ്രുതികളിലും പ്രയോഗം കാണപ്പെടുന്നതുമുണ്ട്.

ഭാഷ്യം.

ധാരണാത്മകമായ ഹേതുകാണപ്പെടുന്നതുകൊണ്ടും ദഹരാകാശം പരമേശ്വരൻതന്നെ. എങ്ങനെയെന്നാൽ:— "ഈ ഹൃദയ പുണ്ഡരീകത്തിൽ സൂക്ഷ്മമായ ആകാശം ഇരിക്കുന്നു" എന്നാരംഭിച്ചിട്ടു ആകാശത്തെ ഉപമയായി കാണിച്ചുകൊണ്ടു ആ ദഹരാകാശത്തിൽ എല്ലാം ഇരിക്കുന്നു എന്നു കാണിച്ചശേഷം ആ ദഹരാകാശത്തിൽത്തന്നെ ആത്മശബ്ദത്തെയും ഉപയോഗിച്ചിട്ടു അപഹതപാപ്മത്വാദിധർമ്മങ്ങളെയും പ്രകാശിപ്പിച്ച് പ്രകരണത്തിന്നുമാററംവരുത്താതെ പറയുന്നു:— "അഥയ ആത്മാസസേതുർവിധൃതിരേഷാം ലോകാനാമസംഭേദായ"=പ്രകൃതമായയാതൊരാത്മാവുണ്ടോ അതു സേതുവാകുന്നു. ഈ ലോകങ്ങളുടെ അതാതുനില തെററാതെ നിൎത്തുന്നതിന്നുവേണ്ടി ലോകങ്ങളെ ധരിക്കുന്നതു ആ സേതുവാകുന്നു. എന്നു ശ്രുതിയുപദേശിച്ചിരിക്കുന്നു. (ഛാം. 8–4–1)

ഈ ശ്രുതിയിലുള്ള വിധൃതി എന്ന ശബ്ദം ആത്മശബ്ദത്തോടു ചേൎത്തപ്പെട്ടിരിക്കയാൽ ആ വിധൃതി ശബ്ദത്തിന്നു വിധാരയിതാവ്—ധരിക്കുന്നവൻ—എന്നാണൎത്ഥം. കൎത്തൃരൂപമായ അൎത്ഥത്തിൽ "ക്തിച" എന്ന പ്രത്യയം വരും. എന്ന് വ്യാകരണശാസ്ത്രം നിശ്ചയിച്ചിട്ടുണ്ട്. ലോകത്തിൽ കൃഷിസ്ഥലങ്ങളിൽ വെള്ളം ഒന്നിൽനിന്നു മറെറാരു സ്ഥലത്തിൽ പ്രവേശിച്ച് ചെടികളെ നശിപ്പിക്കാതിരിപ്പാൻ വരമ്പുകളെ ഉറപ്പിക്കുന്നതുപോലെ ആധ്യാത്മികാദിഭേദങ്ങളുള്ള ലോകങ്ങളെയും വൎണ്ണാശ്രമാദിവിഭാഗങ്ങളെയും നിലനിൎത്തുന്നതിന്നു ആത്മാവാകുന്ന സേതു ദഹരാകാശമാണെന്നു ശ്രുതി ബോധിപ്പിക്കുന്നതിനാൽ വിധാരണരൂപമായ മഹിമ ദഹരാകാശത്തിന്നുണ്ടെന്നു വന്നിരിക്കുന്നു. ഈ മഹിമാവ് പരമേശ്വരന്നു മാത്രമാണുള്ളതെന്നു ഇതരശ്രുതികളിലും കാണപ്പെടുന്നു.

"ഏതസ്യവാ അക്ഷരസ്യപ്രശാസനെഗാർഗി
സൂര്യാചന്ദ്രമസൌവിധൃതൌതിഷ്ഠതഃ"

ഹേഗാൎഗി ഈ അക്ഷരാത്മാവിൻെറ ശാസനത്തിൽ സൂൎയ്യചന്ദ്ര ന്മാർ അതാതു സ്ഥാനത്തിൽ നിന്നു തെററാതെ നിൽക്കുന്നുവെ ന്നൎത്ഥം.

അതേ പ്രകാരംതന്നെ പരമേശ്വര വാക്യമാണെന്നു നി ശ്ചയിക്കപ്പെട്ടിരിക്കുന്ന മററു സ്ഥലങ്ങളിലും കാണപ്പെടുന്നു.

"ഏഷസൎവ്വേശ്വര ഏഷഭൂതാധിപതിരേഷ
ഭൂതപാലഏഷസേതുർവിധരണഏഷാംലോ
കാനാമസംഭേദായ"

ഇവൻ സൎവ്വേശ്വരൻ. ഇവൻ ഭൂതങ്ങളുടെ അധിപൻ ഇവൻ ഭൂതങ്ങളെ പാലിക്കുന്നവൻ. ഇവൻ ഈ ലോകങ്ങളെ നില തെററാതെ നിൎത്തുന്ന അണക്കെട്ടാകുന്നു എന്നൎത്ഥം. ഇക്കാര ണങ്ങളാൽ ഈ ദഹരാകാശം പരമേശ്വരൻതന്നെ.

പ്രസിദ്ധേശ്ച. സൂത്രം 17

സൂത്രാൎത്ഥം

ആകാശശബ്ദം പരമേശ്വരനിൽ പ്രസിദ്ധമായിരിക്കുന്നു കൊണ്ടും ഇവടെയുള്ള ദഹരാകാശം പരമേശ്വരൻതന്നെ.

ഭാഷ്യം

താഴെ കാണുന്ന സംഗതിയാലും "ദഹരോസ്മിന്നന്തരാകാ ശഃ" എന്നതിലെ ദഹരം പരമേശ്വരൻതന്നെ. എന്തുകൊ ണ്ടെന്നാൽ:— ആകാശശബ്ദം പരമേശ്വരനിൽ പ്രസിദ്ധമാകുന്നു.

"ആകാശോവൈനാമരൂപയോന്നിവഹിതാ"
(ഛാം. 8-1-4)

ആകാശംതന്നെയല്ലേയോ നാമരൂപങ്ങളെ നിർവ്വഹിക്കുന്നതു്.

"സർവ്വാണി ഹവാ ഇമാനി ഭൂതാന്യാകാശാദേവ സമുൽ പദ്യന്തെ"=ഈ സകല ഭൂതങ്ങളും ആകാശത്തിൽനിന്നുതന്നെ ഉണ്ടാകുന്നു എന്നിങ്ങനെയുള്ള പ്രയോഗം കാണുന്നതുകൊണ്ടു ആകാശശബ്ദം പരമേശ്വരനിൽ പ്രസിദ്ധമാകുന്നു. അതുകൊണ്ടു തന്നെ ദഹരാകാശം പരമേശ്വരനെന്നും കണ്ടുകൊള്ളേണം.

ജീവനിൽ ആകട്ടെ ഒരേടത്തും ആകാശശബ്ദപ്രയോഗം കാണപ്പെടുന്നില്ല. ഭൂതാകാശത്തിൽ ആകാശശബ്ദം പ്രസിദ്ധം തന്നെയെങ്കിലും ഒരേ ആകാശത്തിന്നു ഉപമാനോപമേയത്വം യുക്തമല്ലെന്നു മുമ്പേ പറഞ്ഞിട്ടുമുണ്ടല്ലൊ.

ഇതരപരാമർശാത് സഇതിചേന്നാസംഭവാത്. സൂത്രം 18.

സൂത്രാൎത്ഥം

ഇതരപരാമർശാത് = ഇതരനെ–ജീവനെ–അനന്തര വാക്യത്തിൽ പറയുന്നതുകൊണ്ടു്. സഃഇതിചേത് = ആ ജീവൻ ദഹരാകാശം എന്നാണെങ്കിൽ. ന = അല്ല. എന്തുകൊണ്ടെന്നാൽ. അസംഭവാത് = പരിച്ഛിന്നനായ ജീവന്നു ആകാശം ഉപമാനമാകാൻ പാടില്ലാത്തതുകൊണ്ടുതന്നെ.

ഭാഷ്യം

വാക്യശേഷംകൊണ്ടു് ദഹരം പരമേശ്വരനാണെന്നു പരിഗ്രഹിക്കുന്നുവെങ്കിൽ ഇതരനായ ജീവന്റെ പരാമർശവും വാക്യശേഷത്തിൽ കാണുന്നുണ്ടു:—

"അഥയഏഷസമ്പ്രസാദോഽസ്മാച്ഛരീരാത്
സമുത്ഥായപരംജ്യോതിരുപസമ്പദ്യസ്വേന

രൂപേണാഭിസമ്പദ്യതഏഷആത്മേതി
ഹോവാച" (ഛാം 8–3–4)

ദഹരോപാസ്തിപറഞ്ഞശേഷം വരുന്ന വാക്യത്തിൽ "അനന്തരം യാതൊരു സംപ്രസാദനുണ്ടോ അവൻ ഈ ശരീരത്തിൽനിന്നും ഉത്ഥിതനായിട്ടു ആത്മാവിനെ പരബ്രഹ്മമായി സാക്ഷാത്തായറിഞ്ഞു് തേജോരൂപനായി ഭവിക്കുന്നു എന്നുപദേശിച്ചിരിക്കുന്നു. സമ്പ്രസാദശബ്ദം സുഷുപ്ത്യവസ്ഥയെ പറയുന്നുവെന്നു വേറെ ശ്രുതികൾ ഉള്ളതിനാൽ ഇവടെയും ആ ശബ്ദം ആ അവസ്ഥയുള്ള ജീവനെയല്ലാതെ മറ്റൊന്നിനെ കാണിക്കുന്നുവെന്നു പറവാൻ സാധിക്കയില്ല. ആകാശത്തെ ആശ്രയിച്ചിരിക്കുന്ന വായ്വാദികൾ ആകാശത്തിൽനിന്നു സമുത്ഥാനം ചെയ്യുന്നതുപോലെ ശരീരത്തെ ആശ്രിച്ചിരിക്കുന്ന ജീവനും ശരീരത്തിൽനിന്നു വിട്ടവനാകാം.

ആകാശശബ്ദം ഈശ്വരനെ കാണിക്കുന്നുവെന്നതു ലോകത്തിൽ പ്രസിദ്ധമല്ലെന്നിരിക്കലും പരമേശ്വരധമ്മമുള്ളതിനാൽ ആകാശംതന്നെയല്ലൊ നാമരൂപങ്ങളെ നിവ്വഹിക്കുന്നതു് എന്ന ദിക്കിൽ ആകാശശബ്ദം ഈശ്വരവാചകമായി ശ്രുതിയിൽ കാണുന്നതുപോലെ ജീവധമ്മം പറയപ്പെടുന്നതുകൊണ്ടു ആകാശശബ്ദം ജീവവാചകവും ആകുന്നതിന്നു വിരോധമില്ല. അതുകൊണ്ടു വാക്യശേഷത്തിൽ ജീവനെ പരാമശിച്ചിരിക്കയാൽ "ദഹരൊസ്മിന്നന്തരാകാശഃ" എന്ന ദിക്കിലും ജീവൻ പറയപ്പെട്ടിരിക്കുന്നുവെന്നു പറയുന്നതായാൽ ഇതങ്ങനെ വരികയില്ലെന്നു സമാധാനം പറയുന്നു. എന്തുകൊണ്ടു ജീവനാകയില്ലെന്നാൽ:–

"അസംഭവാത്"=ജീവൻ ബുദ്ധ്യാദ്യുപാധികളെ അഭിമാനിക്കുന്നതിനാൽ ആകാശം എന്നപോലെ അപരിച്ഛിന്നധമ്മം ഉള്ളതായിവരികയില്ലെന്നതുതന്നെ അതിന്നുകാരണം. ഉപാധിധമ്മാഭിമാനിയായ ജീവന്നു പാപസംബന്ധമില്ലായ്മ മുതലായ ഗുണവും സംഭവിക്കയില്ല. ആദ്യത്തെ സൂത്രത്തിൽ ഈ സംഗ

തിയെ വിസ്തരിച്ചിട്ടുമുണ്ട്. അധികമായുണ്ടാവുന്ന ശങ്കയെ തീ ർപ്പാൻ ഇവിടെയും പറഞ്ഞതാകുന്നു. ഇനി 20-ാംസൂത്രത്തിലും ഇതിനെ കുറിച്ചു പറവാൻ ഭാവിക്കുന്നുണ്ട്.

ഉത്തരാച്ചേദാവിർഭൂതസ്വരൂപസ്തു. സൂത്രം 19.

സൂത്രാത്ഥം.

ഉത്തരാത് ചേത്=അനന്തരവാക്യത്താൽ ജീവൻ പറയപ്പെട്ടിരിക്കുന്നുവെന്നാണെങ്കിൽ (സഃ=അവൻ) ആവിർഭൂതസ്വരൂപഃതു=യഥാത്ഥസ്വരൂപനായി ഭവിച്ചവനാകുന്നു.

ഭാഷ്യം.

അനന്തരവാക്യശേഷത്താൽ ജീവനെന്ന ശങ്കയുണ്ടായതിനെ അതു സംഭാവ്യമല്ലെന്ന കാരണത്താൽ പരിഹരിച്ചു. അനന്തരം കാണപ്പെടുന്ന പ്രാജാപത്യവാക്യത്തിൽനിന്നു അതേ ശങ്ക മരിച്ചവൻ അമൃതസേചനത്താൽ ജീവിച്ചെഴുനീല്ക്കുന്നതുപോലെ പിന്നേയും ഉത്ഭവിക്കുന്നു. ആ പ്രാജാപത്യവാക്യത്തിലെ പാപസ്പർശമില്ലാത്ത യാതൊരാത്മാവുണ്ടോ അതിനെ അന്വേഷിക്കയും സാക്ഷാല്ക്കരിക്കയും വേണം എന്നുപദേശിച്ചശേഷം:-

"യ ഏഷോഽക്ഷിണിപുരുഷോദൃശ്യതഏഷ ആത്മാ"

(ഛാം. 8-7-4)

കണ്ണിൽ യാതൊരു പുരുഷൻ കാണപ്പെടുന്നുണ്ടോ ഇവൻ ആത്മാവാകുന്നു എന്നുപദേശിച്ചുകൊണ്ടു് കണ്ണിൽ ദ്രഷ്ടാവായിരിക്കുന്ന ജീവാത്മാവിനെ സൂചിപ്പിച്ചിരിക്കുന്നു.

"ഏതംത്വേവതേഭൂയോഽനുവ്യാഖ്യാസ്യാമി"

(ഛാം 8-9-3)

ഇവനെത്തന്നെ വിസ്തരിച്ചു് നിണക്കുപദേശിക്കാം എന്നു അവ നെത്തന്നെ പരാമർശിച്ചുകൊണ്ടു്

"യഏഷസ്വപ്നേമഹീയമാനശ്ചരത്യേഷആത്മാ"

സ്വപ്നത്തിൽ യാതൊരിവൻ വാസനാത്മകങ്ങളായ വിഷയങ്ങ ളാൽ പൂജിക്കപ്പെട്ടുന്നവനായിരിക്കുന്നുവോ അവൻ നിന്റെ ആ ത്മാവാകുന്നുവെന്നും

"തദ്യത്രൈതൽസുപ്തഃസമസ്തഃസംപ്രസന്നഃ
സ്വപ്നംനവിജാനാത്യേഷആത്മാ"

യാതൊരവസ്ഥയിൽ ഗാഢനിദ്രനിമിത്തം ഇന്ദ്രിയങ്ങളെല്ലാം തന്നിലടങ്ങിയതിനാൽ സുപ്രസന്നനും സ്വപ്നമൊന്നും കാണാ തെയുമിരിക്കുന്നുവോ ഇവൻ നിന്റെ ആത്മാവാകുന്നു എന്നിങ്ങ നെ ഭിന്നാവസ്ഥയെ പ്രാപിച്ചിരിക്കുന്ന ജീവനെത്തന്നെ ആവ ത്തിച്ചുപദേശിച്ചിരിക്കുന്നു. അവനുതന്നെ "ഏതദമൃതമഭയ മേതത്ബ്രഹ്മ" ഇതു് മരണവും ഭയവുമില്ലാത്തതും ബ്രഹ്മവുമാ കുന്നുവെന്നു ജീവനുതന്നെ അഭയതാദി ധമ്മങ്ങളെയും കാണി ക്കുന്നു.

സുഷുപ്തജീവൻ നിന്റെ ആത്മാവെന്നു ബ്രഹ്മാവുപദേശി ച്ചതിൽ ഇന്ദ്രന്റെ ആവലാധി:— ഈ അവസ്ഥയിൽ ജീ വൻ തന്നെയും ഈ ഭൂതങ്ങളെയും അറിയുന്നില്ല. സ്വരൂപനാ ശം കൂടെവന്ന നിലയാണ് എന്നുമുള്ള സുഷുപ്താവസ്ഥയിലെ ദോഷങ്ങളെ കണ്ടിട്ടു് ബ്രഹ്മാവിനോടു് ചോദിക്കുമ്പോൾ "ഇവ നെത്തന്നെ—ഈ ജീവനെത്തന്നെ—നിണക്ക് വിവരിച്ചു് കാട്ടി ത്തരാം. ഈ ആത്മാവിനെയല്ലാതെ മറെറാന്നിനെ ഉപദേശി ക്കുന്നില്ല എന്നാരംഭിച്ചിട്ടു് ശരീരസംബന്ധത്തെ നിന്ദിച്ചു കൊണ്ടു്

"ഏഷസമ്പ്രസാദോ ഽസ്മാച്ഛരീരാത്
സമുത്ഥായപരംജ്യോതിരുപസമ്പദ്യസ്വേന
രൂപേണാഭിനിഷ്പദ്യതെ സഉത്തമഃപുരുഷഃ"

എന്ന് സുഷുപ്താവസ്ഥയെ അനുഭവിക്കുന്ന ജീവൻ ഈ ശരീരത്തിൽനിന്നും ഉത്ഥിതനായിട്ട് പരംജ്യോതിസ്സിനെ അടഞ്ഞിട്ട് സ്വന്തം രൂപത്തെ പ്രാപിക്കുന്ന അവൻ ഉത്തമപുരുഷനാകുന്നു എന്ന വാക്യത്താൽ ജീവനെത്തന്നെ ശരീരസംബന്ധമില്ലാത്തവനായി കാട്ടിക്കൊടുത്ത് ഉത്തമപുരുഷത്വം ബോധിപ്പിക്കുന്നു. അതുവഴിക്ക് ജീവനിൽ പരമേശ്വരധർമ്മം സംഭവിക്കുന്നു. അതുകൊണ്ട് "ദഹരോസ്മിന്നന്തരാകാശഃ" എന്നതിലെ ദഹരശബ്ദത്താൽ ജീവൻതന്നെ പറയപ്പെട്ടിരിക്കുന്നു എന്നൊരാൾ പറയുമെങ്കിൽ അപ്പോൾ താഴെകാണുന്നവിധത്തിൽ സമാധാനം പറയേണം:—

"അവൻ ആവിർഭൂതസ്വരൂപനല്ലയോ" എന്ന് സൂത്രത്തിലുള്ള "തു" ശബ്ദം പൂർവ്വപക്ഷത്തെ നിഷേധിക്കുവാനുപയോഗിച്ചിരിക്കുന്നു. അതുകൊണ്ടുത്തരവാക്യത്തിൽനിന്നും ഇവടെ ജീവശങ്കക്കവകാശമില്ല എന്നു സാരം. എന്തുകൊണ്ടെന്നാൽ ഉത്തരവാക്യത്തിലുംകൂടെ ആവിർഭൂതസ്വരൂപനെയാണെല്ലൊ പറഞ്ഞിരിക്കുന്നത് എന്നതുതന്നെ അതിന്നു കാരണം. ഇവന്റെ യഥാർത്ഥസ്വരൂപം പ്രത്യക്ഷമായറിയപ്പെട്ടു എന്നാണ് ആവിർഭൂതസ്വരൂപശബ്ദാർത്ഥം. ഈ ജ്ഞാനമുണ്ടാകുന്നതിന്നുമുമ്പേയുള്ള സ്വരൂപത്തെയാണ് ജീവൻ എന്ന ശബ്ദം കാണിക്കുന്നത്.

കണ്ണിൽ ദ്രഷ്ടാവായിരിക്കുന്ന ജീവനെ ആദ്യമായി കാട്ടിക്കൊടുത്തുകൊണ്ട് തുടർച്ചയായി അവനെത്തന്നെ സ്വപ്നത്തിലും പിന്നീട് സുഷുപ്തിയിലും കാട്ടിക്കൊടുത്തശേഷം ശരീരബന്ധത്തിൽനിന്നു വിടർത്തിട്ടു തേജഃസ്വരൂപത്തെ പ്രദർശിപ്പിച്ച് പരബ്രഹ്മസ്വരൂപം എന്ന ക്രമത്തിൽ ഉപദേശിച്ചിരിക്കുന്നു.

ജീവഭാവത്തെ നീക്കിയ ശേഷമാണ് ബ്രഹ്മഭാവത്തെ പ്ര ദർശിപ്പിച്ചിരിക്കുന്നതു്. ജീവരൂപത്തിൽ ബ്രഹ്മത്തെ ദർശിപ്പി ച്ചിട്ടില്ല എന്നതു മറന്നുകൂടാ പ്രാപ്യമായ യാതൊരു പരം ജ്യോതിസ്സ് പറയപ്പെട്ടിരിക്കുന്നുവോ അതാകുന്നു പരബ്രഹ്മം. ആ സ്വരൂപത്തേയാണ് തത്ത്വമസി മുതലായ ശാസ്ത്രങ്ങൾ ബോധിപ്പിക്കുന്നതു്. ഉപാധികല്പിതമായ അന്യരൂപത്തെയ ല്ല. സ്ഥാണുവിൽ പുരുഷബുദ്ധിയുണ്ടാകുന്നതുപോലെ ഉപാധി യായ ദേഹേന്ദ്രിയാദികളിൽ ഞാനെന്ന ബുദ്ധിയുള്ളേടത്തോളം കാലം ഞാൻ കൂടസ്ഥനിത്യസ്വരൂപനായ ബ്രഹ്മമാണെന്ന അ നുഭവം ഉണ്ടാകയില്ല അതുവരെ ജീവത്വം നിലനില്ക്കുന്നു. എപ്പോൾ ശ്രുതി സഹായത്താൽ ദേഹേന്ദ്രിയമനോബുദ്ധ്യാദ്യു പാധികളിൽനിന്നു വേർപാടു അനുഭവപ്പെടുന്നുവോ അപ്പോൾ നീ കൂടസ്ഥനിത്യസ്വരൂപനായി ഭവിക്കുന്നു. അതുകൊണ്ടു നീ ദേഹേന്ദ്രിയമനോബുദ്ധിസംഘാതമല്ല. നീ സംസാരിയല്ല. പി ന്നെ ആരാകുന്നുവെങ്കിൽ:—യാതൊന്നു സത്യമോ അവനാകുന്നു: ആത്മാവാകുന്നു. ചൈതന്യം മാത്രമാകുന്നു നിന്റെ സ്വരൂപം അതുതന്നെ നീ അപ്പോൾ കൂടസ്ഥനിത്യസ്വരൂപനായ ആ ത്മാവിനെ സാക്ഷാത്തായറിഞ്ഞിട്ടു ഈ ശരീരാദികളിലുള്ള അഭിമാനത്തിൽനിന്നു സമുത്ഥിതനായിട്ടു ആ നീതന്നെ കൂടസ്ഥ നിത്യദൃക്സ്വരൂപനായ് ആത്മാവായി ഭവിക്കുന്നു.

"സയോഹവൈതത് പരമം ബ്രഹ്മവേദ
ബ്രഹ്മൈവഭവതി" (മുണ്ഡം. 3–2–9)

യാതൊരുവൻ ആ പരമമായ ബ്രഹ്മത്തെ അറിയുന്നുവോ അ വൻ ബ്രഹ്മംതന്നെയാകുന്നു. എന്നുപദേശിക്കുന്ന ശ്രുതികളുമുണ്ടു്. ശരീരത്തിൽനിന്നും ഉത്ഥിതനായിട്ടു സ്വന്തരൂപത്തെ ഏതൊ ന്നിനാൽ പ്രാപിക്കുന്നുവോ അതുതന്നെ ഇവന്റെ സത്യസ്വ രൂപം.

ഈ ഘട്ടത്തിലുദിക്കുന്ന കാര്യമായ ഒരു ശങ്ക:— കൂടസ്ഥനിത്യനായ ആത്മാവ് സ്വന്തം രൂപത്തെ താൻതന്നെ പ്രാപിക്കുക എന്നതു എങ്ങനെ ചേരും? സ്വർണ്ണം മുതലായ ധാതുദ്രവ്യങ്ങളിൽ ഇതരദ്രവ്യസംശ്ലേഷം നിമിത്തം സ്വപ്രകാശത്തിനു മങ്ങൽ നേരിടുമ്പോൾ മററുചിലദ്രവ്യങ്ങൾകൊണ്ടു ശുദ്ധമാക്കിയാൽ സ്വപ്രകാശം വീണ്ടും സിദ്ധിക്കും എന്നുവരാം. അതേവിധത്തിൽ നക്ഷത്രാദികൾ സൂര്യപ്രഭയുള്ള പകൽ സമയത്തിൽ പ്രകാശിക്കാതിരിക്കേ രാത്രിയിൽ സൂര്യപ്രഭാരൂപമായ തടസ്ഥം നീങ്ങുമ്പോൾ സ്വപ്രകാശത്തോടുകൂടെ വിളങ്ങുന്നതും കാണുന്നുണ്ട്. ആത്മചൈതന്യമാകട്ടെ ആവിധത്തിൽ മററൊന്നിനാൽ മറയ്ക്കപ്പെടാവുന്ന ഒന്നല്ലാത്തതുകൊണ്ടും ആകാശമെന്നപോലെ ഒന്നിനോടും ചേർച്ചയില്ലാത്തതായതുകൊണ്ടും ആത്മചൈതന്യജ്യോതിസ്സിന്ന് മങ്ങലുണ്ടാകുകയെന്നതു് സംഭാവ്യമല്ല. ജീവസ്വരൂപത്തിനു പരാഭവം നേരിടും എന്നു പറയുന്നതു് അനുഭവത്തിന്ന് വിരുദ്ധമാകുന്നു. കണ്ടറിവ്, കേട്ടറിവ്, വിചാരം നിമിത്തമുണ്ടാകുന്ന അറിവ്, പ്രത്യക്ഷമായുണ്ടാകുന്ന അറിവ് ഇവയല്ലയോ ജീവസ്വരൂപം. അതു് ശരീരത്തിൽനിന്ന് സമുത്ഥിതനല്ലാത്ത ജീവനും എപ്പോഴും ഉള്ളതായിട്ടുതന്നെ അനുഭവപ്പെടുന്നുണ്ട്. എല്ലാ ജീവന്മാരും, കണ്ടും കേട്ടും വിചാരംചെയ്തുംകൊണ്ടുതന്നെ ജീവിതം നയിക്കുന്നു. ഈ വിധമല്ലാതിരുന്നാൽ ലോകവ്യവഹാരം ഉണ്ടാകയുമില്ല. ഈ വക ജ്ഞാനം ശരീരത്തിൽനിന്നുയൎന്നു മാത്രമേ ഉണ്ടാകയുള്ളുവെന്നു വന്നാൽ അതിനു മുമ്പുതന്നെ നടന്നുകൊണ്ടിരിക്കുന്ന ലോകവ്യവഹാരത്തിന്നെന്തുഗതി? അതെങ്ങനെ നടക്കും? അതിന്നാസ്പദം ഇല്ലാതാകുന്നു. അതുകൊണ്ടു ശരീരത്തിൽനിന്നുള്ള സമുത്ഥാനം എന്നതും, സ്വരൂപനിഷ്പത്തിയെന്നതും ഏതു വിധത്തിലുള്ളതാണെന്നു വിവരിക്കുകതന്നെ വേണം എന്നാണെങ്കിൽ പറയാം:—

വിവേകവും അനുഭവജ്ഞാനവും ഉണ്ടാകുന്നതിന്നു മുമ്പേ ജീവൻെറ കാഴ്ച, കേൾവി, വിചാരം എന്നിവ ശരീരം, ഇന്ദ്രിയം

മനസ്സ്, ബുദ്ധി മുതലായ ഉപകരണങ്ങളിൽക്കൂടെ പ്രവൃത്തിക്കുന്നതല്ലാതെ, അവയോടു സംബന്ധപ്പെടാതിരിക്കുന്ന സ്വയംജ്യോതിഃസ്വരൂപത്തെക്കുറിച്ചുള്ള അനുഭവജ്ഞാനം ഇല്ലാതിരിക്കുന്നതാണ് ജീവാവസ്ഥ. ശുദ്ധമായ ദീപപ്രഭ രക്തപീതാദി വർണ്ണമുള്ള ചില്ലുകളിൽക്കൂടെ പലവിധത്തിൽ കാണപ്പെടുന്നതുപോലെ ജ്ഞാനം പലവിധത്തിൽ അനുഭവപ്പെടുന്നതല്ലാതെ ആനന്ദൈകരസമായി വിളങ്ങുന്നില്ല. ശ്രുതിജന്യജ്ഞാനത്താൽ ശരീരാദി സംബന്ധമില്ലാത്തതാണ് സ്വസ്വരൂപം എന്ന ബോധം അനുഭവപ്പെടുന്നതുതന്നെ ശരീരത്തിൽനിന്നുള്ള സമുത്ഥാനം എന്നു പറയപ്പെടുന്നത്. ജീവാവസ്ഥയിലും ആ നിലയിൽ തന്നെയാണിരുപ്പ് എങ്കിലും അതറിഞ്ഞിട്ടില്ല. അവിദ്യയാൽ ആവൃതമായിരുന്ന ആത്മസ്വരൂപസാക്ഷാൽകാരത്തെത്തന്നെയാണ് സ്വരൂപാഭിനിഷ്പത്തിയെന്നു പറഞ്ഞിരിക്കുന്നതും.

അതുകൊണ്ടു സിദ്ധിക്കുന്നതെന്തെന്നാൽ:_ ജീവന്റെ യഥാൎത്ഥ സ്വരൂപബോധം ഇല്ലാതിരിക്കുന്നേടത്തോളം കാലം ശരീരസഹിതൻ. സ്വരൂപബോധമുണ്ടായാൽ അശരീരൻ എന്ന നില സിദ്ധിക്കുന്നു. ശ്രുതിനിമിത്തം സിദ്ധിക്കുന്ന ജ്ഞാനസ്വരൂപമായ വിവേകത്താൽ ജീവന്നു ശരീരത്തിൽനിന്നു സമുത്ഥാനവും അതുവരെ ശരീരാഭിമാനസ്വരൂപമായ അവിവേകത്താൽ ജനനമരണാദി സുഖദുഃഖങ്ങളും സംഭവിക്കുന്നു.

"അശരീരം ശരീരേഷു" (കാം. 1_2_22)

എല്ലാ ശരീരങ്ങളിലും ഇരിക്കുന്നുവെങ്കിലും ആത്മാവിന്നു ശരീരബന്ധമില്ല എന്ന ശ്രുതിയുണ്ടു്.

"ശരീരസ്ഥോപികൌന്തേയ
നകരോതിനലിപ്യതെ" (ഗീത അ. 13. ശ്ലോ. 31)

ഹേ കുന്തീപുത്ര! ആത്മാവു് ശരീരത്തിലിരിക്കുന്നു വെങ്കിലും കൎത്താവും ഭോക്താവുമല്ലഎന്നു് സ്മൃതിയുമുണ്ടു. അതുകൊ

ണ്ടു് വിവേകവിജ്ഞാനം ഇല്ലാത്തതുകൊണ്ടു സ്വരൂപം പ്രകാശിക്കാതെയും വിവേകവിജ്ഞാനം ഉണ്ടാകുമ്പോൾ ആവിർഭൂതസ്വരൂപനായും ഇരിക്കുന്നു. എന്നു പറയപ്പെടുന്നു. എന്നല്ലാതെ സ്വരൂപത്തിന്നു മാററമൊന്നും ഉണ്ടാകുന്നില്ല. ഇപ്രകാരമാകയാൽ ജീവന്നും പരമേശ്വരന്നും ഭേദംമിഥ്യാജ്ഞാനം നിമിത്തം ഉണ്ടെന്നു കരുതുന്നതല്ലാതെ വസ്തുതയാ ഭേദമേഇല്ല. ആകാശംപോലെ ഒന്നിനോടും സംബന്ധപ്പെടാതെയിരിക്കുക എന്നതു ജീവന്നും പരമേശ്വരന്നും ഒരുപോലെയുള്ള ധർമ്മം തന്നെ. ഈ സത്യസ്ഥിതി നമ്മൾക്കെങ്ങിനെ അറിയപ്പെടും എന്നാണെങ്കിൽ "കണ്ണിൽ യാതൊരു പുരുഷൻ കാണപ്പെടുന്നുവോ എന്നുപദേശിച്ചതിൽപിന്നെ ഇതു അമൃതവും അഭയവുമാകുന്നു ഇതു് ബ്രഹ്മവുമാകുന്നുവെന്നു ശ്രുതിയുപദേശിക്കുന്നു. കണ്ണിൽ യാതൊരു ദ്രഷ്ടാവുണ്ടോ അവനാകുന്നു കാണുന്നവൻ അവൻ ബ്രഹ്മമാകുന്നുവെന്നുപദേശിച്ചിരിക്കുന്നുവെല്ലോ. കാണുന്ന അവൻ അമൃതവും അഭയവുമല്ലെങ്കിൽ ബ്രഹ്മഭിന്നനായ്ത്തന്നെയിരിക്കും എന്നുതന്നെ. പ്രതിബിംബമായ പുരുഷനെയല്ല കണ്ണിൽ കാട്ടികൊടുക്കുന്നതു്. അങ്ങനെ ആയാൽ ബ്രഹ്മദേവൻ അസത്യവാദി ശിഷ്യനായ ഇന്ദ്രനെ വഞ്ചിക്കുന്നവൻ എന്നുവരും രണ്ടാമതായി പറയപ്പെടുന്ന സ്വപ്നാവസ്ഥയിലും ആദ്യം പറഞ്ഞ ദ്രഷ്ടാവിനെ വിടാതെ അവനെത്തന്നെ വീണ്ടും പൂജ്യനായിട്ടും കാണിച്ചിരിക്കുന്നു. മൂന്നാമതായ സുഷുപ്ത്യവസ്ഥയിലും സ്വപ്നാവസ്ഥയെ അറിഞ്ഞ ആ ചൈതന്യത്തെത്തന്നെ ഉണൎന്നപ്പോൾ ഇതിന്നുമുമ്പേ ഞാൻ ഒന്നും അറിഞ്ഞിരുന്നില്ല ഞാൻ തന്നെയില്ലാത്തവനെന്നപോലെ തോന്നിയെന്നു പറഞ്ഞതു് വിഷയങ്ങളൊന്നും ഇല്ലാതിരുന്നതിനെ പ്രകാശിപ്പിച്ചുവെന്നല്ലാതെ വിജ്ഞാനാത്മാവായ ജീവൻെറ അഭാവത്തെ കാണിക്കുന്നതേയില്ല. ഉണൎന്നവൻ പറയുന്നു "യാതൊന്നുമറിയാതിരുന്ന ഞാൻ തന്നെ ഈ ജാഗ്രദവസ്ഥയിൽ എല്ലാം അറിയുന്നുവെന്നു പ്രത്യഭിജ്ഞാനംതന്നെക്കുറിച്ചു തനിക്കുതന്നെയുണ്ടാകുന്നതു്മുണ്ടു്. സുഷുപ്തിയിലുണ്ടായ അഭാവസ്ഥിതി ഉണ

ന്നപ്പോഠം ഉണ്ടായതുകൊണ്ടു ജ്ഞാനത്തിന്നു നാശമുണ്ടായിട്ടില്ലെന്നു സ്പഷ്ടമാകുന്നു:- "നഹിവിജ്ഞാതുഃ വിജ്ഞാതേഃ വിപരിലോപോവിദ്യതേ / വിനാശിത്വാത്"(ബൃം. 4-3-30)വിജ്ഞാനാത്മാവിൻെറ വിജ്ഞാനത്തിന്നു ഒരു കാലത്തിലും നാശമില്ല ആ ജ്ഞാനം നാശമില്ലാത്തതാണെന്നതുതന്നെ അതിന്നു കാരണം.

നാലാമത്തെ പര്യായത്തിലും ഇതിനെത്തന്നെ നിണക്കു വിസ്തരിച്ചുപദേശിക്കാം എന്നാരംഭിച്ചിട്ടു അല്ലെയോ ഇന്ദ്ര! ഈ ശരീരം നശിക്കുന്നതുതന്നെയാണെല്ലൊ എന്നിങ്ങനെഉപാധിനാശത്തെ ധരിപ്പിച്ചശേഷം ഉപാധിസംബന്ധമില്ലായ്മയെ സൂചിപ്പിക്കുന്ന സമ്പ്രസാദശബ്ദത്താൽ പറയപ്പെടുന്ന ജീവൻതന്നെ സ്വന്തമായ സ്വരൂപത്തെ പ്രാപിക്കുന്നുവെന്നു ബ്രഹ്മഭാവത്തെ പ്രകാശിപ്പിച്ചതല്ലാതെ അമൃതാഭയസ്വരൂപമായ ബ്രഹ്മത്തിൽനിന്നന്യമായ ജീവനെ പ്രദർശിപ്പിക്കുന്നില്ല.

വേറെ ചിലർ ഈ വിഷയത്തിൽ പറയുന്നതു് ഈ വിധമാണ്.

പരമാത്മാവിനെ പറവാൻ ഭാവിച്ചിരിക്കുമ്പോഠം ജീവനെ നിണക്കു വീണ്ടും ഉപദേശിക്കാം എന്ന അൎത്ഥം ശ്രുതിക്കു കല്പിക്കുന്നതു ന്യായമാകയില്ല എന്നു കല്പിക്കുന്നു. അവരുടെ ആ കല്പനത്തിൽ "ഏതം" എന്ന സന്നിഹിതമായ വാക്യത്തെ അവർ സ്വീകരിക്കുന്നില്ല. ശ്രുതിക്കും വൈരുദ്ധ്യം നേരിടും ഒരു പര്യായത്തെ പറയുന്നതിനെ മറെറാരു പര്യായത്തിൽ യോജിപ്പിക്കുക എന്നതു് ശാസ്ത്രനിയമത്തിന്നു പററിയതല്ല "ഏതം ത്വേവതേ" ഇതിനെത്തന്നെ നിണക്കു് വീണ്ടും.ഉപദേശിക്കാം എന്നാണ് പ്രജാപതി ഓരോ പര്യായത്തിൽനിന്നും എടുത്തു കാണിക്കുന്നതു്. അതു വഞ്ചനയാണെന്നു വന്നുഃഖരും അതുകൊണ്ടു അവിദ്യയാൽ വന്നുചേൎന്നതും പരമാൎത്ഥമല്ലാത്തതുമായ ജീവസ്വരൂപം കൎത്താവു് ഭോക്താവ് എന്ന ഭാവം ബാധിച്ചതുകൊണ്ടു്. രാഗദ്വേഷാദികളായ അനേകാനൎത്ഥങ്ങളിൽ

അകപ്പെട്ടതിനെ നീക്കംചെയ്തു് അതിന്നു വിപരീതമായ പാപസംബന്ധമില്ലായ്മ ഭയരാഹിത്യം മുതലായ ഗുണമുള്ളതായിട്ടു ജീവനെത്തന്നെ കാട്ടികൊടുക്കുന്നു അവിദ്യാസംബന്ധം വിപരീതഭാവത്തിന്നും വിദ്യാസംബന്ധം നിജസ്വരൂപപ്രാപ്തിക്കും കാരണം എന്നു വ്യക്തമാക്കുന്നു. സർപ്പത്വബോധത്തെ നീക്കം ചെയ്തിട്ടു രജ്ജു സ്വരൂപത്തെ അനുഭവപ്പെടുത്തുന്നതുപോലെ ഇവിടെയും അയഥാൎത്ഥഭാവത്തെ നീക്കംചെയ്തിട്ടു യഥാൎത്ഥഭാവത്തെ ബോധ്യപ്പെടുത്തുന്നു.

നമ്മളുടെ മാൎഗ്ഗത്തിൽത്തന്നെ ചേൎന്നിരിക്കുന്ന ചില വാദകരം ജീവസ്വരൂപം പരമാൎത്ഥംതന്നെയെന്നു വിചാരിക്കുന്നു. ആത്മാവേകൻമാത്രം എന്ന സമ്യഗ്ദൎശനത്തിന്നു വിരോധികളായ ആ സംഘത്തെയെല്ലാം നന്നായിബോധിപ്പിക്കുവാനാണു് ഈ ശാരീരികശാസ്ത്രം ആരംഭിക്കപ്പെട്ടിരിക്കുന്നതു്. പരമേശ്വരൻ ഏകൻ മാത്രം സത്യസ്വരൂപൻ. കൂടസ്ഥൻ–നിൎവ്വികാരൻ–നിത്യൻ–വിജ്ഞാനസ്വരൂപൻ. മായാവിയെന്നപോലെ അവിദ്യയായ മായനിമിത്തം നാനാവിധത്തിൽ വിഭാവനം ചെയ്യപ്പെടുന്നു. അന്യമായ വിജ്ഞാനവസ്തുവില്ല. എന്നതാണു് പര്യവസാനം എന്നാൽ സൂത്രകാരൻ ജീവനെ ആശങ്കിച്ചിട്ടു "നാ സംഭവാൽ" എന്ന സൂത്രത്താൽ നിഷേധിച്ചതിന്റെ അഭിപ്രായം എന്താണെന്നാൽ പറയാം:-

നിത്യശുദ്ധബുദ്ധമുക്ത സ്വഭാവവും കൂടസ്ഥനിത്യത്വവും അസംഗവും ഏകവുമായ പരമാത്മാവിൽ ആകാശത്തിൽ തലമലാദിയെയെന്നപോലെ വിപരീതജീവരൂപത്തെ കല്പിച്ചിരിക്കുന്നു. ആ കല്പനത്തെ യുക്തിയുക്തമായ ന്യായവാക്യങ്ങളെക്കൊണ്ടു ഏകത്വത്തെ ഉറപ്പിച്ചു് പരമാത്മാവിൽനിന്നന്യമായ ജീവൻ ഇല്ലെന്നു ബോധിപ്പിക്കുവാനാണു് ജീവശങ്കാപൂൎവ്വം നിഷേധിച്ചു് പരമാത്മസ്വരൂപത്തെ വ്യക്തമാക്കിയിരിക്കുന്നതു്.

ജീവന്ന പരമാത്മാവിൽനിന്നന്യത്വം ഉണ്ടെന്ന പ്രതിപാദിപ്പാൻ ഇച്ഛയുണ്ടായിട്ടില്ല. പിന്നെയോ അവിദ്യനിമിത്തം ജീവൻ പരമാത്മാവിൽനിന്നന്യനാണെന്നുള്ള ലോകവാദത്തെ അനുവദിക്കുന്നു. ആ വിധത്തിലുള്ള ഒരു ബോധം ലോകത്തിൽ കാണുന്നുണ്ടെന്ന മാത്രം സമ്മതിക്കുന്നു. ഇപ്രകാരമാകുമ്പോൾ സ്വാഭാവികമായ കർത്തൃത്വഭോക്തൃത്വാനുസരണം നടന്നുകൊണ്ടിരിക്കുന്ന കർമ്മവിധികളും വിരുദ്ധങ്ങളാകയില്ല എന്നു വിചാരിക്കുന്നു. പ്രതിപാദിക്കുന്ന ശാസ്ത്രാർത്ഥം എന്തെന്നാൽ ആത്മാവേകൻ മാത്രം എന്നതുതന്നെ.

"ശാസ്ത്രദൃഷ്ട്യാതൂപദേശോവാമദേവവത്" (ബ്രം. 1–1–30)

എന്ന സൂത്രത്തിൽ കാണിച്ചിട്ടുമുണ്ട്. വിദ്വാൻ അവിദ്വാൻ എന്ന ഭേദംനിമിത്തം കർമ്മവിധിയിലുള്ള വിരോധത്തിന്ന പരിഹാരം മുമ്പേതന്നെ നമ്മാൽ വിവരിക്കപ്പെട്ടുമിരിക്കുന്നു.

അന്യാർത്ഥശ്ച പരാമർശഃ. സൂത്രം 20.

സൂത്രാർത്ഥം.

ദഹരവാക്യത്തിലുള്ള ജീവപരാമർശം. അന്യാർത്ഥഃച=പരമേശ്വരസ്വരൂപത്തെ പറവാൻ വേണ്ടീട്ടുമാത്രമാകുന്നു.

ഭാഷ്യം.

"അഥയ ഏഷസമ്പ്രസാദഃ" (ഛാം. 8–3–4)

എന്ന ദഹരശേഷവാക്യത്തിൽ ജീവനെ പരാമർശിച്ചുവെന്നതു അനർത്ഥകമായ്വരും. എന്തുകൊണ്ടെന്നാൽ:– പരമേശ്വരനെക്കുറിച്ചാണ് വ്യാഖ്യാനിക്കുന്നതു്. ആ ഘട്ടത്തിൽ ജീവനെ പറയേണ്ടതായ ആവശ്യം നേരിടുന്നില്ല. പ്രകൃതമായ ഈശ്വരവ്യാഖ്യാനോപദേശവും വരുന്നില്ല. അതുകൊണ്ടു ജീവപരാമർശം

അനൎത്ഥകം എന്നു പറഞ്ഞതിന്നു സമാധാനം പറവാനാണ് ഈ സൂത്രം ആരംഭിക്കപ്പെടുന്നതു്.

ഈ ജീവപരാമൎശം അന്യാൎത്ഥമാണ്. ജീവസ്വരൂപത്തെ പറഞ്ഞവസാനിപ്പിക്കുവാനുള്ളതല്ല പിന്നെയോ പരമേശ്വര സ്വരൂപത്തെ പറവാൻവേണ്ടീട്ടാണ്. എങ്ങനെയെന്നാൽ:– സമ്പ്രസാദശബ്ദത്താൽ പറയപ്പെടുന്ന ജീവൻ ജാഗരിതവ്യവഹാരത്തിൽ ദേഹേന്ദ്രിയങ്ങളാകുന്ന കൂട്ടിൻെറ അദ്ധ്യക്ഷനായിട്ടു ആ വാസനകളാൽ നിൎമ്മിക്കപ്പെടുന്ന സ്വപ്നങ്ങളെ ഈ നാഡികളിൽക്കൂടെ സഞ്ചരിച്ചനുഭവിച്ചിട്ടു ശാന്തനായി ശരണം പ്രാപിപ്പാൻ ഇച്ഛയോടുകൂടെ രണ്ടുവിധ ശരീരങ്ങളിൽനിന്നും സമുത്ഥിതനായിട്ടു സുഷുപ്ത്യവസ്ഥയിൽ പരംജ്യോതിസ്സും ആകാശശബ്ദത്താൽ പറയപ്പെട്ടതുമായ പരബ്രഹ്മത്തെ പ്രാപിച്ചിട്ടു വിശേഷജ്ഞാനത്തെ ത്യജിച്ചു് സ്വന്തം സ്വരൂപത്തിൽ നിലയ്ക്കുന്നു. ജീവന്നു പ്രാപ്യസ്ഥാനം യാതൊന്നോ ആ പരബ്രഹ്മമാണ് അപഹതപാപ്മത്വാദി ഗുണസഹിതമായുപാസിക്കത്തക്കതെന്നു കാണിപ്പാൻ വേണ്ടീട്ടാണ് ജീവനെ പരാമൎശിച്ചിരിക്കുന്നതു്. അതുകൊണ്ടു പരമേശ്വരനെ വ്യാഖ്യാനിക്കുന്നഘട്ടത്തിൽ ജീവപരാമൎശം അനൎത്ഥകം എന്ന വാദം ശരിയല്ലെന്നു സാധിച്ചിരിക്കുന്നു.

## അല്പശ്രുതേരിതിചേത്തദുക്തം. സൂത്രം 21

സൂത്രാൎത്ഥം.

അല്പശ്രുതേഃ=ആകാശത്തെ അല്പമായി (ദഹരഃനപരമേശ്വരഃ=ദഹരം പരമേശ്വരനല്ല) ഇതിചേത്=എന്നാണെങ്കിൽ തദുക്തം=അതിന്നു മറുവടി മുമ്പേ പറയപ്പെട്ടിരിക്കുന്നു.

ഭാഷ്യം.

ഈ ഹൃദയപുണ്ഡരീകത്തിന്നുള്ളിൽ ദഹരമായ (അല്പമായ) ആകാശം ശ്രുതിയിൽ കാണപ്പെടുന്നതിനാൽ പരമേശ്വരനിൽ യോജിപ്പുള്ളതല്ല അല്പാകൃതിയുള്ള ജീവന്നത്രെ യോജിക്കും.

എന്നു പറഞ്ഞിട്ടുള്ളതിനെ പരിഹരിക്കേണം.

"അർഭകൌകസ്ത്വാത്തദ്വ്യപദേശാച്ച
നേതിചേന്നനിചായ്യത്വാദേവം
വ്യോമവച്ച" (ബ്രം. 1-2-7)

എന്ന സൂത്രത്താൽ പരമേശ്വരന്നും ആപേക്ഷികമായ അല്പത്വം യോജിക്കും എന്ന സമാധാനം പറയപ്പെട്ടിട്ടുണ്ട്. അതിനെത്തന്നെയിവിടെ അനുസന്ധാനംചെയ്തുകൊള്ളേണം. ഈ മഹാകാശം എത്രമാത്രമുള്ളതോ അത്രവലിപ്പം ഈ ദഹരാകാശത്തിന്നും ഉണ്ടെന്നുപമകാണിച്ചിരിക്കുന്ന ശ്രുതിതന്നെ ദഹരത്തിന്റെ അല്പതയെ മറുത്തു പറഞ്ഞിട്ടുമുണ്ടല്ലൊ.

5-ാം അധികരണം അവസാനിച്ചു.

6. അനുകൃത്യധികരണം. സൂത്രം. 22-23

അനുകൃതേസ്തസ്യച. സൂത്രം 22.

അനുകൃതേഃ=അനുകരണംകൊണ്ടും. തസ്യച=അതിന്റെ പ്രഭകൊണ്ടും എന്ന രണ്ടു സംഗതിയാലും ബ്രഹ്മം പറയപ്പെടുന്നു.

ഭാഷ്യം.

"നതത്രസൂര്യോഭാതി നചന്ദ്രതാരകം
നേമാവിദ്യുതോഭാന്തികുതോയമഗ്നിഃ
തമേവഭാന്തമനുഭാതിസർവ്വം
തസ്യഭാസാസർവ്വമിദം വിഭാതി" (മു. 2-2-10)

എന്നവാക്യം മുണ്ഡകോപനിഷത്തിൽ പറയപ്പെട്ടിരിക്കുന്നു:- തത്ര=ആവസ്തുവിനെ. സൂര്യഃ=സൂര്യൻ. നഭാതി=പ്രകാശിപ്പിക്കുന്നില്ല. നചന്ദ്രതാരകം=ചന്ദ്രനും നക്ഷത്രങ്ങളും പ്രകാശിപ്പിക്കു

ന്നില്ല. ന ഇമാഃ വിദ്യുതഃ ഭാന്തി=ഈ മിന്നലുകളും പ്രകാശിപ്പിക്കുന്നില്ല. അയം അഗ്നിഃ കുതഃ=ഈ അഗ്നി പിന്നെ എങ്ങനെ പ്രകാശിപ്പിക്കും. ഭാന്തം തം ഏവ അനു=സ്വയമേവപ്രകാശിക്കുന്ന ആ വസ്തുവിനെ അനുസരിച്ചുതന്നെ. ഇദം സൎവ്വംവിഭാതി= ഇതെല്ലാം പ്രകാശിക്കുന്നുവെന്നാണ് ശ്രുത്യൎത്ഥം.

ഏതിൽ പ്രകാശിക്കുന്ന ഏതൊന്നിനെ അനുസരിച്ചും ഏതൊന്നിൻെറ പ്രകാശത്താൽ ഇതെല്ലാം പ്രകാശിക്കുന്നുവെന്നും പറയപ്പെട്ടിരിക്കുന്നുവോ ആ വസ്തു ഒരു വിശേഷമായ തേജോധാതുവോ അതോ ജ്ഞാനസ്വരൂപനായ ആത്മാവോ എന്നു സംശയം ഉണ്ടാകുമ്പോൾ വിശേഷമായ തേജോധാതുവെന്നുതന്നെ ആദ്യമായിട്ടു തോന്നുന്നു. എന്തുകൊണ്ടെന്നാൽ:— സാധാരണ തേജോധാതുക്കളായ സൂൎയ്യാദികളുടെയും പ്രകാശം അവ ടെയില്ലെന്നു നിഷേധിച്ചിരിക്കുന്നുവല്ലൊ. പ്രകാശസ്വരൂപമുള്ള സൂൎയ്യൻ പകൽ സമയത്തിൽ വിളങ്ങുമ്പോൾ തേജോ ഗോളങ്ങളായ നക്ഷത്രാദികൾ വിളങ്ങുന്നില്ല എന്നതു പ്രത്യക്ഷമാണല്ലൊ അതുപോലെ സൂൎയ്യസഹിതമായ തേജോഗോളം മുതൽ എല്ലാം പ്രകാശിക്കാതിരിക്കത്തക്കതായ ഏതോവിധത്തിലുള്ള ഒരു വിശേഷ തേജോധാതുവാണിതെന്നു പൂൎവ്വപക്ഷം. ഒന്നിനെ അനുസരിച്ചു മറെറാന്നു പ്രകാശിക്കുക എന്നതു തേജസ്സിൻെറ സ്വഭാവംതന്നെ. നടക്കുന്നവനെ അനുസരിച്ചു നടക്കുന്നുവെന്നതു സമസ്വഭാവമുള്ളവരിൽ കാണപ്പെടുന്നതുപോലെ. അതുകൊണ്ടു സൎവ്വതേജോ ഗോളങ്ങളെയും പ്രകാശിപ്പിക്കുന്ന ഒരസാധാരണമായ തേജോ വസ്തുവാണിവടെ പറയപ്പെട്ടിരിക്കുന്നതു് എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം പറവാൻ ഭാവിക്കുന്നു.

ആ തേജോധാമം സ്വയം പ്രകാശസ്വരൂപനായ പരമാത്മാവുതന്നെയാകുന്നു എന്തുകൊണ്ടെന്നാൽ:— അനുകൃതിപറഞ്ഞിരിക്കുന്നതുതന്നെ കാരണം. "തമേവഭാന്തമനുഭാതിസൎവ്വം" അവനെ അനുസരിച്ചുതന്നെ സൎവ്വവും പ്രകാശിക്കുന്നു എന്ന വാ

ക്യാൎത്ഥം പരമാത്മഗ്രഹണത്താൽ മാത്രമേയോജിക്കുകയുള്ളൂ. "ഭാരൂപഃസത്യസങ്കല്പഃ" പ്രകാശസ്വരൂപൻ, സത്യസങ്കല്പൻ. എന്നല്ലയോ പരമാത്മാവിനെകുറിച്ചുള്ള ശ്രുതിവിശേഷണം. പ്രകാശിക്കുന്ന മററൊന്നിനെ അനുസരിച്ചു സൂൎയ്യാദിഗോളങ്ങൾ പ്രകാശിക്കുന്നതായി കാണുന്നില്ല. തുല്യസ്വഭാവമുള്ള തേജോഗോളങ്ങൾ ഒന്നിനെ അപേക്ഷിച്ച് മററൊന്നു പ്രകാശിക്കുക എന്നു വരാനാവശ്യമില്ല. ഒരു ദീപം മററൊരു ദീപത്തെ അനുസരിച്ചു പ്രകാശിക്കുന്നില്ല. ദീപം ഓരോന്നും സ്വയമേവ പ്രകാശിക്കുന്നു. സ്വരൂപസാമ്യമുണ്ടെന്നിരിക്കെ ഒന്നിനെ അനുസരിച്ചു മററൊന്നു വിളങ്ങുന്നുണ്ടെന്നു പറഞ്ഞുവെല്ലൊ. അതു് ആ വിധം തന്നെയിരിക്കണം എന്നു നിയമമില്ല. ഭിന്നസ്വഭാവമുള്ളവയിലും അനുകരണം കാണപ്പെടുന്നുണ്ട്. അഗ്നിയിലിട്ടു തപിപ്പിച്ച ഇരുമ്പ് അഗ്നിയെപ്പോലെ തപിപ്പിക്കുന്നതും ഭൂമിയിൽ ഉള്ള പൊടികൾ വായുവിനെ അനുസരിച്ചു ആകാശത്തിലും ചലിക്കുന്നതായിട്ടും കാണുന്നില്ലയോ? സൂത്രത്തിലുള്ള "അനുകൃതേഃ" എന്ന പദം അനുസരിച്ചു ശോഭിക്കുന്നുവെന്നു കാണിക്കുന്നു. "തസ്യച" എന്ന പദം ഈ മന്ത്രത്തിൻെറ നാലാം പാദത്തെ സൂചിപ്പിക്കുന്നു. "തസ്യഭാസാസൎവ്വമിദം വിഭാതി" അവൻെറ—പരമാത്മാവിൻെറ പ്രഭയാൽ ഇതെല്ലാം—സൎവ്വപ്രപഞ്ചവും—വിശേഷേണ വിളങ്ങുന്നു. ആ പ്രഭകൊണ്ടാണ് സൂൎയ്യാദികളും പ്രകാശിക്കുന്നതു്. എന്ന വാക്യാൎത്ഥം സ്വപ്രകാശസ്വരൂപനായ പരമാത്മാവിനെ കാണിക്കുന്നു.

"തദ്ദേവാജ്യോതിഷാം ജ്യോതിരായുൎഹോപാ സതേ ∫ മൃതം" ജ്യോതിസ്സുകൾക്കെല്ലാം ജ്യോതിസ്സും അമൃതവുമായ അതിനെ ദേവന്മാർ ആയുസ്സായിട്ടുപാസിക്കുന്നു. (ബൃം. 4-4-16) മററൊരു തേജസ്സിനാൽ സൂൎയ്യാദികൾ വിളങ്ങുന്നുവെന്നതു പ്രസിദ്ധമല്ല വിരുദ്ധവുമാകുന്നു. ഒരു തേജസ്സു മററൊന്നിനെ പ്രതിഹനിക്കുന്നതായിട്ടേ കാണപ്പെടുന്നുള്ളു.

മന്ത്രത്തിൽ പറഞ്ഞ അനന്തപ്രകാശം സൂര്യാദികൾക്കു മാത്രമായിട്ടാണെന്നും വാദിപ്പാൻ തരമില്ല.

"തസ്യഭാസാസർവ്വമിദം വിഭാതി" എന്നാണ് ശ്രുതിവചനം. സർവ്വം, ഇദം, എന്ന രണ്ടുപദം, നാമം, രൂപം, ക്രിയ, കാരകം, ഫലം, എന്ന എല്ലാററിനേയും ആ പ്രകാശംതന്നെ പ്രകാശിപ്പിക്കുന്നുവെന്നാണർത്ഥം. ബ്രഹ്മജ്യോതിഃസ്വരൂപസത്തയെന്ന ഒന്നിൽ എല്ലാം വിളങ്ങുന്നുവെന്നർത്ഥം. രൂപജാതിക്കെല്ലാം സൂര്യാദിതേജസ്സ് പ്രകാശകമായതുപോലെ സർവ്വപ്രപഞ്ചപ്രകാശകം ബ്രഹ്മജ്യോതിഃസ്വരൂപം എന്നു സാരം.

"നതത്രസൂര്യോഭാതി" എന്ന മന്ത്രത്തിലെ തത്ര എന്ന ശബ്ദം പ്രകൃതത്തെ കാണിക്കുന്നു.

"യസ്മിൻദ്യൌഃ പൃഥിവീചാന്തരിക്ഷമോതം" (മു൦ 2–2–5)

ഏതൊന്നിൽ ദ്യുലോകവും പൃഥിവിയും അന്തരിക്ഷവും ഓതമോ എന്ന അർത്ഥത്തിൽ ബ്രഹ്മവും പ്രകൃതമാകുന്നു. അതിന്നടുത്തുള്ള വാക്യത്തിൽ

"ഹിരണ്മയേ പരേകോശേ വിരജം ബ്രഹ്മനിഷ്കളം
തച്ഛുഭ്രം ജ്യോതിഷാംജ്യോതിസ്തദ്യദാത്മവിദോവിദുഃ

ജ്യോതിഃസ്വരൂപവും അന്നമയാദികോശങ്ങളിൽ ഉൾപ്പെടാതിരിക്കുന്നതും നിഷ്കളബ്രഹ്മവും സ്വയമേവ സംശുദ്ധവും ജ്യോതിസ്സുകൾക്കും ജ്യോതിസ്സായും ബ്രഹ്മവിത്തുക്കൾ ആത്മാവായിട്ടു സാക്ഷാൽകരിക്കുന്നതും യാതൊന്നോ അതാകുന്നു ബ്രഹ്മം എന്നുപദേശിച്ചിരിക്കുന്നു. ആ ഉപദേശം ശ്രവിച്ചപ്പോൾ ജ്യോതിസ്സുകൾക്കും ജ്യോതിസ്സാകുന്നതെങ്ങനെ എന്ന ശങ്ക തീർക്കുവാൻ "ന തത്ര സൂര്യോഭാതി" എന്ന മന്ത്രം പുറപ്പെട്ടു. അതിനെ സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ മുതലായവ പ്രകാശിപ്പിക്കുന്നില്ല. സൂര്യാദി തേജോഗോളങ്ങൾ ആ തേജസ്സിനെ അനുസരിച്ചു് പ്ര

കാശിക്കുന്നു അതുകൊണ്ടതു് ജ്യോതിഷാംജ്യോതിസ്സെന്നു കണ്ടുകൊള്ളേണം എന്ന സമാധാനവും അവടെ ശ്രുതി ബോധിപ്പിച്ചിരിക്കുന്നു. തേജോഗോളത്തെ മറെറാരു തേജോഗോളം പ്രതിഹനിക്കും. സൂര്യതേജസ്സ് ചന്ദ്രനക്ഷത്രാദി തേജസ്സിനെ പ്രതിഹനിക്കുന്നതുപോലെ സൂര്യതേജസ്സിനെയും അതിക്രമിക്കുന്ന മറെറാരു തേജോധാതുവുണ്ടാകാം എന്നു പറഞ്ഞുവെല്ലോ; ഇതിന്നു സമാധാനം ശ്രുതിയിൽതന്നെയുണ്ടു്. ആ തേജോധാതു മറെറാന്നല്ല ബ്രഹ്മംതന്നെയാകുന്നു. ബ്രഹ്മത്തിൽ സൂര്യാദികളുടെ പ്രഭക്കു് പ്രവേശമില്ല ഏതൊന്നു ഉണ്ടെന്നുള്ള ബോധം ആൎക്കുണ്ടാകുന്നുവോ ആ ബോധസ്വരൂപനായ ആത്മാവിന്റെ സ്വരൂപമാണു് ബ്രഹ്മം. അതിനാൽ സൎവ്വം പ്രകാശിതം. അതാകട്ടെ—ആ ബ്രഹ്മമാകട്ടെ—മറെറാന്നിനാൽ പ്രകാശിതമല്ല.

"ആത്മനൈവായം ജ്യോതിഷാസ്തേ"
(ബൃം 4–3–6) "അഗൃഹ്യോനഹിഗൃഹ്യതേ"(ബൃം.4–2–4)

ഇവൻ–സൎവ്വാത്മാവായ ബ്രഹ്മം സ്വന്തം ജ്യോതിസ്സിനാൽ വിളങ്ങുന്നു. അഗൃഹ്യനാകയാൽ ആരാലും ഗ്രഹിക്കപ്പെട്ടവാൻ കഴിയാത്തവനാകയാൽ പ്രകാശിപ്പിക്കപ്പെടുന്നില്ല. എന്നിങ്ങനെയുള്ള ശ്രുതികൾ വേറെയുമുണ്ടു്.

22–ാംസൂത്രം കഴിഞ്ഞു

അപിചസ്മൎയ്യതേ സൂത്രം 23

സൂത്രാൎത്ഥം:–

അപിച=ഇതുമാത്രമല്ല. സ്മൎയ്യതേ=സ്മൃതിയിലും പറയപ്പെട്ടിരിക്കുന്നു.

ഭാഷ്യം.

അതുമാത്രമല്ല:– ഈ മാതിരി സ്വരൂപം ജ്ഞാനസ്വരൂപ

നായ ആത്മാവിന്നുമാത്രമുള്ളതാണെന്നു ഭഗവത്ഗീതയിലും ഉപദേശിച്ചിരിക്കുന്നു.

ന തൽഭാസയതേ സൂര്യോനശശാങ്കോനപാവകഃ
യൽഗത്വാനനിവർത്തന്തെതദ്ധാമപരമംമമ (ഭഗ 15–6)

സൂര്യൻ അതിനെ പ്രകാശിപ്പിക്കുന്നില്ല. ചന്ദ്രനുമില്ല. അഗ്നിയുമില്ല. ഏതൊന്നിനെ സാക്ഷാത്തായറിഞ്ഞവർ പിന്നെ പ്രവൃത്തിമാർഗത്തിലേക്കു മടങ്ങിവരുന്നില്ലയോ അതു് എൻെറ പരമജ്യോതിസ്സ്വരൂപമാകുന്നു.

"യദാദിത്യഗതം തേജോജഗൽഭാസയതേ ഽഖിലം
യച്ചന്ദ്രമസിയച്ചാഗ്നൌതത്തേജോവിദ്ധിമാമകം"

സൂര്യനിലുള്ള ഏതൊരു തേജസ്സ് സകല ലോകത്തെയും പ്രകാശിപ്പിക്കുന്നുവോ അതുപോലെത്തന്നെ ചന്ദ്രനിലും അഗ്നിയിലും ഉള്ള ഏതൊരു തേജസ്സുകൾ ലോകത്തെ പ്രകാശിപ്പിക്കുന്നുവോ ആ തേജസ്സെല്ലാം എൻെറ സ്വരൂപതേജസ്സാണെന്നു നീ ധരിച്ചുകൊൾക. (ഗീത. 15–12)

7. പ്രമിതാധികരണം. സൂത്രം. 24–25.

ശബ്ദാദേവപ്രമിതഃ സൂത്രം 24.

സൂത്രാൎത്ഥം:–

പ്രമിതഃ=പ്രമിതൻ–തള്ളവിരലോളം ഉള്ളവൻ എന്നു പറയപ്പെട്ടവൻ പരമാത്മാവുതന്നെ. എന്തുകൊണ്ടെന്നാൽ

ശബ്ദാത് ഏവ=ശ്രുതിആവിധം പറഞ്ഞിരിക്കുന്നുവെന്നതുതന്നെ അതിന്നു കാരണം.

ഭാഷ്യം.

"അംഗുഷ്ഠമാത്രഃപുരുഷോമദ്ധ്യആത്മനിതിഷ്ഠതി"
"അംഗുഷ്ഠമാത്രഃപുരുഷോജ്യോതിരിവാധൂമകഃ
"ഈശാനോഭൂതഭവ്യസ്യസഏവാദ്യസഉശ്വഏതദ്വൈതത്" (കാം. 2-4-13)

കഠോപനിഷത്തിൽ അംഗുഷ്ഠത്തോളം മാത്രം വലിപ്പമുള്ള പുരുഷൻ ദേഹമദ്ധ്യത്തിൽ ഇരിക്കുന്നു

അംഗുഷ്ഠമാത്രനായ പുരുഷൻ പുകയില്ലാത്ത ജ്യോതിസ്സെന്നപോലെ ഇരിക്കുന്നവനാകുന്നു.

അവൻതന്നെ മുമ്പുണ്ടായിട്ടുള്ളതിന്നും ഇനിയുണ്ടാവാനുള്ളതിന്നും ഈശ്വരൻ.

ഇന്നും നാളേയും അവൻതന്നെ ഈശാനൻ എന്നു പറയപ്പെട്ടിരിക്കുന്നു

ഇതിലെ അംഗുഷ്ഠമാത്ര പുരുഷൻ ജീവനോ പരമാത്മാവോ എന്നു സംശയം. അളവുപറഞ്ഞിരിക്കുന്നതുകൊണ്ടു ജീവാത്മാവാണെന്നു നിശ്ചയിക്കുന്നു. അവധിയററിരിക്കുന്ന പരമാത്മാവിന്ന് അംഗുഷ്ഠമാത്രത്വം യോജിക്കയില്ല. വിജ്ഞാനാത്മാവിന്ന് ഉപാധിസംബന്ധം ഉള്ളതുകൊണ്ടു ഏതോവിധത്തിലുള്ള ഒരു കല്പനത്താൽ അംഗുഷ്ഠമാത്രത്വം ഉണ്ടാവാം.

"അഥസത്യവതഃകായാത് പാശബദ്ധംവശം
ഗതം. അംഗുഷ്ഠമാത്രം പുരുഷംനിശ്ചകർഷ
യമോബലാത്"

സത്യവാൻെറ ദേഹത്തിൽനിന്നു കയറിട്ടുകെട്ടി സ്വവശത്തിലാക്കിയ അംഗുഷ്ഠമാത്രനായ പുരുഷനെ യമൻ ബലാല്ക്കാരേണ ആ

കഷിച്ചു. എന്ന സ്മൃതിയുമുണ്ട് (മഹാഭാരതം 3_207_17) പരമേശ്വരനെ യമന്ന ബലാൽകാരേണ ആകഷിപ്പാൻ സാധിക്കയില്ല. അതുകൊണ്ടു അംഗുഷ്ഠമാത്രൻ സംസാരിതന്നെയെന്ന നിശ്ചയിക്കപ്പെട്ടിരിക്കുന്നു. ആ ജീവൻതന്നെ ഇവടെയും പറയപ്പെട്ടിരിക്കുന്നതു്. എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം പറയുന്നു:_

ഇവടെ പറയപ്പെട്ടിരിക്കുന്ന അംഗുഷ്ഠമാത്രൻ പരമാത്മാവാണ്ടന്നെ ഭവിപ്പാൻ അഹ്നാകുന്നു. എന്തുകൊണ്ടെന്നാൽ ശ്രുതി ആ വിധത്തിൽ പറഞ്ഞിരിക്കുന്നതുതന്നെ കാരണം. ഭൂതഭവ്യത്തിന്നവൻ ഈശാനൻ എന്നല്ലയോ ശ്രുതിവചനം. പരമേശ്വരൻ അല്ലാതെ ഭൂതഭവ്യത്തിന്നു തടസ്ഥമില്ലാത്ത ഈശാനൻ മററാരുമില്ല. "ഏതദ്വൈതത്" ഇതാകുന്നു അതു് എന്ന് പ്രകൃതമായി ചോദിക്കപ്പെട്ട വസ്തുവിനെ കാട്ടുകയും ചെയ്തിരിക്കുന്നു. ചോദിക്കപ്പെട്ട വസ്തു ബ്രഹ്മമാകുന്നു.

"അന്യത്രധർമ്മാദന്യത്രാധർമ്മാദന്യത്രാസ്മാത്
കൃതാകൃതാത് അന്യത്രഭൂതാച്ചഭവ്യാച്ചയതത്
പശ്യസിതദ്വദ"

ധർമ്മാധർമ്മങ്ങളിൽനിന്നു വിട്ടിരിക്കുന്നതും സ്വതേ ഉണ്ടായതിൽനിന്നും ഉണ്ടാക്കപ്പെടുന്നതിൽനിന്നും വിട്ടിരിക്കുന്നതും ഭൂതത്തിലും ഭവ്യത്തിലും ഉൾപ്പെടാത്തതുമായിട്ടു യാതൊന്നിനെ കാണുന്നുവോ അതിനെയുപദേശിക്കുക എന്നാണ് അപേക്ഷിച്ചിരിക്കുന്നതു്. (കം. 1_2_14) ഈശാനൻ എന്ന ശബ്ദം ശ്രുതിയിൽ കാണുന്നതുതന്നെ ഈശ്വരനെ ബോധിപ്പിക്കുന്നു.

ഹൃദ്യപേക്ഷയാതു മനുഷ്യാധികാരത്വാത്. സൂത്രം 25

അപരിച്ഛിന്നനായ പരമാത്മാവിന്നു് അംഗുഷ്ഠമാത്രപരിമാണ

ത്വം എങ്ങനെ യോജിക്കും എന്ന ശങ്കക്കു സമാധാനം പറവാനു ള്ള സൂത്രമാണിനി പറയുന്നതു്.

സൂത്രാൎത്ഥം

ഹൃദി=ഹൃത്തിൽ-ഹൃദയത്തിൽ അപേക്ഷയാ=ഇരിക്കുന്ന തുകൊണ്ടു അംഗുഷ്ഠമാത്രത്വം പറയപ്പെട്ടുവെന്നതു്. തു=ദോഷ മാകയില്ല എന്നു് പൂൎവ്വപക്ഷം നിഷേധിപ്പാൻ തുശബ്ദപ്ര യോഗം.

മനുഷ്യാധികാരത്വാത്=മനുഷ്യനെ അധികാരികളാക്കീ ട്ടാണ് ശാസ്ത്രം ഉണ്ടായിരിക്കുന്നതു എന്നതാണിതിന്നു കാരണം.

ഭാഷ്യം

സൎവ്വത്ര പരിപൂൎണ്ണനാണെങ്കിലും പരമാത്മാവു് മനുഷ്യ ഹൃദയാന്തൎഗ്ഗതനമാകയാൽ അംഗുഷ്ഠമാത്രപരിമാണം പറയ പ്പെട്ടിരിക്കുന്നു. ആകാശം ഒരു മുളയുടെ ഒരു കമ്പുവരെ വ്യാ പിച്ചതിന്നു ഒരു മുഴം നീളം എന്നു പറയുന്നതുപോലെ എന്നു കണ്ടുകൊള്ളേണം. പരിമാണമററിരിക്കുന്ന പരമാത്മാവിന്നു് അംഗുഷ്ഠമാത്രത്വം ശരിയായ നിലക്കു് യോജിക്കയില്ല. ഈ ശാനശബ്ദം ശ്രുതിയിൽ ഉള്ളതുകൊണ്ടു് പരമാത്മാവിനെയല്ലാ തെ ജീവനെ സ്വീകരിപ്പാൻ ഇവടെ തരമില്ല എന്നു മുമ്പെ പറഞ്ഞിട്ടുണ്ടു്.

ശങ്ക:—

പ്രാണികളുടെയെല്ലാ ഹൃദയവും ഒരേ അളവിൽ ഉള്ളത ല്ലാത്തതുകൊണ്ടും അംഗുഷ്ഠമാത്രത്വം യോജിക്കയില്ലെല്ലൊ എ ന്നു ശങ്കിക്കുന്നുവെങ്കിൽ അതിന്നു സമാധാനം:— മനുഷ്യാധികാ രത്വാൽ=എന്നാകുന്നു. ശാസ്ത്രം എല്ലാവരേയും ഉദ്ദേശിച്ചു പ്രവൃ ക്കുന്നുവെങ്കിലും മനുഷ്യൎക്കു മാത്രമാണതിൽ അധികാരം സിദ്ധി ക്കുന്നതു്.

ചെയ്യാനുള്ള ശക്തി; ഫലത്തിൽ ആഗ്രഹം; നിരസിക്കപ്പെടായ്മ എന്നിവ മനുഷ്യർക്കുമാത്രം ഉള്ളതുകൊണ്ടാണ് അവർക്കുമാത്രം ശാസ്ത്രാധികാരം സിദ്ധമായിരിക്കുന്നത് എന്ന് അധികാരിലക്ഷണത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നു. (ജൈ. 6–1) മനുഷ്യശരീരമാകട്ടെ പ്രായേണ ഒരേ അളവുള്ളതുമാകുന്നു. ഇവരുടെ ഹൃദയം അംഗുഷ്ഠപ്രമാണം എന്നതും ഒരു വിധം ചേർച്ചയുള്ളതായി കാണപ്പെടുന്നുണ്ട്. ആകയാൽ അധികാരിയായി നിശ്ചയിച്ചിരിക്കുന്ന മനുഷ്യന്റെ ഹൃദയത്തിൽ വസിക്കുന്ന പരമാത്മാവിന്ന് അംഗുഷ്ഠപ്രമാണത്വം അപലപിക്കുന്നത് സാഹസമാസ്സരും.

പരിമാണം പറയപ്പെട്ടിരിക്കയാലും ഭാരതസ്മൃതിയുള്ളതുകൊണ്ടും അംഗുഷ്ഠമാത്രൻ ജീവൻതന്നെയെന്നു പറഞ്ഞിട്ടുള്ളതിനെ പരിഹരിക്കുന്നു. "സ ആത്മാതത്ത്വമസി" എന്ന വാക്യത്താൽ:— "അവൻ ആത്മാവാകുന്നു നീ അവൻതന്നെയാകുന്നു" എന്ന വാക്യത്താൽ പറയപ്പെടുന്നതുപോലെ അംഗുഷ്ഠമാത്രന്നു ബ്രഹ്മത്വം ഉപദേശിക്കപ്പെടുന്നു എന്നു ധരിക്കേണം.

വേദാന്തവാക്യങ്ങളുടെ പ്രവൃത്തി രണ്ടു വിധത്തിലാണെല്ലോ കാണപ്പെടുന്നത്. ചില ദിക്കിൽ പരമാത്മസ്വരൂപത്തെ നിരൂപണം ചെയ്യും. ചില ദിക്കിൽ ജീവൻ ബ്രഹ്മത്തിൽനിന്നന്യനല്ലെന്നുപദേശിക്കും. അതനുസരിച്ചിവിടെ ജീവാത്മാവ് പരമാത്മാവിൽനിന്നന്യനല്ലെന്നുപദേശിച്ചിരിക്കുന്നു. അംഗുഷ്ഠമാത്രത്വം ഒന്നിന്നും പറയപ്പെട്ടിട്ടില്ല. ഈ അർത്ഥത്തെത്തന്നെ അനന്തരവാക്യത്തിലും സ്പഷ്ടമാക്കിയിരിക്കുന്നു:—

അംഗുഷ്ഠമാത്രഃ പുരുഷോന്തരാത്മാ
സദാജനാനാം ഹൃദയേസന്നിവിഷ്ടഃ
തംസ്വാച്ഛരീരാൽ പ്രവൃഹേത
മുഞ്ജാദിവേഷികാം ധൈര്യ്യേണ
തം വിദ്യാച്ഛുക്രമമൃതം. (കാം. 2–6–17)

അംഗുഷ്ഠമാത്രനായ പുരുഷൻ അന്തരാത്മാവായിട്ടു എപ്പോഴും ജനങ്ങളുടെ ഹൃദയത്തിൽ സന്നിഹിതനായിരിക്കുന്നു. മുഞ്ജയിൽ നിന്നു അതിന്റെ ഉള്ളിലിരിക്കുന്ന അവസാനത്തെ ഇഴയെ എടുക്കുന്നതുപോലെ സ്വശരീരത്തിൽനിന്നു ധൈര്യത്താൽ വേർതിരിച്ചെടുക്കേണ്ട പഞ്ചകോശ വിവേചനത്താൽ അവനെ—ശരീരത്തിൽ ബന്ധപ്പെടാതിരിക്കുന്ന അവനെ—സംശുദ്ധനും അമൃതനുമായിട്ടറിയേണം.

25-ാം സൂത്രവും 7-ാം അധികരണവും കഴിഞ്ഞു.



8. ദേവതാധികരണം സൂത്രാ 26–33.

തദുപര്യപിബാദരായണഃസംഭവാത്. സൂത്രം 26

അവതാരികാഭാഷ്യം.

ശാസ്ത്രത്തിൽ മനുഷ്യൎക്കുമാത്രം അധികാരം എന്നുവന്നാൽ ദേവന്മാൎക്ക് ബ്രഹ്മവിദ്യയിൽക്കൂടെ അധികാരമില്ലെന്ന ശങ്ക ജനിക്കും അതു ശങ്ക തീൎക്കാൻ 8 സൂത്രങ്ങളുള്ള ഈ അധികരണം ആരംഭിക്കപ്പെടുന്നു. കൂടാതെ ദേവതകൾക്കും ശരീരമുണ്ടെന്നും കൎമ്മാധികാരം അവൎക്കില്ലെന്നിരിക്കലും ബ്രഹ്മവിദ്യയിൽ അധികാരം ഉണ്ടെന്നും നിശ്ചയിക്കുന്നതിനാൽ ദേവതാധികരണം എന്നപേർ നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

സൂത്രാൎത്ഥം:—

തദുപര്യപി=അവരിൽ മനുഷ്യരിൽനിന്ന് മീതേയുള്ള ദേവന്മാരെയും ശാസ്ത്രം അധികരോതി=ശാസ്ത്രം അധികാരപ്പെടുത്തുന്നു) വെന്ന് ബാദരായണഃ=ബാദരായണൻ എന്ന ആചാര്യൻ പറയുന്നു. എന്തുകൊണ്ടെന്നാൽ:— സംഭവാത്=അവൎക്കും അൎത്ഥിത്വം മുതലായ അധികാരം ഉള്ളതുതന്നെ അതിന്നു കാരണം.

ഭാഷ്യം

അംഗുഷ്ഠമാത്രശ്രുതി മനുഷ്യഹൃദയത്തെ അനുസരിച്ചുണ്ടായതാണ്. മനുഷ്യരാണ് ശാസ്ത്രാധികാരമുള്ളവർ എന്ന് കഴിഞ്ഞ അധികരണത്തിൽ പറഞ്ഞു. ആ സംഗതിയനുസരിച്ചുകൊണ്ടാണ് ഇനി പറവാൻ പോകുന്നതു്. ശരി, മനുഷ്യരെ ശാസ്ത്രം അധികാരികളാക്കിയിരിക്കുന്നു. എന്നാൽ മനുഷ്യരെ മാത്രം എന്നു ഈ ബ്രഹ്മവാദത്തിൽ നിയമമില്ല. മനുഷ്യരെക്കാൾ ഉയൎന്ന നിലയുള്ള ദേവാദികളേയും ശാസ്ത്രം അധികാരികളാക്കുന്നുണ്ടെന്നു ബാദരായണൻ എന്ന ആചാൎയ്യൻ വിചാരിക്കുന്നു

എന്തുകൊണ്ടെന്നാൽ അവൎക്കും ശാസ്ത്രാധികാരത്തിന്നാവശ്യമായ അൎത്ഥിത്വാദി ഗുണങ്ങൾ ഉള്ളതുതന്നെ അതിന്നു കാരണം വി കാരവിഷയ വിഭൂതികൾ നിത്യങ്ങളല്ലെന്നു വിചാരം അവൎക്കു ള്ളതിനാൽ മോക്ഷേച്ഛാ വിഷയമായ അൎത്ഥിത്വം അവൎക്കുമുണ്ടു് അപ്രകാരംതന്നെ സാമൎത്ഥ്യവും അവൎക്കുണ്ടു്. മന്ത്രങ്ങൾ, അൎത്ഥ വാദങ്ങൾ, പുരാണങ്ങൾ, ഇതിഹാസങ്ങൾ മുതലായവയിൽ നിന്നു ദേവന്മാൎക്കു് വിഗ്രഹം ഉണ്ടെന്നു കാണുന്നതിനാൽ സാമ ൎത്ഥ്യം ഉണ്ടെന്നു വരുന്നു. അവരെ ബ്രഹ്മവിദ്യയിൽനിന്നു നീ ക്കിനിൎത്തിയതായ ശ്രുതികൾ കാണപ്പെടുന്നതുമില്ല. ഉപനയ നമില്ലാത്തതുകൊണ്ടു ഇവൎക്കധികാരമില്ലെന്നു പറഞ്ഞു കൂടാ. ഉപനയനം വേദാദ്ധ്യയനാരംഭത്തിന്നുള്ള ഒരു സംസ്കാരം മാ ത്രമാകുന്നു. അവൎക്കാകട്ടെ വേദം സ്വയമേവജന്മാന്തരാഭ്യാസ ബലത്താൽ അറിവുള്ളതുമാകുന്നു. ബ്രഹ്മവിദ്യാഗ്രഹണത്തിന്നാ വശ്യമായ ബ്രഹ്മചൎയ്യം അവൎക്കുണ്ടെന്നു ശ്രുതിയിൽ കാണുന്നു. "ഏകശതം വൈവൎഷാണിമഘവാൻ പ്രജാപതൌ ബ്രഹ്മചൎയ്യ മുവാസ" (ഛാം 8-11-3) ഇന്ദ്രൻ നൂറെറാന്നുവൎഷം പ്രജാപതി യിൽ ബ്രഹ്മചൎയ്യം ആചരിച്ചു. "ഭൃഗുർവൈവാരുണിഃവരുണം പിതരം ഉപസസാര അധീഹിഭഗവോബ്രഹ്മ" (തൈ. 3-1) വ രുണപുത്രനായ ഭൃഗുബ്രഹ്മ വിദ്യയുപദേശിക്കേണം എന്നു പി താവായ വരുണനോടു് പ്രാൎത്ഥിച്ചിരിക്കുന്നു.

കൎമ്മാധികാരം ദേവന്മാൎക്കില്ലെന്നു പറഞ്ഞതു് ദേവന്മാൎക്കു പാസ്യന്മാരായിട്ടു മററു ദേവന്മാർ ഇല്ലാത്തതുകൊണ്ടു മാത്ര മാണു്. "ഋഷീണാമാൎഷേയാന്തരാഭാവാത് ഋഷികൾക്കുപാസ്യ ന്മാരായ അന്യഋഷികൾ ഇല്ലാത്തതുകൊണ്ടു കൎമ്മാധികാരം ഇ ല്ലാത്തതുപോലെ ബ്രഹ്മവിദ്യയിൽ അധികാരമില്ലെന്നു വരു ന്നില്ല. അതിനാൽ ദേവന്മാൎക്കും ബ്രഹ്മവിദ്യയിൽ അധികാരം ഉണ്ടെന്നുവരുമ്പോഴും "അംഗുഷ്ഠമാത്രഃപുരുഷഃ" എന്നതു അവരു ടെ അംഗുഷ്ഠത്തെ അനുസരിച്ചുള്ള പ്രകാരത്തിൽ അൎത്ഥം ധരിച്ചു കൊള്ളേണം.

വിരോധഃകർമ്മണീതിചേന്നാനേകപ്രതി
പത്തേർദ്ദശനാത്. സൂത്രം 27

സൂത്രാത്ഥം:-

കർമ്മണിവിരോധഃ ഇതിചേത്=കർമ്മത്തിൽ വിരോധം എന്നു പറയുന്നുവെങ്കിലോ. ന=ആ വിരോധം വരികയില്ല. എന്തുകൊണ്ടെന്നാൽ അനേകപ്രതിപത്തേഃ=അനേകശരീരസ്വീകാരശക്തി അവൎക്കുള്ളതാണതിന്നു കാരണം. ദർശനാത്=ഒരേസമയത്തിൽ അനേകശരീരം അവർ സ്വീകരിച്ചതായിട്ടു ശ്രുതിസ്മൃതികളിൽ കാണുന്നുണ്ട്.

ഭാഷ്യം.

ഇതെല്ലാം ഇരിക്കട്ടെ. ശരീരാദികൾ ഉള്ളതുകൊണ്ടു ദേവാദികൾക്കു ബ്രഹ്മവിദ്യയിൽ അധികാരമുണ്ടെന്നു സ്ഥാപിക്കുന്നുവെങ്കിൽ ഋത്വിക്കുകൾ മുതലായവരെപ്പോലെ ഇന്ദ്രാദികളും കർമ്മത്തിൽ സ്വരൂപത്തോടുകൂടെ സന്നിധാനം ചെയ്യേണ്ടിവരും ഒരേഒരിന്ദ്രന്നു അനേകയാഗങ്ങളിൽ സന്നിധാനംചെയ്യാൻ സാധിക്കയുമില്ല. അപ്പോൾ യാഗാദികർമ്മങ്ങൾ നടത്താനും സാധിക്കയില്ല എന്നു വരികയില്ലയോ എന്നാണെങ്കിൽ ഈ വിരോധം വരികയില്ലെന്നു ധരിച്ചുകൊൾക. അനേക പ്രതിപത്തിയുള്ളതുതന്നെയതിന്നു കാരണം. അതായതു്:- ഒരുവനായിരിക്കുന്നുവെങ്കിലും ദേവതാത്മാവിന്നു ഒരേ സമയത്തിൽ അനേകരൂപസ്വീകാരശക്തിയുള്ളതാണതിന്നു കാരണം. ഇതെങ്ങനെ അറിയുന്നുവെങ്കിൽ:- ശ്രുതിസ്മൃതിശാസ്ത്രങ്ങളിൽനിന്നറിയുന്നു. "കതിദേവാഃ" എത്ര ദേവതകൾ എന്നാരംഭിക്കുന്നു. "ത്രയശ്ചത്രീചശതാത്രീചസഹസ്രാ" മൂന്നും മുന്നൂറും മൂന്നും മൂവ്വായിരവും എന്നു പിരിച്ചുപറഞ്ഞു. 3306 എന്ന എണ്ണം കാണിച്ചു. പിന്നെയും അവർ ആരെല്ലാം എന്നു ചോദിച്ചപ്പോൾ ദേവന്മാർ മുപ്പത്തിമൂന്നുപേർതന്നെ മററവരെല്ലാം അവരുടെ വിഭൂതികൾ തന്നെ എന്ന ശ്രുതി (ബൃം 3-9/1-2) ദേവതാത്മാക്കൾക്കു അ

നേകസ്വരൂപസന്ധാരണശക്തിയുണ്ടെന്നു ബോധിപ്പിക്കുന്നു.

അപ്രകാരംതന്നെ ആ മുപ്പത്തിമൂന്നു ദേവതകളെയും ആറിൽ ഉൾപ്പെടുത്തുന്നക്രമത്തിൽ "കതമ ഏകോ ദേവഃ" ഇതി ഒരു ദേവൻ ആരാണ്. എന്നു പിന്നത്തെ ചോദ്യത്തിന്ന് "പ്രാണഃ" ഇതി. ആ ഏകദേവൻ പ്രാണനാകുന്നു. എന്നു സമാധാനത്തിൽ ദേവതകൾ പ്രാണനോടുകൂടി ബഹുരൂപന്മാരാകുന്നു എന്നു ഉപദേശത്തിൽ പ്രാണന്ന് അനേകരൂപം ഉണ്ടെന്നു സിദ്ധിക്കുന്നു. അതിനെ ഉറപ്പിക്കുന്ന സ്മൃതിയും കാണുന്നു. "ആത്മനൊവൈശരീരാണി. ബഹൂനിഭരതർഷഭയോഗീകുര്യാൽബലംപ്രാപ്യതൈശ്ചസൎവ്വൈർമഹീംചരേത്" യോഗിയായ ഒരുവൻ അണിമാദൈ്യശ്വര്യബലത്താൽ ഒരേസമയത്തിൽ അനേക ശരീരങ്ങളെ സ്വീകരിക്കുന്നു. ആ എല്ലാ ശരീരങ്ങളോടുകൂടെ ഭൂമിയിൽ സഞ്ചരിക്കുന്നു. "പ്രാപ്നയാദ്വിഷയംകൈശ്ചിത് കൈശ്ചിദുഗ്രം തപശ്ചരേത്. സംക്ഷിപേച്ചപുനസ്താനി സൂര്യോരശ്മിഗണാനിവ" ചില ശരീരങ്ങൾകൊണ്ടു വിഷയസുഖമനുഭവിക്കും ചിലതുകൊണ്ടു കഠിനതപസ്സാചരിക്കും. പിന്നെ എല്ലാ ശരീരങ്ങളേയും തന്നിൽത്തന്നെ ലയിപ്പിക്കും. സൂര്യൻ രശ്മികളെ ഉത്ഭവിപ്പിക്കുകയും തന്നിൽത്തന്നെ അടക്കുകയും ചെയ്യുന്നതുപോലെ. ഈ വിധം അണിമാദൈ്യശ്വര്യബലത്താൽ യോഗികൾക്കുംകൂടെ അനേകശരീരസന്ധാരണാദികൾ സാധിക്കുന്ന സ്ഥിതിക്കുജന്മനാതന്നെ ഐശ്വര്യമുള്ള ദേവന്മാർ ആവശ്യമുള്ളപ്പോളെല്ലാം ബഹുരൂപങ്ങളെ സ്വീകരിച്ചു് അതാതു യാഗങ്ങളിൽ സന്നിഹിതന്മാരാകുന്നുവെന്നു പറയണമോ. അവരെ ഇതരന്മാർ കാണാതിരിക്കുന്നതു് അന്തർദ്ധാനവിദ്യ അവക്കുള്ളതുകൊണ്ടാണെന്നതിൽ അനുപപത്തിക്കവകാശമില്ല.

അനേകപ്രതിപത്തേർദ്ദർശനാത് എന്നു സൂത്രത്തിന്നു മറെറാരുവിധമായ വ്യാഖ്യാനം:— ശരീരമുള്ളവൎക്കും കൎമ്മങ്ങളിൽ അംഗഭാവം ഉണ്ടാകും എന്നു വിധികളിൽ അനേക ക്രമങ്ങൾ കാണപ്പെടുന്നുണ്ടു്. ശരീരമുള്ള ഒരുവൻ അനേക കൎമ്മങ്ങളിൽ

ഒരേസമയത്തിൽ അംഗഭാവത്തെ പ്രാപിക്കുന്നില്ല എന്ന ചില വിധികൾ കാണപ്പെടുന്നുണ്ട്. ഏതുവിധമെന്നാൽ:– ഒരു ബ്രാഹ്മണനെ സമാരാധനചെയ്തു സല്ക്കരിപ്പാൻ അനേകംപേർ ഒരേ ദിവസം ക്ഷണിക്കുന്നുവെങ്കിൽ അന്ന് എല്ലാ ദിക്കിലും ചെന്നു ഭുജിപ്പാൻ ആയാൾക്കു സാധിക്കയില്ല എന്നു കാണുന്നു.

മററു ചില വിധികളിൽ ശരീരമുള്ള ഏകൻ ഏകകാലത്തിൽ അനേകദിക്കിൽ അംഗഭാവത്തെ അംഗീകരിക്കപ്പെടുന്നതായിട്ടും കാണപ്പെടുന്നു. എങ്ങനെയെന്നാൽ:– ഒരു ബ്രാഹ്മണനെ ഒരേസമയത്തിൽ അനേകംപേർ നമസ്കരിക്കുന്നു. എന്നതുപോലെ യാഗാദി കമ്മങ്ങളിലും യജമാനൻ തന്റെ ദ്രവ്യത്തിൽ തനിക്കുള്ള സംബന്ധത്തെ മനസാപരിത്യജിച്ചിട്ടു "ഇന്ദ്രായസ്വാഹാ" "വിഷ്ണവേസ്വാഹാ" ഇന്ദ്രന്നായ്ക്കൊണ്ടു ഞാൻ എന്റെ ദ്രവ്യത്തെ സമപ്പിക്കുന്നു വിഷ്ണുവിന്നായ്ക്കൊണ്ടു സമപ്പിക്കുന്നുവെന്നിങ്ങനെ ഉദ്ദിഷ്ടദേവതക്ക് അപ്പിക്കുന്നതിന്നു സാധിക്കാവുന്നതാകയാൽ ദേവതകൾക്ക് വിഗ്രഹമുള്ളതുകൊണ്ടു കർമ്മം നടത്തുവാൻ സാധിക്കാതെ വരികയില്ല. ഈ മാതിരി ദ്രവ്യസമർപ്പണം ഒരേ ദേവതയെ ഉദ്ദേശിച്ച് അനേകംപേർക്കും അവരവരുടെ സ്ഥലത്തിൽ ഇരുന്നുകൊണ്ടു നടത്തുന്നതിന്നു വിരോധം യാതൊന്നും നേരിടുന്നില്ല. എന്നും വിധികൾ ഉണ്ട്.

ശബ്ദഇതിചേന്നാതഃപ്രഭവാത്
പ്രത്യക്ഷാനുമാനാഭ്യാം. സൂത്രം 28.

സൂത്രാത്ഥം:–

ശബ്ദേ=ശബ്ദത്തിൽ. (വിരോധഃ) ഇതിചേൽ=ശബ്ദത്തിൽ വിരോധം വരും എന്നാണെങ്കിൽ. ന=ഇല്ല. എന്തുകൊണ്ടെന്നാൻ അതഃപ്രഭവാത്=വൈദികശബ്ദത്തിൽനിന്നുതന്നെ ദേവാദിസവ്വജഗത്തും ഉണ്ടായിരിക്കുന്നുവെന്നതാണതിന്നു

കാരണം. അതെങ്ങനെ അറിയുന്നുവെങ്കിൽ:- പ്രത്യക്ഷാനുമാനാഭ്യാം=ശ്രുതിസ്മൃതികളിൽ നിന്നറിയുന്നു

ഭാഷ്യം:—

ദേവാദികൾക്ക ശരീരമുള്ളതുകൊണ്ടു യാഗാദികർമ്മാനുഷ്ഠാനങ്ങൾക്ക യാതൊരു മുടക്കവും നേരിടുകയില്ലെങ്കിൽ അങ്ങനെയാകട്ടെ ശബ്ദത്തിലാകട്ടെ വിരോധം നേരിടും. എങ്ങനെയെന്നാൽ:—

ശബ്ദത്തിന്നും അർത്ഥത്തിന്നും നിത്യസംബന്ധം ഉള്ളതുകൊണ്ട് വേദാർത്ഥം സ്ഥാപിപ്പാൻ ഇതര പ്രമാണാപേക്ഷയില്ലെന്നു് സ്ഥാപിക്കപ്പെട്ടിട്ടുണ്ടു്. അണിമാദൈശ്വര്യയോഗത്താൽ വിഗ്രഹമുള്ള ദേവാദികൾ ഏകകാലത്തിൽ അനേകകർമ്മങ്ങളിൽ സന്നിധാനം ചെയ്തു് ഹവിസ്സിനെ ഭുജിക്കും എന്നു വന്നാലും വേദപ്രാമാണ്യത്തിന്നു ഹാനി നേരിടും. ശരീരമുള്ളവക്കെല്ലാം ജനനവും മരണവും ഉണ്ടെന്നു വേദസിദ്ധാന്തമാകയാൽ നമ്മളെപ്പോലെ ശരീരമുള്ള ദേവന്മാക്കും ജനനമരണം ഉണ്ടെന്നു വരണം. അങ്ങനെ വരികയില്ലെങ്കിൽ ശബ്ദത്തിന്നും അർത്ഥത്തിന്നും നിത്യസംബന്ധം ഉണ്ടെന്നും അതിനാൽ വേദം സ്വയംപ്രമാണമാണെന്നും പറഞ്ഞതിന്നു വിരോധം നേരിടും എന്നാണെങ്കിൽ ഈ വിരോധം നേരിടുകയില്ലെന്നു ഞങ്ങൾ പറയുന്നു. എങ്ങനെയെന്നാൽ:— "അതഃപ്രഭവാത്" വേദശബ്ദത്തിൽനിന്നാണെല്ലോ ദേവാദി സർവ്വജഗത്തിൻെറയും ഉല്പത്തി. അതുകൊണ്ടു വേദപ്രാമാണ്യത്തിന്നു ഹാനി നേരിടുന്നില്ല

ഇവടെ ശങ്കിക്കുന്നു:— "ജന്മാദ്യസ്യയതഃ" (ബ്രം. 1-1-2) എന്ന സൂത്രത്താൽ ബ്രഹ്മത്തിൽനിന്നു് ജഗത്തുൽഭവിച്ചുവെന്നു റപ്പിച്ചിരിക്കേ ഇപ്പോൾ ഇവടെ ശബ്ദത്തിൽനിന്നുത്ഭവിച്ചുവെ

ന്നു പറയുന്നതെങ്ങിനെ അതുമാത്രമല്ല:— വൈദികശബ്ദത്തിൽ നിന്നു ജഗദുൽഭവം സമ്മതിക്കപ്പെട്ടാൽക്കൂടെ വൈദികശബ്ദത്തിൽ കാണപ്പെടുന്ന വിരോധത്തിന്നു പരിഹാരം സിദ്ധിക്കയില്ല. എന്തുകൊണ്ടെന്നാൽ:— വസുക്കൾ, രുദ്രന്മാർ, ആദിത്യന്മാർ, വിശ്വദേവന്മാർ, മരുത്തുക്കൾ എന്ന ഈ നാമധേയങ്ങൾ അനിത്യങ്ങൾ തന്നെ. അവക്കുൽപത്തി പറഞ്ഞിരിക്കുന്നതുതന്നെ കാരണം. ആ നാമങ്ങൾ അനിത്യങ്ങളെന്നു വന്നാൽ വൈദികങ്ങളായ വസ്വാദിശബ്ദങ്ങൾക്കു ഉണ്ടാകാവുന്ന അനിത്യത്വം എങ്ങനെ പരിഹരിക്കപ്പെടും.. ലോകത്തിലും ദേവദത്തൻ എന്ന പേരുള്ള ഒരാൾക്കു ഒരു പുത്രനുണ്ടായാൽ യജ്ഞദത്തൻ എന്ന മറെറാരു പേരിടുന്നതല്ലാതെ ദേവദത്തൻ എന്ന പേരുതന്നെ കല്പിക്കുന്ന സമ്പ്രദായമില്ലെന്നു പ്രസിദ്ധമാകുന്നുവെല്ലോ. അതിനാൽ വൈദികശബ്ദത്തിൽ വിരോധം അപരിഹാൎയ്യം എന്നാണെങ്കിൽ:—

സമാധാനം:—

ആ വിരോധം വരികയില്ല. ഗോ മുതലായ ശബ്ദങ്ങൾക്കും അൎത്ഥത്തിന്നും തമ്മിലുള്ള സംബന്ധം നിത്യമായിത്തന്നെ കാണപ്പെടുന്നുണ്ടു്. ഗോക്കൾക്കു ഉല്പത്തിയുണ്ടെന്നിരിക്കിലും അവയുടെ ആകൃതികൾക്കും (ഗോത്വത്തിന്നും) ഉല്പത്തിയുണ്ടെന്നു വരുന്നില്ല. ദ്രവ്യം, ഗുണം, കൎമ്മം ഇവയുടെ വ്യക്തികൾക്കുല്പത്തിയുണ്ടാകുന്നതല്ലാതെ ജാതിക്കുല്പത്തിയുണ്ടാകുന്നില്ല. ദ്രവ്യത്വം, ഗുണത്വം, കൎമ്മത്വം എന്നിവക്കു മാററമില്ലെന്നു പ്രസിദ്ധമാണെല്ലൊ. ശബ്ദങ്ങൾക്കുള്ള സംബന്ധം ആകൃതികളോടാണ് വ്യക്തികളോടല്ല. വ്യക്തികൾ അസംഖ്യേയങ്ങളാകയാൽ ശബ്ദത്തിന്നും അതിൻെറ അൎത്ഥത്തിന്നും തമ്മിലുള്ള സംബന്ധം അറിവാൻ കഴികയില്ല. വ്യക്തികൾക്കു ഉൽപത്തിയുണ്ടെങ്കിലും ആകൃതികൾക്കു നിത്യത്വമുള്ളതിനാൽ ഗോവു് മുതലായ ആകൃതികളിൽ വിരോധം കാണപ്പെടുന്നില്ല. അ

തുപോലെ ദേവാദി വ്യക്തികൾക്ക് ഉല്പത്ത്യാദികൾ ഉണ്ടെങ്കിലും ആകൃതി നിത്യത്വം ഉള്ളതുകൊണ്ടു് വസ്വാദി ശബ്ദങ്ങളിൽ യാതൊരു വിരോധവും വരുന്നില്ലെന്നു കണ്ടുകൊള്ളേണം. ദേവതകളുടെ ആകൃതി വിശേഷത്തെ മന്ത്രം അൎത്ഥവാദം എന്നിവയിൽ നിന്നറിഞ്ഞുകൊള്ളേണം. ജാതിയെ സംബന്ധിച്ച് ശബ്ദാൎത്ഥങ്ങൾ നിത്യങ്ങളായിരിക്കുന്നതുപോലെ ഇന്ദ്രാദി ശബ്ദങ്ങൾ സ്ഥാനവിശേഷങ്ങളെ ആശ്രയിച്ചു നിലനില്ക്കുന്നു ആരാര് ആ സ്ഥാനത്തിൽ വരുന്നുവോ അവരവരെ ഇന്ദ്രാദി ശബ്ദങ്ങൾ കാണിക്കുന്നു. ഒരു സ്ഥാനത്തിലുണ്ടായിരുന്ന ഒരു വ്യക്തിയില്ലാതാകുന്നതു്കൊണ്ടു ആ സ്ഥാനം ഇല്ലാതാകുന്നില്ല ആ സ്ഥാനാരോഹണത്തിന്നാവശ്യമായ ഗുണങ്ങളുള്ള ആൾ ആ സ്ഥാനത്തിന്നൎഹൻ എന്ന ലൌകിക നിശ്ചയം ഉള്ളതുപോലെ ഇന്ദ്രാദി സ്ഥാനാൎഹതയെ നിശ്ചയിക്കുന്ന വാക്യങ്ങളും വേദത്തിൽ കാണാവുന്നതുതന്നെ.

ലോകം ബ്രഹ്മത്തിൽനിന്നുണ്ടായിരിക്കുന്നുവെന്ന് ആദ്യമായുറപ്പിച്ചിരിക്കെ ഇപ്പോൾ ശബ്ദത്തിൽനിന്നുത്ഭവിച്ചുവെന്നു പറയുന്നതെങ്ങനെ എന്നാണെല്ലോ ഒരു വാദം. അതിന്നു സമാധാനം:— ഉപാദാനകാരണം ബ്രഹ്മം എന്ന അൎത്ഥത്തിലാണ് ലോകകാരണം ബ്രഹ്മംഎന്ന് ആദ്യമായി പറഞ്ഞിരിക്കുന്നതു്. അതുപോലെയല്ല ഇപ്പോൾ ശബ്ദത്തിൽനിന്നുണ്ടായെന്നു പറഞ്ഞിരിക്കുന്നതു്. പിന്നെ എന്തിനെ ആശ്രയിച്ചിട്ടാണ് ശബ്ദപ്രഭവത്വം:—

ലോകത്തിൽ വ്യവഹാരം നടക്കുന്നതു് നിത്യസംബന്ധമുള്ള ശബ്ദാൎത്ഥങ്ങൾക്കു വിഷയമായ നിത്യദ്രവ്യങ്ങളെ ആശ്രയിച്ചാണെല്ലൊ. വാചകങ്ങൾക്കും വാച്യങ്ങൾക്കും തമ്മിലുള്ള സംബന്ധം നിത്യമായതുകൊണ്ടു് അതിനെ ആശ്രയിച്ചുകൊണ്ടു് ജാതിവ്യക്തിരൂപത്തിൽ ലോകം നിലനില്ക്കുന്നു എന്നു കാണിപ്പാനാണ് "അതഃപ്രഭവാത്"=അതിൽനിന്നു:— ശബ്ദത്തിൽനിന്നു ലോകമുണ്ടാകുന്നുവെന്നു സൂത്രത്തിൽ കാണിച്ചിരിക്കുന്നതു്. ശബ്ദത്തിൽനിന്നു ജഗത്തുണ്ടാകുന്നുവെന്ന് എങ്ങനെ അ

റിയുന്നുവെങ്കിൽ പ്രത്യക്ഷാനുമാനപ്രമാണങ്ങളിൽനിന്നറിയുന്നു. പ്രത്യക്ഷമാൎത്തു് ശ്രുതി ശ്രുതിക്ക് മറെറാരു പ്രമാണത്തെ ആശ്രയിക്കേണ്ടതായിട്ടില്ല. അനുമാനം എന്നതു് സ്മൃതി. അതിന്റെ പ്രാമാണ്യം സിദ്ധിക്കേണമെങ്കിൽ അന്യപ്രമാണത്തെ ആശ്രയിച്ചിരിക്കേണം. ആ രണ്ടു പ്രമാണങ്ങളും ശബ്ദത്തിൽനിന്നാണ് സൃഷ്ടിയുണ്ടായതെന്നു കാട്ടുന്ന-ശബ്ദത്തിൽനിന്നാണ് സൃഷ്ടിയെന്നുറപ്പിക്കുന്ന-മന്ത്രപദങ്ങൾ:-

"ഏതേ അസൃഗ്രമിന്ദവസ്തിരഃപവിത്രമാശവഃ
വിശ്വാന്യഭിസൌഭഗാഃ"

എന്നീ മന്ത്രപദങ്ങളെ സ്മരിച്ചുകൊണ്ടു ബ്രഹ്മാവു് ദേവാദികളെ സൃഷ്ടിച്ചു അതിൽ ഏതേതുപദങ്ങളെ സ്മരിച്ചുകൊണ്ടു ഏതേതു വൎഗ്ഗത്തെ സൃഷ്ടിച്ചുവെന്നു കാട്ടുന്നു.

1) ഏതേ=ഇവർ എന്നൎത്ഥമുള്ള പദം സൎവ്വനാമമായതുകൊണ്ടു ദേവന്മാരെ ഓൎമ്മപ്പെടുത്തി. അതുകൊണ്ടു ഏതേ എന്നോൎത്തുകൊണ്ടു ദേവന്മാരെ സൃഷ്ടിച്ചു.

2) അസൃഗ്രം=അസൃക്=രുധിരം (രക്തം) അതിൽ-രക്തമാംസാദിപ്രധാനമായ ശരീരത്തിൽ. രമന്തെ=രമിക്കുന്നവർ എന്നൎത്ഥമുള്ള പദം സ്മരിച്ചുകൊണ്ടു മനുഷ്യരെ സൃഷ്ടിച്ചു. അസൃഗ്രന്മാർ-മനുഷ്യർ. എന്നു പദാൎത്ഥം.

3) ഇന്ദവഃ=ചന്ദ്രന്മാർ. എന്ന പദം ചന്ദ്രസ്മാരകം. ചന്ദ്രലോകത്തിൽ വസിക്കുന്നവരെ ഓർമ്മപ്പെടുത്തിയ പദം. ഇന്ദവഃ=എന്നു സ്മരിച്ചുകൊണ്ടു ചന്ദ്രലോകവാസികളായ പിതൃക്കളെ സൃഷ്ടിച്ചു.

4) തിരഃ പവിത്രഃ എന്നോൎത്തുകൊണ്ടു ഗ്രഹങ്ങളെ സൃഷ്ടിച്ചു പവിത്രം=സോമം. തിരഃ=അന്തർഭാഗത്തിൽ തിരസ്കരിക്കുന്നവ ആകയാൽ ആ ശബ്ദം ഗ്രഹസ്മാരകം.

5) ആശവഃ=ആശുക്കൾ-എന്ന ശബ്ദം. സ്തോത്രസ്സാരകം. അതിനെ ഓൎത്തുകൊണ്ടു സ്തോത്രങ്ങളെ സൃഷ്ടിച്ചു. ഗാനരൂപങ്ങളായ ഋക്കുകളെയാണ് സ്തോത്ര ശബ്ദം കാണിക്കുന്നതു്. സാമം ഋക്കിൽ അധിവസിക്കുന്നു. എന്നൎത്ഥമായ "ഋച്യധ്യൂഢം സാമ" എന്നു ശ്രുതിയുണ്ടു്.

6) വിശ്വാനി=വിശ്വങ്ങളെ-എന്നോൎത്തുകൊണ്ടു ശസ്ത്രങ്ങളെ സൃഷ്ടിച്ചു. സ്തോത്രാനന്തരം പ്രയോഗത്തിന്നുപകരിക്കുന്നവയാണ് ശസ്ത്രങ്ങൾ.

7) അഭിസൌഭഗാഃ=സൎവ്വത്രസൌഭാഗ്യമുള്ളവർ എന്നൎത്ഥമുള്ള പദങ്ങളെ സ്മരിച്ചുകൊണ്ടു മററു പ്രജകളെയും സൃഷ്ടിച്ചുവെന്നു് വേദം പറയുന്നു.

ഇതുപോലെ മററു ചിലേടത്തും "സമനസാവാചം മിഥുനം സമഭവത്" അവൻ വേദപ്രകാശിതമായ സൃഷ്ടിയെ മനസ്സുകൊണ്ടാലോചിച്ചു.

അനാദിനിധനാനിത്യാ വാഗുൽസൃഷ്ടാസ്വയം ഭുവാ
ആദൌ വേദമയീദിവ്യായതഃസൎവ്വാഃ പ്രവൃത്തയഃ"

ഉല്പത്തിയും നാശവുമില്ലാത്തതും അതുനിമിത്തം നിത്യമായതും ദിവ്യയും:- സ്വതന്ത്രമായിട്ടു സൎവ്വവസ്തുക്കളെയും പ്രകാശിപ്പിക്കുവാൻ സമൎത്ഥവും-ആയവേദവാക്കിനെ ബ്രഹ്മാവ് പ്രകാശിപ്പിച്ചു. ശിഷ്യപരമ്പരയായിട്ടു ലോകത്തിൽ വിളങ്ങുന്നു. വേദം നിത്യമാകയാൽ ആരാലും ഉണ്ടാക്കപ്പെട്ടതല്ല എന്നു സാരം. വേദത്തിൽനിന്നാണ് സൎവ്വപദാൎത്ഥസൃഷ്ടിയും ബ്രഹ്മദേവൻ നടത്തുന്നതു് എന്നു സ്മൃതിയും കാണപ്പെടുന്നു.

ആദിനാരായണമൂൎത്തിയായ ജ്ഞാനസ്വരൂപൻ-ജ്ഞാനം തന്നെ സ്വരൂപമായ ഭഗവാൻ സ്വസങ്കല്പത്താൽ ബ്രഹ്മഹൃദയത്തിൽ വേദത്തെ പ്രകാശിപ്പിച്ചു. ബ്രഹ്മമുഖാരവിന്ദത്തിൽനി

ന്ന് നിർഗളിച്ച ആദിവച്യവാണി ബ്രഹ്മപുത്രന്മാരായ സനകസ നന്ദസനല്കുമാരാദികളും അവരുടെ ശിഷ്യപരമ്പരകളും മുഖാന്തരം ലോകത്തിൽ വ്യാപിച്ചു. ആ വേദത്തിൽനിന്ന സർവ്വനാമരൂപാദികളും കർമ്മങ്ങളും പ്രവൃത്തിമാർഗങ്ങളും വെളിപ്പെട്ടിരിക്കുന്നു

"നാമരൂപംചഭൂതാനാം കർമ്മണാംചപ്രവർത്തനം
വേദശബ്ദേഭ്യഏവാദൌനിർമ്മമേ സമഹേശ്വരഃ"

(മനു 1–21) പ്രജാപതിനാമരൂപകർമ്മവിഭാഗാദികളെ വേദശബ്ദങ്ങളിൽനിന്ന് നിർമ്മിച്ചുവെന്നു മനുവും ഉപദേശിച്ചിരിക്കുന്നു.

ഈ സമ്പ്രദായം പ്രവൃത്തിപ്പാനിച്ഛിക്കുന്ന നമ്മളെല്ലാവരും നിത്യം അനുവർത്തിക്കുന്നതായ അനുഭവവും നമ്മൾക്കുള്ളതുമാണല്ലൊ:– ഏതൊരുവൻ ഏതൊന്നു ചെയ്യാനിച്ഛിക്കുന്നുവോ ആ കാര്യത്തെ സൂചിപ്പിക്കുന്ന വാചകമായ ശബ്ദത്തെ ആദ്യം സ്മരിക്കുന്നു. അതിൽപിന്നെ ആ കാര്യത്തെ നടത്തുന്നു. ഇതെന്നാ നമുക്കനുഭവമുള്ളതുതന്നെ. അതുപോലെ പ്രജാപതിയുടേയും മനസ്സിൽ സൃഷ്ടിക്കുമുമ്പേ ആദിനാരായണസങ്കല്പത്താൽ വൈദികശബ്ദങ്ങൾ പ്രാദുർഭവിച്ചു. അതനുസരിച്ചുള്ള വസ്തുക്കളെ സൃഷ്ടിച്ചുവെന്നു വന്നുകൂടുന്നു. അതനുസരിച്ചുതന്നെ ശ്രുതിയിലും കാണപ്പെടുന്നു:– ആ സൃഷ്ടികർത്താവ് "ഭൂഃ" എന്നുച്ചരിച്ചുകൊണ്ടു ഭൂമിയെ സൃഷ്ടിച്ചു. (തൈ ബ്രാം. 2–2/4–2) ഇത്യാദി ശ്രുതിവാക്യങ്ങൾ ബ്രഹ്മദേവൻ മനസ്സിൽ ഉദിച്ച ഭൂരാദിവാചകങ്ങളിൽനിന്നു ഭൂരാദിലോകങ്ങളെ സൃഷ്ടിച്ചുവെന്നു ബോധിപ്പിക്കുന്നു

ശബ്ദം ഏതുമാതിരിയുള്ളതാണെന്നതിനെപ്പററി വിചാരം ചെയ്യുന്നു:– ഏതുമാതിരി ശബ്ദത്തിൽനിന്നാണ് ലോകം ഉണ്ടായിരിക്കുന്നതു് വർണ്ണത്തിൽനിന്നോ സ്ഫോടത്തിൽനിന്നോ എന്നറപ്പിക്കുവാനാണ് ഈ വിഷയത്തെ ഇവടെ വിവരിക്കുന്നതെന്നു ധരിക്കേണം.

പാണിനിസ്ഫോടവാദം ചെയ്യുന്നു:-

വ്യാകരണശാസ്ത്രത്തിൽ ശബ്ദത്തിന്നു "സ്ഫോടം" എന്നു സംജ്ഞകൊടുത്തിരിക്കുന്നു. അക്ഷരത്തെ ശബ്ദമെന്നു പറയുന്നതായാൽ അക്ഷരങ്ങൾക്കു ഉല്പത്തിയും നാശവും ഉള്ളതുകൊണ്ടു നിത്യശബ്ദങ്ങളിൽനിന്നാണ് ദേവാദികളുടെ ഉത്ഭവം എന്നു പറഞ്ഞതിന്നു വിരോധം നേരിടും.

അക്ഷരങ്ങൾക്ക് ഉത്ഭവവും നാശവും ഉണ്ട്. ഓരോ അക്ഷരവുംമറെറാരോ അക്ഷരങ്ങളുടെ ഉച്ചാരണാവസരത്തിൽ മാറിമാറിക്കൊണ്ടിരിക്കുന്നു. എതുപോലെയെന്നാൽ:- കാണപ്പെടാതിരിക്കുന്ന ഒരു ബ്രഹ്മചാരി വേദം ഉച്ചരിക്കുന്നു. ദേവദത്തൻ എന്നു പേരുള്ളവൻ എന്നു വിചാരിക്കുക അവൻെറ സ്വരൂപത്തെ കാണാതിരിക്കുന്ന അവൻെറ പിതാവ് ആ ഉച്ചാരണശബ്ദം കേൾക്കുന്നുവെങ്കിൽ ഈ ശബ്ദം എൻെറ പുത്രനായ ദേവദത്തനിൽനിന്നുണ്ടാകുന്നതാണെന്നറിയുന്നു. ശബ്ദശ്രവണം കൊണ്ടുതന്നെ പുരുഷവിശേഷജ്ഞാനം ഉണ്ടാകുന്നു. ഇങ്ങനെ യജ്ഞദത്തൻ മുതലായവരെയും അവരുടെ ശബ്ദത്തിൽനിന്നു വേർതിരിച്ചറിയുവാൻ സാധിക്കുന്നുണ്ട്. ഈ ജ്ഞാനം അക്ഷരത്തിൽനിന്നുണ്ടായതല്ല. ധ്വനിയിൽനിന്നുണ്ടായതാണ്. ഇതു് മിഥ്യാജ്ഞാനം—തെററായജ്ഞാനവുമല്ല. ഈ ജ്ഞാനത്തെ ബാധിക്കുന്നതായ മറെറാരു ജ്ഞാനം കാണപ്പെടാതിരിക്കുന്നതു തന്നെ അതിന്നു കാരണം.

അക്ഷരങ്ങളിൽനിന്നു പദാൎത്ഥജ്ഞാനം ഉണ്ടാകുന്നുവെന്നു പറയുന്നതു ശരിയല്ല. ഓരോ അക്ഷരവും അൎത്ഥത്തെ അറിയിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അക്ഷരം മാറിമാറിവരുന്നുണ്ടല്ലൊ. ഒരേ ഒരു അക്ഷരത്താൽ പദാൎത്ഥജ്ഞാനം ഉണ്ടാകുന്നുവെങ്കിൽ മറെറാരക്ഷരം ആദ്യത്തേതിനോടു ചേരേണ്ടതായ ആവശ്യമില്ലല്ലോ. അക്ഷരസമുദായത്തിൽനിന്നറിവുണ്ടാകും-

ഒരക്ഷരത്തോടുചേൎന്നുവരുന്ന മറെറാരക്ഷരത്തിൻെറ സാന്നി ധ്യത്തിൽനിന്നറിവുണ്ടാകും എന്നു പറവാനും തരമില്ല.

ഒരക്ഷരത്തോട് ചേൎന്നുവരുന്ന അക്ഷരങ്ങളുടെ അവസാ നാക്ഷരംവരേയുള്ള ശ്രവണത്തിൽനിന്നു മനസ്സിന്നു സിദ്ധിക്കുന്ന വിശേഷ സംസ്കാരത്തിൽനിന്നു പദാൎത്ഥജ്ഞാനമുണ്ടാകും എ ന്നും പറവാൻ തരമില്ല. എന്തുകൊണ്ടെന്നാൽ:— ശബ്ദത്തി ന്നും അൎത്ഥത്തിന്നും സംബന്ധം ഇന്നതാണെന്ന അറിവിൽക്കൂടെ യാണ് ശബ്ദം പദാൎത്ഥത്തെ ബോധിപ്പിക്കുന്നതു്. പുകകണ്ട ഉടനെ അഗ്നിയെ അറിയുന്നതുപോലെ.

ഒരുവന്ന് ആദ്യമാദ്യമുണ്ടാകുന്ന അക്ഷരത്തിൻെറ ജ്ഞാ നത്തിൽനിന്നുണ്ടാകുന്ന സംസ്കാരത്തോടുകൂടെ അവസാനാക്ഷര ത്തിൽനിന്നു സിദ്ധിക്കുന്ന സംസ്കാരത്തിന്ന് സംയോഗമുണ്ടാവാ നിടയില്ല. അക്ഷരം നിമിത്തമുണ്ടാകുന്ന സംസ്കാരം പ്രത്യക്ഷ മായിരിക്കാത്തതുതന്നെ അതിന്നു കാരണം. സ്മരണം സംസ്കാ രത്തിൽനിന്നുണ്ടാകുന്നതാണ്. അതിന്നു ക്രമവൎത്തിത്വം ആവ ശ്യമാണ്. ഇതിൻെറ സാരം:— പദാൎത്ഥജ്ഞാനം ആദ്യം ഉണ്ടാകേണം. അതിൽനിന്നാണ് പദാൎത്ഥസ്മൃതിയുണ്ടാകേ ണ്ടതു്. അതിനാൽ ആദ്യമുണ്ടായ അക്ഷരവിഷയജ്ഞാനം അവസാനത്തിലുണ്ടാകുന്ന അക്ഷരവിഷയ ജ്ഞാനംകൊണ്ടു് പദാൎത്ഥജ്ഞാനമുണ്ടാക്കും എന്നു പറവാൻ തരമില്ല. അതി നാൽ സ്ഫോടംതന്നെ ശബ്ദം എന്നു കണ്ടുകൊള്ളേണം.

ആ സ്ഫോടം ഓരോ അക്ഷരത്താലും ഉണ്ടാകുന്ന അനുഭവ ത്താൽ സിദ്ധിക്കുന്ന സംസ്കാരമാകുന്ന ബീജത്തോടുകൂടിയതും അന്ത്യാക്ഷരോച്ചാരണത്തിൽനിന്നു സിദ്ധിക്കുന്ന സംസ്കാര ത്തോടു സംബന്ധമുള്ളതുമായ ചിത്തത്തിൽ പദാൎത്ഥപ്രതീതിയു ണ്ടാകും. ഈ പദാൎത്ഥജ്ഞാനം അക്ഷരത്തിൽനിന്നുണ്ടായതാ ണെന്നു പറഞ്ഞുകൂടാ. അക്ഷരങ്ങൾ അനേകമായതുകൊണ്ടു് ഉദാഹരണം:— ഗൌഃ എന്ന ശബ്ദത്തിൽ, ഗ+ഔ+ഃ (വിസ

ഗ്ഗ്ം) എന്ന മൂന്നക്ഷരങ്ങൾ ഉണ്ടല്ലൊ. ഇതിലെ ഓരോ അക്ഷരവും ഉച്ചരിക്കപ്പെട്ടപ്പോൾ ഗൌ എന്ന ശബ്ദത്തിൻെറ അത്ഥമായ പശു എന്ന ബോധം ജനിക്കയില്ല. അക്ഷരവിഷയമായി ചിത്തസ്ഥിതങ്ങളായ അക്ഷരങ്ങൾ പലതായിരിക്കയാൽ ഒന്ന് എന്ന അറിവിന്ന വിഷയമാകുന്നില്ല. സ്ഫോടമാകട്ടെ ഓരോരുച്ചാരണവും അതുതന്നെയിതെന്നറിവിന്ന—പ്രത്യഭിജ്ഞക്ക് വിഷയമായിരിക്കുന്നതിനാൽ നിത്യമാകുന്നു.

അക്ഷരങ്ങൾ നിമിത്തമുണ്ടാകുന്ന അറിവാകട്ടെ ഭിന്നഭിന്നമായിരിക്കും. ആകയാൽ സ്ഫോടം നിത്യവും പദാത്ഥങ്ങളെ പറയുന്നതുമായ വൈദികശബ്ദത്തിൽനിന്ന ക്രിയാകാരകഫലരൂപമായ ജഗത്ത് സ്ഫോടരൂപമായ ശബ്ദത്താൽ പറയപ്പെടാവുന്നതുമായിട്ടുണ്ടായിരിക്കുന്നുവെന്ന ധരിക്കേണം.

ഇതുവരെ പറഞ്ഞ വൈയ്യാകരണമതമായ സ്ഫോടവാദത്തെ മറുത്തു പറഞ്ഞുകൊണ്ടു മീമാംസകന്മാർ പറയുന്ന വണ്ണങ്ങൾതന്നെ ശബ്ദം എന്ന് ആചാര്യർ സ്വന്തം മതത്തെ സ്ഥാപിക്കുന്നു.

വണ്ണങ്ങൾതന്നെ ശബ്ദം എന്ന ഭഗവാനായ ഉപവഷൻ പറയുന്നു:— ഉൽപത്തിയും നാശവും വണ്ണങ്ങൾക്കുണ്ടെന്ന മുമ്പേ പറഞ്ഞിട്ടുണ്ടല്ലൊ. എന്നാണെങ്കിൽ അതു ശരിയല്ല. ആ വണ്ണങ്ങൾതന്നെ ഇവ എന്ന പ്രത്യഭിജ്ഞാനം—ഐക്യജ്ഞാനം—ഉള്ളതുതന്നെ അതിന്ന കാരണം.

വണ്ണങ്ങളിൽ കാണുന്ന സാദൃശ്യജ്ഞാനം രോമങ്ങളിൽ കാണപ്പെടുന്നതുപോലെയാണെന്ന പൂവ്വപക്ഷി മറുത്തുമറുപടി പറഞ്ഞിരിക്കുന്നു. ഇതിൻെറ സാരം:— മുമ്പിലുള്ള രോമംപോലെത്തന്നെ പിമ്പിലുള്ളതും എന്നറിയുമെങ്കിലും മുമ്പിലത്തെ രോമമല്ല പിമ്പിലുള്ളത്. അതു വേറെതന്നെയാണ്. അതു

പോലെ ആദ്യത്തേതും പിന്നെ വരുന്നതും വൎണ്ണംതന്നെയെങ്കിലും രണ്ടും ഒന്നല്ല. വെവ്വേറെയുള്ളതാണെന്നു പറയുന്നുവെങ്കിൽ ആ വിധം പറവാൻ തരമില്ല. ആ വിധത്തിലുണ്ടാകുന്ന ഐക്യജ്ഞാനത്തിന്നു (പ്രത്യഭിജ്ഞക്ക്) മററു പ്രമാണത്താൽ വിരോധം കാണപ്പെടാത്തതാണതിന്നു കാരണം. ഈ വിധത്തിലുണ്ടാകുന്ന പ്രത്യഭിജ്ഞാനം ജാതിയെകുറിച്ചുണ്ടാകുന്നതാണ്. (ഒരു വൎണ്ണം മറെറാരു വൎണ്ണത്തിൽ ഉൾപ്പെടുന്നതുകൊണ്ടു വൎണ്ണം എന്ന ജാതിയിൽ ഉൾപ്പെടുന്നതിനാൽ ജാതിയെ കുറിച്ചുണ്ടാകുന്ന ജ്ഞാനമാണതെന്നു സാരം) എന്നു വാദിക്കുന്നുവെങ്കിൽ അതും ശരിയല്ല വൎണ്ണവ്യക്തിയൊന്നുതന്നെ എന്ന വൎണ്ണവിഷയത്തെകുറിച്ചുതന്നെയാണ് ഐക്യജ്ഞാനമുണ്ടാകുന്നതു്.

ഓരോരുച്ചാരണത്തിലും ഗോക്കളിൽ കാണപ്പെടുന്ന വ്യക്തികളെ അന്യയായ വൎണ്ണവ്യക്തികൾ കാണുമെങ്കിൽ അപ്പോൾ ആകൃതി നിമിത്തമാണ് ഐക്യജ്ഞാനം ഉണ്ടായിരിക്കുന്നതു് എന്നു വരാം. ആ വിധം ഇവടെ വരുന്നില്ല. വൎണ്ണവ്യക്തികൾ മാത്രമേ ഉച്ചാരണംതോറും അറിയപ്പെടുന്നുള്ളു. ഗോശബ്ദം രണ്ടുതവണ പറഞ്ഞുവെന്നല്ലാതെ രണ്ടുഗോക്കളെ പറഞ്ഞുവെന്നു വരുന്നില്ലല്ലൊ.

ഇതിൽ ശങ്ക.

വൎണ്ണങ്ങളും ഉച്ചാരണഭേദംകൊണ്ടു ഭിന്നങ്ങളാകാമെല്ലൊ. ദേവദത്തൻെറയും യജ്ഞദത്തൻെറയും വേദവൎണ്ണങ്ങളുടെ ഉച്ചാരണഭേദംകൊണ്ടാണവരെ വേർതിരിച്ചറിയുന്നതു് എന്നു നിങ്ങൾ മുമ്പേ സമ്മതിച്ചിരിക്കുന്നുവെല്ലൊ. എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം പറയുന്നു:— വൎണ്ണങ്ങളുടെ ഐക്യജ്ഞാനത്തിന്നു തടസ്ഥമുണ്ടായിട്ടല്ല ഉച്ചാരണ ധ്വനിയിൽ നേരിടുന്ന വ്യത്യാസംനിമിത്തം ഉച്ചരിക്കുന്നവരെ വേർതിരിച്ചറിവാനിടവരുന്നുവെന്നു കണ്ടുകൊള്ളേണം. വൎണ്ണങ്ങളോരോന്നും മൂലാധാരം മുതൽ വയറു്, തൊണ്ട, പല്ല്, നാവ്, ചുണ്ട്, എന്നീ ഭാ

ഗങ്ങളിൽ പ്രാണന്റെ-വായുവിന്റെ-ചേഷ്ടയോടും വിയോഗത്തോടുംകൂടെ പുറമെ വ്യാപിക്കുന്ന ധ്വനിയിൽ ഉണ്ടാകുന്ന വിചിത്രതയാണ് ഈ ഭേദപ്രതീതിക്കുകാരണം. വർണ്ണങ്ങളുടെ സ്വരൂപംനിമിത്തമല്ല ഭിന്നപ്രജ്ഞാനമുണ്ടാകുന്നത്. അതുകൂടാതെ വർണ്ണവ്യക്തികളുടെ-ഓരോ വർണ്ണങ്ങളുടേയും-ഐക്യജ്ഞാനമുണ്ടാവാൻ വർണ്ണങ്ങൾക്ക് ആകൃതിഭേദം കല്പിക്കേണ്ടതായി വരുന്നുണ്ട്. അവർ വർണ്ണങ്ങളിൽതന്നെ ആകൃതിഭേദം കല്പിക്കുന്നവരാണ്. അപ്രകാരം തോന്നുന്ന ഭേദബുദ്ധി ഉദാത്താദിസ്വരഭേദംനിമിത്തം ഉണ്ടാകുന്നതാകുന്നു. ഇങ്ങനെ നിശ്ചയിക്കുന്നതിനേക്കാൾ:- വർണ്ണവ്യക്തികളിൽ ഭേദമില്ല. ഉദാത്താദിസ്വരഭേദംനിമിത്തമാണ് ഭേദപ്രതീതിയുണ്ടാകുന്നതെന്നു നിശ്ചയിക്കുന്നതാണധികം എളുപ്പമായമാർഗം. അങ്ങനെയല്ലെങ്കിൽ ഒരുവർണം:-ഗ-എന്ന അക്ഷരം ഒരേകാലത്തിൽ പലർകൂടി ഉച്ചരിക്കുമ്പോൾ ഉദാത്തം അനുദാത്തം സ്വരിതം സാനുനാസികം അനനുനാസികം എന്ന ധ്വനിഭേദംനിമിത്തം അക്ഷരത്തിന്നുമാററം എങ്ങനെവരും വരാനിടയില്ല. അക്ഷരാകൃതിക്കു മാററമില്ല. സ്വരത്തിൽമാത്രം വ്യത്യാസം എന്നു ധരിക്കുന്നതിൽ ദോഷമില്ല.

അല്ലെങ്കിൽ ഇതിന്നു മററൊരു വിധത്തിൽ സമാധാനം പറയാം:— വർണ്ണത്തെകുറിച്ചുള്ള വിഭിന്നജ്ഞാനം ഉച്ചാരണധ്വനിനിമിത്തം ഉണ്ടാകുന്നതാകുന്നുവെന്നു നിശ്ചയിക്കുന്നപക്ഷം മുൻപറഞ്ഞദോഷം ഉണ്ടാകയില്ല. ധ്വനിയെന്നാൽ എന്താകുന്നുവെങ്കിൽ പറയാം:—

ഇന്ന വർണ്ണമാണെന്നു വേർതിരിച്ചറിയാത്തവനും കുറേ ദൂരെയിരിക്കുന്നവനുമായ ഒരുവന്റെ ശ്രോത്രത്തിൽ പ്രവേശിക്കുന്നതും കഠിനം മൃദുവെന്ന നിലയിൽ കേൾക്കുന്നവനും അരികത്തിരിക്കുന്നവൎക്കും ബോധത്തെ ജനിപ്പിക്കുന്നതും യാതൊന്നാണോ അതാകുന്നു ധ്വനി. അതിൽനിന്നാകുന്നു ഉദാത്താദി സ്വരവിശേഷങ്ങൾ ഉണ്ടാകുന്നത്. വർണ്ണങ്ങളുടെ സ്വരൂപത്തിൽ

നിന്നുണ്ടാകുന്നവയല്ല. ഉച്ചാരണംതോറും വണ്ണങ്ങളെക്കുറിച്ചുള്ള അറിവുണ്ടാകുന്നതുകൊണ്ടു ധ്വനിയിൽനിന്നാണ് ഭേദജ്ഞാനം ഉണ്ടാകുന്നതെന്നു സ്പഷ്ടമാകുന്നു. ഇപ്രകാരം നിശ്ചയിക്കുമ്പോൾ ധ്വനിയെ ആശ്രയിച്ചാണ് ഉദാത്താദി സ്വരഭേദങ്ങളുണ്ടാകുന്നതെന്നു നിശ്ചയിക്കാം. ഇങ്ങനെ നിശ്ചയിക്കാതിരുന്നാൽ അറിയപ്പെട്ടിരിക്കുന്ന വണ്ണങ്ങൾക്കു ഭേദമില്ലാതിരിക്കേ വായ്വാദി സംയോഗവിയോഗഭേദം നിമിത്തമാണ് ഉദാത്താദി സ്വരഭേദങ്ങൾ ഉണ്ടാകുന്നതെന്നു കല്പിക്കേണ്ടിവരും.

വായ്വാദിസംയോഗവിയോഗാദികൾ കാണപ്പെടുവാൻ കഴിയാത്തവയാകയാൽ ഉദാത്താദിസ്വരഭേദങ്ങൾക്ക് ആലംബനം ഇല്ലെന്നു കരുതേണ്ടിവരും. ആകയാൽ ശ്രോത്രത്തിൽ വന്നടിക്കുന്ന ധ്വനിതന്നെ ഉദാത്താദിസ്വരവിശേഷങ്ങൾക്കാലംബം എന്നു സിദ്ധിക്കുന്നു.

ഉദാത്താദിഭേദനിമിത്തം വണ്ണങ്ങൾക്കും ഭേദം വന്നുചേരും എന്ന കാരണത്താൽ ഈ സംഗതിയിൽ ഇത്രത്തോളം നിഷ്കൃഷ്ടത്വവശ്യമില്ലെന്നു പറയുന്നുവെങ്കിൽ അതു സ്വീകാര്യമല്ല. വണ്ണവിജ്ഞാനം സിദ്ധമായിരിക്കേ അതിന്നൊരു മാററം വരുവാൻ അവകാശമില്ല ഒന്നിന്നു ഭേദമുള്ളതുകൊണ്ടു ഭേദമില്ലാതിരിക്കുന്ന മറെറാന്നിന്നും ഭേദം വന്നുചേരും എന്ന വാദത്തിന്നും സ്ഥാനമില്ല.

വ്യക്തികളിൽ മാററം കാണപ്പെടുന്നതുകൊണ്ടു ജാതിക്കും മാററം വരും എന്ന വാദത്തിന്നവകാശമില്ലല്ലോ. അതുകൊണ്ടു വണ്ണങ്ങളിൽനിന്നുതന്നെ അത്ഥജ്ഞാനമുണ്ടാകുന്നതിനാൽ സ്ഫോടത്തെ കല്പിക്കുന്നതു അത്ഥമില്ലാത്തതാകുന്നു. എന്നതിന്നു സമാധാനം:— ഞാൻ സ്ഫോടത്തെ കല്പിക്കുന്നില്ല പ്രത്യക്ഷമായിത്തന്നെ ഈ സ്ഫോടത്തെ ഞാനറിയുന്നു. ഓരോവണ്ണങ്ങളെയും അറിയുന്നതിൽനിന്നുണ്ടാകുന്ന സംസ്കാരത്തോടുചേന്നിരിക്കുന്ന ബുദ്ധിയിൽ ക്ഷണത്തിൽ അതു തോന്നുന്നതാണെന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ:—

ഇതൊരു പദമാണെന്നബോധവും വൎണ്ണങ്ങളിൽനിന്നുതന്നെ ഉണ്ടാകുന്നു ഓരോ വൎണ്ണങ്ങളെയും അറിഞ്ഞറിഞ്ഞ് എല്ലാവൎണ്ണങ്ങളും ഒന്നായി ചേൎന്നിട്ടാണല്ലൊ ഇതൊരു ഗോവ് എന്ന അൎത്ഥം ധരിക്കുന്നതു്. ആ അൎത്ഥജ്ഞാനം വൎണ്ണങ്ങളിൽനിന്നല്ലാതെ സ്ഫോടത്തിൽനിന്നുണ്ടാകുന്ന ഒന്നല്ല. ഇതെങ്ങനെ അറിയപ്പെടുന്നുവെങ്കിൽ പറയാം:—

ഈ ബുദ്ധിയിൽ ഗ മുതലായ വൎണ്ണങ്ങളല്ലാതെ ദമുതലായ വൎണ്ണങ്ങളുടെ പ്രതീതിയുണ്ടാകുന്നില്ല. ഈ ബുദ്ധിയിലും ഗമുതലായ വൎണ്ണങ്ങളെക്കൂടാതെ വേറൊരൎത്ഥമായസ്ഫോടം വിഷയമാകുമെങ്കിൽ അപ്പോഠം ദകാരം മുതലായ ബോധത്തെ വിട്ടിട്ടു ഏതുവിധം ഇരിക്കുന്നുവോ അതുപോലെ ഗകാരാദിവൎണ്ണങ്ങളെയും വിട്ടിട്ടുതന്നെ ഇരിക്കേണ്ടിവരും. അങ്ങിനെ ഇരിക്കുന്നതായി അനുഭവമില്ല. അതുകൊണ്ടു പ്രത്യഭിജ്ഞയുണ്ടാക്കുന്നതു വൎണ്ണവിഷയമായിട്ടുതന്നെയായിരിക്കുന്ന സ്മൃതിയാകുന്നു.

വൎണ്ണങ്ങഠം അനേകങ്ങളായിരിക്കയാൽ അതിൽനിന്നു ഏകത്വബോധം ഉണ്ടാകയില്ലെന്നു മുമ്പേ പറഞ്ഞിരിക്കുന്നുവെല്ലോ എന്നാണെങ്കിൽ അതിന്നു സമാധാനം പറയാം:— അനേകമായിരിക്കുന്നുവെങ്കിലും ഏകത്വബോധം അതിൽനിന്നുണ്ടാവാൻ വിരോധമില്ല. എങ്ങനെയെന്നാൽ:— പങ്ക്തി (വരി) വനം, സേനാ, ദശ, ശതം, സഹസ്രം എന്നവ അനേകങ്ങളാണെങ്കിലും ഏകത്വബുദ്ധി അതിലുണ്ടാകുന്നുണ്ടല്ലോ. ഗൌഃ എന്നതു് ഒരു ശബ്ദം എന്ന യാതൊരു ബുദ്ധിയുണ്ടാകുന്നുവോ അതു് ആ ശബ്ദത്തിലുള്ള പല വൎണ്ണങ്ങളുടെ അൎത്ഥം ഒന്നായിരിക്കുന്നതുകൊണ്ടാകുന്നു. വനം, പങ്ക്തിയെന്നതിൽ ഏകത്വബുദ്ധിയുണ്ടാകുന്നതുപോലെ എന്ന ഉപചാരത്തെ അനുസരിച്ചുണ്ടാകുന്നതെന്നുവരും. സ്ഫോടവാദി ഇവടെ ശങ്കിക്കുന്നു:—

വൎണ്ണങ്ങഠം തന്നെ ഒന്നായി ചേൎന്നിട്ടു പദമായി ഭവിച്ചു് ഏകത്വബോധത്തെയുണ്ടാക്കുന്നുവെന്നാണെങ്കിൽ, ജാരാ, രാജാ

കപിഃ പികഃ എന്നിങ്ങനെയുള്ള ദിക്കിൽ പദവിശേഷബോധം ഇല്ലാതെയാകും. വർണ്ണങ്ങളിൽ ഭേദമില്ലല്ലൊ. ജാരാ ഇത്യാദി പദങ്ങളിലെ വർണ്ണങ്ങൾ തന്നെയല്ലെയോ രാജാ ഇത്യാദിപദങ്ങളിലും കാണപ്പെടുന്നതു്. അർത്ഥവിഷയമായ ഭേദബുദ്ധി എങ്ങനെയുണ്ടാകുന്നു എന്ന ശങ്കക്കു സമാധാനം പറയാം: —

എല്ലാ വർണ്ണങ്ങളും ചേർന്നു് ഒരർത്ഥത്തെ ബോധിപ്പിക്കുന്ന പദമാകുന്നതു് ഒരു ക്രമത്തെ അവലംബിച്ചാകുന്നു ഇറുമ്പുകൾ ഒന്നിനോടു് മററൊന്നു ചേർന്നു് ക്രമത്തിൽ സഞ്ചരിക്കുമ്പോൾ ഒരു വരിയാകുന്നതുപോലെയാണെന്നു ധരിക്കേണം. ഇപ്രകാരം ക്രമത്തിൽ അക്ഷരങ്ങൾ യോജിക്കുന്നതുകൊണ്ടാണു് പദം എന്ന ബുദ്ധി ജനിക്കുന്നതു്. അതിൽ അക്ഷരങ്ങൾക്കു ഭേദമില്ലെന്നിരിക്കിലും ക്രമവിന്യാസഭേദത്താൽ പദവിശേഷപ്രതിപത്തി ജനിക്കുന്നതിൽ വിരോധമില്ല. മഹാന്മാരുടെ സംഭാഷണാദി വ്യവഹാരത്തിലും വർണ്ണങ്ങളെ ക്രമത്തിൽ ഉച്ചരിച്ചു് അർത്ഥങ്ങളെ ഗ്രഹിച്ചും ഓരോ വർണ്ണങ്ങളെയും ഗ്രഹിച്ചശേഷം സമസ്തവർണ്ണങ്ങളെയും നന്നായാലോചിച്ചറിഞ്ഞുംകൊണ്ടിരിക്കുന്ന ബുദ്ധിയിൽ അതാതർത്ഥങ്ങളെ പ്രകാശിപ്പിക്കുന്നുവെന്നാണു് വർണ്ണങ്ങൾക്കും അർത്ഥത്തിന്നും നിത്യസംബന്ധമുണ്ടെന്നു വാദിക്കുന്നവരുടെ ലഘുവായ കല്പന. സ്ഫോടവാദിയുടെ കല്പന പ്രത്യക്ഷത്തിന്നു ചേരാത്തതും 'അപ്രത്യക്ഷത്തെ കല്പിക്കുന്നതുമാകുന്നു. ഈ അക്ഷരങ്ങൾ ക്രമാനുസരണം ഗ്രഹിക്കപ്പെടുന്നവയായിട്ടു സ്ഫോടം എന്ന ഒന്നിനെ പ്രകാശിപ്പിക്കുന്നു ആ സ്ഫോടം അർത്ഥത്തെ പ്രകാശിപ്പിക്കുന്നു എന്നു കല്പിക്കുന്നു ഇതു് ലഘുമാർഗ്ഗമല്ല; എളുപ്പവഴിയല്ല. വളഞ്ഞുതിരിഞ്ഞു പോകുന്ന ഒരു നീണ്ട വഴിയാസ്സുരം.

എന്നാലും ഉച്ചാരണംതോറും ഭിന്നഭിന്നാക്ഷരങ്ങളെത്തന്നെ അറിയുന്നുള്ളുവെന്ന വാദത്തെ മുറുകെപ്പിടിക്കുന്നുവെങ്കിലും പ്രത്യഭിജ്ഞക്കു് (ആ അക്ഷരംതന്നെയിതെന്ന അറിവിന്നു) വിഷയമായ അക്ഷരജാതിയെ ആശ്രയിക്കാതെ കഴിയാത്തതിനാൽ

അക്ഷരങ്ങൾ അൎത്ഥത്തെ ബോധിപ്പിക്കുന്നു എന്ന സാധാരണമാ യപ്രക്രിയ യാതൊന്നു പറയപ്പെട്ടുവോ അതിനെ അക്ഷരജാതി യിൽ ഉൾപ്പെടുന്നതായി കണ്ടുകൊള്ളേണം. അതുകൊണ്ടു നി ത്യങ്ങളായ ശബ്ദങ്ങളിൽനിന്നുതന്നെ ദേവാദികളുടെ ഉത്ഭവം എന്നു പറയുന്നതിന്നു് വിരോധമില്ലെന്നു ധരിക്കേണം.

അതഏവചനിത്യത്വം. സൂത്രം 29.

സൂത്രാൎത്ഥം:—

അതഃഏവച=അതുകൊണ്ടുതന്നെ—നിത്യമായ വേദശ ബ്ദത്തിൽനിന്നുതന്നെ ദേവാദിസഹിതലോകമുണ്ടായിയെന്നു ന ശ്ചിതമായതുകൊണ്ടുതന്നെ. നിത്യത്വം=വേദം നിത്യം എന്നു പന്നിരിക്കുന്നു.

ഭാഷ്യം:—

സ്വതന്ത്രനായ ഒരു കൎത്താവുണ്ടെന്നു് സ്മൃത്യാദികളിൽ കാണാത്തതുകൊണ്ടു് വേദം നിത്യമാണെന്നു നിശ്ചിതമായിരി ക്കെ വേദശബ്ദത്തിൽനിന്നു ദേവാദിവ്യക്തിയുണ്ടാകുന്നുവെന്നു സമ്മതിക്കുന്നുവെങ്കിൽ വേദാ നിത്യം എന്നതിന്നു വിരോധം വരും എന്ന ശങ്കയെ "അതഃപ്രഭവാത" ഈ വേദത്തിൽനിന്നു ദേവാദിപ്രപഞ്ചം ഉണ്ടാകുന്നു എന്ന സൂത്രത്താൽ പരിഹരിച്ചി രിക്കുന്നു അതിനെ ഒന്നുകൂടി കുത്തിയുറപ്പിച്ചുകൊണ്ടു് വേദ നിത്യത്വത്തിൽ ലേശവും ശങ്കക്കവകാശമില്ലെന്നു ദൃഢീകരിക്കു ന്നതിന്നാണു് ഈ സൂത്രം ആരംഭിക്കപ്പെട്ടിരിക്കുന്നതു്.

നിശ്ചിതാകൃതിയോടുകൂടിയ ദേവാദികൾ അടങ്ങിയിരി ക്കുന്ന ലോകത്തിൻെറ ഉല്പത്തി വേദത്തിൽനിന്നാകയാൽ വേദം നിത്യമാണെന്നു ധരിക്കേണം അതിനെ ബോധിപ്പി ക്കുന്ന മന്ത്രവൎണ്ണവും ഉണ്ടു് പുണ്യകൎമ്മപരിപാകത്താൽ വേദ ലാഭത്തിന്നൎഹന്മാരായ ഋഷികളിൽ പ്രവേശിച്ചിരിക്കുന്ന

വേദവാക്യങ്ങളെ യാജ്ഞികന്മാർ അറിഞ്ഞു എന്ന മന്ത്രത്തിൽ നിത്യമായ വാക്കിനെയാണറിഞ്ഞതു് എന്നു് (ഋം. സം. 10-71-3) "യജ്ഞേനവാചഃപദവീയമായന്താമന്വവിന്ദന്നൃഷിഷുപ്രവിഷ്ടാം" എന്ന മന്ത്രത്തിൽ കാണുന്നു. വേദവ്യാസരും ഈവിധംതന്നെ സ്മൃതിയിൽ പറഞ്ഞിരിക്കുന്നു:—

"യുഗാന്തേഽന്തർഹിതാൻവേദാൻ
സേതിഹാസാൻമഹർഷയഃ
ലേഭിരേതപസാപൂർവ്വ-
മനുജ്ഞാതാഃസ്വയംഭുവാ"

യുഗാവസാനത്തിൽ മറഞ്ഞവയും ഇതിഹാസ സഹിതങ്ങളുമായ വേദങ്ങളെ ബ്രഹ്മദേവൻെറ അനുഗ്രഹം ലഭിച്ച മഹർഷിമാർ തപഃശക്തികൊണ്ടറിഞ്ഞു എന്നാണു് സ്മൃത്യർത്ഥം.

അടുത്ത സൂത്രത്തിൻെറ അവതാരികാ ഭാഷ്യം.

പശ്വാദിവ്യക്തികൾപോലെ ദേവാദിവ്യക്തികളും തുടച്ചയായുത്ഭവിച്ചും നശിച്ചും കൊണ്ടിരിക്കുമെങ്കിൽ അപ്പോൾ വാച്യം വാചകം അതിനെ ഉപയോഗിക്കുന്നവർ ഉൾക്കൊള്ളുന്ന ലോകവ്യവഹാരം നശിക്കാതെയിരിക്കും എന്നു് നിത്യസംബന്ധം ശബ്ദാർത്ഥങ്ങൾക്കുണ്ടെന്നു വന്നതുകൊണ്ടു് ശബ്ദസംബന്ധമായ വിരോധം പരിഹരിക്കപ്പെട്ടു. എന്നാൽ:— ഏതൊരു കാലത്തിൽ സർവ്വവും അടങ്ങിയിരിക്കുന്ന മൂന്നുലോകവും നാമരൂപങ്ങളെവിട്ടു യാതൊരു സംബന്ധവും ഇല്ലാത്തതായി ലയിക്കുമെന്നും പുനരപി ഉത്ഭവിക്കുമെന്നും ശ്രുതിസ്മൃതികൾ പറയുന്നുവോ അപ്പോൾ ശബ്ദത്തിൽ വിരോധം വരാതിരിക്കുന്നതെങ്ങനെ എന്ന ശങ്കക്കു് സമാധാനം പറവാൻ അടുത്ത സൂത്രം ആരംഭിക്കപ്പെടുന്നു.

സമാനനാമരൂപത്വാച്ചാവൃത്താവപ്യവിരോധോ
ദർശനാത്സ്മൃതേശ്ച. സൂത്രം 30,

സൂത്രാൎത്ഥം:—

ആവൃത്തൌ അപി=രണ്ടാമത്തു സൃഷ്ടിയിലും സമാനനാമരൂപത്വാത് ച=പ്രലയത്തിന്നു മുമ്പേയുണ്ടായിരുന്നതിന്നു തുല്യമായ നാമരൂപങ്ങൾ കാണപ്പെടുന്നതിനാൽ. അവിരോധഃ=ശബ്ദസംബന്ധമായ വിരോധം ഉണ്ടാകയില്ല. ദർശനാത് സ്മൃതേഃ ച = ആ വിധം ബോധിപ്പിക്കുന്ന ശ്രുതിയും സ്മൃതിയും ഉള്ളതുതന്നെ വിരോധമില്ലായ്മക്കുകാരണം.

ഭാഷ്യം:—

അപ്പോഴും സംസാരത്തിന്നു ആദിയില്ലെന്നു സമ്മതിക്കുകതന്നെ വേണ്ടിവരും. ആചാൎയ്യരും സംസാരം അനാദിയാണെന്നും "ഉപലഭ്യതെചാപ്യുപലഭ്യതെച" എന്ന സൂത്രത്താൽ സ്ഥാപിക്കുവാൻ ഭാവിക്കുന്നുണ്ട്. (ബ്രം 2-1-36) സംസാരത്തിൽ സാധാരണ ജനങ്ങൾ ഉറങ്ങിഉണൎന്നാൽ ഉറക്കത്തിന്നു മുമ്പുണ്ടായ സ്ഥിതിഗതികളെത്തന്നെ ആവൎത്തിക്കുന്നതായി കാണുന്നുണ്ടല്ലൊ. അതുപോലെത്തന്നെ ലോകം ഉണ്ടായി നില നിന്നു നശിച്ചശേഷം വീണ്ടും ഉണ്ടാകുമ്പോൾ മുമ്പേത്തെ കല്പത്തിൽ നടന്നതിനെ അനുസരിച്ചുതന്നെ പ്രവൎത്തിച്ചുകൊണ്ടിരിക്കും ലോകം ഒട്ടാകെ നശിക്കുന്നുവെന്നതിനെ സമഷ്ടിലോകത്തിന്റെ ഉറക്കമായും പുനരുത്ഭവിക്കുന്നതിനെ ഉണൎവ്വായും ധരിക്കേണം എന്നാണ് ശ്രുതി ഉപദേശിച്ചിരിക്കുന്നതു്.

"യദാസുപ്തഃസ്വപ്നം നകംചന പശ്യത്യഥാസ്മിൻ പ്രാണ ഏവൈകധാഭവതിതദൈനംവാചഃ സൎവ്വൈൎന്നാമഭിഃ സഹാപ്യേതി. ചക്ഷുഃ സൎവ്വൈരൂപൈഃ സഹാപ്യേതി ശ്രോത്രം സൎവ്വൈഃശബ്ദൈഃസഹാപ്യേതി മനഃസൎവ്വൈഃ ധ്യാനൈഃ സഹാപ്യേതി. സയദാപ്രതിബുധ്യതേയഥാഗ്നേർജ്വലതഃ സൎവ്വാദിശോവിസ്ഫുലിംഗം വിപ്രതിഷ്ഠേരന്നേവമേ വൈതസ്മാദാത്മനഃസൎവ്വേ

പ്രാണായതനം വിപ്രതിഷ്ഠന്തേ പ്രാണേഭ്യോദേവാദേവേഭ്യോലോകാഃ" (കൌ 3–8)

ഉറങ്ങിയവൻ എപ്പോൾ യാതൊരു സ്വപ്നവും കാണുന്നില്ലയോ അപ്പോൾ പ്രാണനിൽ ചേൎന്നുകൊണ്ടു ഒന്നായി ഭവിക്കുന്നു. അപ്പോൾ ഇവനെ സകലനാമങ്ങളോടുകൂടെ വാക്ക് ആശ്രയിക്കുന്നു. വാഗിന്ദ്രിയം തന്റെ കാൎയ്യവൎഗസഹിതം പ്രാണനിൽ ലയിക്കുന്നുവെന്നു സാരം. ഇതുപോലെത്തന്നെ നേത്രം സകലരൂപങ്ങളോടും ശ്രോത്രം സകലശബ്ദങ്ങളോടും മനസ്സ് എല്ലാ ധ്യാനങ്ങളോടുംകൂടെ ലയം പ്രാപിക്കുന്നു.

അവൻ—ആജീവൻ എപ്പോൾ ഉണരുന്നുവോ അപ്പോൾ ജ്വലിക്കുന്ന അഗ്നിയിൽനിന്നു അതിന്റെ പൊരികൾ നാലുദിക്കുകളിലും വ്യാപിക്കുന്നതുപോലെ ഈ ആത്മാവിൽനിന്നു സകലേന്ദ്രിയങ്ങളും അതാതു ഗോളങ്ങളിൽവന്നു ചേരുന്നു. ഇന്ദ്രിയങ്ങളിൽനിന്ന് അതാതിന്ദ്രിയങ്ങളെ അഭിമാനിക്കുന്ന ദേവതകളും അവരിൽനിന്നു ലോകങ്ങളും വന്നുചേരുന്നു എന്നാണ് മേൽ കാണിച്ച ശ്രുതിയുടെ അൎത്ഥം.

ശങ്ക:—

ഉറങ്ങിയ പുരുഷൻതന്നെയാണ് ഉണൎന്നവനും അവനു മാററമില്ല. അതുകൊണ്ടു ഉറങ്ങുന്നതിന്നുമുമ്പേ ചെയ്തിരുന്നതിനെത്തന്നെ ഉണൎന്നശേഷവും ചെയ്യുന്നുവെന്നതിൽ വിരോധം കാണുന്നില്ല. മഹാപ്രളയത്തിലോ അങ്ങനെയല്ലല്ലോ എല്ലാ വ്യവഹാരങ്ങളും ഇല്ലാതാകുന്നു. ഒരുവന്ന് അവന്റെ പൂൎവ്വജന്മസ്മൃതിയില്ലാതിരിക്കുന്നതുപോലെ ഇതരകല്പത്തിൽ പൂൎവ്വകല്പസ്മൃതിയും ഇല്ലാതാകുമല്ലോ. എന്നാണ് ശങ്കിക്കുന്നതെങ്കിൽ സമാധാനം പറയാം:—

ഇതൊരു ദോഷമല്ല. സൎവ്വവ്യവഹാരങ്ങളെയും ഉന്മൂലനം ചെയ്യുന്ന മഹാപ്രളയം എങ്കിലും പരമേശ്വരാനുഗ്രഹം നി

മിത്താം ബ്രഹ്മാവു മുതലായ ഈശ്വരന്മാക്ക് കഴിഞ്ഞ കല്പസംഗതികളെ അനുസന്ധാനം ചെയ്യാൻ സാധിക്കുന്നുണ്ട്. പ്രാകൃതജനങ്ങൾക്ക് കഴിഞ്ഞ ജന്മകാര്യസ്മൃതിയുണ്ടാകുന്നില്ലെങ്കിലും ഈശ്വരന്മാരായ ഹിരണ്യഗർഭാദികൾ പ്രാകൃതസമന്മാരല്ല. ഈ ലോകത്തിൽത്തന്നെ പ്രാണികൾ എന്ന സംഗതിയിൽ എല്ലാപേരും ഒരുപോലെത്തന്നെയെങ്കിലും മനുഷ്യാദിസ്തംബപര്യന്തങ്ങളിലും ജ്ഞാനാദൈശ്വര്യം ഒരുവനിൽ അധികമായും ഇതരനിൽ കുറഞ്ഞും തരതമഭാവത്തിൽ കാണുന്നുണ്ടല്ലൊ. അതുപോലെ മനുഷ്യർ മുതൽ ബ്രഹ്മാവുവരെയുള്ളവരിലും ജ്ഞാനൈശ്വര്യപ്രഭാവം ഒരുവനെ അപേക്ഷിച്ച് മറ്റൊരുവനിൽ അധികമധികം പ്രകാശിക്കും എന്നു ശ്രുതിസ്മൃതികൾ ഉപദേശിക്കുന്നതിനെ തിരസ്കരിപ്പാൻ സാധിക്കയില്ല. അതുകൊണ്ടു അതീതകല്പങ്ങളിൽ അനുഷ്ഠിച്ച ഉൽകൃഷ്ടജ്ഞാനകർമ്മങ്ങളോടുകൂടിയവരും ഈ കല്പത്തിൽ ഉത്ഭവിക്കുന്നവരുമായ ബ്രഹ്മാവാദികളായ ഈശ്വരന്മാർ പരമേശ്വരാനുഗ്രഹമുള്ളവരാകയാൽ ഉറങ്ങി ഉണന്നവനുണ്ടാകുന്ന പൂർവ്വസ്മൃതിയെന്നപോലെ അതീതകല്പകാര്യസ്മൃതിയുണ്ടാകുന്നതിൽ അനുപപത്തിയൊന്നുമില്ല അതിനെയുപദേശിക്കുന്ന ശ്രുതി:—

> "യോബ്രഹ്മാണം വിദധാതിപൂർവ്വം"
> യോവൈവേദാംശ്ചപ്രഹിണോതിതസ്മൈ
> തംഹദേവമാത്മബുദ്ധിപ്രകാശം
> മുമുക്ഷുർവ്വൈശരണമഹംപ്രപദ്യേ." (ശ്വേ 6. 1 8)

യാതൊരുവൻ ആദിയിൽ ബ്രഹ്മാവിനെ സൃഷ്ടിച്ചുവോ ആ ബ്രഹ്മദേവൻെറ ഹൃദയത്തിൽ വേദങ്ങളെ യാതൊരുവൻ പ്രകാശിപ്പിക്കയും ചെയ്തുവോ ആത്മബുദ്ധിക്ക പ്രകാശത്തെത്തരുന്ന ആ ദേവനെ മോക്ഷേച്ഛയുള്ള ഞാൻ ശരണം പ്രാപിക്കുന്നു. എന്നാണാശ്രുതിയുടെ അർത്ഥം. ശൌനകാദികളായ ഋഷികളും "മധുച്ഛന്ദഃപ്രഭൃതിഭിഃ ഋഷിഭിർദ്ദാശതയ്യോദൃഷ്ടാഃ" മധുച്ഛന്ദസ്സു മുതലായ ഋഷികളാൽ പത്തുമണ്ഡലാകൃതികളുള്ള ഋഗ്വേദഋക്കുകൾ തപോബലത്താൽ ദർശിക്കപ്പെട്ടുവെന്നു പറഞ്ഞിരിക്കുന്നു.

വേദം തോറും ഈ വിധംതന്നെ കാണ്ഡർഷി മുതലായവരുടെ സ്മൃതികളിൽ കാണുന്നു. ശ്രുതിയും ഋഷികളെ അറിഞ്ഞുകൊണ്ടുതന്നെ മന്ത്രങ്ങളെ ഉപാസിക്കേണം എന്നു ശാസിക്കുന്നു. "യോഹവാ അവിദിതാർഷേയ ഛന്ദോദൈവതബ്രാഹ്മണേനമന്ത്രേണ യാജയതി വാദ്ധ്യാപയതിവാസ്ഥാണും വച്ഛതിഗർത്തം വാപ്രതിപദ്യതെ. (ഇത്യുപക്രമ്യ) തസ്മാദേതാനിമന്ത്രേമന്ത്രേ വിദ്യാത്"=ഏതൊരുവൻ ഋഷിഛന്ദസ്സ്, ദേവത, ബ്രാഹ്മണം, മുതലായവ അറിയാതെ മന്ത്രങ്ങളെക്കൊണ്ടു അന്യനെ യജിപ്പിക്കുകയോ അന്യനുപദേശിക്കുകയോ ചെയ്യുന്നുവോ അവൻ വൃക്ഷമായിട്ടോ നരകത്തിൽ വീഴുന്നവനായിട്ടോ ഭവിക്കും. എന്നാരംഭിച്ചിട്ടു അതുകൊണ്ടു ഋഷിഛന്ദസ്സ്, ദേവത, എന്നിവയെ എല്ലാ മന്ത്രങ്ങളിലും അറിഞ്ഞിരിക്കേണം. എന്നുപദേശിച്ചിരിക്കുന്നു.

പ്രാണികൾക്കു സുഖം സിദ്ധിപ്പാൻ വേണ്ടി ധർമ്മത്തെ വിധിച്ചിരിക്കുന്നു ദുഃഖം സംഭവിക്കാതിരിപ്പാൻ വേണ്ടി പരിത്യജിക്കേണ്ടതായ അധർമ്മത്തെയും നിഷേധവാക്യങ്ങളെക്കൊണ്ടുപദേശിച്ചിരിക്കുന്നു. കാണപ്പെടുന്നവയോ ശ്രുതികളിൽനിന്നു കേട്ടറിയപ്പെടുന്നവയോ ആയ സുഖദുഃഖങ്ങൾക്കു കാരണങ്ങളായ രാഗദ്വേഷങ്ങളുണ്ടാകും ധർമ്മാധർമ്മങ്ങളാണ് അവക്കു കാരണം. ഇവയിൽ ഉൾപ്പെടാത്തതായ വിഷയങ്ങളൊന്നും കാണപ്പെടുകയില്ല അതുകൊണ്ടു സൃഷ്ട്യാരംഭത്തിൽ അതീതകല്പത്തിൽ സംഭവിച്ച ധർമ്മാധർമ്മങ്ങളെ അനുസരിച്ചുതന്നെ പ്രാണികളെ സൃഷ്ടിക്കുന്നു. അതുകൊണ്ടു പൂർവ്വകല്പാനുസരണംതന്നെ വർത്തമാനസൃഷ്ടിയും പരമ്പരയാപ്രവൃത്തിച്ചുകൊണ്ടുമിരിക്കുന്നു. ഇതിനെ അനുകൂലിക്കുന്ന സ്മൃതിയും കാണുന്നുണ്ട്.

തേഷാംയേയാനികർമ്മാണി പ്രാക്സൃഷ്ട്യാംപ്രതിപേദിരേ
താന്യേവതേപ്രപദ്യന്തേ സൃജ്യമാനാഃ പുനഃ പുനഃ"

ഏതൊരുത്തർ ഏതൊരു കർമ്മങ്ങളെ അതീതജന്മത്തിൽ ചെയ്തിരുന്നുവോ ആവക കർമ്മങ്ങളെത്തന്നെ ഏതുജന്മത്തിലും

പ്പാപിക്കുന്നു:– "ഹിംസാഹിംസ്രേ, മൃദുക്രൂരേ, ധമ്മാധമ്മാവൃതാനൃതേ തൽഭാവിതാഃ പ്രപദ്യന്തേ തസ്മാത്തത്തസ്യരോചതേ"= പൂൎവ്വജന്മത്തിൽ ഹിംസയോ അഹിംസയോ മൃദുവോ ക്രൂരമോ ധമ്മമോ അധമ്മമോ സത്യമോ അസത്യമോ ആയ കമ്മങ്ങളെ ആചരിച്ചുകൊണ്ടു ദേഹയാത്രയേ കഴിച്ചുകൂട്ടിയവർ മരിച്ചതിന്നുശേഷം വീണ്ടും ജനിക്കുമ്പോൾ പൂൎവ്വജന്മകമ്മവാസനകളോടുകൂടെ ജനിക്കുകയും ചെയ്യുന്നതിനാൽ അവക ധമ്മധമ്മാദികൾ അവൎക്കിഷ്ടമുള്ളതായി കാണപ്പെടുന്നു. എന്നു സ്മൃതികളും ഉപദേശിക്കുന്നു.

ഈ ജഗത്ത് നശിക്കുന്നുവെങ്കിലും ജഗച്ഛക്തി–ജഗത്തിലുള്ള ഓരോ വ്യക്തികളും സമഷ്ടികളും ചെയ്തിരിക്കുന്ന കമ്മശക്തി–നശിക്കുന്നില്ല. ആ ശക്തയാകുന്ന മൂലത്തിൽനിന്നുതന്നെ ജഗത്തുണ്ടാകുന്നതും അങ്ങിനെയല്ലെങ്കിൽ കാരണംകൂടാതെ കാൎയ്യോല്പത്തിയെന്ന ദോഷം നേരിടും. ശക്തികൾ അനേകാകൃതികൾ ഉള്ളവയെന്നു നിശ്ചയിപ്പാനും കഴികയില്ല. ആ ശക്തിയിൽനിന്നുണ്ടായി നിലനിന്നുനശിച്ച് പുനരപി ഇത്ഥംവിധം ഉണ്ടായിക്കൊണ്ടിരിക്കുന്ന ബ്രഹ്മാദി ലോകങ്ങളുടെയും, ദേവന്മാർ, മനുഷ്യർ, തിൎയ്യക്കുകൾ, എന്നിങ്ങനെയുള്ള പ്രാണിസമൂഹപ്രവാഹങ്ങളുടെയും, വൎണ്ണാശ്രമഫലവ്യവസ്ഥകളുടെയും നിയതത്വത്തിന്നു–നിശ്ചിതരീതിക്കു മാററം വരുന്നില്ല. ഇന്ദ്രിയങ്ങൾ ഓരോന്നിന്നും അതാതിന്റെ വിഷയങ്ങളോടുള്ള സംബന്ധം ഏതുവിധം നിയതമായി കാണപ്പെടുന്നുവോ അതുപോലെ എല്ലാററിന്നും നിശ്ചിതമായ നിലയുണ്ട്.

ഒരു കല്പത്തിലെ സൃഷ്ടിയിൽ പഞ്ചേന്ദ്രിയങ്ങളും പഞ്ചവിഷയങ്ങളും ഇതരകല്പസൃഷ്ടിയിൽ ആറിന്ദ്രിയങ്ങളും ആറുവിഷയങ്ങളും എന്നു വരുന്നതേയില്ല. ഇന്ദ്രിയങ്ങൾക്കും വിഷയങ്ങൾക്കു തമ്മിലുള്ള സംബന്ധരൂപമായ ലോകവ്യവഹാരം ഒരേവിധത്തിൽ എപ്പോഴും നടന്നുകൊണ്ടിരിക്കുന്നു. അതുകൊണ്ടു പരമേശ്വരാനുഗ്രഹത്താൽ അതീതകല്പസൃഷ്ടികാൎയ്യസ്മൃതിസിദ്ധിച്ചി

വരായ ഈശ്വരന്മാരുടെ സൃഷ്ടിയിൽ സമാനനാമരൂപങ്ങളോടുകൂടെത്തന്നെ സൃഷ്ടിഃതാവും വിഷയങ്ങളുണ്ടാകുന്നു. സമാനനാമരൂപങ്ങളുള്ളതുകൊണ്ട് ജഗത്തിൻെറ നാശം ഉത്ഭവം എന്നിവ മഹാകല്പത്തിലും മഹാപ്രളയത്തിലും ആവർത്തിച്ചുകൊണ്ടിരിക്കുന്നുവെങ്കിലും ശബ്ദപ്രാമാണത്തിന്നു യാതൊരു ഹാനിയും ഉണ്ടാകാനവകാശമില്ല. സമാനനാമരൂപതയെ ശ്രുതിസ്മൃതികൾ കാട്ടിത്തരുന്നുണ്ട്:— "സൂര്യാചന്ദ്രമസൌധാതാ യഥാപൂർവ്വമകല്പയത് ദിവംചപൃഥിവീംചാന്തരിക്ഷമതോസ്വഃ" (ഋം. സം. 10–190–3) പൂർവ്വകല്പത്തിൽ സൂര്യൻ, ചന്ദ്രൻ, സ്വർഗ്ഗം, ഭൂമി, അന്തരീക്ഷം എന്നിവയെ ഏതുവിധം കല്പിച്ചുവോ അതുപോലെത്തന്നെ ഈ കല്പത്തിലും നിശ്ചയിച്ചു എന്നാണ് ശ്രുത്യർത്ഥം.

തഥാ "അഗ്നിർവ്വാ അകാമയത അന്നാദോദേവാനാംസ്യാമിതിസഏവമഗ്നയേകൃത്തികാഭ്യഃ പുരോഡാശമഷ്ടകപാലംനിരവവത്" തൈം 3–1/4–1 അഗ്നിയായി ഭവിപ്പാൻ ഭാവിക്കുന്ന യജമാനൻ ദേവതകൾക്ക് അന്നാദനാകേണം എന്നാഗ്രഹിച്ചു ആ യജമാനൻ കൃത്തികാ നക്ഷത്രാഭിമാനിയായ അഗ്നിക്ക് എട്ടു പാത്രത്തിൽവെച്ചു സംസ്കരിച്ചുണ്ടാക്കിയ പുരോഡാശത്തെ (ഹോമത്തെ) നിവർത്തിച്ചു എന്നു നക്ഷത്രേഷ്ടി പറഞ്ഞിരിക്കുന്നതിൽ അഗ്നിയായ യാതൊരുവൻ ഹോമം ചെയ്തുവോ, ഏതൊരഗ്നിക്കായ്ക്കൊണ്ടുചെയ്തുവോ ആ രണ്ടുപേരും സമാനരൂപമുള്ളവർ എന്നറിയിക്കുന്നു. ഇതുപോലെയുള്ള ശ്രുതികളെ ഇവടെ ഉദാഹരിക്കാവുന്നതാകുന്നു.

സ്മൃതിയും അതിനെ അനുവദിക്കുന്നു:—

> "ഋഷീണാംനാമധേയാനിയാശ്ചവേദേഷുദൃഷ്ടയഃ
> ശർവ്വര്യന്തേപ്രസൂതാനാംതാന്യേവൈഭ്യോദദാത്യജഃ
> യഥർത്തുഷ്വൃതുലിംഗാനിനാനാരൂപാണിപര്യയേ
> ദൃശ്യന്തേതാനിതാന്യേവയഥാഭാവായുഗാദിഷു

യഥാഭിമാനിനോഽതീതാസ്തുല്യാസ്തേസാംപ്രതൈരിഹ
ദേവാദേവൈരതീതൈർഹിരൂപൈർന്നാമഭിരേവച"

ഋഷികളുടെ നാമധേയങ്ങളും വേദങ്ങളിലുള്ള ജ്ഞാനങ്ങളും ഏതുവിധമായിരുന്നുവോ പ്രലയാനന്തരമുണ്ടായ അവക്ക് സൃഷ്ടികത്താവ് അവയെത്തന്നെ ഉണ്ടാക്കുന്നു. ഇക്കാലത്തിൽ ഋതുക്കളിൽ ഏതേതു ലക്ഷണങ്ങൾ കാണപ്പെടുന്നുവോ യുഗാദിയിലും ആവിധംതന്നെ കാണപ്പെട്ടിരിക്കുന്നു. ഏതേതു ശരീരാഭിമാനികൾ മുമ്പേയുണ്ടായിരുന്നുവോ അവർ ഇപ്പോൾ കാണപ്പെടുന്ന ശരീരാഭിമാനം ഉള്ളവരായിത്തന്നെയിരിക്കാം. ഇപ്പോഴുള്ള ദേവന്മാരുടെ നാമധേയങ്ങളും രൂപങ്ങളും അതീതകല്പത്തിലുണ്ടായിരുന്നവരുടെ നാമരൂപങ്ങളുള്ളവരായിത്തന്നെയിരിക്കും എന്നിങ്ങനെ കണ്ടുകൊള്ളേണം.

മധ്വാദിഷ്വസംഭവാദനധികാരംജൈമിനിഃ–31

സൂത്രാത്ഥം:—

ജൈമിനിഃ = ജൈമിനി എന്ന ആചാര്യൻ. അനധികാരം = ബ്രഹ്മവിദ്യയിൽ ദേവന്മാക്കധികാരം ഇല്ലെന്നു പറയുന്നു. എന്തുകൊണ്ടെന്നാൽ മധ്വാദിഷു = മധുവിദ്യ മുതലായവയിൽ അസംഭവാൽ = അവക്കധികാരം സംഭവിക്കാൻ കഴിയാത്തതുകൊണ്ടുതന്നെ.

ഭാഷ്യം:—

ദേവന്മാക്ക് ബ്രഹ്മവിദ്യയിൽ അധികാരം ഉണ്ടെന്നു സ്ഥാപിച്ചതിനെ എതിക്കാൻ ഭാവിക്കുന്നു:— ദേവാദികൾക്ക് ബ്രഹ്മവിദ്യയിൽ അധികാരം ഇല്ലെന്നു ജൈമിനിയെന്ന ആചാര്യൻ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ:— മധുവിദ്യ മുതലായ സ്ഥലങ്ങളിൽ അവക്കതു സംഭവിപ്പാൻ തരമില്ലാതിരിക്കുന്നതു തന്നെ കാരണം.

ബ്രഹ്മവിദ്യയിൽ ദേവന്മാൎക്കധികാരമുണ്ടെന്നു പറയുന്നപക്ഷം വിദ്യകൾ എന്ന നിലയിലിരിക്കുന്ന മധു വിദ്യയിലും അവൎക്കധികാരമുണ്ടെന്നു സമ്മതിക്കേണ്ടിവരും. മധു വിദ്യാധികാരം അവൎക്ക സംഭവിക്കയില്ലതാനും. എങ്ങനെയെന്നാൽ:— "അസൌവാആദിത്യോദേവമധു" (ഛാം 3-1-1) ഈ സൂൎയ്യൻ ദേവന്മാരുടെ തേനാകുന്നു. മനുഷ്യർ സൂൎയ്യനിൽ മധുവെന്നു സങ്കല്പിച്ചുപാസിക്കും. ദേവാദികൾ ഉപാസകന്മാരാകുന്നുവെങ്കിൽ അന്യനായ ഏതൊരാദിത്യനെ അദിത്യനായ ദേവൻ ഉപാസിക്കും? പിന്നെയും:— ആദിത്യനെ ആശ്രയിച്ചിരിക്കുന്ന ലോഹിതാദികളായ (ലോഹിതം, ശുക്ലം, കൃഷ്ണം, അതികൃഷ്ണം, ഗോവി) അഞ്ചുവിധം അമൃതങ്ങളെ ആരംഭിച്ചുകൊണ്ടു് വസു, രുദ്രൻ, ആദിത്യൻ, മരുത്തുകൾ, സാധ്യന്മാർ എന്ന അഞ്ചു ദേവഗണങ്ങൾ മുമ്പേ പറഞ്ഞ ലോഹിതാദി അഞ്ചമൃതങ്ങളെ ക്രമത്തിൽ ഉപജീവിക്കുന്നു എന്നും ഉപദേശിച്ചിട്ടു ഏതൊരുവൻ ഈ അമൃതത്തെ മുമ്പേപറഞ്ഞവിധത്തിൽ ഉപാസിക്കുന്നുവോ അഗ്നി വസുക്കളിൽ ഒരുവനായിട്ടു അഗ്നിയാകുന്ന മുഖംകൊണ്ടു ഈ അമൃതത്തെ കണ്ണുകൊണ്ടു കണ്ടു സന്തോഷിക്കും എന്നിങ്ങനെയുള്ള ശ്രുതികൾ വസ്വാദികൾ ഉപജീവിക്കുന്ന അമൃതങ്ങളെ ഉപാസിക്കുന്നവൎക്കു് വസ്വാദി മഹിമപ്രാപ്തിയെ ഉപദേശിക്കുന്നു. വസ്വാദിദേവന്മാർ വേറെ ഏതു വസ്വാദികളുടെ മഹിമയെ അവർ പ്രാപിക്കും.

അതുപോലെത്തന്നെ ആകാശമാകുന്ന ബ്രഹ്മത്തിന്നു അഗ്നി ഒരുപാദം, വായു ഒരുപാദം, ആദിത്യൻ ഒരുപാദം, ദിക്കുകൾ ഒരുപാദം എന്നും "അഗ്നിഃപാദോ, വായുഃപാദഃ ആദിത്യഃ പാദോ, ദിശഃപാദഃ (ഛാം 3-18-1) ശ്രുതിയുണ്ടു്. "വായുൎവ്വാവസംവൎഗ്ഗഃ" (ഛാം 4-3-1) എന്ന ശ്രുതിയിൽ വായുതന്നെ സംവൎഗ്ഗമെന്നും "ആദിത്യോബ്രഹ്മേത്യാദേശഃ" (ഛാം 3-11-1) ആദിത്യൻ ബ്രഹ്മം എന്നുള്ളതുപദേശമാകുന്നു എന്നിങ്ങനെയ

ള്ള ദേവതാത്മാക്കളെ കുറിച്ചുപദേശിക്കുന്ന ഉപാസനകളിൽ അതേ ദേവന്മാക്കുപാസന സംഭവിക്കയില്ലല്ലൊ.

അതേവിധത്തിൽ ശരീരത്തിലുള്ള തലയുടെ രണ്ടറെറത്തിലുള്ള രണ്ടു കാതുകഠം ഗൌതമനും ഭരദ്വാജന്നുമാകുന്നു എന്നിങ്ങനെ കണ്ണ്, മൂക്ക്, വാക്ക്, എന്നിവയിൽ സപ്തൎഷികളെ ധ്യാനിക്കേണം എന്നുപദേശിക്കുന്ന ശ്രുതികളിൽ ഭരദ്വാജഗൌതമാദികളായ സപ്തൎഷികഠം മറെറാരു സപ്തൎഷികളെ ഉപാസിക്കും. ഇനിയും ദേവാദികഠംക്ക് ബ്രഹ്മവിദ്യയിൽ അധികാരമില്ലെന്നതിനെത്തന്നെ ആവൎത്തിക്കുന്നു. എന്തുകൊണ്ടു?

ജ്യോതിഷിഭാവാച്ച. സൂത്രം 32.

സൂത്രാൎത്ഥം.

ആദിത്യാദിശബ്ദാനാം=ആദിത്യൻ മുതലായ ശബ്ദങ്ങഠംക്ക് ജ്യോതിഷി=ജ്യോതിൎമ്മണ്ഡത്തിൽ ഭാവാത്ച=പ്രയോഗമുള്ളതുകൊണ്ടും വിഗ്രഹമുള്ള ദേവതകഠം പ്രത്യേകമായില്ലെന്നു വരുന്നതുകൊണ്ടും അവൎക്കുബ്രഹ്മവിദ്യയിൽ അധികാരമില്ല.

ഭാഷ്യം:—

ദ്യോവിലുള്ള ജ്യോതിൎമ്മണ്ഡലം യാതൊന്നൊ അതു് പകൽ രാത്രിയെന്നിവയോടുകൂടെ സഞ്ചരിച്ചുകൊണ്ടു ലോകത്തെ പ്രകാശിപ്പിക്കുന്നുവോ ആ മണ്ഡലത്തിൽ ആദിത്യാദി ദേവതകളെ പറയുന്ന ശബ്ദങ്ങഠം പ്രയോഗിക്കപ്പെടുന്നു. ജ്യോതിൎമ്മണ്ഡലം മണ്ണുമുതലായവയെന്നപോലെ അചേതനം എന്നാണറിയപ്പെടുന്നതു്. അതിൽ ഹൃദയാദികളോടുകൂടിയ ശരീരമോ അൎത്ഥിതാസാമൎത്ഥ്യാദികളോ ഉണ്ടെന്നറിവാൻ പ്രയാസമാണ്. ഇതുപോലെത്തന്നെ അഗന്യാദിദേവതകളെയും കണ്ടുകൊള്ളേണം.

ഇതിരിക്കട്ടെ:— മന്ത്രങ്ങൾ, അത്ഥവാദങ്ങൾ ഇതിഹാസങ്ങൾ, പുരാണങ്ങൾ എന്നിവയിൽനിന്ന വിഗ്രഹമുള്ള ദേവതകൾ ഉണ്ടെന്നറിയുന്നതുകൊണ്ടു വിഗ്രഹമില്ലെന്ന പറഞ്ഞതു ദോഷമാകയില്ലെയോ എന്നാണെങ്കിൽ അങ്ങനെയില്ലെന്ന പറയപ്പെടുന്നു.

ലോകം എന്ന സ്വതന്ത്രമായ ഒരു പ്രമാണംതന്നെയില്ലല്ലൊ. വിശേഷവിചാരംചെയ്യാതെ പ്രത്യക്ഷാദിപ്രമാണങ്ങൾകൊണ്ടുമാത്രം സിദ്ധിക്കുന്ന അത്ഥം ലോകത്തിൽനിന്ന സിദ്ധിക്കുന്നുവെന്ന പറയപ്പെടുന്നു. പ്രത്യക്ഷാദികളിൽ ഒന്നുംതന്നെ പ്രമാണം എന്നുപറയത്തക്കതായിട്ടില്ല ഇതിഹാസാദികൾ പുരുഷനിമ്മിതങ്ങളാകയാൽ ശ്രുത്യാദികളെ അപേക്ഷിക്കാതെ സ്വതന്ത്രപ്രമാണങ്ങളാകയില്ല അത്ഥവാദങ്ങളും വിധിയോടു സ്തുത്യത്ഥരൂപേണ ഒരു വാക്യമായി ഭവിച്ചിരിക്കയാൽ വിധിയിൽനിന്ന വേറിട്ടുനിന്നുകൊണ്ടു ദേവാദികൾക്കു ശരീരം ഉണ്ടെന്നറപ്പിക്കുന്ന ഒരു പ്രമാണം എന്നു വരികയില്ല മന്ത്രാദികളും ശ്രുത്യാദികളാൽ വിനിയോഗം ചെയ്യപ്പെട്ട പ്രയോഗത്തിൽ ഉൾപ്പെട്ടുകൊണ്ടു ഏതോ ചില പേരിനെ പറയുന്നുവെന്നല്ലാതെ ഏതെങ്കിലും ഒരർത്ഥത്തിന്നവ പ്രമാണങ്ങളാണെന്ന വരുന്നില്ല. എന്നാണ് മീമാംസകന്മാർ പറയുന്നതു്. അതുകൊണ്ടു ദേവാദികൾക്കധികാരം ഇല്ലെന്നുതന്നെ സിദ്ധിക്കുന്നു.

ഭാവംതുബാദരായണോഽസ്തിഹി സൂത്രം 33

സൂത്രാത്ഥം:—

തു=തു എന്ന ശബ്ദം ഇതുവരെ പറഞ്ഞ ആക്ഷേപത്തെ തള്ളിക്കളയുവാൻ ഉള്ളതാകുന്നു.

**ബാദരായണഃ**=ബാദരായണൻ എന്ന ആചാര്യൻ ഭാവം= **ദേവാദികൾക്ക്** ഉപാസനാദികളിൽ അധികാരം ഉണ്ടെന്ന വിചാരിക്കുന്നു.

അസ്തിഹി=ശുദ്ധബ്രഹ്മവിദ്യാധികാരം ഉണ്ടെന്നു കാണപ്പെടുന്നുണ്ടല്ലൊ.

ഭാഷ്യം.

തു ശബ്ദം പൂർവ്വപക്ഷത്തെ നിരസിക്കുന്നു. ബാദരായണൻ എന്ന ആചാര്യരാകട്ടെ ദേവാദികൾക്കും അധികാരം ഉണ്ടെന്നു വിചാരിക്കുന്നു. ദേവതാദികൾ കലൎന്നിരിക്കുന്ന മധ്വാദിവിദ്യകളിൽ അധികാരം ഇല്ലെന്നിരിക്കിലും ശുദ്ധബ്രഹ്മവിദ്യയിൽ അധികാരം സംഭവിക്കുന്നുണ്ടല്ലൊ. അൎത്ഥിത്വം, സാമൎത്ഥ്യം, എന്നിവയില്ലെന്ന പറഞ്ഞിട്ടില്ലെങ്കിൽ അധികാരം ഉണ്ടെന്നുതന്നെ കണ്ടുകൊള്ളേണം. ഏതോ ഒരു ഭാഗത്തിൽ–ഉപാസനാപദ്ധതിയിൽ–അധികാരം ഇല്ലെന്ന കാരണത്താൽ അധികാരമുള്ള ഭാഗത്തിലും പ്രവേശിച്ചുകൂടാ എന്ന അൎത്ഥം സിദ്ധിക്കുമോ? എല്ലാവരും മനുഷ്യരായിരിക്കേ ബ്രാഹ്മണാദികൾക്കുള്ള രാജസൂയാദികൎമ്മങ്ങളിൽ എല്ലാപേൎക്കും അധികാരം ഇല്ലല്ലൊ. അവിടത്തെ ന്യായം യാതൊന്നോ അതിവിടെയും യോജിക്കുന്നതാകുന്നു.

ബ്രഹ്മവിദ്യയുപദേശിപ്പാൻ ഭാവിച്ച ഘട്ടത്തിൽ ദേവന്മാൎക്കധികാരം ഉണ്ടെന്നു സൂചിപ്പിക്കുന്ന ശ്രുതിവാക്യങ്ങൾ കാണപ്പെടുന്നുണ്ട്. "തദ്യോദേവാനാം പ്രത്യബുദ്ധ്യത സ ഏവതദഭവത്തഥൎഷീണാം തഥാമനുഷ്യാണാം" (ബൃം. 1-4-10) ദേവന്മാരിൽ ഏതൊരുവൻ ആ ബ്രഹ്മംതന്നെ പ്രത്യഗാത്മാവെന്നറിയുന്നുവോ അവൻ ബ്രഹ്മമായിത്തന്നെ ഭവിക്കുന്നു. ഇതുപോലെത്തന്നെ ഋഷികളിലും മനുഷ്യരിലും ആരാർ പ്രത്യഗാത്മാവിനെ ബ്രഹ്മമായറിയുന്നുവോ അവരും ബ്രഹ്മമായിഭവിക്കുന്നുവെന്നും.

"തെഹോചുൎഹന്തതമാത്മാനമന്വിച്ഛാമോ
യമാത്മാനമന്വിഷ്യസൎവ്വാംശ്ചലോകാനാപ്നോതി
സൎവ്വാംശ്ചകാമാൻ" ഇതി

ഏതൊരാത്മാവിനെ ശ്രവണമനനാദികളാൽ അറിഞ്ഞിട്ടു സൎവ്വലോകങ്ങളെയും സർവ്വകാമങ്ങളെയും പ്രാപിക്കുന്നുവോ ആ ആത്മാവിനെ ഗുരൂപദേശത്തിൽക്കൂടെ അറിവാൻ നമ്മൾ ശ്രമിക്കേണം എന്നു ആ ദേവന്മാർ പറഞ്ഞു.

"ഇന്ദ്രോഹവൈദേവാനാമഭിപ്രവ്രാജവിരോചനോ/സുരാണാം" (ഛാം. 8-7-2)

ദേവരാജാവായ ഇന്ദ്രനും അസുരരാജാവായ വിരോചനനും ഗുരുവിനെ അന്വേഷിച്ചു പുറപ്പെട്ടു എന്നാണർത്ഥം. ഗന്ധൎവ്വയാജ്ഞവൽക്യാദികൾ തമ്മിലുണ്ടായ സംവാദാത്മകമായ സ്മൃതിയും കാണപ്പെടുന്നുണ്ട്. "ജ്യോതിഷിഭാവാച്ച" എന്നതിനാൽ യാതൊന്നു പറയപ്പെട്ടുവോ അതിന്നു സമാധാനംപറയാം:— ആദിത്യാദികളായ വാചകങ്ങൾ ജ്യോതിസ്സിൽ ചേൎന്നവതന്നെയെങ്കിലും അണിമാദ്യൈശ്വൎയ്യയുക്തന്മാരായ അതാതു ദേവന്മാരെ കാണിക്കുന്നുണ്ട്. മന്ത്രങ്ങളിലും അൎത്ഥവാദങ്ങളിലും അപ്രകാരം വ്യവഹരിക്കുന്നുണ്ട്. ദേവതാദികൾക്ക് അണിമാദൈ്യശ്വൎയ്യങ്ങൾഉള്ളതുകൊണ്ടു ജ്യോതിസ്സായിരിപ്പാനും അതാതു ദേവതാരൂപത്തിൽ സ്വേച്ഛാനുസരണം വസിപ്പാനും കഴിവുണ്ടല്ലൊ. ഇതിനെപ്പററി സുബ്രഹ്മണ്യാൎത്ഥവാദത്തിൽ ഈ വിധം പറയപ്പെട്ടിരിക്കുന്നു.

"കണ്വഗോത്രത്തിൽ ജനിച്ച മേധാതിഥിഎന്നവരെ ഇന്ദ്രൻ അടായിട്ടപഹരിച്ചു" എന്നൎത്ഥമുള്ള" മേധാതിഥിംഹകാണ്വായനമിന്ദ്രോമേഷോഭൂത്വാജഹാര" എന്ന വാക്യം കാണുന്നതിൽനിന്നു ഇന്ദ്രന്നു അടാവാൻ സാധിച്ചിരിക്കുന്നുവെന്നുവന്നാൽ പിന്നെ എന്താവാൻ സാധിക്കയില്ല എന്നാലോചിക്കേണ്ടതാണ്.

"ആദിത്യഃപുരുഷോഭൂത്വാ
കുന്തിമുപജഗാമഹ"

ആദിത്യൻ പുരുഷരൂപംധരിച്ച് കുന്തിയുടെ അരികത്തുചെന്നു വെന്നർത്ഥമുള്ള സ്മൃതിയും ഉണ്ട്.

മണ്ണുമുതലായതിലും ചേതനവാന്മാർ അധിവസിക്കുന്നതായിട്ടു "മൃദബ്രവീദാപോ ƒബ്രുവൻ" മണ്ണു സംസാരിച്ചു ജലംസംസാരിച്ചു. എന്ന വാക്യങ്ങൾ കാണപ്പെടുന്നുണ്ട്.

ജ്യോതിരാദികളായ മണ്ഡലങ്ങൾ ഭൂതധാതുക്കളായതുകൊണ്ടു അചേതനങ്ങൾ എന്നതിനെ സമ്മതിക്കുന്നു. ദേവതാദികളായ അധിഷ്ഠാതാക്കൾ ആ മണ്ഡലങ്ങളിൽ വസിക്കുന്നുണ്ടെന്നു മന്ത്രാർത്ഥവാദാദി വ്യവഹാരങ്ങളിൽ നിന്നറിയപ്പെടുന്നതിനെ നിഷേധിപ്പാൻ പാടുള്ളതല്ല. മന്ത്രാർത്ഥവാദങ്ങൾ അന്യാർത്ഥത്തെപ്പറയുന്നവയാകയാൽ ദേവതകൾക്ക് വിഗ്രഹാദികളുണ്ടെന്നു ബോധിപ്പിക്കുന്നതിന്നു സമർത്ഥങ്ങളല്ല എന്നു പറഞ്ഞതിന്നു സമാധാനം പറയാം

ഏതെങ്കിലും ഒരു വസ്തുവിനെ അറിയുന്നു അറിയുന്നില്ല എന്നതാണ് ആ വസ്തുവുണ്ടെന്നും ഇല്ലെന്നും വരുന്നതിന്നു കാരണം മറെറാന്നിനെ ചേർന്നതോ ചേരാതിരിക്കുന്നതോ എന്ന സംഗതി വസ്തുവിൻെറ സൽഭാവത്തിന്നും അസൽഭാവത്തിന്നും-ഉണ്ടെന്നും ഇല്ലെന്നും വരുന്നതിന്നു കാരണമാകയില്ല.

അപ്രകാരംതന്നെ ലോകത്തിലുള്ള അനുഭവവും:- എങ്ങനെയെന്നാൽ:- ഒരാൾ പ്രത്യേകം ഒരു കാര്യത്തിന്നായി സഞ്ചരിക്കുമ്പോൾ വഴിയിൽകിടക്കുന്ന തൃണപർണാദികൾ ഉണ്ടെന്നുതന്നെ അറിയുന്നുവല്ലൊ. എന്നു സിദ്ധാന്തപക്ഷി പറഞ്ഞതിന്നു പൂർവ്വപക്ഷിയെതിർപറയുന്നു:- പറഞ്ഞദൃഷ്ടാന്തം വിഷമമാകുന്നു. വഴിയിൽകിടക്കുന്ന തൃണപർണാദികൾ ഇന്ദ്രിയപ്രത്യക്ഷ വിഷയങ്ങളാകുന്നു. അതുകൊണ്ടവയുണ്ടെന്നറിവാൻ സാധിക്കും. ഇവടെയോ വിധിവാക്യത്തോടുചേർന്നു ഏകവാക്യത്തെ പ്രാപിച്ചിരിക്കുന്നതിനാൽ വിധിച്ച വാക്യാർത്ഥത്തെ സ്തു

തിക്കുന്ന അൎത്ഥവാദം ഇതരമായ വസ്തുവിനെ പ്രകാശിപ്പിക്കുന്നതിന്നു സമൎത്ഥമാകയില്ലല്ലൊ.

മഹാ വാക്യം ഒരൎത്ഥത്തെ ബോധിപ്പിക്കുമ്പോൾ അതിനെ ആശ്രയിച്ചിരിക്കുന്ന ഉപവാക്യത്തിന്നു മറെറാരൎത്ഥത്തെ ബോധിപ്പിക്കുവാൻ ശക്തിയില്ലല്ലൊ. ഏതുപോലെയെന്നാൽ "നസുരാംപിബേത്" മദ്യംപാനം ചെയ്യരുതു് എന്ന നിഷേധാൎത്ഥമുള്ള ഒരു മഹാവാക്യത്തോടു ചേൎന്നിരിക്കുന്നു എന്നതിനെ വേർതിരിച്ചിട്ടു "സുരാംപിബേത്" മദ്യപാനം ചെയ്യേണം എന്ന വിധിയുടെ അൎത്ഥം ആ വാക്യത്തിൽ വരുത്താമോ വരുത്താൻ പാടില്ല. അതിനാൽ അൎത്ഥവാദ വാക്യത്തിന്നു ഇതരാൎത്ഥപ്രകാശന സാമൎത്ഥ്യമില്ല എന്നു് പൂൎവ്വപക്ഷിചെയ്തു ഉപന്യാസവും വിഷമമാണെന്നു സിദ്ധാന്തപക്ഷി കാണിക്കുന്നു:—

"നസുരാം പിബേത്" എന്ന വാക്യത്തിലെ മൂന്നു പദങ്ങളുടെ അന്വയം ഒന്നായിരിക്കുന്നതുകൊണ്ടു അന്യാൎത്ഥപ്രകാശകമായ വാക്യമായിട്ടു കല്പിച്ചുകൂടാ എന്നതു ന്യായംതന്നെ. ഇവിടെയോ അങ്ങിനെയല്ല. ഇവിടെ വിധിവാക്യം അൎത്ഥവാദം എന്നിവയിൽ അൎത്ഥവാദപദങ്ങൾ ഭൂതവസ്തു വിഷയമായ ഒരു നയത്തെ പ്രാപിച്ചശേഷം എന്തിനായിട്ടിപ്രകാരം പുകഴ്ത്തുന്നു വെന്ന ആകാംക്ഷക്കു് സമാധാനം പറവാൻ അതാതവസ്ഥാനുസരണാ വിധ്യുക്താൎത്ഥത്തെ പ്രകാശിപ്പിച്ചുകൊണ്ടു സ്തുതിക്കുന്നു. എതു വിധത്തിലെന്നാൽ പറയാം:—

"വായവ്യംശ്വേതമാലഭേത ഭൂതികാമഃ"

ഭൂതിയെ ആഗ്രഹിക്കുന്നവൻ വായുദേവനെ ഉദ്ദേശിച്ചു് വെളുത്ത പശുവിനെ ആലഭനം ചെയ്യേണം എന്ന ഈ സ്ഥലത്തിൽ വിധിവാക്യത്തിലുള്ള വായവ്യം മുതലായ പദങ്ങൾക്കു് വിധിയോടേതുവിധം സംബന്ധം ഇരിക്കുന്നുവോ ആവിധമായ സംബന്ധം അൎത്ഥവാദപദങ്ങൾക്കു് "വായുൎവൈക്ഷേപിഷ്ഠാദേവതാ വായുമേ

വാസ്വപനഭാഗധേയേനോപധാവതിസഏവൈനം ഭൂതിംഗമയതി"വായു എറിഞ്ഞു കൊടുക്കുന്ന ദേവതയാണെന്നു പ്രസിദ്ധമാകുന്നു ഒരു ദിക്കിലിരിക്കുന്ന ഒരു വസ്തുവിനെ മറെറാരു സ്ഥാനത്തിലാക്കാനുള്ള ശക്തി വായുവിന്നുണ്ടെന്നതു പ്രത്യക്ഷമാകുന്നുവെന്നു സാരം വായുവിനെ ഏതൊരുവൻ സ്വന്താ ഹവിർഭാഗത്താൽ പൂജിക്കുന്നുവോ ഇവനെ (പൂജകനെ) ആ വായുതന്നെ ഭൂതിയെ പ്രാപിപ്പിക്കുന്നു എന്നതിനോടു സംബന്ധമില്ല

"വായുർവ്വൈക്ഷേപിഷ്ഠാദേവത" എന്ന വാക്യത്തോടോ "ക്ഷേപിഷ്ഠാ ദേവതാവാ ആലഭേതാ" എന്ന വാകൃത്തോടോ അർത്ഥവാദ ഗദപതങ്ങൾക്കു സംബന്ധമില്ല പിന്നെ അർത്ഥവാദം എന്തു ചെയ്യുന്നുവെന്നാൽ വായു സ്വഭാവസംകീർത്തനത്താൽ അന്യമായ അർത്ഥവാദത്തോടന്വയിച്ചിട്ടു ഇപ്രകാരം പ്രതിപാദനം ചെയ്യാൻ ശക്തനായ ദൈവത്തെ സംബന്ധിച്ചിരിക്കുന്ന കർമ്മമാണിത് എന്നു വിധിവാകൃത്തെ സ്തുതിക്കുന്നു. ആ, അർത്ഥവാദങ്ങളിൽ ഏതു ദിക്കിൽ ആ അർത്ഥവാദം അന്യപ്രമാണത്തെ അനുവദിക്കുന്നതായി കാണപ്പെടുന്നുവോ ആ സ്ഥലത്തിൽ ആ വാക്യങ്ങളെ അനുവാദ വാക്യങ്ങൾ എന്നു പറയുന്നു. ഒരു പ്രമാണത്തിൽ പറഞ്ഞതിനെ അനുവദിക്കുന്നുവെന്നർത്ഥം. അപ്പോൾ അർത്ഥവാദപ്രയോജനം അനുവാദമാണെന്നു കണ്ടുകൊള്ളേണം ഏതുദിക്കിൽ അവാന്തരവാക്യാർത്ഥം അന്യപ്രമാണത്തിന്നു വിരുദ്ധമായി കാണപ്പെടുന്നുവോ അവിടെ ഗുണവാദരൂപത്താൽ അർത്ഥവാദം പ്രവർത്തിക്കുന്നു. ഏതു സ്ഥാനത്തിൽ ഇതുരണ്ടുമില്ലയോ:- അനുവാദവും ഗുണവാദവുമില്ലയോ— അവിടെ വേറെ പ്രമാണമില്ലാത്തതിനാൽ ഗുണവാദമാകുമോ അതോ മററു പ്രമാണങ്ങൾക്ക് വിരുദ്ധമല്ലാത്തതുകൊണ്ട് വിദ്യമാനവാദം. [ഏതാണോ ആ പ്രമാണത്തിൽ കാണുന്നതു അതു സത്യം എന്നു ബോധിപ്പിക്കുന്നതിനെയാണ് വിദ്യമാനവാദം എന്നു പറയുന്നത്] ആകുമോ എന്നാലോചിക്കുമ്പോൾ വിദ്യമാനവാദമാകുന്നതല്ലാതെ ഗുണവാദമാകുന്നതല്ല. അർത്ഥവാദത്തിന്നു പറഞ്ഞ ഈ യുക്തി

കൊണ്ടുതന്നെ മന്ത്രാൎത്ഥവാദവും ഖണ്ഡിക്കപ്പെട്ടുവെന്നു ധരിച്ചുകൊള്ളേണം.

എന്നുമാത്രമല്ല ഇന്ദ്രാദിദേവതകൾക്കു ഹവിസ്സിനെ വേദം വിധിച്ചിരിക്കയാൽ അവൎക്കു സ്വരൂപമുണ്ടെന്നും അതിനാൽത്തന്നെ സ്പഷ്ടമാകുന്നുണ്ടു്. സ്വരൂപമില്ലാത്ത ദേവതകളെ മനസ്സുകൊണ്ടു ധ്യാനിപ്പാൻ കഴികയില്ലല്ലൊ. മനസ്സിൽ പ്രകാശിക്കാത്ത അതാതു ദേവതകൾക്കു ഹവിസ്സുസമൎപ്പിക്കുവാനും കഴികയില്ല

"യസ്യൈദേവതായൈഹവിർഗൃഹീതം സ്യാത്
താംധ്യായേത് വഷട്കരിഷ്യൻ (ഐം. ബ്രാം3-8-1)

ഏതൊരുവന്റെ ഉപാസ്യദേവതയെ ഉദ്ദേശിച്ചുകൊണ്ടു ഹവിസ്സെടുത്തുവോ വഷട്കാരം ചെയ്യാൻ ഭാവിക്കുന്നവൻ ആ ദേവതയെ മനസ്സുകൊണ്ടു ധ്യാനിക്കേണം എന്നു് ശ്രുതിയുമുണ്ടു് ശബ്ദംമാത്രം വസ്തുസ്വരൂപമായി ഭവിക്കയില്ല ശബ്ദവും അതിനാൽ പറയപ്പെടുന്ന പദാൎത്ഥവും ഭിന്നങ്ങളായിരിക്കുന്നതാണതിന്നു കാരണം. മന്ത്രാൎത്ഥവാദങ്ങളിൽനിന്നു് ഇന്ദ്രാദിദേവതകളുടെ ഏതേതു സ്വരൂപങ്ങളെ അറിവാൻ കഴിയുന്നുവോ ആവക സ്വരൂപങ്ങൾ ഇല്ലാത്തവയാണെന്നറിവാൻ കഴികയില്ല. ഇല്ലാത്തവയെന്നു വന്നാൽ ശബ്ദം പ്രമാണമല്ലെന്നുവരും. അങ്ങനെ വരുന്നതു് ഇഷ്ടവുമല്ല ഇതിഹാസപുരാണാദികളും മന്ത്രാൎത്ഥവാദങ്ങളാകുന്ന അവലംബമുള്ളവയാകയാൽ അവയിൽ പറയുന്ന ദേവതാസ്വരൂപങ്ങൾ ഉള്ളവതന്നെയെന്നു ബോധിപ്പിക്കുന്ന പ്രമാണങ്ങളാണെന്നു ധരിക്കേണം. പ്രത്യക്ഷം നിമിത്തവും ദേവതകൾക്കു സ്വരൂപമുണ്ടെന്നു സാധിക്കുന്നുണ്ടു്. ദേവതാസ്വരൂപപ്രത്യക്ഷം നമുക്കില്ലെന്നിരിക്കിലും പൂൎവ്വത്തിലുണ്ടായിരുന്നവൎക്കു പ്രത്യക്ഷദൎശനം സാധ്യമായിരിക്കും. വ്യാസാദിമഹാത്മാക്കൾ ദേവന്മാരോടു സംഭാഷണം ചെയ്തിരിക്കുന്നുവെന്നു സ്മൃതിയുമുണ്ടു്. ഇപ്പോൾ നമ്മൾക്കില്ലാത്ത ദിവ്യശക്തി പ

ണ്ടുള്ള വൎണ്ണം ഉണ്ടായിരുന്നിരിക്കയില്ല എന്നാരാനും പറയുന്നു വെങ്കിൽ ജഗത്തിൻറ വൈചിത്ര്യത്തെ അറിയാതിരിക്കുന്നതാണാവിധം പറവാൻ കാരണം. ഇക്കാലത്തിൽ സൎവ്വഭൂമിക്കും അധിപനായിട്ടൊരു ക്ഷത്രിയൻ ഇല്ലാത്തതുപോലെ പണ്ടും ഉണ്ടായിരിക്കയില്ല എന്നും ആയാൾ പറയും. അപ്പോൾ സാൎവ്വഭൌമന്നുമാത്രം ചെയ്യാനധികാരമുള്ള രാജസൂയാദി വേദവിധികളും വ്യൎത്ഥമെന്നുവരും. ഇക്കാലത്തിൽ വ്യവസ്ഥാപൂൎവ്വം കാണപ്പെടാതിരിക്കുന്ന വൎണ്ണാശ്രമാദികളും പണ്ടുണ്ടായിരുന്നില്ലെന്നും പറയും. അതിനാൽ വ്യവസ്ഥാപിതമായി കാണപ്പെടുന്ന ശാസ്ത്രം വ്യൎത്ഥം എന്നു വന്നുചേരും. അതുകൊണ്ടു ധൎമ്മാധിക്യം നിമിത്തം പൂൎവ്വകാലത്തിൽ ഉണ്ടായിരുന്നമഹാത്മാക്കൾ ദേവാദികളോടു പ്രത്യക്ഷമായി വ്യവഹാരം നടത്തീട്ടുണ്ടെന്നു സിദ്ധിക്കുന്നു.

"സ്വാധ്യായാദിഷ്ടദേവതാസംപ്രയോഗഃ" (യോ. സൂ. 44)

പ്രണവാദിപരിശുദ്ധമന്ത്രജപത്താൽ ഇഷ്ടദേവതകളോടു ചേൎച്ചയുണ്ടാകും എന്ന് പാതഞ്ജലയോഗസൂത്രവും ഉപദേശിക്കുന്നു അണിമദ്യൈശ്വൎയ്യങ്ങളെ സാധിപ്പിക്കുന്നതിന്നുള്ള ശക്തി യോഗത്തിന്നുണ്ടെന്നുറപ്പിക്കുന്ന യോഗശാസ്ത്രത്തെ പെട്ടെന്നു നിരാകരിക്കുന്നതു സാഹസമാണെന്നു ധരിക്കേണം. യോഗത്തിൽ അഭ്യാസമേ ഇല്ലാത്ത ഒരു സാധാരണ മനുഷ്യന്നു ആ ശാസ്ത്രം നിഷ്പ്രയോജനം എന്നു ഘോഷിപ്പാൻ എന്തധികാരമാണുള്ളത്. ആ വിധം ഘോഷിക്കുന്നതു സാഹസമാണെന്നു ധരിക്കേണം. ശ്രുതിയും യോഗത്തിൻെറ മാഹാത്മ്യത്തെ പ്രകാശിപ്പിക്കുന്നുണ്ടു :-

"പൃഥ്വ്യപ്തേജോനിലഖേ സമുത്ഥിതേ,പഞ്ചാ
ത്മകേയോഗഗുണേപ്രവൃത്തേ, നതസ്യരോഗോ
നജരാനമൃത്യുഃ, പ്രാപ്തസ്യയോഗാഗ്നിമയം ശരീരം"
(ശ്വേ. 2-12)

പൃഥിവി, ജലം, അഗ്നി, വായു, ആകാശം ഇവയോരോന്നിലും ധാരണചെയ്തു് സ്വാധീനപ്പെടുത്തിയ യോഗിയുടെ ശരീരം യോഗാഗ്നിമയമായുജ്ജ്വലിക്കും. അണിമാദി സിദ്ധികൾ സാധിക്കും. ജരാമരണാദികൾ ആ ശരീരത്തെ ബാധിക്കയില്ല. ഇഷ്ടംപോലെ എത്ര കാലവും ജീവിച്ചിരിക്കാം എന്നു ശ്വേതാശ്വതരോപനിഷത്തിലും കാണുന്നുണ്ടു്.

മന്ത്രം ബ്രാഹ്മണം എന്നിവയെ തപഃശക്തിയാൽ കണ്ടുപിടിച്ചിരിക്കുന്ന ഋഷികളുടെ ശക്തിയെ നമ്മുടെ ശക്തിയോടു സാദൃശ്യപ്പെടുത്തുന്നതു അവിവേക ലക്ഷണമാകുന്നു. അതുകൊണ്ടു് ഇതിഹാസാദികൾ മൂലപ്രമാണാദികളെ അനുസരിച്ചുള്ളവയാണെന്നു ധരിക്കേണം. ലോകപ്രസിദ്ധിയും അതിന്നനുസരിച്ചുള്ളതിനാൽ ഇതിഹാസാദികൾക്കാസ്പദമില്ലെന്നു പറവാൻ പാടില്ല. അതുകൊണ്ടു ദേവാദികൾക്കു ശരീരമുണ്ടെന്നു മന്ത്രാദികളിൽ നിന്നു് ധരിക്കുന്നതു യുക്തംതന്നെ. അതുകൊണ്ടു—ശരീരമുള്ളതുകൊണ്ടു് അൎത്ഥിത്വം സാമൎത്ഥ്യം എന്നിവയും ഉള്ളതിനാൽ ദേവാദികൾക്കു് ബ്രഹ്മവിദ്യയിൽ അധികാരം ഉണ്ടെന്നതും ഉപപന്നംതന്നെ. ദേവാദികൾക്കു ശരീരമുണ്ടെന്നു വന്നാൽ മാത്രമേ ക്രമമുക്തിഫലപ്രദമായ ഉപാസനകളെ ഉപദേശിച്ചിരിക്കുന്നതും അൎത്ഥവത്താകയുള്ളു

ദേവതാധികരണം കഴിഞ്ഞു

## 9. അപശൂദ്രാധികരണം. സൂത്രം. 34—38.

ശുഗസ്യതദനാദരശ്രവണാ
ത്തദാദ്രവണാത്. സൂച്യതേഹി. സൂത്രം 34.

സൂത്രാൎത്ഥം

ശൂദ്രഃ=ശൂദ്രൻ—ശൂദ്രജാതിയിൽ ജനിച്ചവൻ ശ്രൗതബ്രഹ്മവിദ്യാധികാരാഭാവവാൻ=ഉപനിഷത്തിൽ പ്രതിപാദിച്ചിരി

ക്കുന്ന ബ്രഹ്മവിദ്യയിൽ അധികാരം ഉള്ളവനല്ല. നിയമപൂർവ്വക വേദാധ്യയനാഭാവാത്=നിയമപൂർവ്വകമായ വേദാധ്യയനം ഇല്ലാത്തതുതന്നെ അതിന്നു കാരണം അങ്ങിനെയാണെങ്കിൽ ശൂദ്രനായ ജാനശ്രുതിക്ക് ശ്രൌതബ്രഹ്മവിദ്യയിൽ അധികാരം എങ്ങിനെയുണ്ടാകും. എന്നാണെങ്കിൽ അസ്യ=ഇവന്ന്—ജാനശ്രുതിക്ക്. ശുക്=ശോകം—ദുഃഖം ഉൽപന്നാ=ഉണ്ടായി:—ഇതെങ്ങനെ അറിയപ്പെടുന്നുവെങ്കിൽ തദനാദരശ്രവണാത്=ആ അന്നപ്പക്ഷികൾ അവനെ അലക്ഷ്യമായി സംസാരിച്ചതു കേട്ടതുകൊണ്ടു് തദാദ്രവണാത്=ആശോകം നിമിത്തം ജാനശ്രുതി ഓടിവന്നതുതന്നെ അതിന്നു കാരണം.

ഹി സൂച്യതെ=രൈക്വക്ക് പരോക്ഷമായിനടന്ന കാര്യ്യം അറിവാനുള്ള മഹത്വം ഉണ്ടെന്നും സൂചിപ്പിക്കപ്പെടുന്നു.

ശോകത്താൽ ഓടിവന്നവൻ എന്ന അർത്ഥത്തിൽ പ്രയോഗിച്ച ശബ്ദത്തിൽനിന്നു ശൂദ്രശബ്ദാർത്ഥം സ്പഷ്ടമാകുന്നു. ആ ശബ്ദത്തിൽനിന്നു ജാനശ്രുതി ശൂദ്രനല്ല ക്ഷത്രിയനാകുന്നു. അലക്ഷ്യമായി സംസാരിച്ച ശബ്ദം ശ്രവിച്ചതുകൊണ്ടു പരിതപിക്കുകയോ തന്നിവൃത്തിക്കായി ബദ്ധപ്പെട്ടോടുകയോ ചെയ്യുന്നവൻ ശൂദ്രനല്ല. അതുക്കുള്ള ബുദ്ധിയോഗ്യത ശൂദ്രന്നുണ്ടാകയില്ല. ജാനശ്രുതി ആ ശബ്ദശ്രവണത്താൽ "എന്നെ ഈ വിധം പറഞ്ഞുവല്ലൊ" എന്നോർത്തു ദുഃഖിച്ചുകൊണ്ടു് അതിൻെറ കാരണമറിവാനും സത്യവസ്തുബോധം ഉണ്ടാവാനും ആഗ്രഹിച്ചുകൊണ്ടാണ് രൈക്വൻെറ സമീപത്തിലേക്ക് ഓടിപ്പോയതു്. അതുകൊണ്ടു ജാനശ്രുതി ശൂദ്രനല്ല. ക്ഷത്രിയനാണ്. ജാത്യാശൂദ്രനായവന്നു ശ്രൌതബ്രഹ്മവിദ്യയിൽ അധികാരം ഇല്ലെന്നുപറയുന്നതു യുക്തംതന്നെ. ഇത്രത്തോളം ഉള്ള അർത്ഥം സൂത്രത്തിൽ അടങ്ങീട്ടുണ്ടെന്നു ഭാഷ്യത്തിൽ നിന്നു ധരിപ്പാൻ സാധിക്കും.

ഭാഷ്യം.

മനുഷ്യന്നു വിദ്യയിൽ അധികാരം എന്നാണ് സാമാന്യേന ആദ്യനിശ്ചയം. അതിനെ നീക്കി ദേവാദികൾക്കും അധികാരമുണ്ടെന്ന് കഴിഞ്ഞ അധികരണത്തിൽ സ്ഥാപിച്ചുവെല്ലൊ അതുപോലെത്തന്നെ ദ്വിജന്മാരല്ലാത്ത ശൂദ്രജാതിക്കും ബ്രഹ്മവിദ്യയിൽ അധികാരം ഉണ്ടാവാം എന്ന ശങ്കയെ പരിഹരിപ്പാനാണ് ഈ അധികരണം ആരംഭിക്കപ്പെട്ടിരിക്കുന്നത്.

ശൂദ്രന്നും ബ്രഹ്മവിദ്യയിൽ അധികാരമുണ്ടെന്നു പൂർവ്വപക്ഷം ചെയ്യുന്നു:– ശൂദ്രന്നും അറിയേണം എന്ന ആഗ്രഹവും അതിന്നുള്ള സാമർത്ഥ്യവും ഉണ്ടെല്ലൊ അതുകൊണ്ടധികാരമുണ്ട്.

"തസ്മാത് ശൂദ്രോയജ്ഞേഽനവക്ലിപ്തഃ"
(തൈ. സം. 7–1/1–6)

അതുകൊണ്ടു ശൂദ്രൻ യജ്ഞത്തിന്നധികാരിയല്ല എന്നതുപോലെ "ശൂദ്രോവിദ്യായാമനവക്ലൃപ്തഃ" ശൂദ്രൻ വിദ്യയിൽ അധികാരിയല്ല എന്നനിഷേധം ശ്രുതിയിൽ ഇല്ലാത്തതുകൊണ്ടു വിദ്യയിൽ അധികാരിയല്ല. എന്ന നിഷേധം ശ്രുതിയിൽ ഇല്ലാത്തതുകൊണ്ടു വിദ്യയിൽ അധികാരം ശൂദ്രന്നുണ്ട്. ശൂദ്രന്നു ശ്രൌതാഗ്നിസിദ്ധിയില്ലാത്തത് കർമ്മത്തിന്നധികാരമില്ലായ്മക്കു കാരണം. എന്നല്ലാതെ വിദ്യയിൽ അധികാരമില്ലെന്നു പറയുവാൻ അതു കാരണമാകയില്ല ആഹവനീയാദ്യഗ്നിയില്ലാത്തവന്ന് വിദ്യയറിവാൻ കഴികയില്ലെന്നില്ലല്ലൊ. ശൂദ്രന്നധികാരം ഉണ്ടെന്നുറപ്പിക്കുന്ന ലിംഗവും ഇല്ലയോ?

സംവർഗ്ഗവിദ്യയിൽ പുത്രൻ എന്നാളുടെ പൌത്രനും ശ്രവണേച്ഛയുള്ളവനും ജനശ്രുതൻെറ പുത്രനുമായ ജാനശ്രുതിയെ ശൂദ്രൻ എന്ന ശബ്ദംകൊണ്ടു സംബോധന ചെയ്തതായിട്ടു കാണുന്നുവെല്ലൊ.

"അഹഹാരേത്വാ ശൂദ്രതവൈവസഹ
ഗോഭിരസ്തു" (ഛാം 4-2-3)

എടോ ശൂദ്രാ! പശുക്കളോടുകൂടിയ ഇവയെല്ലാം നിനക്കുതന്നെയിരിക്കട്ടെ എന്നത്ഥമുള്ള ശ്രുതിയുണ്ടല്ലൊ. വിദുരൻ മുതലായവർ ശൂദ്രയോനിജാതന്മാരാണെങ്കിലും ഉന്നതബ്രഹ്മവിദ്യാസമ്പന്നന്മാരാണെന്ന് സ്മൃതിയും കാണുന്നുണ്ട്. അതുകൊണ്ടു വിദ്യകളിൽ ശൂദ്രന്നധികാരമുണ്ട് എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം പറയുന്നു:-

ശൂദ്രന്നധികാരമില്ല. വേദാധ്യയനം ഇല്ലാത്തതാണതിന്നു കാരണം. വേദം പഠിച്ചും വേദാത്ഥം അറിഞ്ഞും ഇരിക്കുന്നവനല്ലയോ വേദാത്ഥത്തിൽ അധികാരമുള്ളവൻ. ശൂദ്രന്നു വേദാധ്യയനമില്ല. വേദം പഠിക്കുന്നതു് ഉപനയനം കഴിഞ്ഞിട്ടു വേണ്ടതാകുന്നു. ഉപനയനമോ ബ്രഹ്മ, ക്ഷത്ര, വൈശ്യ, എന്ന മൂന്നു ജാതിയിൽ ഉൾപ്പെട്ടവരെ സംബന്ധിച്ചിരിക്കുന്നു കർമ്മമാണ്. അത്ഥിത്വം ശൂദ്രന്നുമുണ്ടെന്നു പറഞ്ഞതു യാതൊന്നോ അതു് സാമത്ഥ്യം - വേദാദ്ധ്യയനവും അത്ഥജ്ഞാനവും ഉണ്ടാകാത്തവന്ന് വിദ്യാധികാരത്തിന്ന് കാരണമാകയില്ല. ലൌകികമായ സാമത്ഥ്യം മാത്രം വിദ്യയിൽ അധികാരത്തിന്ന് കാരണമാകയില്ല. ശാസ്ത്രീയാധികാരത്തിന്നു ശാസ്ത്രീയമായ സാമത്ഥ്യം ഉണ്ടായിരിക്കേണം ശൂദ്രന്ന് വേദത്തിൽ അധികാരമില്ലെന്നു വിധിച്ചിരിക്കയാൽ വിദ്യയിലും അധികാരമില്ലെന്ന് വരുന്നുണ്ട്. വേദാധികാരമില്ലാത്തതിനാൽ ശാസ്ത്രസമ്മതമായ സാമത്ഥ്യവും ഇല്ലെന്നു വരുന്നുണ്ട്.

ശൂദ്രന്ന് യജ്ഞത്തിൽ അധികാരമില്ലെന്നുപറഞ്ഞതുതന്നെ വിദ്യയിലും അധികാരമില്ലെന്നു കാണിക്കുന്നതിന്നു മതിയായ ന്യായമാകുന്നു. ന്യായം രണ്ടുദിക്കിലും യജ്ഞത്തിലും-വിദ്യയിലും സമനിലയുള്ളതാകുന്നു. സംവർഗ്ഗവിദ്യയിൽ ശൂദ്രശബ്ദമുള്ളതുകൊണ്ടു ശൂദ്രന്നു വിദ്യാധികാരം ഉണ്ടെന്നതിന്നു ലക്ഷണമാക

യില്ല. അതിൽ ന്യായമില്ല. ന്യായത്താൽ പറയപ്പെട്ടതിൽ മാത്രമേ ലക്ഷണമുള്ളതായി വരികയുള്ളു. ഇവടെ ന്യായമില്ല.

സംവർഗ്ഗവിദ്യയെന്ന ഒന്നിൽമാത്രം ശൂദ്രന്നധികാരമുണ്ടായാൽ മതിയെന്നാണെങ്കിൽ അങ്ങിനെയാകട്ടെ. ആ വിദ്യയെസംബന്ധിച്ചാണല്ലൊ ശൂദ്രശബ്ദശ്രവണം. അതുകൊണ്ടു എല്ലാ വിദ്യകളിലും അധികാരമുണ്ടെന്നു വരികയില്ല.

ശരിയായി നോക്കുന്നപക്ഷം സംവർഗവിദ്യയിൽ കാണുന്ന ശൂദ്രശബ്ദം അൎത്ഥവാദത്തിൽ പറയപ്പെട്ടതാകയാൽ ഏതൊരു വേദവിദ്യയിലും ശൂദ്രനെ അധികാരിയാക്കുവാൻ സമൎത്ഥമാകയില്ല. ഇവടെയുള്ള ശൂദ്രശബ്ദം അധികാരിയായ ജാനശ്രുതിയെ ഉദ്ദേശിച്ചു പറയപ്പെട്ടതാണെന്നു സാധിപ്പാൻ കഴിയും. എങ്ങനെയെന്നു കാണിക്കാം:—

"കംബര ഏനമേതൽസന്തംസയുഗ്വാന
മിവരൈകപമാത്ഥ" (ഛാം. 4-1-3)

ഹേ ഹംസ! ഇത്രതാണനിലയുള്ള ഈ ജാനശ്രുതിയെയാണൊ വണ്ടിയുള്ള രൈകനോടുപമിച്ചതു് എന്ന ഹംസവാക്യം കേട്ടപ്പോൾ ജാനശ്രുതിക്കു ശോകമുണ്ടായി. ആ ശോകത്തെ ഋഷിയായ രൈകൻ അറിഞ്ഞുവെന്നു സ്വമഹിമയെ ജാനശ്രുതിയെ ധരിപ്പിക്കുവാൻ വേണ്ടീട്ടാണ് ശൂദ്ര! എന്ന സംബോധനം ചെയ്തിരിക്കുന്നതു്. എന്നറിവാൻ സാധിക്കുന്നു. ജാതി ശൂദ്രന്നു വേദവിദ്യാധികാരം ഇല്ലെന്നുതന്നെ അതിന്നു കാരണം. അധികാരമില്ലാത്ത ശൂദ്രനാകുന്നു ജാനശ്രുതി എന്ന അഭിപ്രായമല്ല അതിലുള്ളതു്. പരോക്ഷജ്ഞാനം തനിക്കുണ്ടെന്നു ജാനശ്രുതിയെ ധരിപ്പിക്കേണം എന്നാണതിലുള്ള അഭിപ്രായം.

ശൂദ്രശബ്ദത്തിൽനിന്നു ശോകമുണ്ടായിയെന്നു ധരിക്കുന്നതെങ്ങനെയെന്നാൽ പറയാം:-

അതുകേട്ടപ്പോൾ ആദവിച്ചു. ദുഃഖമുണ്ടായി. അല്ലെങ്കിൽ ദുഃഖംനിമിത്തം രൈക്വസമീപത്തിലെക്കബന്ധപ്പെട്ടു പോയി എന്നും ആവാം ആ ശോകം നിമിത്തമാണ് നീ ഓടിവന്നിരിക്കുന്നതെന്നും രൈക്വൻ ധരിച്ചതിനെ കാണിക്കുന്ന ശൂദ്രശബ്ദം എന്നും ആവാം' ശൂദ്രശബ്ദത്തിന്റെ അവയവാർത്ഥം ഇവടെ സ്വീകരിക്കേണം. രൂഢ്യർത്ഥം സ്വീകരിപ്പാൻ ആവശ്യമില്ല. ഈ അത്ഥം ഈ കഥയിൽ കാണ്മാൻ സാധിക്കുന്നുണ്ട്.

34-ാം സൂത്രം കഴിഞ്ഞു

ക്ഷത്രിയത്വഗതേശ്ചോത്തരത്രചൈത്രരഥേനലിംഗാത് സൂ 35

സൂത്രാർത്ഥം:—

ഈ ജാനശ്രുതി ശൂദ്രജാതിയിൽ ജനിച്ചവനല്ലെന്നു കാണുന്നുണ്ട്.

ഉത്തരത്ര=മറെറാരു സ്ഥലത്തിൽ സംവർഗവിദ്യാവിധിക്കടുത്തുള്ള അർത്ഥവാദത്തിൽ

ചൈത്രരഥേനലിംഗാത്=ക്ഷത്രിയനായ ചൈത്രരഥൻ പറയപ്പെട്ടിരിക്കുന്ന ലക്ഷണത്താൽ ജാനശ്രുതി

ക്ഷത്രിയത്വഗതേഃ -ക്ഷത്രിയനാണെന്നറിയപ്പെടാൻ സാധിക്കുന്നുണ്ട്

ഭാഷ്യം:—

ഈ കാരണത്താലും ജാനശ്രുതി ജാതി ശൂദ്രനല്ല. എന്തുകൊണ്ടെന്നാൽ:—ഈ ജാനശ്രുതി അഭിപ്രതാരിയായ ചൈത്രരഥൻ എന്ന ക്ഷത്രിയനോട്ട് ചേൎന്ന് പഠിച്ചിരിക്കുന്നുവെന്നു

മററു സ്ഥലത്തിൽ കാണുന്നുണ്ട്. ഉപരികാണപ്പെട്ടുന്ന സംവർഗവിദ്യാവാക്യശേഷത്തിൽ;—"അഥഹ ശൌനകം ചകാപേയമഭിപ്രതാരിണംചകാക്ഷസേനിംപരി വിഷ്യമാണൌ ബ്രഹ്മചാരിബിഭിക്ഷേ" (ഛാം 4-3-5) പിന്നെ ശുനകപുത്രനായതുകൊണ്ട് ശൌനകനെന്നും കവിഗോത്രാചാര്യനായതുകൊണ്ട് കാപേയനുമായ ബ്രാഹ്മണനും, കക്ഷസേനപുത്രനും അഭിപ്രതാരിയെന്ന് പേരുള്ളവനും ഭുജിപ്പാനിരിക്കുമ്പോൾ ബ്രഹ്മചാരി ഭിക്ഷ ചോദിച്ചു. അഭിപ്രതാരിക്ക് ചിത്രരഥപുത്രത്വം കവിഗോത്രപുരോഹിതനായ ശൌനകനോട് സംയോഗം നിമിത്തം ഉണ്ടായതാകുന്നുവേന്നറിയേണം.

"ഏതേനവൈചിത്രരഥംകാപേയാഅയാജയൻ"

(താംഡ്യബ്രാം 20-12-5). ഈ കർമ്മംകൊണ്ട് കാപേയന്മാർ ചിത്രരഥനെയജിപ്പിച്ചു. എന്ന മന്ത്രത്താൽ ചിത്രരഥന്നു കാപേയരോടു ചേർച്ചയുണ്ടെന്നു കാണുന്നു.

പ്രായേണ ഒരു വംശത്തിൽ ജനിച്ചവരെയജിപ്പിക്കുന്നവരും ആ വംശത്തിൽ ജനിച്ചവരായിരിക്കും. അവനിൽനിന്നു ചൈത്രരഥിയെന്ന ഒരു ക്ഷത്രിയ പതിയുണ്ടായെന്നു കാണുന്നതിനാൽ ചൈത്രരഥൻ ക്ഷത്രിയനാണെന്നു സിദ്ധിക്കുന്നു. ആ ക്ഷത്രിയനായ അഭിപ്രതാരിയോടുകൂടെ ഒരേ വിദ്യ അഭ്യസിച്ചിരിക്കയാൽ ജാനശ്രുതി ക്ഷത്രിയനാണെന്നും വരുന്നുണ്ട്. തുല്യന്മാർക്ക് മാത്രമേ സഹപാഠികൾ എന്ന സ്ഥാനം ഇരിക്കയുള്ളൂ. സാരഥിയെ അയച്ചതും അന്നാദിദാനത്തിന്നുപകരിക്കുന്ന ഐശ്വര്യപ്രാപ്തിയും ജാനശ്രുതിക്കുള്ളതും ക്ഷത്രിയത്വദ്യോതകമാകുന്നു. അതുകൊണ്ടു ശൂദ്രന്നു വിദ്യാധികാരമില്ല.

സംസ്കാരപരാമർശാത്തദഭാവാഭിലാപാച്ച. 36.

സൂത്രാർത്ഥം:-

സംസ്കാരപരാമർശാത്=വിദ്യാധികാരത്തിന്നു സംസ്കാരം വേണമെന്നു പറഞ്ഞിരിക്കുന്നതുകൊണ്ടും.

തദഭാവാഭിലാപാത് ച=ജാതി ശൂദ്രന്നതില്ലെന്ന് പറഞ്ഞിരിക്കുന്നതുകൊണ്ടും ശൂദ്രന്ന് വൈദികവിദ്യയിൽ അധികാരമില്ലെന്ന് നിശ്ചയം

ഭാഷ്യം:—

ഈ സംഗതികൊണ്ടും ശൂദ്രന്നധികാരമില്ല.

എന്തുകൊണ്ടെന്നാൽ:— വിദ്യയെക്കുറിച്ചുപദേശിക്കുന്ന വേദഭാഗങ്ങളിൽ ഉപനയനാദി സംസ്കാരങ്ങൾ ഉണ്ടായിരിക്കേണം എന്ന് പറയപ്പെട്ടിരിക്കുന്നു.

"തംഹോപനിന്യേ" (ശം. ബ്രാം. 11–5–3–13)

ആ ശിഷ്യനെ ഉപനയനം കഴിപ്പിച്ചുവെന്നും

"അധീഹിഭഗവഇതിഹോപസസാദ (ഛാം 7–1–1)

ഭഗവാനേ! എനിക്കു വിദ്യയുപദേശിക്കേണം എന്നു സനൽകുമാരനോട് നാരദർ അപേക്ഷിച്ചു എന്നും

"ബ്രഹ്മപരാബ്രഹ്മനിഷ്ഠാഃപരംബ്രഹ്മാന്വേഷ
മാണാഃഏഷഹവൈതത്സർവ്വംവക്ഷ്യതീതി
തേഹസമിത്പാണയോഭഗവന്തംപിപ്പലായനമുപസന്നാഃ"

ബ്രഹ്മം പ്രധാനം എന്നു വിചാരമുള്ളവരും ബ്രഹ്മനിഷ്ഠന്മാരുമായ അവർ ബ്രഹ്മവിചാരം ചെയ്യുറിയേണം എന്നഭിപ്രായമുള്ളവരായിട്ട് ഇവർ അവയെല്ലാം ഉപദേശിക്കും എന്ന വിചാ

രത്തോട്ടുകൂടെ സമിത്തിനെ കയ്യിലെടുത്തുകൊണ്ടു ഭഗവാനായ പിപ്പലാദനെ ശിഷ്യസമ്പ്രദായാനുസരണം പ്രാപിച്ചു. എന്നീ വിധം കാണുന്നതുകൊണ്ടു ഉപനയനം ആവശ്യമാണെന്നു നിശ്ചിതമായിരിക്കുന്നു.

"താൻഹാനുപനീയൈവ" (ഛാം. 5–11–7)

അവരെ ഉപനയിപ്പിക്കാതെതന്നെ എന്നും കാണുന്നതിനാൽ അവർ ഉപനീതന്മാരായിത്തന്നെയിരിക്കുന്നുവെന്നും സിദ്ധിക്കുന്നതിനാൽ ഉപനയനം എന്ന സംസ്കാരം സിദ്ധിച്ചവരാണു വിദ്യക്കധികാരികൾ എന്നും കാണുന്നുണ്ടു. ശൂദ്രനു സംസ്കാരം ഇല്ലെന്നും പറയപ്പെട്ടിരിക്കുന്നു "ശൂദ്രശ്ചതുർത്ഥോവർണ്ണഏകജാതിഃ" (ഗൌതമധർമ്മ) നാലാമത്തെ ജാതിയായ ശൂദ്രൻ ഒരു വർണ്ണമാകുന്നു. മററു വർണ്ണങ്ങളിൽ ഉൾപ്പെടുത്തിക്കൂടാ എന്നാണു ഏകജാതി എന്നതിൻെറ ആശയം

"നശൂദ്രേപാതകം കിഞ്ചിത് നചസംസ്കാരമർഹതി"
(മനു. 10–126)

ശൂദ്രനിൽ ഒരു വിധപാതകവുമില്ല അവനു സംസ്കാരത്തിന്നർഹതയുമില്ല. എന്ന സ്മൃതികളുമുണ്ടു.

36–ാം സൂത്രം കഴിഞ്ഞു.

തദഭാവനിർദ്ധാരണേചപ്രവൃത്തേഃ സൂത്രം 37.

സൂത്രാർത്ഥം

**തദഭാവനിർദ്ധാരണേച=**ശൂദ്രനല്ലെന്നു നിശ്ചയിച്ചതിന്നു **ശേഷമേ പ്രവൃത്തേഃ=**ഗൌതമൻ ജാബാലനെന്ന ശിഷ്യനു ഉപദേശിച്ചതായിട്ടു കാണുന്നുള്ളു.

ഭാഷ്യം:—

ഈ കാരണത്താലും ശൂദ്രന്നധികാരമില്ലെന്നു വരുന്നു. എ

ന്തുകൊണ്ടെന്നാൽ സത്യവചനംകൊണ്ടു ജാബാലൻ ശൂദ്രനല്ലെന്നു നിശ്ചയിച്ചതിന്നുശേഷമേ ഗൌതമൻ ജാബാലന്നു് ഉപനയനം, ഉപദേശം എന്നീ പ്രവൃത്തികൾ നടത്തീട്ടുള്ളൂ.

"നൈതദബ്രാഹ്മണോവിവക്തുമർഹതി
സമിധംസോമ്യാഹരോപത്വാനേഷ്യേ
നസത്യാദഗാഃ" (ഛാം. 4-4-5)

ബ്രാഹ്മണനല്ലാത്തവൻ ഈ സത്യവചനം പറയുകയില്ല ജാതിബ്രാഹ്മണനിൽമാത്രം കാണപ്പെടുന്ന സത്യവചനം നിന്നിൽ ഇരിക്കുന്നതുകൊണ്ടു നിണക്കുപദേശിക്കാം എന്നുപറഞ്ഞു് "ഹേ സൌമ്യ! സമിത്തുകൊണ്ടുവരിക. നിന്നെ ഉപനയനം കഴിക്കാം. നീ സത്യത്തിൽനിന്നു തെററീട്ടില്ല. എന്നിങ്ങനെയുള്ള ശ്രുതികൾ ഉള്ളതുതന്നെ ശൂദ്രന്നധികാരമില്ലെന്നു വരുവാൻ കാരണം.

(37-ാം സൂത്രം കഴിഞ്ഞു)

ശ്രവണാധ്യയനാൎത്ഥപ്രതിഷേധാത് സ്മൃതേശ്ച.

സൂത്രം. 38

സൂത്രാൎത്ഥം:—

വേദവിദ്യയിൽ ശൂദ്രന്നധികരമില്ല. എന്തുകൊണ്ടെന്നാൽ:- ശ്രവണാധ്യയനാൎത്ഥപ്രതിഷേധാത്=വേദം കേൾക്കുക, പഠിക്കുക, അൎത്ഥവിചാരം ചെയ്യുക, എന്നിവയെ വിരോധിച്ചിരിക്കുന്ന സ്മൃതേഃച=സ്മൃതിയുള്ളതുകൊണ്ടും.

ഭാഷ്യം.

ഇതുകൊണ്ടും ശൂദ്രന്നധികാരമില്ലെന്നുകാണുന്നു:-എന്തുകൊണ്ടെന്നാൽ:-വേദം കേൾക്കുവാനും, പഠിക്കുവാനും, അൎത്ഥംചിന്തി

ക്കവാനും ശൂദ്രന്നധികാരമില്ലെന്നു സ്മൃതിയിൽ കാണുന്നു. വേദം ഉച്ചരിക്കുന്നതു കേട്ടുകൂടാഎന്നു നിഷേധിക്കുന്ന വാക്യം "അഥാസ്യവേദമുപശൃണ്വതസ്ത്രപുജതുഭ്യാം ശ്രോത്രപ്രതിപൂരണം"= വേദം ഉച്ചരിക്കുന്നതിനെ കേൾക്കുന്ന ശൂദ്രന്റെ ശ്രോത്രത്തിൽ ഈയ്യവും അരക്കും ഉരുക്കി ഒഴിക്കേണം എന്നർത്ഥമായ സ്മൃതി കാണുന്നു.

"പദ്യുഹവാ ഏതൽ ശ്മശാനംയച്ഛൂദ്രസ്തസ്മാത്
ശൂദ്രസമീപേനാധ്യേതവ്യം"

ശൂദ്രൻ സഞ്ചരിക്കുന്ന ശ്മശാനത്തിന്നു തുല്യം. അതുകൊണ്ടു ശൂദ്രസമീപത്തിൽ അധ്യയനം ചെയ്തുകൂടാ എന്നും സ്മൃതിയിൽ കാണുന്നുണ്ട്. ഏതൊരുവന്റെ സമീപത്തിൽപോലും അധ്യയനം ചെയ്തുകൂടാ എന്നു വരുന്നുവോ അവൻ കേൾക്കാത്തതിനെ എങ്ങനെ അദ്ധ്യയനം ചെയ്യും. വേദം ഉച്ചരിക്കുന്ന ശൂദ്രന്റെ നാവിനെ അറുത്തുകളയേണം. അർത്ഥം ധരിക്കുന്നുവെങ്കിൽ ശരീരത്തെത്തന്നെ മുറിക്കേണം. ചകാരംകൂടെ സ്മൃതിയിൽ കാണുന്നതിനാൽ അർത്ഥം അറിയുവാനൊ അനുഷ്ഠിപ്പാനൊ അധികാരം ശൂദ്രന്നില്ലെന്നുവരുന്നു.

"ന ശൂദ്രായമതിംദദ്യാത്" (മനു 4-80)

ശൂദ്രന്നു വേദാർത്ഥവിചാരശക്തിയെ കൊടുക്കരുത്. ദ്വിജന്മാക്കുമാത്രം അദ്ധ്യയനം, ദാനം, യാഗം, എന്നിവയിൽ അധികാരം എന്നാൽ പൂർവ്വജന്മസംസ്കാരംനിമിത്തം വിദുരൻ, ധർമ്മവ്യാധൻ മുതലായവൎക്കു ജ്ഞാനം ഉണ്ടായിരിക്കയാൽ അവൎക്കുജ്ഞാനഫലം സിദ്ധിക്കയില്ലെന്നു നിഷേധിപ്പാൻ കഴികയില്ല. ജ്ഞാനത്തിന്നു ഫലംകൊടുപ്പാൻ സ്വതേ ശക്തിയുണ്ടു്. അന്യസഹായം അതിന്നാവശ്യമില്ല.

"ശ്രാവയേൽചതുരോവൎണ്ണാൻ"

നാലുവർണ്ണങ്ങളെയും കേൾപ്പിക്കേണം എന്നും ഇതിഹാസപുരാണങ്ങളിൽനിന്നറിവാൻ സാധിക്കുന്നതുകൊണ്ടു നാലുവർണ്ണങ്ങൾക്കും അധികാരമുണ്ടെന്നും വരുന്നു. ഇതിഹാസപുരാണങ്ങളും സ്മൃതികളാകയാൽ നാലുവർണ്ണങ്ങൾക്കും വേദവിദ്യയിൽ അധികാരമുണ്ടു് എന്നു് ധരിക്കേണം. വേദപൂർവ്വകമായ അധികാരമാകട്ടെ ശൂദ്രന്നില്ലെന്നു മാത്രം.

വേദാന്തശാസ്ത്രസിദ്ധാന്തഗ്രന്ഥമായ ബ്രഹ്മസൂത്രത്തിൽ ശൂദ്രന്നു ബ്രഹ്മവിദ്യയിൽ അധികാരമില്ലെന്നു സ്ഥാപിക്കുന്ന "അപശൂദ്രാധികരണത്തെക്കുറിച്ചു ഭാഷ്യകാരൻ ഭഗവാൻ ശ്രീശങ്കരൻ ഭാഷ്യം സാധാരണനിലയിൽ മററധികരണങ്ങൾക്കെന്നപോലെ ഇതിന്നും എഴുതിയെന്നല്ലാതെ സിദ്ധാന്തപക്ഷത്തിൽ സമ്പൂർണ്ണസമ്മതമില്ലെന്നു "ശ്രാവയേച്ചതുരോവർണ്ണാൻ" എന്ന സ്മൃതി ഉദ്ധരിച്ചതിൽനിന്നു ധരിക്കേണം.

അനാദിയായ അവിദ്യാബന്ധംനിമിത്തം സ്വരൂപത്തെ മറന്നു് ദേഹേന്ദ്രിയാദികളിൽ ആത്മഭാവം വന്നുചേൎന്നു് ജന്മജരാമരണാദിദുഃഖസമുദ്രത്തിൽ മുങ്ങിപ്പൊങ്ങി ക്ലേശിക്കുന്ന ഏതൊരു ശാരീരന്നും—ജീവന്നും—സച്ഛാസ്ത്രപരിശീലനത്താലും സാധുജനസംസൎഗ്ഗത്താലും സ്വരൂപസാക്ഷാൽകാരത്തിന്നധികാരം സ്വതഃസിദ്ധമാണെന്നു ഭഗവാൻ ശ്രീശങ്കരൻ അവിടുത്തെ അനുഗ്രഹംനിറഞ്ഞ അഭിപ്രായത്തെ ഉപദേശസാഹസ്രീ, മനീഷാപഞ്ചകം മുതലായ പല ഗ്രന്ഥങ്ങളിലും പ്രകാശിപ്പിച്ചതിൽനിന്നു ഒരു പദ്യത്തെ താഴെ പ്രകാശിപ്പിക്കാം.

"പ്രത്യഗ്വസ്തുനിനിസ്തരംഗസഹജാനന്ദാവ
ബോധാംബുധൌ
വിപ്രോയംശ്വപചോയമിത്യപിമഹാ
കോയം വിഭേദഭ്രമഃ
കിംഗംഗാംബുനിബിംബിതേംബരമണൌ

ചണ്ഡാലവാപീപയഃപൂരേവാ-
ന്തരമസ്തികാംചനഘടീമൃൽകുംഭയോർവ്വാംബരേ"

സാരം:-

സകലശരീരങ്ങളിലും ജീവരൂപേണ വിളങ്ങുന്ന പ്രത്യഗാത്മാവിന്റെ സ്വരൂപം ആനന്ദവും ജ്ഞാനവുമാണ്. കരകാണ്മാൻ കഴിയാത്ത മഹാനന്ദമായ ആ സമുദ്രം നിസ്തരംഗം:- തിരമാലകൾ ഇല്ലാത്തതുമാണ്. അതുതന്നെ എങ്ങും നിറഞ്ഞിരിക്കുന്ന ആകാശംപോലെ എല്ലാ ശരീരങ്ങളെയും വ്യാപിച്ച വസ്തുവാകുന്നു. ആ നിസ്തരംഗവസ്തുവിൽ "ഇവൻ ബ്രാഹ്മണൻ-ശ്രേഷ്ഠൻ. ഇവൻ ചണ്ഡാലൻ-നികൃഷ്ടൻ. എന്നിങ്ങനെ അർത്ഥമില്ലാത്ത ഭേദബുദ്ധിക്കെന്തവകാശം. ഗംഗാജലത്തിൽ പ്രതിഫലിച്ച സൂര്യപ്രതിബിംബം പരിശുദ്ധം. ഉൽകൃഷ്ടം ചണ്ഡാളന്മാർ കുളിക്കുന്ന ജലാശയത്തിൽ പ്രതിഫലിച്ച സൂര്യബിംബം അശുദ്ധം. നികൃഷ്ടം എന്നോ പൊൻകുടത്തിൽ വ്യാപിച്ച ആകാശം ശുദ്ധം. ശ്ലാഘ്യം. മൺകുടത്തിൽ പ്രവേശിച്ച ആകാശം അശുദ്ധം. നികൃഷ്ടം, എന്നോ ഭേദമുള്ളതാണെന്നു വരുമോ? വസ്തുശുദ്ധി വസ്തുനിഷ്ഠമായിരിക്കെ ഉപാധിഭേദംനിമിത്തം അതിന്നു ഉച്ചനീചഭാവങ്ങളെ കല്പിക്കുന്നതു അവിവേകലക്ഷണമാകുന്നു. എന്നാണ് സാരാംശം.

ആചാര്യസ്വാമികളുടെ അഭിപ്രായത്തിൽ ബ്രഹ്മവിചാരം ചെയ്വാൻ ഏവർക്കും അധികാരമുണ്ടെന്നുതന്നെയാകുന്നു.

ജന്മാന്തരസംസ്കാരം നിമിത്തം വിദുരർ, ധർമ്മവ്യാധൻ, നന്തനാർ, ശബരി, എന്നിവരും, ഗരുഡൻ, സമ്പാതി, ഗജേന്ദ്രൻ, മുതലായ പക്ഷിമൃഗാദികളും ആത്മജ്ഞാനികളായി എന്നും സ്മൃതികൾ ഉള്ളതിനാൽ അപശൂദ്രാധികരണത്തെ കുറിച്ചു ആചാര്യസ്വാമികൾക്കു പൂർണ്ണസമ്മതമില്ലെന്നു സ്പഷ്ടമാക്കിയിരിക്കുന്നു. എന്നാൽ ബ്രഹ്മസൂത്രം എന്ന ഉൽകൃഷ്ടവേദാന്ത ഗ്രന്ഥത്തിൽ ഈ അധികരണം കാണ്മാൻ കാര

ണമെന്തന്ന ആകാംക്ഷയുണ്ടാകാം ആചാൎയ്യമൎയ്യാദകൾക്ക് ആദിമദ്ധ്യാവസാന കാലങ്ങളിൽ വന്നുകൊണ്ടിരിക്കുന്ന മാററങ്ങൾ നിമിത്തം കാലപരിണാമവിശേഷമാണതിന്നു കാരണം എന്നു വരാം. ഈ സംഗതിയെ അതിസ്പഷ്ടമാക്കാനുള്ള പരിശ്രമം അത്ര ആവശ്യമുണ്ടെന്നു് കരുതുന്നില്ല. ജന്മാന്തരകൎമ്മപരിപാകത്താൽ അന്തരംഗമാലിന്യം നീങ്ങുമ്പോൾ ഏതൊരു പ്രാണിക്കും ആനന്ദാനുഭൂതി സംഭവിക്കും. അത് ആത്മസ്വരൂപവും ആകുന്നതിനാൽ ആഗന്തുകമായദുഃഖാന്ധകാരം ആത്മാനന്ദസൂൎയ്യോദയത്തിൽ ഏതുവഴിക്കാണ് പോയതെന്നറിവാൻ കഴികയില്ല. ഈ സംഗതിയിൽ—ആത്മസാക്ഷാൽകരാനുഭവത്തിൽ—വേദമാതാവു് ആ ജഗദംബികയുടെ ചില സന്താനങ്ങളെ—നീക്കിനിൎത്തീട്ടുണ്ടെന്നു ആരും ധരിക്കാതിരിക്കേണം. എന്നുമാത്രം പറഞ്ഞുകൊണ്ടു ഈ അധികരണചൎച്ചയെ അവസാനിപ്പിക്കുന്നു.

ഭാഷാനുവാദകന്നു് സ്വാഭിപ്രായം പറവാനോ വിഷയത്തെ സ്വതന്ത്രനിലയിൽ ചൎച്ചചെയ്യാനൊ അധികാരമില്ല. എന്നാൽ ഈ അധികരണം വാചകമഹാശയന്മാരിൽ ചിലരെ വിസ്മയിപ്പിക്കും. അതിന്നിടവരുത്താതെ കഴിപ്പാൻ ഭാഷ്യകാരമതരഹസ്യത്തെ അല്പം പ്രകാശിപ്പിച്ചതിനെ മഹാന്മാർ ക്ഷമിക്കേണം.

## 10. കമ്പനാധികരണം. സൂത്രം. 39.

സൂത്രാൎത്ഥം

കമ്പനാത്=കമ്പനം എന്നൎത്ഥമുള്ള "എജ്"ധാതുവുള്ള കഠവല്ലി ഉപനിഷത്തിൽ പറയപ്പെട്ടിരിക്കുന്നു. പ്രാണഃ=പ്രാണൻ· പരബ്രഹ്മംതന്നെയാകുന്നു. എന്തുകൊണ്ടെന്നാൽ:—മുന്നിലും പിന്നിലുമുള്ള വാക്യങ്ങളെ പൎയ്യാലോചന ചെയ്യുമ്പോൾ ആവിധം നിശ്ചയിക്കേണ്ടതായിരിക്കുന്ന എന്നുറപ്പിക്കുവാനാണു് ഉ

പനിഷത്തിലുള്ള "ഏജതി" എന്ന പദത്തിന്റെ അത്ഥമായി ട്ട "കമ്പനാത്"=വെറപ്പിക്കുന്നതുകൊണ്ട എന്ന ഹേതുവിനെ കാണിക്കുന്ന സൂത്രത്തെ നിശ്ചയിച്ചിരിക്കുന്നതു്.

ഭാഷ്യം

വിദ്യാധികാരം നിരൂപിക്കുന്നതായി പ്രകൃതവശാൽ നേരിട്ട വിചാരം കഴിഞ്ഞ അധികരണംകൊണ്ടവസാനിച്ചു ഇനി ക്രമാഗതമായ ശ്രുതിവാക്യാത്ഥ വിചാരണയിൽ പ്രവേശിക്കുന്നു.

യദിദംകിഞ്ചജഗത്സവ്വം പ്രാണഏജതി
നിഃസ്സൃതം മഹദ്ഭയം വജ്രമുദ്യതം

യഏതദ്വിദുരമൃതാ സ്തേഭവന്തി. (കാം. 2–6–2)

പുറമെകാണപ്പെടുന്ന ഏതൊരു പദാത്ഥത്തോടുകൂടിയ ജഗത്തുണ്ടോ അതു സവ്വവും പ്രാണനിൽ ഭയത്തോടുകൂടിത്തന്നെയിരിക്കുന്നു. പ്രാണഹാനി വരുത്തുന്ന വജ്രായുധംപോലെ അതിഭയജനകമായ ഈ പ്രാണനെ–ബ്രഹ്മത്തെ–അറിഞ്ഞവർ മുക്തന്മാരാകുന്നു. എന്നത്ഥമുള്ള ഒരു വാക്യം കഠവല്ല്യുപനിഷത്തിൽ പറയപ്പെട്ടിരിക്കുന്നു. ഈ വാക്യത്തിലെ "ഏജതി" എന്ന വാക്കിന്നു ധാതപത്ഥാകൊണ്ട കമ്പിപ്പിക്കുന്നു–വെറപ്പിക്കുന്നു–എന്നത്ഥം സിദ്ധിക്കുന്നു. ഈ വാക്യത്തിന്റെ സ്പഷ്ടമായ അത്ഥം:– ജഗത്തു സവ്വവും പ്രാണനെ ആശ്രയിച്ചുകൊണ്ട ചലിക്കുന്നു. ഏതൊന്നും അതിന്റെ പ്രവൃത്തിയെ നടത്തുന്നു. മഹത്തായ ഭയത്തിന്നു കാരണമായ വജ്രായുധം ഉയത്തിപ്പിടിച്ചുകൊണ്ടെന്നപോലെ സവ്വാശ്രയമായ ആ പ്രാണൻ ഭയാവഹനമാകുന്നു. ആ പ്രാണനെ സാക്ഷാത്തായറിയുന്നവക്കു മുക്തിസിദ്ധിക്കും എന്നാകുന്നു.

ഈ വാക്യത്തിലുള്ള പ്രാണശബ്ദം ആരെ കാണിക്കുന്നു. ഭയജനകമായ ആ വജ്രായുധം എന്താകുന്നു എന്നു സ്പഷ്ടമാക്കീട്ടില്ലാ

ത്തുകൊണ്ടു വിചാരം ആവശ്യമായിരിക്കുന്നു. വിചാരം ചെയ്യുമ്പോൾ ആദ്യമായിട്ടു പ്രാണശബ്ദത്തിൻെറ പ്രസിദ്ധമായ അൎത്ഥം അഞ്ചുവൃത്തികളോടുകൂടിയ വായുവെന്നാകയാൽ വായുവിനെത്തന്നെയാണ് പ്രാണശബ്ദം കാണിക്കുന്നതെന്നു തോന്നുന്നു. ഇടി എന്ന ശബ്ദത്തിന്നു വജ്രം എന്ന ആയുധാൎത്ഥപ്രസിദ്ധിയുമുണ്ടു് വായുവിൻെറയും മാഹാത്മ്യത്തെ പുകഴ്ത്തുന്ന വാക്യങ്ങളുമുണ്ടു്. എങ്ങനെയെന്നു കാണിക്കാം:– ഈ ജഗത്തു സകലവും അഞ്ചുവൃത്തിയുള്ള വായുവാകുന്ന പ്രാണനിൽ പ്രതിഷ്ഠയെ പ്രാപിച്ചുകൊണ്ടു ചലിക്കുന്നു–പ്രവൎത്തിക്കുന്നു. വായുനിമിത്തമാണ് മഹൽഭയത്തെ ജനിപ്പിക്കുന്ന വജ്രം-ഇടിശബ്ദം-പുറപ്പെടുന്നതും വായു മേഘമായി പരിണമിക്കുന്നു. മേഘത്തിൽ നിന്നു മിന്നൽ, ഇടി, മഴ എന്നിവയുണ്ടാകുന്നു എന്നു പറയപ്പെടുന്നുണ്ടു്. വായുസ്വരൂപത്തെ നന്നായറിയുന്നതുകൊണ്ടുതന്നെ അമൃതത്വവും സിദ്ധിക്കുന്നുവെന്നു വേറെ ശ്രുതിയും കാണപ്പെടുന്നുണ്ടു്. വായുതന്നെ വ്യഷ്ടിയും സമഷ്ടിയും എന്നറിയുന്നവൻ മരണത്തെ അതിക്രമിക്കുന്നു എന്നൎത്ഥമുള്ള ശ്രുതിയുള്ളതുകൊണ്ടു ഈ വാക്യത്തിലെ പ്രാണശബ്ദം സമഷ്ടിവ്യഷ്ട്യാത്മകമായ വായുവിനെ കാണിക്കുന്നുവെന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം പറവാനാണ് ഈ അധികരണം ആരംഭിക്കപ്പെട്ടിരിക്കുന്നതു്.

ഇവടെയുള്ള പ്രാണശബ്ദം ബ്രഹ്മവാചകമാണെന്നുതന്നെ അറിയേണം. എന്തുകൊണ്ടെന്നാൽ:– പൂൎവ്വോത്തരവാക്യാൎത്ഥങ്ങളെ ആലോചിച്ചുകൊണ്ടുതന്നെ വാക്യാൎത്ഥം സ്ഥിരപ്പെടുത്തേണം. പൂൎവ്വോത്തരവാക്യങ്ങളിൽ ബ്രഹ്മം പറയപ്പെടുന്നതായിട്ടാണ് കാണപ്പെടുന്നതു്. അങ്ങിനെയിരിക്കെ മദ്ധ്യത്തിൽ വായുവിനെ പറയുന്നതായ ഒരു വാക്യം എങ്ങനെ വന്നുചേരും. പൂൎവ്വവാക്യത്തിൽ:–

"തദേവശുക്രം തൽബ്രഹ്മതദേവാമൃതമുച്യതേ
തസ്മിംല്ലോകാഃശ്രിതാസ്സൎവ്വേതദുനാത്യേതി
കശ്ചന" (കാം. 2–6–1)

അതുതന്നെ ബ്രഹ്മമെന്നും അമൃതമെന്നും പറയപ്പെടുന്നു അതുതന്നെ സ്വയമേവ പ്രകാശിക്കുന്നതു്. അതിൽ എല്ലാ ലോകങ്ങളും ആശ്രയിച്ചിരിക്കുന്നു. ഒരു ലോകവും അതിനെ അതിക്രമിക്കുന്നില്ല. അതിനെ ആശ്രയിക്കാതെ സ്വതന്ത്രമായി നില്ക്കുന്ന ഒരുലോകവുമില്ല എന്ന വാക്യം ബ്രഹ്മത്തെ സ്പഷ്ടമായി പറഞ്ഞിരിക്കുന്നു. ആ വാക്യാർത്ഥത്തിന്റെ സാന്നിദ്ധ്യം ഇവിടെയുള്ളതുകൊണ്ടു പ്രാണശബ്ദത്താൽ ബ്രഹ്മത്തെത്തന്നെ ലക്ഷ്യമാക്കീട്ടു പ്രാണനിൽ ആശ്രയിച്ചുകൊണ്ടു ലോകം പ്രവർത്തിക്കുന്നുവെന്നു പറഞ്ഞതായിട്ടു ധരിക്കേണ്ടതാണ. പ്രാണശബ്ദവും ബ്രഹ്മത്തെ കാണിക്കുന്നതായിട്ടു ശ്രുതിയിലും കാണുന്നുണ്ടു്.

"പ്രാണസ്യപ്രാണം" (ബൃം. 4-4-18)

പ്രാണന്റെയും പ്രാണൻ എന്നു് ബ്രഹ്മവാചകമായിട്ടു ബൃഹദാരണ്യകത്തിൽ കാണുന്നുണ്ടു്. ഈ ഭയജനകത്വവും പരമാത്മാവിനുതന്നെ യോജിക്കയുള്ളൂ. വായുവിനു മാത്രമായിരിക്കയില്ല. അപ്രകാരം പറയപ്പെട്ടുമിരിക്കുന്നു.

"നപ്രാണേന നാപാനേനമർത്ത്യോജീവതി
കശ്ചന ഇതരേണതു ജീവന്തിയസ്മി
ന്നേതാവുപാശ്രിതൌ" (കാം. 2-5-5)

പ്രാണൻനിമിത്തമോ അപാനൻ നിമിത്തമോ ഒരു മർത്ത്യനും ജീവിക്കുന്നില്ല പ്രാണനും അപാനനും ഏതിനെ ആശ്രയിച്ചിരിക്കുന്നുവോ ആ ആത്മാവുനിമിത്തമാണ് എല്ലാവരും ജീവിക്കുന്നതു്. എന്നാണ് ശ്രുത്യർത്ഥം. അനന്തരവാക്യത്തിലും "ഭയാദഗ്നിസ്തപതി ഭയാത്തപതിസൂര്യഃ ഭയാദിന്ദ്രശ്ച വായുശ്ച മൃത്യുർധാവതി പഞ്ചമഃ" ഇവനെ-പരമാത്മാവിനെ-ഭയപ്പെട്ടിട്ടു അഗ്നിതപിക്കുന്നു. സൂര്യൻ തപിക്കുന്നു അവനിൽ ഭയംകൊണ്ടുതന്നെ ഇന്ദ്രനും വായുവും പ്രവൃത്തിക്കുന്നു. അഞ്ചാമനായ മൃത്യുവും സ്വപ്രവൃത്തി നടത്താൻ ഓടുന്നു. പലേടത്തും സഞ്ച

രിക്കുന്നു. അഞ്ചുപേരെ പറഞ്ഞിരിക്കുന്നതു ഉപലക്ഷണമായി ട്ടാണ് സകല ഭൂതങ്ങളും അവരവരുടെ ധർമ്മങ്ങളെ നടത്തുന്നതു് ഈശ്വരാജ്ഞയെ ഭയപ്പെട്ടുകൊണ്ടുതന്നെ എന്നാണ് ശ്രുതിയു പദേശിച്ചിരിക്കുന്നതു. അതുകൊണ്ടു പ്രാണശബ്ദത്താൽ ബ്ര ഹ്മംതന്നെ പറയപ്പെടുന്നു. വായുവല്ല. വായുസഹിതമായ ജ ഗത്തിനു ഭയജനകം ബ്രഹ്മം എന്നാണല്ലോ ശ്രുത്യർത്ഥം. സാ ന്നിദ്ധ്യംനിമിത്തം ബ്രഹ്മപ്രത്യഭിജ്ഞയുണ്ടാകുന്നതുകൊണ്ടു ഭയ ജനകമായ വജ്രത്തെയുയർത്തികൊണ്ടിരിക്കുന്നുവെന്ന് പറഞ്ഞി രിക്കുന്നുവെന്നറിയേണ്ടതാണ്.

ഈ വജ്രശബ്ദം ഭയജനകം എന്ന സാമാന്യമായ ധർമ്മ ത്തെ അടിസ്ഥാനമാക്കി ഉപയോഗിക്കപ്പെട്ടതാകുന്നു. രാജശാ സനയെ അനുസരിച്ചു് പ്രവൃത്തിക്കാതിരുന്നാൽ എൻെറ ശിര സ്സിൽ രാജാവിൻെറ ആജ്ഞാസ്വരൂപമായ വജ്രായുധം വീഴും എന്ന ഭയത്താൽ പ്രജകൾ രാജാജ്ഞയെ ഭയപ്പെട്ടുകൊണ്ടു സ്വ വ്യാപാരങ്ങളെ ശാസനാനുസരണം നടത്തുന്നതുപോലെ സർവ്വേ ശ്വരശാസനയാൽ വായ്വാദിസഹിതമായ സർവ്വജഗത്തും അതാതു ധർമ്മങ്ങളെ നടത്തുന്നുവെന്നു കാണിപ്പാൻ ഭയസ്ഥാനമായ ബ്ര ഹ്മം ഇവിടെ പറയപ്പെട്ടിരിക്കുന്നു. അപ്രകാരംതന്നെ ബ്രഹ്മ വിഷയമായ മററുശ്രുതിയും കാണപ്പെടുന്നു.

"ഭീഷാസ്മാദ്വാതഃപവതേ ഭീഷോദേതിസൂര്യ്യഃ
ഭീഷാസ്മാദഗ്നിശ്ചേന്ദ്രശ്ചമൃത്യുർധാവതിപഞ്ചമഃ"
(തൈ. 8-1)

ഇവനിൽനിന്നുള്ള ഭയത്താൽ വായുവീശുന്നു. ഭയത്താൽത്ത ന്നെ സൂര്യ്യൻ ഉദിക്കുന്നു അഗ്നിയും ഇന്ദ്രനും അഞ്ചാമനായ മൃ ത്യുവും അവരവരുടെ പ്രവൎത്തി നടത്തുന്നു.

അവനെ അറിയുന്നവർ അമൃതന്മാരാകുന്നു എന്നും ശ്രുതി യിൽ കാണുന്നതുകൊണ്ടു ഈ വാക്യത്തിലെ പ്രാണശബ്ദത്താൽ ബ്രഹ്മംതന്നെ നിശ്ചയിക്കപ്പെട്ടിരിക്കുന്നു എന്നും സിദ്ധിക്കുന്നു.

ബ്രഹ്മജ്ഞാനംകൊണ്ടുതന്നെയാണല്ലൊ അമൃതത്വം സിദ്ധിക്കുന്നതു്, "തമേവവിദിത്വാതിമൃത്യുമേതിനാന്യഃപന്ഥാ, വിദ്യതെƒയനായ. (ശ്വേ. 6-15) പരമാത്മാവായ അവനെത്തന്നെ അറിഞ്ഞിട്ടു മരണത്തെ അതിക്രമിക്കുന്നു. രക്ഷക്കായിക്കൊണ്ടു മററു മാൎഗ്ഗമില്ല എന്നൎത്ഥമുള്ള ശ്രുതിയുമുണ്ടു്. വ്യഷ്ടി സമഷ്ടി വായുസ്വരൂപം അറിയുന്നതുകൊണ്ടു അമൃതത്വം സിദ്ധിക്കും എന്നു് ചിലേടത്തുണ്ടെന്നു പറയപ്പെട്ടതു യാതൊന്നൊ അതു് ആപേക്ഷികമാകുന്നു. അവിടെത്തന്നെ മറെറാരുപ്രകരണത്തിൽ പരമാത്മാവിനെ പറഞ്ഞതിന്നുശേഷം ഇതിൽനിന്നന്യമായതെല്ലാം നശ്വരം എന്നും പറഞ്ഞിട്ടുണ്ടു്. പ്രകരണം കൊണ്ടും ഇവടെ പരമാത്മാവിന്റെ നിശ്ചയമാണെന്നു കാണാവുന്നതാകുന്നു:-

"അന്യത്രധൎമ്മാദന്യത്രാധൎമ്മാദന്യത്രാസ്മാത്
കൃതാകൃതാത് അന്യത്രഭൂതാച്ചഭവ്യാച്ച
യത്തത്പശ്യതിതദ്വദ" (കാം. 1-2-14)

ധൎമ്മാധൎമ്മങ്ങൾ, കൃതാകൃതങ്ങൾ, ഭൂതഭാവികൾ, എന്നിവയിൽ ഉൾപ്പെടാതിരിക്കുന്ന ഏതൊന്നിനെ അങ്ങുന്നു കാണുന്നുവോ അതിനെ ഉപദേശിക്കുക എന്ന വാക്യത്താൽ പരമാത്മാവിനെ കുറിച്ചാണല്ലൊ ചോദിക്കപ്പെട്ടിരിക്കുന്നതു്.

39-ാംസൂത്രം അവസാനിച്ചു.

## 11. ജ്യോതിരധികരണം. സൂത്രം 40.

ജ്യോതിർദർശനാത്. സൂത്രം 40.

ഛാന്ദോഗ്യോപനിഷത്തിൽ പ്രജാപതിവിദ്യാ പ്രകരണത്തിൽ താഴെ കാണുന്ന വാക്യത്തിലുള്ള സന്ദേഹത്തെ ഒരു സൂത്രമുള്ള ഈ അധികരണത്താൽ പരിഹരിപ്പാൻ ഭാവിക്കുന്നു.

സൂത്രാർത്ഥം:-

"പരംജ്യോതിരുപസംപദ്യ" എന്ന വാക്യത്തിലെ ജ്യോതിശ്ശബ്ദം പരബ്രഹ്മവിഷയംതന്നെ എന്തുകൊണ്ടെന്നാൽ ദർശനാത്= ശ്രുതിയിൽ ഉള്ളതുകൊണ്ടുതന്നെ. ശ്രുതിയിൽ ആ ഹമത്തെത്തന്നെ അനുവൃത്തി കാണുന്നതിനാൽ ഇവടെ പറയേണ്ടതായ ജ്യോതിഃശബ്ദാർത്ഥം ബ്രഹ്മംഎന്നുതന്നെ.

ഭാഷ്യം.

"ഏഷസംപ്രസാദോऽസ്മാച്ഛരീരാത് സമുത്ഥായ പരം ജ്യോതിരുപസംപദ്യസ്വേനരൂപേണാഭിനിഷ്പദ്യതേ"
(ഛാം. 8-12-3)

ഈ സുഷുപ്തജീവൻ ഈ ശരീരത്തിൽനിന്ന സമുത്ഥാനം ചെയ്തു പരംജ്യോതിസ്സിനെ പ്രാപിച്ചിട്ട സ്വന്തം രൂപത്തോടുകൂടെ ച്ചേരുന്നു എന്നർത്ഥമായ ശ്രുതിയിൽ കാണുന്നു. ഇവടെ സംശയം ജനിക്കുന്നു:- ഇവടെയുള്ള ജ്യോതിഃശബ്ദം കണ്ണിനെ മറയ്ക്കുന്ന ഇരുട്ടിനെ നശിപ്പിക്കുന്ന തേജസ്സോ അതോ പരമാത്മാവോ എന്നാണ് സംശയം അതിൽ ആദ്യമായെന്തു നിശ്ചയിക്കുന്നു? പ്രസിദ്ധമായ തേജസ്സിനെത്തന്നെ തേജഃശബ്ദം കാണിക്കുന്നു എന്നുതന്നെ. എന്തുകൊണ്ടെന്നാൽ ജ്യോതിഃശബ്ദത്തിന്ന തേജസ്സിൽതന്നെ രൂഢ്യർത്ഥം "ജ്യോതിശ്ചരണാഭിധാനാത്" (ബ്രം. 1-1-24) എന്നസൂത്രത്തിൽ ജ്യോതിശബ്ദം സാമാന്യമായ തേജസ്സ് എന്ന അർത്ഥത്തെ പ്രകരണസാമർത്ഥ്യത്തിൽ പരിത്യജിച്ചിട്ടു ബ്രഹ്മംഎന്ന അർത്ഥത്തിൽ പറയപ്പെട്ടിട്ടുണ്ട്. ഇവടെ അതുപോലെ സ്വതഃസിദ്ധമായ ആ അർത്ഥത്തെ പരിത്യജിപ്പാൻ കാരണം കാണപ്പെടുന്നില്ല. അപ്രകാരംതന്നെ ശരീരത്തിലുള്ള ഞരമ്പുകൾക്കും കിരണങ്ങൾക്കും തമ്മിലുള്ള ചേർച്ചയെ പറഞ്ഞതിനുശേഷം ഈ ശരീരത്തിൽ നിന്ന ഉൽക്രമിച്ചതിൽപിന്നെ ആ രശ്മികളോടുകൂടെത്തന്നെ ഉയൎന്നുപോകുന്നു എന്ന് മോക്ഷേച്ഛയുള്ളവൻ ആദി

ത്യനിൽ ചേരുന്ന എന്നും (ഛാം. 8_6–5) പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ടു ലോകപ്രസിദ്ധമായ തേജസ്സിനെത്തന്നെ ഇവടെ കാണുന്ന ജ്യോതിഃശബ്ദത്തിന്റെ അർത്ഥം എന്ന പൂർവ്വപക്ഷത്തിന്നു സിദ്ധാന്തപക്ഷം പറവാനാണ് ഈ സൂത്രം ആരംഭിക്കപ്പെട്ടിരിക്കുന്നതു്.

ഇവടെയുള്ള ജ്യോതിഃശബ്ദം പരബ്രഹ്മവിഷയംതന്നെ എന്തുകൊണ്ടെന്നാൽ:_

"ദർശനാത" എന്ന ശ്രുതിയുള്ളതുകൊണ്ടുതന്നെ ശ്രുതിയിൽ ബ്രഹ്മത്തിന്റെ അനുവൃത്തി നിമിത്തം ബ്രഹ്മം എന്ന അർത്ഥംതന്നെ ഇവടെ പറയേണ്ടതായിരിക്കുന്നു.

"യ ആത്മാപഹതപാപ്മാ" (ഛാം. 8–7_1)

പാപസംബന്ധമില്ലാത്ത ആ ആത്മാവിനെ വിചാരം ചെയ്യറിയേണം എന്നിങ്ങനെ പ്രകരണം ആരംഭിച്ചിരിക്കുന്നു

"ഏതംത്വേവതേ ഭൂയോനുവ്യാഖ്യാസ്യാമി"

ഈ ആത്മാവിനെത്തന്നെ വീണ്ടും വ്യാഖ്യാനിച്ചു് നിണക്കു ബോദ്ധ്യപ്പെടുത്താം. എന്നു മുമ്പേ പറഞ്ഞിരിക്കുന്ന ആത്മാവിനെത്തന്നെ അനുകർഷിച്ചിരിക്കുന്നു.

"അശരീരം വാവസന്തം നപ്രിയാപ്രിയെ
സ്പൃശതഃ"

ശരീരസംബന്ധമില്ലാതിരിക്കുന്ന ആത്മാവിനെ പ്രിയാപ്രിയങ്ങൾ സ്പർശിക്കുന്നില്ല (ഛാം. 8_12–2) എന്നർത്ഥമുള്ള വാക്യത്തിൽ ശരീരസംബന്ധമില്ലാതാവാൻ വേണ്ടീട്ടാണ് ജ്യോതിസ്സിനെ പ്രാപിക്കുന്നതു് എന്നും പറഞ്ഞിരിക്കുന്നു. ബ്രഹ്മമായാൽ മാത്രമല്ലാതെ ശരീരസംബന്ധം ഇല്ലാതാകയുമില്ല.

"പരംജ്യോതിഃ" "സ ഉത്തമഃ പുരുഷഃ"
(ഛാം. 8-12-3)

പരമജ്യോതിഃസ്വരൂപനായ അവൻ ഉത്തമപുരുഷനാകുന്നു. എന്ന വിശേഷണവും അവന്നു കല്പിച്ചിരിക്കുന്നു.

മോക്ഷേച്ഛയുള്ളവൻ ആദിത്യനെ പ്രാപിക്കുന്നുവെന്നു യാതൊന്നു പറയപ്പെട്ടുവോ അതു് ആത്യന്തികമായ മോക്ഷമല്ല. ശരീരത്തിൽനിന്നുള്ള വേർപാടും മററന്തിനോടു ചേർച്ചയും അവന്നുണ്ടെന്നു വരുന്നതിനാൽ അവസാനമായ മോക്ഷം ആ വിധമുള്ളതല്ല. അതുകൊണ്ടു പരംജ്യോതിഃശബ്ദം ബ്രഹ്മത്തെത്തന്നെ വിഷയമാക്കീട്ടുള്ളതാകുന്നു.

40-ാം സൂത്രഭാഷ്യം കഴിഞ്ഞു.

13. അർത്ഥാന്തരത്വവ്യപദേശാധികരണം. സൂത്രം. 41.

ആകാശോ ഽർത്ഥാന്തരത്വാദിവ്യപദേശാത്. സൂ. 41

സൂത്രാർത്ഥം.

ആകാശഃ=ഛാന്ദോഗ്യത്തിൽ ഒരു വാക്യത്തിൽ കാണുന്ന ആകാശശബ്ദം ബ്രഹ്മവാചകമാകുന്നു. എന്തുകൊണ്ടെന്നാൽ അർത്ഥാന്തരവ്യപദേശാത്=നാമരൂപങ്ങളിൽ ഉൾപ്പെടാതിരിക്കുന്ന മറെറാന്നാണ് ആകാശം എന്നുംമററും പറഞ്ഞിരിക്കുന്നതുകൊണ്ടുതന്നെ.

ഭാഷ്യം.

"ആകാശോവൈനാമരൂപയോർന്നിവഹിതാ
തേയദന്തരാതദ് ബ്രഹ്മതദമൃതം സ ആത്മാ"
(ഛാം. 8-14-1)

എന്ന വാക്യം കാണുന്നുണ്ട്. ആകാശംതന്നെ നാമരൂപങ്ങളെ നിൎവ്വഹിക്കുന്നത്. നാമരൂപങ്ങൾക്കാധാരമായിരിക്കുന്നതു ആകാശംതന്നെ എന്നൎത്ഥം അ നാമരൂപങ്ങൾ ഏതിൽനിന്നു വേറിട്ടിരിക്കുന്നുവോ അതുബ്രഹ്മമാകുന്നു. അതു നാശമില്ലാത്തതാകുന്നു. അതാകുന്നു ആത്മാവ്. എന്നാണ് ശ്രുത്യൎത്ഥം.

ആകാശശബ്ദം ബ്രഹ്മവിഷയമോ ഭൂധാകാശവിഷയമോ എന്ന് വിചാരംചെയ്യുമ്പോൾ ഭൂതാകാശംതന്നെയെന്നു നിശ്ചയിക്കുന്നതാണ് യുക്തം. ആകാശശബ്ദം ഭൂതാകാശത്തിൽ രൂഢമാകുന്നതുകൊണ്ട്. നാമരൂപങ്ങൾ നിലനില്ക്കുന്നതിന്നു സ്ഥലം അനുവദിക്കുന്ന ധൎമ്മം ആകാശത്തിന്നുള്ളതുകൊണ്ടു നാമരൂപാധിഷ്ഠാനംആകാശമാണെന്നതിൽ സംശയത്തിന്നവകാശമില്ല. സൃഷ്ട്റ്ത്വം മുതലായ ബ്രഹ്മലക്ഷണം ശ്രുതിവാക്യത്തിൽ സ്പഷ്ടമായി കാണാതിരിക്കുന്നതുകൊണ്ടും ഭൂതാകാശസ്വീകാരംതന്നെ യുക്തം. എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം പറവാൻ ഈ സൂത്രംകൊണ്ടു ഭാവിക്കുന്നു.

ഈ ശ്രുതിവാക്യത്തിലുള്ള ആകാശശബ്ദം ബ്രഹ്മവാചകമാകുന്നതുതന്നെ യോഗ്യം. എന്തുകൊണ്ടെന്നാൽ അൎത്ഥാന്തരവ്യപദേശം കാണപ്പെടുന്നതുതന്നെ അതിന്നു കാരണം. നാമരൂപങ്ങളിൽ ഉൾപ്പെടാതിരിക്കുന്ന ആ ആകാശം ബ്രഹ്മമാകുന്നുവെന്നു ശ്രുതിയിൽ കാണുന്നുണ്ടല്ലൊ. നാമരൂപങ്ങളിൽ ഉൾപ്പെടാതിരിക്കുന്ന ഒരു വസ്തു ബ്രഹ്മം മാത്രമല്ലാതെ മറെറാന്നായിരിക്കയില്ല. കാൎയ്യങ്ങളെല്ലാം നാമരൂപങ്ങളായി വികാരപ്പെട്ടിരിക്കുന്നവയെന്നതാണതിന്നു കാരണം. നാരൂപനിൎവ്വഹണം അന്യസഹായം കൂടാതെ സാധിപ്പാൻ ബ്രഹ്മത്തിന്നു മാത്രമല്ലാതെ മറെറാന്നിന്നും കഴികയുമില്ല.

"അനേനജീവേനാത്മനാനുപ്രവിശ്യ
നാമരൂപേവ്യാകരവാണി" (ഛാം. 6—3—2)

ഈ ജീവാത്മരൂപേണ ഞാൻ പ്രവേശിച്ചിട്ട നാമരൂപങ്ങളെ പ്രകാശിപ്പിക്കുന്നേൻ. എന്ന ശ്രുതിനാമരൂപകർത്തൃത്വം ബ്രഹ്മത്തിന്നാണെന്നു കാണിക്കുന്നു. ജീവനും നാമരൂപങ്ങളെ നിർവ്വഹിക്കുന്നതായിട്ട പ്രത്യക്ഷമാകുന്നില്ലയൊ എന്നാണെങ്കിൽ ശരിതന്നെ ജീവനും നിർവ്വഹിക്കുന്നുണ്ട്. എന്നാൽ ഇവടെ ജീവന്നും ബ്രഹ്മത്തിന്നും ഭേദമില്ലെന്ന അൎത്ഥത്തെയാണ് ശ്രുതി കാണിക്കുന്നത്. ശാസ്ത്രവിചാരത്താൽ ബ്രഹ്മഭിന്നനായ ഒരു ജീവനില്ലെന്നു സിദ്ധിക്കും. നാമരൂപങ്ങളെ നിർവ്വഹിക്കുന്നുവെന്നു പറഞ്ഞതിൽനിന്നു സ്രഷ്ടൃത്വം മുതലായ ബ്രഹ്മലക്ഷണങ്ങളെ പറഞ്ഞതായിട്ടും വരുന്നുണ്ട്. അതു ബ്രഹ്മം, അതമൃതം, എന്ന വിശേഷണങ്ങളും ഈ ശ്രുതിയിൽ കാണുന്ന ആകാശശബ്ദം ബ്രഹ്മമാണെന്നുറപ്പിക്കുന്നു.

"ആകാശസ്തല്ലിംഗാത" (ബ്രം. 1-1-22)

എന്ന സൂത്രത്തെ ഒന്നുകൂടെ വിസ്തരിച്ചിവടെ നിർണ്ണയിച്ചിരിക്കുന്നുവെന്നു ധരിക്കേണം.

**12-ാം അധികരണം കഴിഞ്ഞു.**

**13. സുഷുപ്ത്യുൽക്രാന്ത്യധികരണം. സൂത്രം. 42-43.**

**സുഷുപ്ത്യുൽക്രാന്ത്യോൎഭേദേന. സൂത്രം 42.**

സൂത്രാൎത്ഥം

സുഷുപ്ത്യുൽക്രാന്ത്യോഃ=സുഷുപ്തിയിലും ഉൽക്രാന്തിയിലും—ശരീരത്തിൽനിന്ന വിട്ടുപോകുമ്പോഴും — ഭേദേന=ജീവനിൽനിന്നു പരമേശ്വരനെ വേർതിരിച്ചു പറഞ്ഞിരിക്കുന്നതുകൊണ്ടു ഈ അധികരണത്തിന്നു വിഷയമായ ബൃഹദാരണ്യക ശ്രുതിവാക്യം പരമേശ്വരനെ കാണിക്കുന്നതുതന്നെയാകുന്നു.

ഭാഷ്യം

ഇതിന്നുമുമ്പേ പറഞ്ഞ സൂത്രത്തിൽ കാണുന്ന "വ്യപദേശാത്" എന്ന പദത്തെ ഈ സൂത്രത്തിലേക്കും എടുത്തുകൊള്ളേണം. ബൃഹദാരണ്യകം ആറാംപ്രപാഠകത്തിൽ:—

"കതമആത്മേതിയോയം വിജ്ഞാനമയഃപ്രാണേഷു ഹൃദ്യന്തർജ്യോതിഃപുരുഷഃ" (ബൃ. 4-3-7)

ഞാൻ എന്ന അറിവിൽ തോന്നുന്നവയിൽ ആത്മാവ് ഏതാകുന്നുവെന്നു ജനകൻ ചോദിക്കുന്നു. അതിന്നു സമാധാനമായിട്ടു യാജ്ഞവല്ക്യർ പറയുന്നതിലെ പ്രാരംഭം:—അറിവുരൂപമായ ഇന്ദ്രിയങ്ങളിൽ ഹൃദയത്തിൻെറ അന്തർഭാഗത്തിൽ ജോതിഃസ്വരൂപനായവൻ യാതൊരുവനോ എന്നു തുടങ്ങുന്ന ഭാഗത്തിൽ ആത്മസ്വരൂപത്തെ വിവരിക്കുന്ന വാക്യങ്ങൾ അധികം കാണപ്പെടുന്നുണ്ട് ആ വാക്യങ്ങൾ സംസാരിയായ ആത്മാവിനെയോ പരമാത്മാവിനെയോ കാണിക്കുന്നതെന്നു. സംശയിക്കുന്നു. ആദ്യമായിട്ടെന്തു നിശ്ചയിക്കുന്നു.? സംസാരിയായ ആത്മാവിനെ കാണിക്കുന്നുവെന്നുതന്നെ. എന്തുകൊണ്ടെന്നാൽ:—ആരംഭവും അവസാനവും ആ വിധത്തിൽ കാണുന്നതുകൊണ്ടുതന്നെ ആരംഭത്തിൽ. "യോയംവിജ്ഞാനമയഃപ്രാണേഷു" പ്രാണങ്ങളിൽ യാതൊരു വിജ്ഞാനമയൻ എന്ന വാക്യം ജീവലിംഗമാകുന്നു. ഉപസംഹാരത്തിൽ:—സവാ ഏഷമഹാനജആത്മായോയം വിജ്ഞാനമയഃപ്രാണേഷു" പ്രാണങ്ങളിൽ മഹാനും അജനുമായ വിജ്ഞാനമയൻ യാതൊരുവനോ അവൻതന്നെ ആത്മാവ് എന്നും പറഞ്ഞിരിക്കുന്നു. അവസാനത്തിലും വിജ്ഞാനമയനെ—ജീവനെ—വിട്ടതായിട്ടു കാണുന്നില്ല മദ്ധ്യത്തിൽ ജാഗ്രദാദ്യവസ്ഥകളെ പറയുന്ന ഘട്ടത്തിലും വിജ്ഞാനാത്മാവിനെത്തന്നെ അധികമായി പറഞ്ഞു കാണുന്നുള്ളു. എന്നിങ്ങനെ പൂർവ്വപക്ഷത്തിന്നു സമാധാനമാണ് ഈ അധികരണം കൊണ്ടുദ്ദേശിച്ചിരിക്കുന്നതു്.

ഈ വാക്യം പരമേശ്വരനെ പറയുന്നതല്ലാതെ വിജ്ഞാനമയനെ പറയുന്നതിന്നുള്ളതല്ല. എന്തുകൊണ്ടെന്നാൽ:_ സുഷുപ്തിയിലും ഉൽക്രാന്തിയിലും വിജ്ഞാനമയനിൽനിന്ന ഭിന്നനായിട്ടുപരമേശ്വരനെ പറഞ്ഞിട്ടുണ്ട്. സുഷുപ്തിയിൽ കാണുന്ന വാക്യ:— "പുരുഷഃപ്രാജ്ഞേനാത്മനാസംപരിഷ്വക്തോനബാഹ്യം കിഞ്ചനവേദനാന്തരം" (ബ്റ്റം. 4-3-21) ഈ പുരുഷൻ പ്രാജ്ഞനായ ആത്മാവിനോട്ട സമ്പൂർണ്ണമായി ചേൎന്നിട്ട ഉള്ളിലും പുറത്തുമുള്ള ഒന്നിനേയും അറിയുന്നില്ല എന്ന പറഞ്ഞിരിക്കുന്നു. ഈ വാക്യത്തിലെ പുരുഷശബ്ദം ശാരീരവാചകം അവൻ പ്രാജ്ഞാത്മാവിനെ അറിയുന്നവൻ ആകുന്നു. പ്രാജ്ഞനോട്ടചേൎന്നപ്പോഠം ബാഹ്യാഭ്യന്തരജ്ഞാനമുണ്ടാകുന്നില്ല. എല്ലാററിനേയും അറിഞ്ഞുകൊണ്ടിരിക്കുന്നസ്വഭാവത്തെ പ്രാജ്ഞശബ്ദം കാണിക്കുന്നു. നിത്യജ്ഞാനശക്തിയുള്ള പ്രജ്ഞയുള്ളവൻ എന്നാണ് പ്രാജ്ഞശബ്ദത്തിന്നൎത്ഥം. ശരീരത്തിൽനിന്നുൽക്രമിക്കുന്ന സമയത്തിലും "അയംശാരീര ആത്മാപ്രാജ്ഞേനാത്മനാന്വാരൂഢഉൽസർജന്യാതി" (ബ്റ്റം. 4-3-35) ഈ ശാരീരനായ ആത്മാവ് പ്രാജ്ഞനായ ആത്മാവിൽ അന്വാരൂഢനായിട്ട ശരീരത്തെവിട്ടുപോകുന്നു എന്നിങ്ങനെ ജീവനിൽനിന്ന വേറിട്ടിരിക്കുന്ന പരമേശ്വരനെ കാണിക്കുന്നു. അതിൽ ശരീരത്തെ അഭിമാനിക്കുന്നതുകൊണ്ട ശാരീരവാചകം ജീവനെ കാണിക്കുന്നു. പ്രാജ്ഞനാകട്ടെ ആ പരമേശ്വരനുമാകുന്നു. സുഷുപ്തിയിലും ഉൽക്രാന്തിയിലും ഭേദപ്പെടുത്തികാട്ടിയിരിക്കയാൽ പരമേശ്വരനെ കാണിക്കുന്നതുതന്നെ വിവക്ഷിതാൎത്ഥം എന്ന സിദ്ധിക്കുന്നു. ആദ്യന്തമദ്ധ്യങ്ങളിൽ ശാരീരലക്ഷണം കാണുന്നതുകൊണ്ട് ശാരീരനെയാണ് ഈ വാക്യം കാണിക്കുന്നതെന്ന പറഞ്ഞുവല്ലൊ അതിന്ന സമാധാനം പറയാം:_ആരംഭത്തിൽ "യോയംവിജ്ഞാനമയഃപ്രാണേഷു" യാതൊരു വിജ്ഞാനമയൻ പ്രാണങ്ങളിൽ എന്ന വാക്യംകൊണ്ട് സംസാരിസ്വരൂപം പറവാൻ വിചാരിച്ചിട്ടില്ല. പിന്നെന്തുപറവാനാണ് വിചാരിച്ചിട്ടുള്ളത്? എന്നാൽ:_ അനുഭവത്തിൽ കാണുന്ന സംസാരിസ്വ

രൂപത്തെ അനുവദിച്ചുകൊണ്ട് വാസ്തവത്തിൽ ശാരീരൻ-ജീവൻ-പരമേശ്വരനിൽനിന്നു ഭിന്നനല്ല എന്ന് ഏകത്വത്തെ പറവാനാണ് വിചാരിച്ചിട്ടുള്ളത് എന്നു ഉത്തരവാക്യങ്ങളിൽ സ്പഷ്ടമാക്കീട്ടുണ്ടെന്നു കാണുന്നു. എങ്ങിനെയെന്നാൽ:- "ധ്യായതീവലേലായതീവ" ബുദ്ധിധ്യാനിക്കുമ്പോൾ താനും ധ്യാനിക്കുന്നതുപോലെയും ബുദ്ധി ചലിക്കുമ്പോൾ താനും ചലിക്കുന്നതുപോലെയും വിചാരിക്കുന്നുവെന്നല്ലാതെ ആത്മാവ് ധ്യാനിക്കുകയോ ചലിക്കുകയോ ചെയ്യുന്നില്ല. എന്ന് ഉത്തരഗ്രന്ഥത്തിൽ കാണുന്നതു ആത്മാവ് സംസാരിയല്ലെന്നു ബോധിപ്പിക്കുവാൻവേണ്ടിട്ടാകുന്നു. ഇതുപോലെതന്നെ ഉപസംഹാരത്തിലും ഉപക്രമത്തെ അനുസരിച്ചുതന്നെ പറഞ്ഞിരിക്കുന്നു.

"സവാഏഷമഹാനജ ആത്മാ
യോയം വിജ്ഞാനമയഃപ്രാണേഷു"

യാതൊരു വിജ്ഞാനമയനായ സംസാരിയായവൻ പ്രാണങ്ങളിൽ കാണപ്പെടുന്നുവോ അവൻതന്നെ മഹാനും അജനുമായ ആത്മാവ് എന്നാകുന്നു. ഞങ്ങൾ പ്രതിപാദിച്ചിരിക്കുന്നതെന്ന അൎത്ഥത്തെ അവസാനത്തിൽ സ്പഷ്ടമാക്കിയിരിക്കുന്നു.

മദ്ധ്യത്തിൽ ജാഗ്രദാദ്യവസ്ഥകളെ പറയുന്നഘട്ടത്തിൽ സംസാരിസ്വരൂപത്തെ ശ്രുതി കാണിക്കുന്നുവെന്നൊരുവിചാരിക്കുന്നുവോ അവൻ കിഴക്കോട്ടു സഞ്ചരിപ്പാൻ വിചാരിച്ചിട്ടു പടിഞ്ഞാട്ടുനോക്കി സഞ്ചരിക്കുന്നവനുമായ്ത്തം. എന്തുകൊണ്ടെന്നാൽ ജാഗ്രദാദ്യവസ്ഥകളെ പറഞ്ഞതുകൊണ്ടു ആത്മാവ് ജാഗ്രദാദ്യവസ്ഥാസഹിതനോ സംസാരിയോ ആണെന്നു പറവാൻ ശ്രുതിക്കു വിചാരമുണ്ടായിട്ടില്ല. പിന്നെയെന്താണ് ശ്രുതിവിവക്ഷയെന്നാൽ അവസ്ഥാരാഹിത്യവും അസംസാരിത്വവും കാണിക്കുന്നുവെന്നുതന്നെ. ഇതെങ്ങനെ അറിയപ്പെടുന്നുവെങ്കിൽ

"അതഊൎദ്ധ്വം വിമോക്ഷായൈവബ്രൂഹി"

ഇനിമേൽ വിമോക്ഷത്തിന്നായ്ക്കൊണ്ടുതന്നെ ഉപദേശിക്കേണം എന്ന് ജനകൻ അടിക്കടി ചോദിക്കുന്നുണ്ട്.

"അനന്വാഗതസ്തേനഭവത്യസംഗോഹ്യയംപുരുഷഃ"
(ബൃം. 4-3/14-15)

ആ അവസ്ഥകളോടു ചേർച്ചയില്ലാത്തതുകൊണ്ട് ഈ ആത്മാവ് അസംഗനാകുന്നു. ഒന്നിനോടും ചേർച്ചയില്ലാത്തവനാകുന്നുവല്ലോ എന്നും.

"അനന്വാഗതം പുണ്യേനാനന്വാഗതം
വാപേനതീർണോഹിതദാസർവ്വാംശ്ശോകാൻ
ഹൃദയസ്യഭവതി" (ബൃം. 4-3-22)

പുണ്യത്തോടും പാപത്തോടും സംബന്ധമില്ലാത്തവനുമാകയാൽ ഹൃദയത്തിന്നുള്ള സകല ദുഃഖങ്ങളെയും കടന്നിരിക്കുന്നവനുമാകുന്നുവെന്നു യാജ്ഞവല്ക്യർ സമാധാനവും പറയുന്നുണ്ട്. അതു കൊണ്ടു ഈ ശ്രുതി അസംസാരിയായ ആത്മതത്വത്തെത്തന്നെ പ്രതിപാദിക്കുന്നുവെന്നറിയേണ്ടതാകുന്നു

പത്യാദിശബ്ദേഭ്യഃ. സൂത്രം 43

സൂത്രാർത്ഥം.

പത്യാദിശബ്ദേഭ്യഃ= വാക്യശേഷത്തിൽ പതിമുതലായ ശബ്ദങ്ങൾ കാണുന്നതുകൊണ്ടും അസംസാരി ആയ ആത്മാവിനെ പ്രതിപാദിക്കുന്നുവെന്നുതന്നെ സിദ്ധിക്കുന്നു.

ഭാഷ്യം:-

ഈ കാരണംകൊണ്ടും അസാംസാരിസ്വരൂപത്തെത്തന്നെ ഈ ശ്രുതിവാക്യം ബോധിപ്പിക്കുന്നുവെന്നു കണ്ടുകൊള്ളണം.

എന്തെന്നാൽ ഈ വാകൃത്തിൽ പത്യാദി ശബ്ദങ്ങൾ അസംസാരിസ്വരൂപത്തെ പ്രതിപാദിക്കുന്നവയും സംസാരി സ്വരൂപത്തെ നിഷേധിക്കുന്നവയുമായിരിക്കുന്നതുതന്നെ അതിന്റെ കാരണം. ആ വാകൃങ്ങൾ:—

"സർവ്വസ്യവശീസർവ്വസ്യേശാനഃസർവ്വസ്യാധിപതിഃ"

എല്ലാററിനേയും വശപ്പെടുത്തിക്കൊണ്ടും സർവ്വത്തിന്റെയും ഈശാനനായിട്ടും സകലത്തിന്റെയും അധിപതിയായിട്ടും ഇരിക്കുന്നവനെന്നിങ്ങനെയുള്ള ശബ്ദങ്ങൾ അസംസാരി സ്വരൂപത്തെ പ്രതിപാദിക്കുന്നവയാകുന്നു.

"സനസാധുനാ കർമ്മണാ ഭൂയാൻ
നോഏവാസാധുനാകനീയാൻ"

അവൻ—ആത്മാവ്—സൽകർമ്മത്താൽ ഉന്നതനെന്നോ അസൽ കർമ്മത്താൽ താണവനെന്നോ ആകുന്നില്ല. എന്നിങ്ങനെയുള്ള വാകൃങ്ങൾ സംസാരി സ്വരൂപത്തെ നിഷേധിക്കുന്നവയുമായിരിക്കുന്നു. അതുകൊണ്ട് ഈ ശ്രുതിയിൽ അസംസാരിയായ പരമേശ്വരൻ പറയപ്പെട്ടിരിക്കുന്നുവെന്നറിയപ്പെടുന്നു.

ശ്രീമച്ഛങ്കരഭഗവാൻ ചെയ്തിരിക്കുന്ന ശ്രീമച്ഛാരീരക-
മീമാംസാഭാഷ്യത്തിൽ ഒന്നാം അദ്ധ്യായ
ത്തിലെ 3-ാംപാദം അവസാനിച്ചു

ശുഭം ഭൂയാത്

## പ്രഥമാദ്ധ്യായത്തിൽ 4_ാംപാദം

ഈ നാലാം പാദത്തിൽ പ്രധാന വിഷയം സന്ദേഹാസ്പദങ്ങളായ അവ്യക്തം, അജാ, ഇത്യാദി പദങ്ങളുടെ വിചാരമാകുന്നു.

### 1_ആനുമാനികാധികരണം. സൂ. 1–7

ആനുമാനികമപ്യേകേഷാമിതിചേന്ന
ശരീരരൂപകവിന്യസ്തഗൃഹീതേ ദർശയതിച. സൂ. 1

സൂത്രാത്ഥം

ആനുമാനികം അപി=അനുമാനപ്രമാണത്താൽ സാധിക്കപ്പെട്ട പ്രധാനവും

ഏകേഷാം=ചിലശാഖക്കാക്ക്ശ്രുതി സമ്മതിക്കുന്ന തായിട്ടുകാണപ്പെടുന്നു.

ഇതിചേത്=എന്നാണെങ്കിൽ

ന=അങ്ങിനെ വരുന്നില്ല. എന്തുകൊണ്ടെന്നാൽ ശരീരരൂപകവിന്യസ്തഗൃഹീതേഃ=ശരീരത്തെ രൂപമാക്കി വിന്യസിച്ചിരിക്കുന്നതായിട്ടു ഗ്രഹിക്കുന്നതുകൊണ്ടുതന്നെ.

ദർശയതിച=ഇവടെ കാണപ്പെടുന്ന ശ്രുതിയും അതിനെ അറിയിക്കുന്നതുമുണ്ടു്.

ഭാഷ്യം

ബ്രഹ്മത്തെ അറിയേണ്ടതാണെന്നു് അദ്ധ്യായ പ്രാരംഭത്തിൽ കാണിച്ചശേഷം ബ്രഹ്മലക്ഷണം "ജന്മാദ്യസ്യയതഃ" എന്ന (ബ്രം. 1_1–2) സൂത്രത്താൽ പറയപ്പെട്ട ആ ലക്ഷണം പ്രധാനത്തിന്നുമുണ്ടെന്നു ശങ്ക ജനിക്കുന്നതിനെ പരിഹരിപ്പാൻ

"ഈക്ഷതേർന്നാശബ്ദം" (ബ്രം. 1-1-5) എന്ന സൂത്രംകൊണ്ടു സാധിച്ചു. ജഗൽകാരണം ബ്രഹ്മംതന്നെയെന്ന് എല്ലാ വേദാന്ത വാക്യങ്ങളും സിദ്ധാന്തിക്കുന്നുണ്ടെന്നും മററു ഭാഗങ്ങളെക്കൊണ്ടും ഉറപ്പിച്ചു. ഇപ്പോൾ അവശിഷ്ടമായ ഈ ഒരു ശങ്ക തലയുയർത്തുന്നു. പ്രധാനം ജഗൽകാരണമാണെന്നു ശ്രുതി സമ്മതിക്കുന്നില്ല" എന്ന വാദം ശരിയല്ല. പ്രധാനവും ജഗൽകാരണമാണെന്നു ബോധിപ്പിക്കുന്ന ചില വേദാന്ത വാക്യങ്ങൾ ചില ശാഖകളിൽ കാണപ്പെടുന്നുണ്ടു്. അതുകൊണ്ടു പ്രധാനം ജഗൽകാരണമാണെന്നു വേദസിദ്ധംതന്നെ എന്ന് പരമർഷികളായ കപിലാദികൾ സമ്മതിക്കുന്നുണ്ടു്. എന്നവാദം വരാവുന്നതാണ്. ആവക ശ്രുതിവാക്യങ്ങൾ പ്രധാനത്തെ ജഗൽകാരണമായിട്ടു പറയുന്നില്ല. ആ വാക്യങ്ങളുടെ അർത്ഥം വേറെയാണ് എന്നു ബോധിപ്പിക്കാതെയിരുന്നാൽ ബ്രഹ്മം ജഗൽ കാരണം എന്നുറപ്പിച്ചതിന്നു് ഇളക്കം വരും. അതുകൊണ്ടു് ആ വാക്യങ്ങളുടെ അർത്ഥം മറെറാരുവിധത്തിലാണെന്നു കാണിപ്പാൻ ഇനിമേലുള്ള ഭാഗത്തെ ഉപയോഗപ്പെടുത്തുന്നു.

പ്രധാനം അനുമാനത്താൽ നിരൂപിക്കപ്പെട്ടിട്ടുണ്ടെന്നു ചിലശാഖക്കാർക്കു തോന്നുന്നുണ്ടു്. കഠോപനിഷത്തിൽ കാണപ്പെടുന്ന ഒരു വാക്യം:-

"മഹതഃപരമവ്യക്തമവ്യക്താൽപുരുഷഃപരഃ"
(കാം. 1-3-11)

മഹത്തത്വത്തെക്കാട്ടിലും അവ്യക്തംപരം അവ്യക്തത്തെക്കാട്ടിലും പുരുഷൻ പരൻ എന്നത്ഥമുള്ളതായിട്ടു കാണപ്പെടുന്നു. മഹത്ത്, അവ്യക്തം, പുരുഷൻ, എന്ന ശബ്ദങ്ങൾ സാംഖ്യസ്മൃതികളിൽ ഏതേതത്ഥങ്ങളിൽ ഉപയോഗിക്കപ്പെട്ടിരിക്കുന്നുവോ ആ അത്ഥങ്ങളെത്തന്നെ ഈ ശ്രുതിവാക്യത്തിലും അവർ ധരിക്കുന്നു.

അവ്യക്തം എന്നു സ്മൃതിയിൽ പ്രസിദ്ധിയുള്ളതുകൊണ്ടും ശബ്ദാദികളില്ലാത്തതുകൊണ്ടും വ്യക്തമല്ലാത്തതിനാൽ അവ്യക്തം എന്ന ശബ്ദാൎത്ഥംകൊണ്ടും സാംഖ്യസ്മൃതി പ്രസിദ്ധമായ പ്രധാനത്തെയാണ് കാഠകത്തിലെ അവ്യക്തശബ്ദം കാണിക്കുന്നതു് എന്നവർ ധരിക്കുന്നു ഈ ധാരണയോടുകൂടെ "അവ്യക്തം" ശ്രുതിയാൽ സമ്മതിക്കപ്പെടുന്ന പ്രധാനത്തെ കാണിക്കുന്നതുകൊണ്ടു "അശബ്ദം"=ശ്രുതിയിൽ പറയപ്പെടാത്ത വസ്തുവാണ് പ്രധാനം എന്ന വാദം ശരിയല്ല എന്നാണവരുടെപക്ഷം. പ്രധാനം ശ്രുതി പ്രസിദ്ധമായതിനാൽ ജഗൽകാരണത്വം പ്രധാനത്തിന്നും ഉണ്ട്. എന്നാണെങ്കിൽ അതങ്ങനെ വരികയില്ല. കാഠകവാക്യം സ്മൃതിപ്രസിദ്ധങ്ങളായ മഹത്ത്, അവ്യക്തം എന്ന വാക്യങ്ങളെ കാണിപ്പാനുള്ളവയല്ല സ്മൃതിപ്രസിദ്ധവും മൂന്നുഗുണങ്ങളുള്ളതും സ്വതന്ത്രജഗൽകാരണവുമായ പ്രധാനം യാതൊന്നോ ആ മാതിരിയുള്ള ഒന്നിനെ കാഠകവാക്യം കാണിക്കുന്നില്ല.

ഇവടെ അവ്യക്തം എന്ന ഒരു ശബ്ദം എന്നു മാത്രമേ അറിയപ്പെടുന്നുള്ളു. പ്രധാനം എന്ന അൎത്ഥത്തെ കാണിക്കുന്ന ശബ്ദമായിട്ടറിയപ്പെടുന്നില്ല ആ ശബ്ദത്തെ സൂക്ഷ്മവും അറിയപ്പെടുവാൻ കഴിയാത്തതുമായ ഒരു വസ്തുവെന്ന അൎത്ഥത്തിലും ഉപയോഗിക്കാറുണ്ട്. വ്യക്തമല്ലാത്തതു് അവ്യക്തം എന്ന അൎത്ഥവും അതിന്നുള്ളതുതന്നെ.

കാഠകവാക്യത്തിലെ അവ്യക്തശബ്ദം ഒരു പ്രത്യേകവസ്തുവിനെ കാണിക്കുന്നതെന്ന അൎത്ഥത്തിൽ ഉപയോഗിക്കപ്പെട്ടതല്ല. പ്രധാനവാദികൾ ചെയ്തിരിക്കുന്ന ശ്രുത്യൎത്ഥം വേദാന്തവാക്യാൎത്ഥവിചാരണത്തിൽ സ്വീകാൎയ്യമല്ല. അവ്യക്തം പ്രധാനം എന്ന അൎത്ഥം അവർ കല്പിച്ചിരിക്കയാണ്. ആ കല്പനം വേദാന്തവാക്യത്തിന്നു ബാധകമല്ല. അവ്യക്തവാചക

വാച്യം പ്രധാനം എന്നറിവാൻ ആവശ്യമില്ലാത്ത ദിക്കിൽ ആ അറിവുണ്ടാകേണമെന്നു നിർബ്ബന്ധിച്ചാൽ ആ അർത്ഥം ആ സ്ഥാനത്തിൽ എങ്ങിനെ യോജിക്കും.

കതിരനില്ക്കേണ്ടതായ സ്ഥാനത്തിൽ ഒരു പശു നില്ക്കുന്നതു കണ്ടാൽ മൂഢനല്ലാത്ത ഒരുവൻ ഇതു കതിരയാണെന്നു ധരിക്കുമോ? പ്രകരണം എന്താണെന്നു നിരൂപണം ചെയ്യുമ്പോൾ ഈ ഘട്ടത്തിൽ പ്രധാനത്തെപ്പററി പറവാൻ അവകാശമില്ല രൂപകമായി പറയപ്പെട്ടിരിക്കുന്ന ശരീരത്തെ കുറിച്ചുള്ള അറിവിന്നു മാത്രമേ അവിടെ സ്ഥാനമുള്ളു. തേര്, തേരാളി എന്നിങ്ങനെ രൂപകം ചെയ്തിരിക്കുന്നതു് യാതൊന്നിനെയോ അതിനെയാണ് അവ്യക്തശബ്ദം കാണിക്കുന്നതു് എന്നേ ധരിക്കയുള്ളു എന്തുകൊണ്ടെന്നാൽ പ്രകരണത്തെ സ്വീകരിക്കുന്നതു് കൊണ്ടും അതിനേ അവകാശമുള്ളു.

അപ്രകാരംതന്നെ ഇതിന്നടുത്തു വരുന്ന ഭാഗം ആത്മാവു് ശരീരം, എന്നിവക്ക് രഥി, രഥം എന്നീ രൂപകല്പനം ചെയ്തതായിട്ടു കാണിക്കുന്നുണ്ടു്.

ആത്മാനംരഥിനം വിദ്ധിശരീരം രഥമേവതു
ബുദ്ധിംതുസാരഥിം വിദ്ധിമനഃപ്രഗ്രഹമേവച
ഇന്ദ്രിയാണി ഹയാനാഹു വിഷയാംസ്തേഷു ഗോചരാൻ
ആത്മേന്ദ്രിയമനോയുക്താം ഭോക്തേത്യാഹുർമനീഷിണഃ
(കാഠകം. 1–3/3–4)

ആത്മാവു് രഥത്തിലിരിക്കുന്നവൻ, ശരീരം രഥം, ബുദ്ധി, തേർ നടത്തുന്നവൻ. മനസ്സ് കടിവാൾ. ഇന്ദ്രിയങ്ങൾ കുതിരകൾ ശബ്ദാദിവിഷയങ്ങൾ സഞ്ചരിപ്പാനുള്ള സ്ഥാനങ്ങൾ എന്നും ഇന്ദ്രിയങ്ങൾ മനസ്സു എന്നിവയോടു കൂടിയവൻ ഭോക്താവെന്നും ബുദ്ധിമാന്മാർ പറഞ്ഞിരിക്കുന്നു. അടക്കപ്പെടാത്ത ആ ഇന്ദ്രിയങ്ങൾ നിമിത്തം സംസാരത്തെ പ്രാപിക്കുന്നു ഇന്ദ്രിയങ്ങളെ

അടക്കിയവൻ സംസാരത്തിൻെറ മറുകരയണയുന്നു. സംസാര മറുകര എന്നതു് ശ്രീ വിഷ്ണുവിൻെറ പരമപദമാകുന്നു. എന്നും കാണിച്ചിരിക്കുന്നു

സംസാരത്തിൻെറ മറുകരയായ വിഷ്ണുവിൻെറ പരമപദം എന്നതു് ഏതാകുന്നുവെന്നു ആകാംക്ഷക്കു സമാധാനമായിട്ടു കാണിക്കുവാൻ:—

"ഇന്ദ്രിയേഭ്യഃപരാഹ്യർത്ഥാ അർത്ഥേഭ്യശ്ചപരംമന
മനസസ്തുപരാർബുദ്ധി ബുദ്ധേരാത്മാമഹാൻപരഃ
മഹതഃപരമവ്യക്തമവ്യക്താൽ പുരുഷഃ പരഃ
പുരുഷാന്നപരം കിഞ്ചിത് സാകാഷ്ഠാ സാ പരാഗതിഃ"

എന്നു പറഞ്ഞിരിക്കുന്നു.

മുമ്പേ പറഞ്ഞിരിക്കുന്ന ഇന്ദ്രിയങ്ങളേക്കാട്ടിലും പരമായിരിക്കുന്ന തുകൊണ്ടു് ആത്മാവുതന്നെ സംസാരത്തെക്കടന്നിരിക്കുന്ന വിഷ്ണുവിൻെറ പരമപദം എന്നു കാണിക്കുന്നു:—

ഇന്ദ്രിയങ്ങളെ കാട്ടിലും ശബ്ദാദി വിഷയങ്ങൾ പരങ്ങൾ വിഷയങ്ങളേക്കാൾ മനസ്സ് പരംമനസ്സിനെക്കാൾ ബുദ്ധിപരം ബുദ്ധിയെക്കാൾ മഹാനായ ആത്മാവു്—ഭോക്താവായ ജീവൻ—പരം അല്ലെങ്കിൽ വ്യക്തി ബുദ്ധിയെക്കാൾ മഹത്തത്വം—സമഷ്ടിബുദ്ധി പരം എന്നും അർത്ഥമാവാം. മഹത്തത്വത്തെ കാട്ടിലും അവ്യക്തം പരം. അവ്യക്തത്തെക്കാട്ടിലും പുരുഷൻ പരൻ, പുരുഷനെക്കാൾ പരനായിട്ടാരുമില്ല:—ഒന്നും തന്നെ ഇല്ല പുരുഷൻ പരമാവധിഭൂതൻ. പരമപദം അതുതന്നെ എന്നാണർത്ഥം (കാം. 1–3–10–11) മുമ്പെ പറഞ്ഞ രഥരൂപകല്പനയിൽ അശ്വാദിഭാവത്തിൽ ഏതേതിന്ദ്രിയങ്ങളെ കാണിച്ചിരുന്നുവോ. ആ ഇന്ദ്രിയാദികളെത്തന്നെ ഇവടെയും പറഞ്ഞിരിക്കുന്നു. പ്രകൃതത്തെ വിടാതെയും അ പ്രകൃതത്തെ സ്വീകരിക്കാതെയും ഇരിപ്പാൻ വേണ്ടിയിട്ടാണ് രണ്ടു ദിക്കിലും എടുത്തു

കാണിച്ചിരിക്കുന്നതു്. ഇന്ദ്രിയമനോബുദ്ധ്യാദി ശബ്ദങ്ങൾ മുമ്പിൽ പറഞ്ഞിടത്തും ഇവിടെയും ഒരേ ശബ്ദങ്ങൾതന്നെ. അൎത്ഥങ്ങൾ എന്ന ശബ്ദം ഇന്ദ്രിയങ്ങൾക്കു സഞ്ചരിപ്പാനുള്ള ശബ്ദാദി വിഷയങ്ങൾ എന്നു നിശ്ചയിച്ചു. അവക്കു് ഇന്ദ്രിയങ്ങളെക്കാൾ പരത്വം കല്പിച്ചു. ഇന്ദ്രിയങ്ങൾ അവയെ ഗ്രഹിക്കുന്നു. ശബ്ദാദിവിഷയങ്ങളൊ ഇന്ദ്രിയങ്ങളെ ഗ്രഹിക്കുന്നില്ല. ഇന്ദ്രിയാണാംഗ്രഹത്വം. വിഷയാണാം അതിഗ്രഹത്വം. (ബൃം. 3-2) എന്ന ശ്രുതി പ്രസിദ്ധിയുള്ളതുകൊണ്ടാണു് അങ്ങിനെ നിശ്ചയിച്ചതു്. മനസ്സുള്ളതുകൊണ്ടാണല്ലൊ വിഷയങ്ങൾക്കും ഇന്ദ്രിയങ്ങൾക്കും തമ്മിലുള്ള ചേൎച്ച മുതലായ ലോകവ്യവഹാരം നടന്നുകൊണ്ടിരിക്കുന്നതു. അതുകൊണ്ടു വിഷയങ്ങളെക്കാൾ മനസ്സിന്നു പരത്വം കല്പിച്ചു മനസ്സിനെക്കാൾ ബുദ്ധിക്കു പരത്വം. വിഷയങ്ങൾ ബുദ്ധിയിൽക്കൂടെ ഭോക്താവിനെ പ്രാപിക്കുന്നതു്കൊണ്ടു് ബുദ്ധിക്കു പരത്വം സിദ്ധിക്കുന്നു ബുദ്ധി നടത്തുന്ന ശരീരമാകുന്ന രഥത്തിലിരിക്കുന്ന ആത്മാവിന്നു ബുദ്ധിയെക്കാൾ പരത്വം. ഭോഗോപകരണങ്ങളെക്കാൾ ഭോക്താവിന്നു പരത്വം. ഇരിക്കുന്നതുതന്നെ യുക്തം. സ്വാമിത്വം ഭോക്താവിന്നുള്ളതാണതിന്നു കാരണം. അതുകൊണ്ടുതന്നെ മഹത്വവും സിദ്ധിക്കുന്നു

അഥവാ "മനോമഹാൻ മതിൎബ്രഹ്മാബുദ്ധിഃ
ഖ്യാതിരീശ്വരഃപ്രജ്ഞാസംവിച്ചിതിശ്ചൈവ
സ്മൃതിശ്വപരിപഠ്യതേ"

സങ്കല്പവികല്പാത്മക ശക്തിയുള്ളതുകൊണ്ടു ഹിരണ്യഗൎഭന്റെ ബുദ്ധിക്കു് മനസ്സെന്നു പേർ. അതുതന്നെ സകല വ്യഷ്ടിബുദ്ധികളിലും വ്യാപിച്ചിരിക്കുന്നതുകൊണ്ടു മഹത്തു് എന്നും വരുന്നു. വരാൻ പോകുന്നതിനെ അറിയുന്നതുകൊണ്ടു മതിയെന്നും എങ്ങും വ്യാപിച്ചിരിക്കുന്നതുകൊണ്ടു ബ്രഹ്മം എന്നും ഭോഗ്യപദാൎത്ഥങ്ങൾക്കു് ആശ്രയമായിരിക്കുന്നതുകൊണ്ടു പുരം എന്നും അപ്പപ്പോൾ ഉള്ളതിനെ നിശ്ചയിക്കുന്നതുകൊണ്ടു

ബുദ്ധിയെന്നും കീൎത്തി ശക്തിയായിരിക്കുന്നതുകൊണ്ടു ഖ്യാതിയെന്നും നിയമന ശക്തിയുള്ളതുകൊണ്ടു ഈശ്വരനെന്നും ത്രികാലത്തിലുമുള്ളവയെപ്പറ്റി നിശ്ചയമുള്ളതിനാൽ പ്രജ്ഞയെന്നും അറിവിനെ പ്രകാശിപ്പിക്കുന്നതുകൊണ്ടു സംവിത്തെന്നും ചിത്തിൽ അധ്യസ്തമായിരിക്കുന്ന സകലത്തെയും അറിയുന്നതുകൊണ്ടു ചിതിയെന്നും അറിഞ്ഞതിനെയെല്ലാം അനുസന്ധാനം ചെയ്യുന്ന ശക്തിയുള്ളതുകൊണ്ടു സ്മൃതിയെന്നും പറയപ്പെട്ടിട്ടുണ്ടു. സ്മൃതിയിൽ പറഞ്ഞിരിക്കുന്ന ഈ അൎത്ഥവും ഇവിടെ യോജിക്കുന്നതുതന്നെ.

"യോ ബ്രഹ്മാണം വിദധാതിപൂൎവ്വം
യോവൈ വേദാംശ്ച പ്രഹിണോതി തസ്മൈ"
(ശ്വേ. 6–18)

ആർ ബ്രഹ്മാവിനെ മുമ്പിൽ ജനിപ്പിച്ചുവോ ആർ ബ്രഹ്മാവിന്റെ ബുദ്ധിയിൽ വേദങ്ങളെ പ്രകാശിപ്പിച്ചുവോ എന്ന ശ്രുതി പ്രകാരം ഹിരണ്യഗൎഭന്റെ ബുദ്ധി മററു സകലരുടെ ബുദ്ധിക്കും ആശ്രയമാകുന്നു. ആ ബുദ്ധിയെ ഇവിടെ മഹാനായ ആത്മാവെന്നു പറഞ്ഞിരിക്കുന്നു ആ ബുദ്ധിക്കു നമ്മളുടെ ബുദ്ധിയെക്കാൾ ഉൽകൎഷമുള്ളതുകൊണ്ടു പരത്വം യുക്തംതന്നെ ഈ വിധം അൎത്ഥം ധരിക്കുന്നപക്ഷം "അവ്യക്താൽ പുരുഷഃ പരഃ എന്ന വാക്യത്തിലെ പുരുഷശബ്ദം രഥിയായ ആത്മാവിനെ കാണിക്കുന്നുവെന്നു ധരിക്കേണം സത്യാവസ്ഥയിൽ പരമാത്മാവിന്നും വിജ്ഞാനാത്മാവിന്നും (ജീവന്നും) ഭേദമില്ലെന്നും നിശ്ചയിച്ചിരിക്കുന്നു. ഇപ്പോൾ അവശേഷിച്ചിരിക്കുന്നതു ശരീരം ഒന്നു മാത്രമാകുന്നു. പരമാത്മദൎശനേച്ഛുദയോടുകൂടെ ഇന്ദ്രിയാദിസഹിതനായി പുറപ്പെട്ടിരിക്കുന്ന ആത്മാവിനെ സംബന്ധിച്ചിരിക്കുന്ന ശരീരത്തെയാണു യമൻ നചികേതസ്സിനോടു അവ്യക്തശബ്ദത്താൽ ധരിപ്പിച്ചിരിക്കുന്നതെന്നു ധരിക്കേണം.

ശരീരം, ഇന്ദ്രിയം, മനസ്സ്, ബുദ്ധി, വിഷയം, അതനുഭവിക്കുന്നതുകൊണ്ടുണ്ടാകുന്ന സുഖദുഃഖജ്ഞാനം എന്നിവയോടുകൂടിയും അവിദ്യാസഹിതനും ഭോക്താവുമായ ജീവനു ശരീരാദികൾ രഥാദികളാണെന്നു രൂപകാലങ്കാരത്തിൽ കല്പിച്ച് പ്രത്യഗാത്മാപരോക്ഷജ്ഞാനത്തെയാണിവിടെ പറഞ്ഞിരിക്കുന്നത്. ഇതാണ് മോക്ഷസ്വരൂപം എന്നാണുപദേശസാരം എന്നു കാണിപ്പാൻ:—

"ഏഷസർവേഷു ഭൂതേഷു ഗൂഢോത്മാന പ്രകാശതേ

ദൃശ്യതേത്വഗ്ര്യയാബുദ്ധ്യാ സൂക്ഷ്മയാസൂക്ഷ്മദർശിഭിഃ"

(കാം 1_3 12) ഈ പരമാത്മാവ് സർവ്വഭൂതങ്ങളിലും ഇരിക്കുന്നുവെങ്കിലും മായയാൽ മറയ്ക്കപ്പെട്ടിരിക്കയാൽ പരമാത്മാവാണെന്ന ബോധം പ്രകാശിക്കുന്നില്ല. എന്നാൽ സൂക്ഷ്മത്തെ കാണുന്ന സ്വഭാവമുള്ളവരാൽ ഏകാഗ്രമാക്കപ്പെട്ടതും സൂക്ഷ്മവസ്തുവിനെ പ്രകാശിപ്പിക്കുന്നതുമായ ബുദ്ധിയാൽ അപരോക്ഷമായറിയപ്പെടുന്നുണ്ട്. എന്നിങ്ങനെ വൈഷ്ണവപദം എളുപ്പത്തിൽ അറിയപ്പെടാവുന്ന ഒന്നല്ല എന്നുപദേശിച്ചശേഷം അതിനെ അറിവാനുപകരിക്കുന്ന യോഗമാർഗ്ഗത്തേയുപദേശിക്കുന്നു:

"യച്ഛേദ്വാങ്മനസീ പ്രാജ്ഞസ്തദ്യച്ഛേദ്
ജ്ഞാനആത്മനി ജ്ഞാനമാത്മനിമഹതി
നിയച്ഛേത്തദ്യച്ഛേച്ഛാന്തആത്മനി"

(കാഠകം 1_3 11) വാക്കിനെ മനസ്സിൽ അടക്കേണം. വാഗാദികളായ സകലേന്ദ്രിയ വ്യാപാരങ്ങളേയും ഉപേക്ഷിച്ചിട്ട മനോമാത്രനായിരിക്കേണം എന്നാർത്ഥം. വിഷയങ്ങളെ വികല്പിക്കുന്ന സ്വഭാവം മനസ്സിനുണ്ട്. അതു ദോഷമാണെന്നറിഞ്ഞിട്ട് ജ്ഞാനം എന്ന ശബ്ദത്താൽ പറയപ്പെടുന്നതും നിശ്ചയിപ്പാൻ ശക്തിയുള്ളതുമായ ബുദ്ധിയിൽ മനസ്സിനെ ധരിക്കേണം ആ ബുദ്ധിയെ മഹാനായ ആത്മാവിൽ-ഭോക്തവായ ജീവനിൽ

അല്ലെങ്കിൽ അതിസൂക്ഷ്മയായ സവ്വസമഷ്ടി ബുദ്ധിയിൽ പ്രവേശിപ്പിക്കുവാൻ തക്കവിധം അതിസൂക്ഷ്മസ്വരൂപമാക്കീട്ടു നിലനിത്തേണം. ആ മഹാനായ ആത്മാവിനെ-ജീവനെ-അഥവാ സവ്വസമഷ്ടിബുദ്ധിയെ-ശാന്തമായ - മായാ സംബന്ധമില്ലാത്തതായ ആത്മാവിൽ-ഈ പ്രകരണത്തിൽ പറയപ്പെടുന്ന പരമപുരുഷനും പരമാവധിയുമായ പരമപുരുഷനിൽ നിലനിത്തേണം ഇതാണ് പരമമായ വൈഷ്ണവപദം. ഇതാണ് ഈ പ്രകരണത്തിലെ ഉപക്രമോപസംഹാരങ്ങളെ കുറിച്ചാലോചിക്കുമ്പോൾ സിദ്ധിക്കുന്ന സാരാംശം അതുകൊണ്ടു അന്യശാഖക്കാർ കല്പിക്കുന്ന പ്രധാനത്തിന്ന് ഈ ശ്രുതി ജഗൽകാരണത്തെ അനുവദിക്കുന്നുണ്ടെന്ന വാദത്തിന്നു യാതൊരവകാശവുമില്ല.

സൂക്ഷ്മംതുതദർഹത്വാത്. സൂത്രം 2.

സൂത്രാത്ഥം:—

തു = എന്നതു് പൂവ്വപക്ഷി പറയുന്ന ശങ്കയെ നിരാകരിപ്പാനുള്ളതാകുന്നു. സൂക്ഷ്മം = കാരണമായ സൂക്ഷ്മശരീരം. ഈ പ്രകരണത്തിലെ അവ്യക്തശബ്ദത്താൽ പറയപ്പെട്ടിരിക്കുന്നു തദർഹത്വാൽ = ആ സൂക്ഷ്മശരീരം അതീവസൂക്ഷ്മവും വ്യക്തമായി ധരിപ്പാൻ കഴിയാത്തതുമാകയാൽ അവ്യക്തശബ്ദം അതിന്നർഹമായ ഒന്നാകുന്നു.

ഭാഷ്യം:—

അവ്യക്തശബ്ദത്താൽ ശരീരം പറയപ്പെട്ടിരിക്കുന്നുവെന്നാണ് ഈ പ്രകരണംകൊണ്ടും അതിന്റെ ഇതരഭാഗങ്ങൾകൊണ്ടും സാധിച്ചിരിക്കുന്നതു്. ഈ ശരീരം അവ്യക്തശബ്ദത്താൽ പറയപ്പെടുന്നതെങ്ങനെ? ഇതു് സ്ഥൂലമായതുകൊണ്ടു് അതിസ്പഷ്ടമായിരിക്കുന്നു. വ്യക്തം എന്ന ശബ്ദത്താൽ പറയപ്പെടുവാൻ യോഗ്യം അസ്പഷ്ടവസ്തുവിനെ കാണിക്കുന്ന വചന

മല്ലേ അവ്യക്തം എന്നതു് എന്ന ശങ്ക ഇവടെയുണ്ടാകാം അതിന്നു സമാധാനം പറയപ്പെടുന്നു:—

കാരണമായിരിക്കുന്നതുകൊണ്ടു് സൂക്ഷ്മശരീരം ഇവടെ പറയപ്പെട്ടിരിക്കുന്നു. സൂക്ഷ്മമാകയാൽ അവ്യക്തശബ്ദത്താൽ പറയപ്പെടുവാൻ യോഗ്യമാകുന്നു. സ്ഥൂലശരീരം അവ്യക്തശബ്ദാർഹമല്ലെന്നിരിക്കിലും ഇതിന്റെ ആരംഭത്തിന്നു് കാരണമായിരിക്കുന്ന ഭൂതസൂക്ഷ്മം അവ്യക്തശബ്ദാർഹമാകുന്നു. കാരണത്തെ കാണിക്കുന്ന വചനം കാൎയ്യത്തിൽ ഉപയോഗിക്കാറുള്ളതായിട്ടു് ശ്രുതിയിൽ കാണപ്പെടുന്നുണ്ടു്.

"ഗോഭിഃശ്രീണീതമത്സരം" (ഋം. സം. 9. 46-4)

പശുവിന്റെ വികാരമായ പാലോടുകൂടെ സോമരസത്തെ ചേൎക്കേണം. പാലിന്നു പകരമായിട്ടു് ഗോശബ്ദപ്രയോഗം ഋൿസംഹിതയിൽ കാണുന്നുവെല്ലൊ. കാരണമായ പശുശബ്ദത്തെ കാൎയ്യമായ പാലിന്നുപകരം പറഞ്ഞിരിക്കുന്നു.

"തദ്ധേദംതർഹ്യവ്യാകൃതമാസീത്" (ബൃം. 1-4-7)

മുമ്പേത്തെനിലയിൽ ഈ ജഗത്ത് നാമരൂപരഹിതമായിരുന്നുവെന്നതു് ശ്രുതിസിദ്ധംതന്നെ.

വ്യാകൃതാവസ്ഥയിലും ജഗത്തിനെ അവ്യാകൃത ശബ്ദത്താൽ പറയുന്നതിന്നു വിരോധമില്ല.

ബീജശക്തിയെ അവലംബിച്ചുകൊണ്ടാണു് ആവിധം പറയാറുള്ളതു്. അതുപോലെ സ്ഥൂലശരീരത്തിന്നു കാരണമായ സൂക്ഷ്മാംശത്തെ അവലംബിച്ചിട്ടു സ്ഥൂലത്തേയും അവ്യക്തം എന്നിവടെ പറഞ്ഞിരിക്കുന്നുവെന്നു ധരിക്കേണം.

## തദധീനത്വാദർത്ഥവത് സൂത്രം 3.

സൂത്രാർത്ഥം:—

മുമ്പെത്തെ സൂത്രത്തിൽനിന്നു "സൂക്ഷ്മം" എന്ന ശബ്ദത്തെയും "ന സ്വതന്ത്രേപ്രധാനേ പര്യ്യവസാനം" എന്ന പുതിയ ഒരു വാക്യത്തെയും അധ്യാഹരിച്ചുകൊണ്ടു ഈ 3-ാം സൂത്രാർത്ഥം ധരിക്കേണം. അതാവത്:-സൂക്ഷ്മം എന്നശബ്ദം സ്വതന്ത്രമായ പ്രധാനത്തെ നിശ്ചയിക്കുന്ന ഒന്നല്ല എന്തുകൊണ്ടെന്നാൽ :—

തദധീനത്വാത്=ആ സൂക്ഷ്മം പരമേശ്വരാധീനമായിരിക്കുന്നതുകൊണ്ടുതന്നെ. പരമേശ്വരൻ ആ സൂക്ഷ്മത്തെകൊണ്ടാണ് പ്രപഞ്ചസൃഷ്ട്യാദികളെ നടത്തുന്നതെന്നു സാരം.

സർവ്വശക്തനായ പരമേശ്വരന്നു ഈ സൂക്ഷ്മത്തിന്റെ സഹായം എന്തിനായിട്ടു? എന്നതിന്നു സമാധാനം:—

അർത്ഥവത്=ആ സൂക്ഷ്മമായ അവ്യക്തം ഫലവത്താകുന്നു. അന്തഃകരണം, ജീവൻ, എന്നിവ അവ്യക്തത്തിലും ആ അവ്യക്തം ഈശ്വരനിലും ഇരിക്കുന്നതുകൊണ്ടു് സൃഷ്ട്യാദികൾക്കാവശ്യമായിരിക്കുന്നു. അവ്യക്തം നിമിത്തമാണ് ഈശ്വരൻ സർവ്വശക്തനായിരിക്കുന്നതു്. അതുകൊണ്ടു് അവ്യക്തസഹായം ഈശ്വരനെന്തിനായിട്ടാണെന്ന ചോദ്യത്തിന്നവകാശമില്ല.

ഭാഷ്യം :—

വ്യക്തമായ നാമരൂപങ്ങളില്ലാത്തതും ബീജാത്മകവും സൃഷ്ടിക്കുമുമ്പെയുള്ളതുമായ ഈ ജഗത്തു് അവ്യക്തശബ്ദത്താൽ പറയപ്പെട്ടുവാൻ അർഹമാണ്. അതുകൊണ്ടുതന്നെയാണ് ശരീരത്തെ അവ്യക്തശബ്ദം കാണിക്കുന്നതെന്നു സമ്മതിക്കുന്നുവെങ്കിൽ അതുതന്നെയാണ് അവ്യക്തശബ്ദവാച്യമായ

പ്രധാനം ജഗൽകാരണം എന്ന വാദിപ്പാനും കാരണം എന്ന പൂർവ്വപക്ഷം ഉണ്ടാകുമ്പോൾ അതിന്നു സമാധാനം പറവാൻ ഈ സൂത്രംകൊണ്ടുദ്ദേശിക്കുന്നു.

ജഗത്തിന്നു സ്വതന്ത്രമായ ഒരു പ്രാഗവസ്ഥയെ സമ്മതിക്കുന്നുവെങ്കിൽ അപ്പോൾ പ്രധാനകാരണവാദം പ്രസംഗിക്കുന്ന വരാസ്സുരാം. ജഗത്തിന്റെ പ്രാഗവസ്ഥ പരമേശ്വരാധീനയെന്നല്ലാതെ സ്വതന്ത്രയാണെന്നു സമ്മതിക്കുന്നില്ല. അതിനെ സമ്മതിക്കുകതന്നെ വേണം. അതു ഫലം തരുന്നതായിരിക്കും നിശ്ചയം. അതില്ലാതെ പരമേശ്വരന്നു സൃഷ്ടിത്വം സിദ്ധിക്കയില്ല. ശക്തിരഹിതനായ ഈശ്വരന്നു പ്രവൃത്തി സാദ്ധ്യമല്ല. മുക്തന്മാൎക്കു പുനരുല്പത്തിയില്ല. എന്തുകൊണ്ടെന്നാൽ :— അഖണ്ഡാകാരാത്മകമായ അന്തഃകരണവൃത്തിയാൽ പുനരുൽപത്തിബീജം നശിപ്പിക്കപ്പെടുന്നു.

അവിദ്യാസ്വരൂപമായുള്ളതും അവ്യക്തശബ്ദത്താൽ പറയപ്പെടുവാൻ തക്കതും പരമേശ്വരനെ ആശ്രയിച്ചിരിക്കുന്നതുമായ ബീജശക്തി—ലോകപ്രസിദ്ധിയുള്ളമായയെന്ന മഹാസുഷുപ്തി—വമ്പിച്ച നിദ്ര—ആകുന്നു.

അതിൽ സംസാരികളായ ജീവരാശികൾ സ്വരൂപത്തെ അറിയാതെ കിടന്നുറങ്ങുന്നു. അതിനെ അവ്യക്തമെന്നും ചിലേടത്ത് ആകാശമെന്നുമുള്ള ശബ്ദത്താൽ പറയപ്പെട്ടിരിക്കുന്നു.

"ഏതസ്മിന്നുഖല്വക്ഷരേഗാർഗ്യാകാശ
ഒതശ്ചപ്രോതശ്ച" (ബൃം 3-8-11)

ഹേഗാർഗി ഈ അക്ഷരത്തിൽ അല്ലയോ ആകാശം ഓതവും പ്രോതവുമായിരിക്കുന്നതു് എന്ന ശ്രുതിയിൽ ഈ ബീജശക്തിയെ ആകാശശബ്ദത്താൽ കാണിച്ചിരിക്കുന്നു.

"അക്ഷരാൽ പരതഃ പരഃ" (മു൦ 2-1-2)
പരമായ അക്ഷരത്തെക്കാൾ പരം എന്ന ശ്രുതിയിൽ അക്ഷരശബ്ദത്താൽ പറയപ്പെട്ടിരിക്കുന്നു.

"മായാം തു പ്രകൃതിം വിദ്യാത്
മായിനം തു മഹേശ്വരം (ശ്വേ. 4-10)

മായയെ പ്രകൃതിയെന്നും-മഹേശ്വരനെ മായയുടെ നിയന്താവെന്നും അറിയേണം. ഈ ശ്രുതിയിൽ മായയെന്ന ശബ്ദത്താൽ പറയപ്പെട്ടിരിക്കുന്നു. എന്ന മന്ത്രവർണ്ണവുമുണ്ട്. ആ മായ അവ്യക്തയാകുന്നു. സത്യമെന്നോ അസത്യമെന്നോ അതിന്റെ സ്വരൂപത്തെ പറവാൻ സാധിക്കാത്തതുകൊണ്ട് അവ്യക്തയെന്നു പറഞ്ഞതാകുന്നു.

ഈ മായയെന്നതിനെ "മഹതഃപരമവ്യക്തം" മഹത്തിൽനിന്നും പരം അവ്യക്തം എന്നു പറഞ്ഞിരിക്കുന്നു. മഹത്തത്വം അവ്യക്തത്തിൽ നിന്നുണ്ടായതുകൊണ്ടു മഹത്തത്വത്തേക്കാൾ ഉൽകൃഷ്ടം അവ്യക്തം എന്നതു ന്യായംതന്നെ.

ഇവിടെയുള്ള മഹച്ഛബ്ദത്തിന്നു ഹിരണ്യഗർഭന്റെ ബുദ്ധി സമഷ്ടിബുദ്ധി-യെന്ന അർത്ഥം പറയുന്നതായാലും മഹച്ഛബ്ദത്താൽ ജീവൻ എന്ന അർത്ഥം നിശ്ചയിക്കുന്നതായാലും അവ്യക്തം മഹത്തിൽനിന്നും പരം എന്നറിയുന്നതിന്നു സാധിക്കും. അവിദ്യയാണല്ലൊ അവ്യക്തം അവിദ്യാബന്ധംകൊണ്ടു തന്നെ ജീവന്റെ സർവവ്യവഹാരവും അവിച്ഛിന്നമായി പ്രവഹിച്ചുകൊണ്ടിരിക്കുന്നതിനാൽ അവ്യക്തത്തിന്നു മഹത്തിൽ നിന്നും പരത്വം-ഉൽകർഷം-സിദ്ധിക്കുന്നതിനാൽ അഭേദോപചാരത്താൽ ജീവന്റെ വികാരമായ ശരീരത്തിൽ ഉപയോഗിക്കപ്പെട്ടിരിക്കുന്നു.

ശരീരത്തിന്നെന്നപോലെ ഇന്ദ്രിയാദികൾക്കും ജീവന്റെ വികാരം സിദ്ധംതന്നെ എങ്കിലും ഇന്ദ്രിയാദികളെ മററുവിധ

ത്തിൽ കല്പിച്ചു പറഞ്ഞിരിക്കയാൽ അവശിഷ്ടമായ ശരീരത്തെ അവ്യക്തശബ്ദത്താൽ നിർദ്ദേശിച്ചിരിക്കുന്നു.

വേറെ ചിലർ പറയുന്നത് ഈ വിധമാകുന്നു:– ശരീരം സ്ഥൂലം സൂക്ഷ്മം എന്ന രണ്ടു വിധത്തിലിരിക്കുന്നു. പ്രത്യക്ഷമായി കാണപ്പെടുന്ന ഭാഗത്തെ സ്ഥൂലമെന്നു പറയുന്നു.

"തദന്തരപ്രതിപത്തൌരംഹതിസംപരിഷ്വക്തഃ
പ്രശ്നനിരൂപണാഭ്യാം" (ബ്ര. 3-1-1)

എന്ന സൂത്രത്തിൽ യാതൊന്നു പറവാൻ വിചാരിക്കുന്നുവോ അതാകുന്നു സൂക്ഷ്മ ശരീരം. ആ രണ്ടു ശരീരത്തെയും ഒന്നായിട്ടു നിശ്ചയിച്ചുകൊണ്ടാണ് ഇതിന്നുമുമ്പെ രഥം എന്നു പറഞ്ഞിരിക്കുന്നത്. സൂക്ഷ്മം അവ്യക്തശബ്ദത്താൽ പറയപ്പെടുവാൻ അർഹമാകുന്നുവെല്ലൊ ബന്ധത്തിന്നും മോക്ഷത്തിന്നും സൂക്ഷ്മശരീരം കാരണമാകയാൽ അതിന്നു ജീവനെക്കാൾ പരത്വം നിശ്ചയിച്ചിരിക്കുന്നു. ഇന്ദ്രിയങ്ങളുടെ വ്യാപാരത്തിന്നു ശബ്ദാദി വിഷയങ്ങളാകുന്ന അർത്ഥം കാരണമാകുന്നതുകൊണ്ടു അർത്ഥത്തിന്നു ഇന്ദ്രിയങ്ങളേക്കാൾ പ്രാധാന്യം നിശ്ചയിച്ചതുപോലെ സൂക്ഷ്മശരീരം ജീവന്റെ ബന്ധത്തിന്നും മോക്ഷത്തിന്നും കാരണമായതുകൊണ്ടു ജീവനെക്കാൾ പ്രാധാന്യം സൂക്ഷ്മശരീരത്തിന്നും നിശ്ചയിച്ചിരിക്കുന്നു.

ഈ വിധം പറയുന്ന പക്ഷക്കാർ താഴെ കാണുന്ന ചോദ്യത്തിന്നുത്തരം പറയേണ്ടിവരും:—

മുമ്പേ ശരീരദ്വയത്തെയും സമാനമായി നിശ്ചയിച്ചിട്ടു രഥകല്പനം ചെയ്തിരിക്കേ ഇവിടെ സൂക്ഷ്മശരീരത്തെ മാത്രമാണ് അവ്യക്തശബ്ദം കാണിക്കുന്നതെന്ന് പറവാൻ എന്തു കാരണം. സ്ഥൂലശരീരത്തെയല്ല കാണിക്കുന്നതെന്ന് എങ്ങിനെ നിശ്ചയിക്കാം. എന്നാണെങ്കിൽ:—ശ്രുതിയിൽ കാ

ന്നെ വാക്കിൻെറ അൎത്ഥം നിശ്ചയിക്കാം എന്നല്ലാതെ ശ്രുതി ആ വിധം പറവാൻ എന്തു കാരണം എന്നാക്ഷേപിക്കാൻ നമു ക്കധികാരമില്ല. ഇന്ദ്രിയ പ്രത്യക്ഷമായ സ്ഥൂലം അവ്യക്തശ ബ്ദാർഹമല്ല. സൂക്ഷ്മം അവ്യക്തശബ്ദാൎഹം എന്നാണു് സമാധാ നമെങ്കിൽ അങ്ങനെയല്ല. അൎത്ഥം അറിയേണ്ടതിന്നു ഏക വാക്യത്വം സിദ്ധിക്കേണ്ടതാവശ്യമാകുന്നു. ശ്രുതിയിൽ പറയ പ്പെട്ട പൂൎവ്വോത്തരവാക്യങ്ങൾ ഏകവാക്യതയെ അവലംബി ക്കാതെ ഒന്നിനേയും പറയുകയില്ല. അങ്ങിനെയല്ലെന്നുവന്നാൽ പ്രകൃതത്തെ ഉപേക്ഷിക്കുക അപ്രകൃതത്തെ സ്വീകരിക്കുക എന്ന ദോഷം നേരിടും. ആകാംക്ഷയില്ലാതെ ഏകവാക്യ താജ്ഞാനം ഉണ്ടാകയില്ല. ആദ്യം പറഞ്ഞതിന്നും അനന്തരം പറയുന്നതിന്നും യോജിപ്പില്ലെന്നു വന്നാൽ ഏകവാക്യത്വം സിദ്ധിക്കയില്ല അങ്ങിനെ വരുന്നപക്ഷം ശ്രുത്യൎത്ഥം ശരിയാ യി ധരിപ്പാൻ എങ്ങിനെ സാധിക്കും. അതുകൊണ്ടു സൂക്ഷ്മശരീ രത്തെ ശുദ്ധമാക്കാൻ പ്രയാസമായതുകൊണ്ടിവടെ അവ്യക്ത ശബ്ദത്താൽ പറഞ്ഞിരിക്കുന്നുവെന്നും സ്ഥൂലം ബീഭത്സമാണെന്നു പ്രത്യക്ഷമായിട്ടന്നെ അറിയാവുന്നതിനാൽ വേഗത്തിൽ ശോധനം ചെയ്യാവുന്നതാകകൊണ്ടു അതിനെ ഇവിടെ എടുക്കുന്നില്ല എന്നും വിചാരിക്കുന്നതു് ശരിയല്ല. ഇവിടെ ഒരു ശരീരത്തി ൻെറ ശോധനം പറവാൻ ശ്രുതി വിചാരിക്കുന്നതേയില്ല ശോ ധനത്തെ വിധിക്കുന്ന വാക്യം ഒന്നും ഇവടെ പറയപ്പെട്ടിട്ടില്ല ആ വിഷ്ണുപദം എന്താണെന്നു മാത്രം പറവാനാണിവടെ വിചാ രിക്കുന്നതു്. ഇതിനെക്കാൾ അതിന്നും അതിനേക്കാൾ മററൊ ന്നിന്നും എന്നു കാണിച്ചുകൊണ്ടു പുരുഷനേക്കാൾ മീതെ ഒന്നു മില്ല. എന്നു പരമമായ വിഷ്ണുപദത്തെ ശ്രുതി ബോധിപ്പിച്ചി രിക്കുന്നു എന്നാണു് സിദ്ധിക്കുന്നതു്.

സ്ഥൂലം സൂക്ഷ്മം എന്ന രണ്ടിനേയും ഗ്രഹിക്കുന്നതായാലും അനുമാനപ്രമാണസിദ്ധമായ പ്രധാനത്തെ നിരാകരിക്കുന്നതിന്നു സാധിക്കുന്നതിനാൽ ആ വിധമാണെങ്കിൽ അങ്ങിനെ ആയി

ക്കൊള്ളട്ടെ. ഞങ്ങളുടെ സിദ്ധാന്തത്തിന്നു-പ്രധാനം ജഗൽകാരണമല്ലെന്നുള്ള പക്ഷത്തിന്നു-യാതൊരു ഹാനിയുമില്ല.

3-ാം സൂത്രം ഭാഷ്യം കഴിഞ്ഞു

ജ്ഞേയത്വാവചനാച്ച. സൂത്രം 4

സൂത്രാൎത്ഥം:—

ജ്ഞേയത്വാവചനാത്=അറിയപ്പെടുവാൻ യോഗ്യംഎന്നു പറഞ്ഞിട്ടില്ലാത്തതിനാലും അവ്യക്തം എന്ന പദം പ്രധാനത്തെ പറയുന്ന ഒന്നല്ല.

ഭാഷ്യം

സത്വാദിഗുണങ്ങളെക്കാൾ പുരുഷൻവേറിട്ടിരിക്കുന്നുവെന്ന ജ്ഞാനത്താൽ കൈവല്യം സിദ്ധിക്കും എന്നഭിപ്രായമുള്ള സാംഖ്യന്മാർ പ്രധാനം ജ്ഞേയമാണ്—അറിവാൻ യോഗ്യമായ ഒന്നാണ് എന്നു പറയുന്നുണ്ട്. ഗുണരൂപം അറിയാതെ ഗുണങ്ങളിൽനിന്നു വേറിട്ടിരിക്കുന്ന പുരുഷനെ അറിവാൻ കഴികയില്ലല്ലൊ.

ചിലേടത്തിൽ സിദ്ധികൾ ഉണ്ടാകേണമെങ്കിൽ പ്രധാനത്തെ അറിയേണം എന്നും പറയുന്നുണ്ട്. ഈ വാക്യത്തിലാകട്ടെ അവ്യക്തം ജ്ഞേയമെന്നു പറയുന്നതുമില്ല. അവ്യക്തം എന്ന ഒരു പദം മാത്രമേ ഇവടെ കാണുന്നുള്ളൂ. അവ്യക്തത്തെ അറിയേണ്ടതാണ്, ഉപാസിക്കേണ്ടതാണ്, എന്നൊന്നും ഇവടെ പറഞ്ഞിട്ടില്ല. ഉപദേശിക്കപ്പെടാത്ത പദാൎത്ഥത്തിൻെറ ജ്ഞാനം ഫലപ്രദമാകയില്ല. അതുകൊണ്ടും അവ്യക്തശബ്ദത്താൽ പ്രധാനം പറയപ്പെടുന്നില്ല. രഥാദിരൂപകശബ്ദത്താൽ നിശ്ചയിക്കപ്പെട്ടിരിക്കുന്ന ശരീരാദിക്രമത്തെയനുസരിച്ചു വിഷ്ണുവിൻെറ പരമപദത്തെ പ്രകാശിപ്പിക്കുവാനാണ്

ഈ ഉപന്യാസം എന്നാകുന്ന ഞങ്ങളുടെ മതം എന്നതു് ദോഷമില്ലാത്താകുന്നു.

4-ാം സൂത്രഭാഷ്യം കഴിഞ്ഞു.

വദതീതിചേന്ന പ്രാജ്ഞോഹി. പ്രകരണാത് 5.

സൂത്രാത്ഥം:—

വദതി ഇതി ചേത്=ശ്രുതിയിൽ പറയുന്നുണ്ടെന്നു ഞങ്ങൾ പറയുന്നുവെന്നാലോ.

ന=അങ്ങനെ പറവാൻ കഴികയില്ല. എന്തുകൊണ്ടെന്നാൽ പ്രാജ്ഞഃ ഹി=ശ്രുതിയിൽ അറിയേണം എന്നു പറയപ്പെട്ടിരിക്കുന്നതു പ്രാജ്ഞനാകുന്നു നിശ്ചയം. എന്തുകൊണ്ടങ്ങനെ നിശ്ചയിക്കുന്നുവെങ്കിൽ

പ്രകരണാത്=പരമാത്മാവിനെ സ്പഷ്ടമായി പറയുന്നതാണ് പ്രകരണം. അതുകൊണ്ടുതന്നെ പ്രാജ്ഞനെ ജ്ഞേയത്വേന പറഞ്ഞിരിക്കുന്നുവെന്നു വരുന്നു.

ഭാഷ്യം:—

സാംഖ്യൻ ഇവടെ ഈവിധം പറയുന്നു:—

"ജ്ഞേയത്വാ വചനാത്" അറിയപ്പെടുവാൻ യോഗ്യമെന്നു പറയാത്തതുകൊണ്ടു് എന്നു പറഞ്ഞതിന്നാസ്പദമില്ല:-എങ്ങനെയെന്നാൽ:-ഉത്തരവാക്യത്തിൽ അവ്യക്തശബ്ദത്താൽ പറയപ്പെട്ടിരിക്കുന്ന പ്രധാനം അറിയപ്പെടേണ്ടതാണെന്നു ശ്രുതിയുപദേശിക്കുന്നുണ്ടു്.

"അശബ്ദമസ്പൎശമരൂപമവ്യയം തഥാരസംനിത്യമഗന്ധവച്ച യത് അനാദ്യനന്തം മഹതഃ പരംധ്രുവം നിചായ്യതം മൃത്യുമുഖാത്

പ്രമുച്യതേ" (കാം. 2-3-15) ഏതൊന്നു് ശബ്ദം, സ്പർശം, രൂപം, എന്നിവയില്ലാത്തതും അവയവിയല്ലാത്തതുകൊണ്ടു അവയവനാശം നിമിത്തമുണ്ടാകാവുന്ന നാശമില്ലാത്തതും, രസമില്ലാത്തതും, നിത്യമായതും, ഗന്ധമില്ലാത്തതും, ആദിയും അവസാനവുമില്ലാത്തതും മഹത്തത്വത്തിന്നുപരിയിലുള്ളതും സിദ്ധവസ്തുവും ആയിരിക്കുന്നുവോ ആ വസ്തുവിനെ സാക്ഷാത്തായറിയുന്നതുകൊണ്ടു മൃത്യുമുഖത്തിൽനിന്നു — സംസാരത്തിൽനിന്നു — മുക്തനാകുന്നു എന്നൎത്ഥമുള്ള ശ്രുതിയിൽ പറഞ്ഞിരിക്കുന്നു. ജ്ഞേയത്വേന പറഞ്ഞിരിക്കുന്ന ആ വസ്തുവാകുന്നു പ്രധാനം എന്നാണു് സാംഖ്യൻ പറയുന്നതു്.

സ്മൃതിയിൽ പറഞ്ഞിരിക്കുന്ന ഗുണങ്ങൾ തികച്ചുമുള്ള വസ്തുവിനെതന്നെ ഇവടെയും പറഞ്ഞിരിക്കുന്നതുകൊണ്ടു് ഇവടെ ജ്ഞേയത്വേന പറയപ്പെട്ടിരിക്കുന്നവസ്തുവും പ്രധാനംതന്നെ. ആ പ്രധാനംതന്നെ അവ്യക്തശബ്ദത്താൽ പറയപ്പെട്ടിരിക്കുന്നതും എന്നാണ് സാംഖ്യവാദം. ഇതിന്നു സമാധാനം പറയാം:-

ഇവടെ അറിയപ്പെടേണ്ടതായി ശ്രുതിയുപദേശിച്ചിരിക്കുന്ന വസ്തു പ്രധാനമല്ല. പ്രാജ്ഞനായ പരമാത്മാവിനെ അറിയേണ്ടതാണെന്നിവടെ ഉപദേശിച്ചിരിക്കുന്നുവെന്നറിവാൻ സാധിക്കണം. എന്തുകൊണ്ടെന്നാൽ:— അതാണിവടത്തെ പ്രകരണം. പ്രാജ്ഞനെ സംബന്ധിച്ച പ്രകരണം വിസ്തൃതമായിരിക്കുന്നു. "പുരുഷാ ന്ന പരംകിഞ്ചിത് സാ കാഷ്ഠാ സാ പരാഗതിഃ" എന്നിങ്ങനെ പറഞ്ഞിരിക്കുന്നതുകൊണ്ടു് പരമാത്മവിവരണം നടന്നുകൊണ്ടിരിക്കുന്നു.

"ഏഷസർവേഷു ഭൂതേഷു ഗൂഢോത്മാന പ്രകാശതേ" ഈ പരമാത്മാവു് സർവഭൂതങ്ങളിലും ഗൂഢനായിരിക്കുന്നു. അതുകൊണ്ടെല്ലാവൎക്കും അറിവാൻ കഴിയുന്നില്ല എന്നു പറഞ്ഞിരിക്കയാൽ ആ പ്രാജ്ഞനെ അറിവാനുള്ള ആകാംക്ഷക്കേ അവകാശമുള്ളൂ. വാക്കിനേയും മനസ്സിനേയും അടക്കേണം എന്ന ഉപായത്തെ ഉപദേശിച്ചിരിക്കുന്നതും പരമാത്മസാക്ഷാൽകാരസിദ്ധിക്കായിട്ടാകുന്നു. സംസാരനിവൃത്തിരൂപമായ

ഫലം സിദ്ധിപ്പാനും പരമാത്മസാക്ഷാൽകാരം തന്നെയുണ്ടാകേണം. പ്രധാനത്തെമാത്രം അറിയുന്നതുകൊണ്ട സംസാരനിവൃത്തി സിദ്ധിക്കുമെന്ന സാംഖ്യരും സമ്മതിക്കുന്നില്ല. ചേതനനായ ആത്മാവിനെ അറിയുന്നതുകൊണ്ടുമാത്രമേ മൃത്യുബാധയില്ലാതാകയുള്ളുവെന്നതന്നെ അവരുടേയും സിദ്ധാന്തം. ശബ്ദാദിധമ്മരാഹിത്യം പ്രാജ്ഞന്നുമാത്രമേയുള്ളുവെന്നതന്നെ സകല വേദാന്ത സിദ്ധാന്തവും. അതുകൊണ്ട് പ്രധാനം അറിയത്തക്കതാണെന്നോ അവ്യക്തശബ്ദം പ്രധാന വാചകമാണെന്നോ ഇവടെ ഉപദേശിക്കുന്നില്ല.

(5–ാംസൂത്രം കഴിഞ്ഞു)

ത്രയാണാമേവചൈവമുപന്യാസഃ പ്രശ്നശ്ച. സൂ 6

സൂത്രാത്ഥം:–

ത്രയാണാം ഏവ=മൂന്ന കാര്യങ്ങളുടെ മാത്രം. ഏവം=ഇപ്രകാരം ഉപന്യാസഃപ്രശ്നഃച=ഉപന്യാസവും പ്രശ്നവും മാത്രമേ ഇവടെ കാണപ്പെടുന്നുള്ളു.

ഭാഷ്യം:–

ഈ കാരണത്താലും പ്രധാനം അവ്യക്തശബ്ദവാച്യമോ ജ്ഞേയമോ ആവുന്നില്ല. എന്തുകൊണ്ടെന്നാൽ:- അഗ്നി, ജീവൻ, പരമാത്മാ, എന്ന മൂന്ന വിഷയങ്ങളെകുറിച്ചുള്ള ചോദ്യവും ഉത്തരവും മാത്രമാണ് കഠവല്ല്യുപനിഷത്തിലെ പ്രതിപാദ്യവിഷയം.

മൂന്നുവരംചോദിച്ചുകൊൾക. അതു ഞാൻ തരാം എന്നാണ് യമൻ നചികേതസ്സിന്ന കൊടുത്തിരിക്കുന്ന വരം. അതനുസരിച്ചാണ് മുമ്പേ പറഞ്ഞ മൂന്ന സംഗതികളുടെ ചോദ്യവും ഉപ

ന്യാസവും. ഇതല്ലാതെ അന്യവിഷയപ്രശ്നമോ ഉപന്യാസമോ ഇല്ല അതിൽ ആദ്യമായിട്ടു "സത്വമഗ്നിംസ്വർഗ്യമദ്ധ്യേഷിമൃത്യോപ്രബ്രൂഹിതാ ശ്രദ്ധാനായമഹ്യം" ഹേമൃത്യോ എനിക്കു വരം തന്നിരിക്കുന്ന അങ്ങുന്നു സ്വർഗപ്രാപകമായ അഗ്നിചയനവിദ്യ അറിയുന്നുണ്ടല്ലൊ ആ വിദ്യയെ അറിവാൻ ശ്രദ്ധയുള്ള എനിക്കുപദേശിക്കേണം എന്നു പ്രാത്ഥിച്ചു. (കാം. 1-1-13) ഇപ്രകാരമാണ് അഗ്നിയെ സംബന്ധിച്ചുചെയ്ത പ്രശ്നം.

"യേയംപ്രേതേ വിചികിത്സാമനുഷ്യേ/സ്തീത്യേകേനായമസ്തീതിചൈകേ ഏതദ്വിദ്യാമനുശിഷ്ടസ്ത്വയാഹം വരാണാമേഷവരസ്തൃതീയഃ" (കാം. 1-1-20) മനുഷ്യൻ മരിച്ചതിന്നു ശേഷം ശരീരത്തിൽനിന്നും വേറിട്ടിരിക്കുന്ന ഒന്നുണ്ടെന്നു ചിലരും ഇല്ലെന്നു മററു ചിലരും പറയുന്നതുകൊണ്ടു സംശയത്തിന്നിടവരുന്നു. അതുകൊണ്ടു ഈ തത്വത്തെ ഞാനറിയത്തക്കവിധം അങ്ങുന്നുപദേശിക്കണം. എന്നതിനാൽ ജീവവിഷയമായ ചോദ്യവും, "അന്യത്രധമ്മാദന്യത്രാധമ്മാദന്യത്രാസ്മാസ്മാ കൃതാകൃതാത് അന്യത്രഭൂതാച്ച ഭവ്യാച്ചയത്തത് പശ്യതി തദ്വദ (കാം. 1-2-14) ധമ്മം അധമ്മം കാൎയ്യം കാരണം എന്നതിനെ അതിക്രമിച്ചും ത്രികാലാതീതവുമായ ഏതൊന്നിനെ അങ്ങുന്നു കാണുന്നുവോ അതിനെ എനിക്കുപദേശിക്കേണം എന്നു പരമാത്മവിഷയമായ ചോദ്യവും കാണപ്പെടുന്നുണ്ടു്. ഇതിന്നുള്ള സമാധാനമായി

"ലോകാദിമഗ്നംതമുവാചതസ്മൈയാഇഷ്ടകാ
യാവതീവായഥാവാ" (കാം. 1-1-15)

ലോകാദിയായ അഗ്നിയേയും അതിനെ ഉപാസിപ്പാനുപകരിക്കുന്ന ഇഷ്ടക മുതലായ സാധനങ്ങൾ ഏവ ഏതു വിധം അവയെ ഉപയോഗിക്കേണം എന്ന എല്ലാ സംഗതികളെയും ഉപദേശിച്ചു.

"ഹന്തതഇദംപ്രവക്ഷ്യാമി ഗുഹ്യംബ്രഹ്മസനാതനം
യഥാചമരണംപ്രാപ്യ ആത്മാഭവതിഗൌതമ
യോനിമന്യേപ്രപദ്യന്തെശരീരത്വായദേഹിനഃ
സ്ഥാണുമന്യേനുസംയന്തിയഥാകർമ്മയഥാശ്രുതം"

ഗൌതമ! മരണാനന്തരം ആത്മാവ് ഏതുവിധമാകുന്നുവോ ആ വിധത്തെ ഞാൻ നിണക്കുപദേശിക്കാം. ചില ദേഹികൾ ശരീരപ്രാപ്തിക്കായിട്ടു യോനിയിൽ പ്രവേശിക്കുന്നു. ചില ദേഹികൾ വൃക്ഷങ്ങളായിട്ടു ഭവിക്കുന്നു. ഇതിന്നു ജീവിതദശയിൽ ഓരോരുത്തരും ചെയ്യുന്ന കർമ്മവും ഉപാസനയും കാരണമാകുന്നു കർമ്മോപാസനാനുസരണം ദേഹികൾക്കു പുനർജ്ജന്മം സിദ്ധിക്കുന്നുവെന്നു സാരം. ജീവവിഷയപ്രശ്നവും സമാധാനവും ഇങ്ങനെ അവസാനിക്കുന്നു.

"നജായതെമ്രിയതേ വാകദാചിത്" (കാം. 1-2-18)
ജനിക്കുന്നില്ല മരിക്കുന്നില്ല ഒരു കാലത്തും വികാരപ്പെടുന്നില്ല എന്നിങ്ങനെ വളരെ വിസ്തരിച്ചുകൊണ്ടു പരമാത്മവിഷയപ്രശ്ന സമാധാനങ്ങൾ കാണപ്പെടുന്നു.

ഇപ്രകാരം പ്രധാനത്തെ സംബന്ധിച്ചപ്രശ്നമില്ല ചോദിക്കാത്ത ആ വിഷയത്തിന്നു സമാധാനോപന്യാസവും ആവശ്യമില്ലെന്നു അതിൽനിന്നു ധരിക്കാം. ഈ വിഷയത്തിൽ ശങ്ക:-
"യേയംപ്രേതേവിചികിത്സാമനുഷ്യേ ऽ സ്തീതി"
എന്നതിനെ സംബന്ധിക്കുന്നതോ മറെറാരു പുതിയ പ്രശ്നമൊ

അന്യത്രധർമ്മാദന്യത്രാധർമ്മാത്"

എന്ന പ്രശ്നം എന്നാണ് ശങ്ക. ആദ്യത്തെതിനെ അനുകർഷിച്ചുകൊണ്ടുള്ള ഒരേ പ്രശ്നം തന്നെഎന്നു പറയുന്നപക്ഷം അഗ്നിവിഷയം ജീവവിഷയം എന്ന രണ്ടു പ്രശ്നങ്ങൾ മാത്രമേ ഉള്ളൂ. മൂന്നു പ്രശ്നങ്ങൾ എന്നു ആദ്യം പറഞ്ഞതു ശരിയല്ല. അഥവാ ഇതു് അന്യമായ ഒരു പ്രശ്നംതന്നെ എന്നു പറയുന്നുവെങ്കിൽ

വരം കൊടുത്തതിന്നു വിരോധമായിട്ടു പ്രശ്നം കല്പിക്കുന്നതിൽ ദോഷമില്ലെങ്കിൽ വരത്തിൽ ഉൾപ്പെടാത്തതായ പ്രധാനോപന്യാസവും ദോഷരഹിതംതന്നെയെന്നു വരുന്നതിന്നെന്തുവിരോധം?

ഈ ശങ്കക്ക സമാധാനം:—വരം കൊടുത്തതിന്നു വിരോധമായിട്ടു യാതൊരു പ്രശ്നവും ചെയ്തതായിട്ടു ഞങ്ങൾ കല്പിക്കുന്നില്ല. വാക്യാരംഭത്തിൻെറ രീതിതന്നെയതിന്നു കാരണം.

വരം കൊടുത്ത മൃത്യുവിന്നും വരം വരിച്ച നചികേതസ്സിന്നും തമ്മിലുള്ള സംവാദമല്ലെയോ കഠവല്ലിയിൽ ആദി മുതൽ അവസാനംവരെ കാണുന്നതു്.

പിതാവിനാൽ അയക്കപ്പെട്ട നചികേതസ്സിന്നു് മൃത്യു മൂന്നു വരംകൊടുത്തു. അതിൽ ആദ്യത്തെ വരംകൊണ്ടു പിതാവിൻെറ സൌമനസ്യത്തെ വരമായിട്ടു വരിച്ചു. രണ്ടാമത്തേതിനാൽ അഗ്നിവിദ്യയേയും മൂന്നാമത്തേതിനാൽ ആത്മവിദ്യയേയും വരിച്ചു. ഇതു് വരങ്ങളിൽ മൂന്നാമത്തെ വരമാണെന്നു പറകയും ചെയ്തു. (കാം. 1–1–20)

അതുകൊണ്ടു "അന്യത്രധർമ്മാദന്യത്രാധർമ്മാത" എന്നതു് ഒരു പുതിയ വിഷയത്തെകുറിച്ചുള്ള പ്രശ്നമാണെന്നു നിശ്ചയിച്ചാൽ വരപ്രദാനത്തെ അതിക്രമിച്ചുള്ള പ്രശ്നമാണെന്നു വരും. അങ്ങിനെ ആയാൽ വാക്യം ബാധിതമാകും—ആദ്യം പറഞ്ഞതിന്നു വിരോധം നേരിടും.

ശങ്ക:—

കേട്ടറിയേണ്ടതായ വസ്തു മററൊന്നായിട്ടു കാണപ്പെടുന്നതിനാൽ ഇതൊരു പുതിയ പ്രശ്നംതന്നെ എന്നു ധരിക്കേണം. ആദ്യത്തെ പ്രശ്നം ജീവനെ സംബന്ധിച്ചതാകുന്നു:– മനു

ഷ്യൻ മരിച്ചതിന്നശേഷം ജീവനെന്ന ഒരു വസ്തു വേറെയുണ്ടോ ഇല്ലയോ എന്നു സംശയിച്ചുകൊണ്ടുള്ള ചോദ്യമാകയാൽ ആ പ്രശ്നം ജീവ വിഷയം എന്നതു് സ്പഷ്ടമായിരിക്കുന്നു. എന്നാൽ ജീവൻ ധർമ്മാദികളെ ആശ്രയിച്ചിരിക്കുന്നതിനാൽ "നാന്യത്ര ധർമ്മാത്" എന്ന പ്രശ്നം ജീവനെ സംബന്ധിച്ചതാവാൻ തരമില്ല പ്രാജ്ഞനാകട്ടെ ധർമ്മാദികളെ അതിക്രമിച്ചിരിക്കുന്നതിനാൽ ധർമ്മാദ്യതീതൻ ആരാണെന്നുള്ള ചോദ്യം പ്രാജ്ഞവിഷയമാവാൻ വിരോധമില്ല. ചോദ്യരീതിയും വ്യത്യാസപ്പെട്ടിരിക്കുന്നു.

ആദ്യത്തെ ചോദ്യം ഉണ്ടോ ഇല്ലയോ എന്നാണ് ഒരു സംശയനിവൃത്തിക്കുപകരിക്കുന്ന ചോദ്യം എന്നു മാത്രം. രണ്ടാമത്തെ ചോദ്യം ധർമ്മാദികളെ അതിക്രമിച്ചിരിക്കുന്ന വസ്തുവിനെ സംബന്ധിച്ചിരിക്കുന്ന ഒരു പുതിയ ചോദ്യം. അതുകൊണ്ടു പൂർവ്വ പ്രശ്നത്തെസംബന്ധിച്ചു തുടച്ച്യായ ചോദ്യമാണെന്നു ധരിപ്പാൻ സാധിക്കാത്തതിനാൽ രണ്ടു ചോദ്യവും ഭിന്നങ്ങളാണെന്നു ധരിക്കേണം. അല്ല ആദ്യത്തേതിനെത്തന്നെ രണ്ടാമത്തെ ചോദ്യത്തിന്നു തുടച്ച്യായിട്ടു കണ്ടുകൊള്ളേണം എന്നു പറവാൻ തരമില്ല. എന്നതിന്നു സമാധാനം:-

ഈ വാദം ശരിയല്ല:-ജീവനും പ്രാജ്ഞനും ഒന്നുതന്നെ എന്നു സമ്മതിച്ചിട്ടുള്ളതുതന്നെ അതിന്നു കാരണം. ജീവൻപ്രാജ്ഞനിൽനിന്നന്യനാണെങ്കിൽ ചോദിച്ചറിയേണ്ടതായ വിഷയം വേറെയാണെന്നും അതുകൊണ്ടു ചോദ്യവും വേറെതന്നെയെന്നും വരാം. എന്നാൽ ജീവന്നു് പ്രാജ്ഞനിൽനിന്നു് അന്യത്വമില്ല. "തത്വമസി" നീ അതാകുന്നുവെന്നു വേറെ ശ്രുതികളും ഉണ്ടു്. ഇവിടെത്തന്നെ അന്യത്രധർമ്മാത് എന്നചോദ്യത്തിന്നുള്ള മറുപടി "നജായതേമ്രിയതേ വാവിപശ്ചിത്" വിദ്വാന്നു് ജനനവും മരണവും ഇല്ലെന്നു് നിഷേധരൂപത്തിൽ ശാരീരന്നും പരമേശ്വരന്നും അഭേദം കാണിച്ചിരിക്കുന്നു. ജീവപരമാത്മ ഭേദപ്രസ

ഗസംഭവം ഉണ്ടെങ്കിൽ മാത്രം വിരുദ്ധവചനം എന്നു പറവാൻ വിരോധമില്ല. ആ വിധം ഒരു പ്രസംഗം ഇവടെയില്ലല്ലൊ. ശാരീരനു ശരീരാഭിമാനംനിമിത്തം ജന്മമരണങ്ങൾ ഉണ്ടാകുന്നു. പരമെശ്വരന്നതില്ല എന്നു മാത്രമാണിവട്ടത്തെ പ്രസംഗം. അ തേവിധംതന്നെ "സ്വപ്നാന്തംജാഗരിതാന്തം ചോഭൌയേനാനു പശ്യതിമഹാന്തംവിഭുമാത്മാനം മത്വാധിരോനശോചതി" സ്വ പ്നാന്തം ജാഗ്രദന്തം എന്ന രണ്ടുവസ്ഥയേയും ഏതൊരു സാക്ഷി ചൈതന്യത്താൽ പ്രമാതാവു ജീവൻ കാണുന്നുവോ മഹാന്തം വിഭുവുമായ ആ സാക്ഷിയെ ധീരനായിട്ടു പ്രത്യഗാത്മാവായ സാക്ഷാൽ കരിക്കുന്നതുകൊണ്ടു ശോകത്തെ പ്രാപിക്കുന്നില്ല. (കാഠ. 2-4-4) എന്ന കാഠകമന്ത്രം സ്വപ്നാന്തത്തെയും ജാഗ്രദ ന്തത്തെയും അറിയുന്ന ജീവനുതന്നെ മഹത്വവും വിഭുത്വവും എന്ന് മനനത്താൽ ശോകമില്ലായ്മ എന്നുപദേശിക്കുന്നതിനാൽ പ്രാജ്ഞനിൽനിന്നന്യനല്ല ജീവൻ എന്നു കാണിക്കുന്നു. പ്രാ ജ്ഞ സാക്ഷാൽ കാരത്താൽ ശോകനിവൃത്തിയെന്നല്ലയൊ വേ ദാന്ത സിദ്ധാന്തം ആ വിധത്തിൽത്തന്നെ ഉത്തരഭാഗത്തിലും

"യദേവേഹതദമുത്രയദമുത്രതദന്വിഹ"

ഈ ശരീരത്തിൽ യാതൊരു ചൈതന്യമിരിക്കുന്നുവോ ആ ചൈതന്യം തന്നെ സൂര്യ്യാദികളിലും ഇരിക്കുന്നു. സൂര്യ്യാദിക ളിൽ ഏതൊന്നിരിക്കുന്നുവോ അതുതന്നെ ഈ ശരീരത്തിലും ഇരിക്കുന്നു. ഈ വിധം അഖണ്ഡൈകരസമായ ബ്രഹ്മത്തിൽ

"മൃത്യോഃസമൃത്യുമാപ്നോതിയഇഹനാനേവപശ്യതി"

ഏതൊരുവൻ നാനാത്വത്തെ കാണുന്നുവോ മിത്ഥ്യാഭൂതമായ ആ നാനാത്വത്തെ കാണുന്നവൻ മരണാനന്തരവും മരണത്തെ പ്രാപിക്കുന്നു. (കാഠ. 2-4-10) എന്ന വാക്യത്താൽ ജീവനും പ്രാജ്ഞനും ഭിന്നമാണെന്ന ദൃഷ്ടിയെ അപവദിച്ചിരിക്കുന്നു. അതേ വിധത്തിൽത്തന്നെ ജീവന്റെ അസ്തിത്വം, നാസ്തിത്വം എന്ന വിഷയത്തെ ചോദിച്ചതിന്നുശേഷം

എന്ന വിഷയത്തെ ചോദിച്ചതിന്നുശേഷം "അന്യംവരംനചികേതോവൃണീഷ്വ" ഹേ നചികേതസ്സേ! അന്യമായ വരത്തെ വരിച്ചു കൊൾക എന്നു തുടങ്ങീട്ടു മൃത്യു ഓരോ വിധ കാമങ്ങളെ വരിപ്പാൻ ആശ ജനിപ്പിക്കുവാൻ ശ്രമിച്ചുവെങ്കിലും നചികേതസ്സിന്നിളക്കമില്ലെന്നു കണ്ടപ്പോൾ മൃത്യു അഭ്യുദയം—വിഷയസുഖം—നിശ്രേയസം—മോക്ഷസുഖം എന്ന രണ്ടിന്റെയും ഭേദത്തെയും, വിദ്യ, അവിദ്യാ, എന്ന രണ്ടിന്റെ വിഭാഗത്തെയും ഉപദേശിച്ചു അതിൽ വിദ്യയെ അറിവാൻതന്നെ നചികേതസ്സാഗ്രഹിച്ചു. അപ്പോൾ മൃത്യുനചികേതസ്സിനെ അനേക വിധകാമങ്ങൾക്കും ചലിപ്പിക്കുവാൻ സാധിച്ചില്ല. വിദ്യയെ ആഗ്രഹിക്കുന്നവൻതന്നെയെന്നു നിശ്ചയിച്ചു.

> "വിദ്യാഭീപ്സിനം നചികേതസംമന്യേ
> നത്വാകാമാബഹവോ ലോലുപന്ത' (കാം. 1–2–4)

ബഹുവിധകാമ്യ വിഷയങ്ങളും നിന്നെ മോഹിപ്പിച്ചില്ല എന്നു പറഞ്ഞു പ്രശംസിച്ചുകൊണ്ടു:—

> "താദൃട്ദ്ദശം ഗൂഢമനുപ്രവിഷ്ടം
> ഗുഹാഹിതംഗഹ്വരേഷ്ടം പുരാണം
> അദ്ധ്യാത്മയോഗാധിഗമേനദേവം
> മത്വാധീരോഹർഷശോകൌജഹാതി' (കാം. 1‒2‒12)

എന്നു മൂന്നാമത്തെ ചോദ്യത്തിന്നു സമാധാനം പറഞ്ഞിരിക്കുന്നതുകൊണ്ടു ജീവന്നും പ്രാജ്ഞന്നും ഭേദമില്ലെന്നുതന്നെ ശ്രുതി വിവക്ഷ എന്നു സിദ്ധിക്കുന്നു. കാണ്മാൻ പ്രയാസമുള്ളതും മായയാൽ മറയ്ക്കപ്പെട്ടിട്ടിരിക്കുന്നതും സൃഷ്ടിയെ അനുസരിച്ചു സകല ഹൃദയ ഗുഹയിൽ പ്രവേശിച്ചും ഗുഹയിലിരിപ്പാനിഷ്ടപ്പെടുന്നതും എന്നെന്നും നവരൂപനമായ ദേവനെ സ്വാത്മാവായിട്ടു ധരിച്ചിരിക്കുന്ന ധീരൻ ലൌകികസുഖദുഃഖങ്ങളെ ഉപേക്ഷിക്കുന്നു. സംസാരമുക്തനാകുന്നുവെന്നു മന്ത്രാത്ഥം.

ഏതൊരു വിഷയത്തെക്കുറിച്ചു ചോദ്യംചെയ്തതുകൊണ്ടു യമൻ നചികേതസ്സിനെ പ്രശംസിച്ചുവോ ആ പ്രശംസക്കശേഷം നചികേതസ്സ് അന്യവിഷയത്തെ അറിവാൻ ആഗ്രഹിച്ചുകൊണ്ടു ചോദ്യംചെയ്തുവെന്നുവന്നാൽ മൃത്യുചെയ്തപ്രശംസ അസ്ഥാനത്തിലായെന്നു വരും അതുകൊണ്ടു "യേയംപ്രേതേ" എന്ന ചോദ്യത്തിനെ അനുകർഷണംചെയ്തുകൊണ്ടുതന്നെ "അന്യത്രധർമ്മാത്" എന്ന പ്രശ്നവും.

പ്രശ്നത്തിൻെറ രീതിക്കു ഭേദം കാണുന്നുണ്ടെന്നു പറഞ്ഞുവല്ലോ. അതൊരു ദൂഷണമല്ല. ആദ്യമായി ചോദിച്ച ജീവൻെറ വിശേഷത്തെക്കുറിച്ചുള്ള ചോദ്യം എന്നതിനെ ആ രീതിഭേദം കാണിക്കുന്നു. ആദ്യത്തേതിൽ ദേഹാദികളിൽനിന്നു വേറിട്ടിരിക്കുന്ന ആത്മാവുണ്ടോ എന്നായിരുന്നു ചോദ്യം. ഉത്തരപ്രശ്നത്തിൽ ആ ജീവൻെറ അസംസാരിത്വത്തെ കുറിച്ചു ചോദിച്ചു എന്നാണ് പൂർവ്വാപരപ്രശ്നങ്ങളിൽ കാണുന്ന രീതിഭേദത്തിനു കാരണം. ഏതുവരെ അവിദ്യ നശിക്കാതിരിക്കുന്നുവോ അതുവരെ ധർമ്മാദികൾക്കു വിഷയമെന്നും ജീവൻെറ ജീവഭാവത്തിനു നാശമില്ലെന്നും ഉപദേശിച്ചു.

അവിദ്യാനിവൃത്തിയിൽ ജീവൻ എന്ന ഭാവം നീങ്ങി പ്രാജ്ഞനായി ഭവിച്ചു. എന്നു "തത്ത്വമസി" ശ്രുതി നിശ്ചയമായി ധരിപ്പിച്ചിരിക്കുന്നു.

അവിദ്യയുള്ളപ്പോഴും അതില്ലാതിരുന്നപ്പോഴും ശരിയായ വസ്തുവിനു വിശേഷമൊന്നുമില്ല.

ഇരുട്ടുള്ള ദിക്കിൽകിടക്കുന്ന ഒരു കയറിനെ ശരിക്കറിയാത്ത ഒരുവൻ പാമ്പാണെന്നു വിചാരിച്ചു ഭയപ്പെട്ടോടുന്നു. അവനെക്കണ്ടു മറ്റൊരുവൻ ഭയപ്പെട്ടേണ്ട അതു പാമ്പല്ല. കയർമാത്രമാണത് എന്നു ധരിപ്പിച്ചു അതുകേട്ടപ്പോൾ പാമ്പാ

ണെന്നു വിചാരിച്ചിരുന്നപ്പോൾഉണ്ടായ ഭയവും ഓട്ടവും ഇല്ലാതാകയും ചെയ്യും.

പാമ്പാണെന്നു വിചാരിച്ചസമയത്തിലും പാമ്പല്ല എന്നു വിചാരിച്ച ശേഷവും യഥാർത്ഥവസ്തുവായ രജ്ജുവിൽ യാതൊരു വിശേഷവും ഉണ്ടായിട്ടില്ല. അതുപോലെ ഇവിടേയും കണ്ടുകൊള്ളേണം. ആകപ്പാടെ വാക്യാർത്ഥം പരിശോധിക്കുമ്പോൾ "നജായതേമ്രിയതേവാ" ഇത്യാദിയും അസ്തിത്വപ്രശ്നത്തിന്നുള്ള മറുപടിയാകുന്നു. സൂത്രത്തെ എങ്ങിനെ ധരിക്കേണം എന്നാൽ അവിദ്യാകല്പിതജീവബ്രഹ്മഭേദത്തെ ആസ്പദിച്ചിട്ടാണ് നിശ്ചയിക്കപ്പെട്ടിരിക്കുന്നത് എന്നും ധരിക്കേണം.

ജീവനും ബ്രഹ്മവും രണ്ടല്ല ഒന്നുതന്നെയെങ്കിലും ദേഹാദിന്നായിട്ടൊരാത്മാവുണ്ടോ എന്നതിൽമാത്രം സംശയിച്ചതിനാലും കർത്തൃത്വാദിസംസാരഭാവനയിൽനിന്നു വിട്ടിട്ടില്ലാത്തതിനാലും ആദ്യത്തെ പ്രശ്നം ജീവവിഷയം എന്നു പറയപ്പെടുന്നു. രണ്ടാമത്തെ പ്രശ്നമാകട്ടെ ധർമ്മാധർമ്മാദികളെ കടന്നിരിക്കുന്ന ശുദ്ധചൈതന്യവിഷയമായതിനാൽ പ്രാജ്ഞവിഷയം എന്നും പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ട് അഗ്നി, ജീവൻ, പരമാത്മാ, എന്ന മൂന്നു വിഷയത്തിൽ പ്രശ്നവും മറുപടിയും എന്നുവരുന്നതു യുക്തം. പ്രധാനവിഷയത്തെകുറിച്ച് പ്രശ്നവുമില്ല. പ്രതിവചനവുമില്ല. എന്നു വൈഷമ്യം ഏതുവിധത്തിലും വന്നുചേരുന്നു.

മഹദ്വച്ച. സൂത്രം 7.

സൂത്രാർത്ഥം:_

മഹദ്വത്‌ച=മഹത്ത് എന്ന ശബ്ദംപോലെയാകുന്നു. അവ്യക്തശബ്ദവും സാംഖ്യർമാത്രമുള്ള ശബ്ദമല്ല. വൈദികശബ്ദമാണതു്. അവ്യക്തശബ്ദാർത്ഥസിദ്ധാന്തം സാംഖ്യർചെയ്യുന്ന രീ

തിയിൽ വേദത്തിൽ കാണുകയില്ല. ഏതുപോലെയെന്നാൽ മ ഹത്ത് എന്ന ശബ്ദത്തിന്നു സാംഖ്യർനിശ്ചയിക്കുന്ന അർത്ഥമല്ല ശ്രുതി നിശ്ചയിച്ചിരിക്കുന്നതു്. രണ്ടും രണ്ടുവിധത്തിൽ സാം ഖ്യരും വേദാന്തികളും ധരിക്കുന്നതു കാണപ്പെടുന്നുണ്ടു്. എന്നു സാരം.

ഭാഷ്യം.

മഹത്ത് എന്ന ശബ്ദം സത്താമാത്രമായി ആദ്യമായുണ്ടാ യ പ്രധാനത്തിൽ സാംഖ്യർ ഏതുവിധം ഉപയോഗിക്കുന്നുവോ അതുപോലെ ആ വസ്തുവിനെത്തന്നെ–പ്രധാനത്തെത്തന്നെ– വൈദികമായമഹച്ഛബ്ദം കാണിക്കുന്നില്ല.

"ബുദ്ധേരാത്മാമഹാൻപരഃ" (കാം. 1-3-10)

ബുദ്ധിയെക്കാട്ടിലും മഹാനായ ആത്മാവു് ഉൽകൃഷ്ടൻ എന്നും "മഹാന്തം വിഭുമാത്മാനം" മഹാനും വിഭുവുമായ ആത്മാവിനെ എന്നും (കാം. 1-2-22) "വേദാഹമേനംപുരുഷം മഹാന്തം" ഞാൻ ഈ മഹാനായ പുരുഷനെ അറിയുന്നു. (ശ്വേ. 3-8) എ ന്നിങ്ങനെ മഹച്ഛബ്ദം ആത്മവാചകമായി കാണപ്പെടുന്നതാ ണതിന്നു കാരണം. അതുപോലെ അവ്യക്തശബ്ദവും വൈദി കപ്രയോഗത്തിൽ പ്രധാനത്തെ കാണിക്കുന്ന വാചകമാകുന്നില്ല.

ആനുമാനികപ്രകരണം അവസാനിച്ചു.

2. ചമസാധികരണം. സൂത്രം 8–10.

ചമസവദവിശേഷാത്. സൂത്രം. 8

അവതാരിക.

ശ്വേതാശ്വതരോപനിഷത്തിൽ കാണുന്ന "അജാമേകാം" എന്ന മന്ത്രത്തെ അടിസ്ഥാനമാക്കിക്കൊണ്ടു് പ്രധാനം ജഗൽ

കാരണം എന്ന വാദം ശ്രുതിസമ്മതമാണെന്നു വീണ്ടുംവരുന്നതിനെ എതൃക്കാനാണ് ഈ അധികരണം ആരംഭിക്കപ്പെട്ടിരിക്കുന്നതു്. അജാമന്ത്രത്തിന്നു സാംഖ്യർ നിശ്ചയിക്കുന്ന അൎത്ഥം ശ്രുതി സമ്മതമല്ല. ശ്രുത്യനുസരണമായ അൎത്ഥം ഇന്നതാണെന്നു ഈ അധികരണംകൊണ്ടു സ്ഥാപിക്കുന്നതാകുന്നു

സൂത്രാൎത്ഥം.

"അജാമേകാം" എന്ന മന്ത്രം പ്രധാന വിഷയമല്ല എന്തുകൊണ്ടെന്നാൽ "അവിശേഷാത " അജാമന്ത്രം ഇന്നതിനെ പറയുന്നു എന്നു തീൎച്ചപ്പെടുത്തി പറവാൻ കഴിയാത്തതുകൊണ്ടു് "ചമസവത" ചമസം എന്ന പദംപോലെ ഒരു സാമാന്യവസ്തുവിനെ കാണിക്കുന്നുവെന്നു മാത്രമെ ഉള്ളു.

ഭാഷ്യം.

വീണ്ടും പ്രധാനവാദിപറയുന്നു:— പ്രധാനം ശ്രുതി പ്രസിദ്ധമല്ലെന്നു പറഞ്ഞതു് സാധിപ്പാൻ കഴികയില്ല. എന്തുകൊണ്ടെന്നാൽ:- "അജാമേകാം ലോഹിത ശുക്ലകൃഷ്ണാം ബഹ്വീഃ പ്രജാഃ സൃജമാനാം സരൂപാഃ അജോഹ്യേകോജുഷമാണോഽനുശേതേ ജഹാത്യേനാംഭുക്തഭോഗാമജോന്യഃ" (ശ്വേ 4–8) ഇങ്ങ മന്ത്രം ഉള്ളതുകൊണ്ടു് എന്നു വാദിക്കുകയും ആ വാദം സാധിപ്പാനുപകരിക്കുന്ന വിധത്തിൽ മന്ത്രത്തിന്നു അൎത്ഥം കല്പിക്കുകയുംചെയ്യുന്നു. മന്ത്രാൎത്ഥം പ്രധാനവാദികളുടെ അഭിപ്രായാനുസരണം താഴെ കാണിക്കുന്നതാകുന്നു.

ചുകപ്പു്, വെളുപ്പു്, കറുപ്പു്, എന്ന നിറമുള്ളതും സമാനമായ അനേകപ്രജകളെ ജനിപ്പിക്കുന്നതുമായ ഒരു അജയെ ഒരു അജൻ സേവിക്കുന്നവനായി അനുസരിച്ചു ശയിക്കുന്നു. മറ്റൊരു അജൻ ഭോഗ്യവസ്തുക്കളെ ജനിപ്പിക്കുന്ന ഈ അജയെ പരിത്യജിക്കുന്നു.

ഈ മന്ത്രത്തിലെ ലോഹിതശുക്ലകൃഷ്ണപദങ്ങൾക്ക് രജസ്സ്, സത്വം, തമസ്സ് എന്ന മൂന്നുഗുണങ്ങൾ എന്നാണന്നായരുടെ അർത്ഥകല്പനം. ചുട്ടപ്പുനിറം ആശയെ ജനിപ്പിക്കുന്നരജോഗുണം വെളുപ്പ് പ്രകാശാത്മകമായതുകൊണ്ടു സത്വഗുണം കറുപ്പ് ആവരണാത്മകമാകയാൽ തമോഗുണം. എന്നിങ്ങനെ ലോഹിതശുക്ലകൃഷ്ണശബ്ദങ്ങൾ രജസ്സത്വതമോഗുണങ്ങളെ കാണിക്കുന്നുവെന്നും ഈ മൂന്നു ഗുണങ്ങളുടെ സാമ്യാവസ്ഥക്ക് പ്രകൃതി, പ്രധാനം, മായാ എന്നീ നാമധേയങ്ങൾ ഉള്ളതിനാൽ ഈ മന്ത്രത്തിൽ പ്രധാനം പറയപ്പെട്ടിരിക്കുന്നു. പ്രധാനത്തിൻെറ അവയവങ്ങൾ ഈ മൂന്നു ഗുണങ്ങളാകയാൽ ഗുണസാമ്യാവസ്ഥയെ ആസ്പദമാക്കിട്ടു പ്രധാനം പറയപ്പെട്ടിരിക്കുന്നുവെന്നു സാംഖ്യർ നിശ്ചയിക്കുന്നു.

അജാശബ്ദത്തിന്നു ജനിക്കാത്തതെന്നർത്ഥം "മൂലപ്രകൃതിരവികൃതിഃ" മൂലപ്രകൃതി മററൊന്നിൻെറ കാര്യമല്ലാത്തതിനാൽ ജനിച്ചതല്ല. സ്വതേ എപ്പോഴും ഉള്ളതാണ് എന്നും വരുന്നുണ്ട്. ഇതു വേദാന്തികളും സമ്മതിക്കുന്നുണ്ട്.

അജാശബ്ദം പെണ്ണാട്ടിൽ അല്ലയോ രൂഢിയായി പറയപ്പെടുന്നതു് എന്നാണെങ്കിൽ അതേ എന്നു സമ്മതിക്കുന്നു. എന്നാൽ ശ്രുത്യർത്ഥം ഇവടെ സ്വീകരിച്ചുകൂടാ ഇതു് വിദ്യാപ്രകരണമാണെന്നതാണതിന്നു കാരണം. അജയായ പ്രകൃതി ത്രിഗുണസഹിതകളായ ബഹുപ്രജകളെ ജനിപ്പിക്കുന്നു. ആ പ്രകൃതിയെ ഒരു അജൻ-കൊററൻ ആട്-ഒരു പുരുഷൻ-എന്നർത്ഥം ഇഷ്ടപ്പെട്ടു സേവിച്ചുകൊണ്ടു പിന്നാലെ നടക്കുന്നു. ആ പ്രകൃതിയെത്തന്നെ അവിദ്യാബന്ധംനിമിത്തം ആത്മാവെന്നു തെററായിട്ടു ധരിച്ചു. "ഞാൻ സുഖി, ദുഃഖി, മൂഢൻ" എന്നിങ്ങനെ വിചാരിച്ചുകൊണ്ടു കാലം കഴിക്കയും വീണ്ടും ജനിക്കയും മരിക്കയും ചെയ്യുന്ന സംസാരമാർഗ്ഗത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു അവിവേകം ഇതിന്നു കാരണം എന്നു സാരം. ഇവടെ ജീവാവസ്ഥയെ പ്രകടമാക്കിയിരിക്കുന്നു.

അന്യനായ അജൻ-പുരുഷൻ-വിദ്യാസമ്പന്നനായി ഭോഗത്തിൽ വിരക്തനായിട്ടു ഈ പ്രകൃതിയെ വിട്ടുമാറിയിരിക്കുന്നു. മുക്തനായി ഭവിക്കുന്നുവെന്നതു വിവേകലക്ഷണം അതുകൊണ്ടു കപിലമതാനുസാരികൾ സമ്മതിക്കുന്ന പ്രധാനവാദം ശ്രുതി സമ്മതിച്ചിരിക്കുന്നതുതന്നെ. എന്നു പൂർവ്വപക്ഷത്തിനു സിദ്ധാന്തം പറയപ്പെടുന്നു

ഈ മന്ത്രംകൊണ്ടു സാംഖ്യമതം ശ്രുതിസമ്മതം എന്നു സ്ഥാപിപ്പാൻ സാധിക്കയില്ല. എന്തുകൊണ്ടെന്നാൽ ഈ മന്ത്രം പൂർവ്വാപരവാക്യാർത്ഥങ്ങളെ ആശ്രയിക്കാതെ സ്വതന്ത്രമായിട്ടു ഒരു വാദത്തെയും സമർത്ഥിപ്പാൻ ഒരുങ്ങീട്ടുള്ളതല്ല. ഏതെങ്കിലും ഒരുവിധത്തിൽ അർത്ഥം കല്പിച്ചുകൊണ്ട് ഏതു വാദത്തെയും അനുകൂലിക്കുന്നതായിട്ടു കാണിപ്പാൻ സാധിക്കും. ആ നിലയിൽ "അജാമേകാം" എന്ന മന്ത്രത്തിനു സാംഖ്യർ ചെയ്തിരിക്കുന്ന കല്പന ശരിയാണെന്നു അവർ വിചാരിക്കുന്നതു് അബദ്ധമാകുന്നു. സാംഖ്യവാദത്തെയാണിവിടെ ഈ മന്ത്രത്തിൽ അഭിപ്രായപ്പെട്ടിരിക്കുന്നതെന്നു കാണിപ്പാൻ വിശേഷ കാരണമൊന്നുമില്ലാത്തതുതന്നെ അതിനു കാരണം.

ചമസം എന്ന ശബ്ദംപോലെയാണ് അജാമന്ത്രവും എങ്ങനെയെന്നാൽ:- അർവ്വാഗ്ബിലശ്ചമസ ഊർദ്ധ്വബുധ്നഃ" (ബൃഹ. 2-2-3) കീഴ്ഭാഗത്തിൽ ദ്വാരമുള്ളതും മേൽഭാഗത്തു മൂടിയുള്ളതുമായ ഒരു സാധനമാണ് ചമസം എന്നാണ് ചമസത്തിന്റെ സ്വരൂപം കാണിപ്പാൻ പറഞ്ഞിരിക്കുന്ന ലക്ഷണം

ഈ ലക്ഷണംകൊണ്ടു ഇന്ന വസ്തുവിനെ കാണിക്കുന്നുവെന്നു ക്ലിപ്തമാക്കാൻ സാധിക്കയില്ല. പൂർവ്വാപരവാക്യങ്ങളെ ആശ്രയിച്ചുകൊണ്ടു ആ വസ്തു ഇന്നതാണെന്നു നിശ്ചയിക്കേണം, അല്ലാതെ ലക്ഷണവാക്യംകൊണ്ടുമാത്രം സാധ്യമല്ല. താഴത്തു ദ്വാരവും മേൽഭാഗത്തു മൂടിയുമുള്ള വസ്തുക്കളും സ്ഥലങ്ങളും എത്രയോ കാണപ്പെടും. അതിനാൽ ഇന്ന വസ്തുവിനെ കാണിക്കു

ന്നവെന്ന നിശ്ചയിക്കേണമെങ്കിൽ പൂൎവ്വാപരവാക്യങ്ങളെ ആശ്രയിക്കേണ്ടതായിരിക്കുന്നു.

അതുപോലെ അജാമന്ത്രവും കപിലമതത്തെ സ്ഥാപിക്കുന്നവെന്ന കാണിപ്പാൻ വിശേഷമൊന്നുമില്ലാത്തതുകൊണ്ടു പ്രധാനവാദം ശ്രുതിസമ്മതം എന്നു സ്ഥാപിപ്പാൻ കഴികയില്ല.

അടുത്ത സൂത്രത്തിന്നവതാരിക:-

അവടയോ "ഇദംതച്ഛിരഃ" ഇതു് ആ തലയാകുന്നു. "ഏഷഹ്യൎവ്വാഗ്ബിലശ്ചമസഊൎദ്ധ്വബുധ്നഃ" ഇതു് അൎവ്വാഗ്ബിലമുള്ളതും ഊൎദ്ധ്വബുധ്നവുമായ ചമസം എന്ന വിശേഷണം ചെയ്തിരിക്കയാൽ ഇവടെ പറയപ്പെട്ടിരിക്കുന്ന ചമസം എന്നതു് ഇന്നതാണെന്നു ഉത്തരവാക്യത്തിൽ നിന്നറിയപ്പെടുന്നു.

ഈ മന്ത്രത്തിലുള്ള അജാശബ്ദം പ്രകൃതിയെ-പ്രധാനത്തെ കാണിക്കുന്നതല്ലെങ്കിൽപിന്നെ എന്തിനെ കാണിക്കുന്നുവെന്നാണെങ്കിൽ പറയാം.

ജ്യോതിരുപക്രമാതുതഥാഹ്യധീയതഏകേ സൂത്രം 9

സൂത്രാൎത്ഥം.

ജ്യോതിരുപക്രമാതു=തേജസ്സുമുതലായവയുള്ള വസ്തുവിനെത്തന്നെ അജാശബ്ദം കാണിക്കുന്നുള്ളൂ. പ്രധാനത്തെ പറയുന്നില്ല.

തഥാഹി=അപ്രകാരംതന്നെ. ഏകേ=അധീയതേ-ചില ശാഖികൾ പഠിക്കുന്നു.

ഭാഷ്യം.

പരമേശ്വരനിൽനിന്നുത്ഭവിച്ചതും ജ്യോതിസ്സുമുതലായ

തിനെ- തേജസ്സ്, ജലം, അന്നം, (ഭൂമി) എന്ന മൂന്നിനെ ധരി ച്ചിരിക്കുന്നതും നാലുവിധത്തിൽ ജനിക്കുന്ന ഭൂതസമൂഹങ്ങളുടെ പ്രകൃതിയായിരിക്കുന്നതുമായ വസ്തുവിനെ അജാമന്ത്രം കാണിക്കു ന്നുവെന്നു ധരിക്കേണ്ടതാകുന്നു സൂത്രത്തിലേതു ശബ്ദം അതി നെത്തന്നെ ധരിക്കേണം എന്നുറപ്പിക്കുന്ന അവധാരണത്തെ കാ ണിപ്പാനുള്ളതാകുന്നു. മൂന്നു ഭൂതങ്ങളെ കാണിക്കുന്നതാണ് ഈ അജാമ മന്ത്രം എന്നറിയേണം. ഗുണത്രയങ്ങളെ കാണിക്കുന്ന ഒന്നല്ല. എന്തുകൊണ്ടെന്നാൽ ആവിധംതന്നെയാണല്ലൊ ചില ശാഖികൾ തേജസ്സ്, അപ്പ്, അന്നം, ഇവക്ക് പരമേശ്വ രനിൽനിന്നുല്പത്തിയെ പറഞ്ഞ് ഈ തേജസ്സ് അപ്പ്, അന്നം, ഇവയ്ക്കുതന്നെ ചുകപ്പു മുതലായ ധമ്മം ഉള്ളതായി പറയുന്നത്. അഗ്നിയുടെ ചുകന്നനിറം യാതൊന്നൊ അതു് തേജസ്സിൻെറ രൂപമാകുന്നു ശുക്ലംയാതൊന്നൊ അതു ജലത്തിൻെറ രൂപം കൃഷ്ണം അന്നസ്വരൂപം ലോഹിതാദിശബ്ദം ഈ മന്ത്രത്തിലും സാ മാന്യമായികാണപ്പെടുന്നതിനാൽ അവടെ പറഞ്ഞിരിക്കുന്ന തേജസ്സ് അപ്പ്, അന്നം, ഇവകളെ ഇവടെയും പറഞ്ഞിരിക്കു ന്നുവെന്ന പ്രത്യഭിജ്ഞയുണ്ടാകുന്നു. (ഐക്യജ്ഞാനം ഉണ്ടാ കുന്നു.)

ലോഹിതാദിശബ്ദങ്ങൾക്ക് ചുകപ്പുമുതലായ രൂപവിഷയ ങ്ങളെ അത്ഥമാക്കുന്നതു മുഖ്യവും ഗുണവിഷയങ്ങളെ അത്ഥമാ ക്കുന്നതു ഗൌണവുമാകുന്നു. സംശയമില്ലാത്തതിനെ അവലംഭി ച്ച് സംശയിക്കുന്നതിൻെറ അത്ഥം നിണ്ണയിക്കുന്നതുതന്നെ ന്യാ യ്യം എന്നു കരുതുന്നു.

അതനുസരിച്ചു ഇവടെയും ബ്രഹ്മവാദികൾ "ഏതിനെ ബ്രഹ്മം തനിക്കു സഹായമായി സ്വീകരിച്ചു" വെന്നാരംഭിച്ചു കൊണ്ടു "കിംകാരണംബ്രഹ്മ" (ശ്വേ. 1–3) അവർ ധ്യാനയോ ഗത്താൽ പരമാത്മാവിൽ അനുപ്രവേശിച്ചവരായിട്ടു സ്വഗുണ ങ്ങളാൽ നിഗൂഢയായിരിക്കുന്ന ദേവൻെറ ശക്തിയെകണ്ടു ഇങ്ങ നെ സകല ജഗത്തിൻെറ കർത്ത്രിയായ പരമേശ്വരശക്തിയെ

വാക്യത്തിന്റെ ആരംഭത്തിൽ നിന്നറിവാൻ സാധിക്കുന്നു. വാക്യശേഷത്തിലും "മായാം തു പ്രകൃതിം വിദ്യാത് മായിനം തു മഹേശ്വരം" എന്നും "യോ യോനിം യോനിമധിഷ്ഠത്യേകഃ" (ശ്വേ 4-10-11) എന്നും കാണുന്നു. മായയെ പ്രകൃതിയെന്നും മഹേശ്വരനെ മായാവാൻ-മായയുടെ അധിഷ്ഠാനം എന്നും യാതൊരുവൻ ഓരോ കാരണത്തിലും അധിഷ്ഠാതാവായിരിക്കുന്നുവോ എന്നും ഈ രണ്ടു മന്ത്രങ്ങളുടെ അർത്ഥമാകുന്നു. അതുകൊണ്ടു സ്വതന്ത്രയായ ഒരു പ്രകൃതിയാകുന്ന പ്രധാനത്തെ അജാമന്ത്രം പറയുന്നുവെന്നു കാണിപ്പാൻ സാധിക്കയില്ല. പ്രകരണം കൊണ്ടാവട്ടെ ആ ദൈവീകശക്തിയുടെ സ്വരൂപവും അവ്യാകൃതനാമരൂപമായ പ്രാഗവസ്ഥയേയും (ലോകം നാമരൂപാകൃതിയെ ധരിക്കുന്നതിന്നു മുമ്പേത്തെ സ്ഥിതി) കാണിക്കുന്നമന്ത്രമാണ് അജാമന്ത്രം.

സ്വകീയകാര്യത്തെ ആശ്രയിച്ചിട്ടുള്ള മൂന്നുവിധ രൂപമുള്ളതിനാൽ മൂന്നുവിധരൂപമുണ്ടെന്നും പറഞ്ഞിരിക്കുന്നു.

9ാം സൂത്രം കഴിഞ്ഞു)

അവതാരിക.

തേജസ്സ്, ജലം, അന്നം (പൃഥ്വി) എന്ന മൂന്നു രൂപത്താൽ അജക്കു മൂന്നുരൂപമുണ്ടെന്നു എങ്ങനെ സാധിക്കും. അതു സാധ്യമല്ല. എന്തുകൊണ്ടെന്നാൽ തേജസ്സ്, അപ്പ്, അന്നം, ഇവകളിൽ അജാരൂപജാതിയില്ലാതിരിക്കുന്നതുതന്നെ അതിന്നു കാരണം.

തേജസ്സ്, അപ്പ്, അന്നം, ഇവക്കു ജനനമുള്ളതിനാൽ ജന്തിനിമിത്തമായും അജാശബ്ദവാച്യത്വം അവക്കു സിദ്ധിക്കയില്ല. എന്ന ശങ്കക്കു സമാധാനം പറവാൻ 10-ാംസൂത്രം കൊണ്ടാരംഭിക്കുന്നു.

കല്പനോപദേശാച്ച മധ്വാദിവദവിരോധഃ സൂ. 10.

സൂത്രാൎത്ഥം

കല്പനോപദേശാത്=കല്പിച്ചുകൊണ്ടുള്ള ഉപദേശമാകയാൽ:—ചരാചരങ്ങൾക്കും കാരണമായ വസ്തുവിന്ന അജാരൂപത്വം കല്പിച്ചുകൊണ്ടുള്ള ഉപദേശമാകയാൽ.

മധ്വാദിവത്=മധുമുതലായ ശബ്ദംപോലെ മധുവല്ലാത്ത സൂൎയ്യന്ന് മധുത്വവും, മധുവല്ലാത്ത വാക്കിന്ന മധുത്വവും കല്പിക്കുന്നതുപോലെ.

അവിരോധഃ=വിരോധമില്ലെന്നറിഞ്ഞുകൊള്ളണം.

ഭാഷ്യം:—

അജാ എന്ന ഈ ശബ്ദം അജാത്വരൂപജാതി നിമിത്തമാക്കീട്ടുള്ളതല്ല. (യൌഗികമല്ല:—അക്ഷരാൎത്ഥത്തെ ആസ്പദമാക്കീട്ടുള്ളതല്ല എന്നൎത്ഥം.) പിന്നെയെന്തിനെ ആശ്രയിച്ചിട്ടുള്ളതാണെങ്കിൽ:— ഇതു് കല്പിച്ചുകൊണ്ടുള്ള ഉപദേശമാകുന്നു:-

ചരാചരങ്ങളുടെ ഉല്പത്തിസ്ഥാനം, തേജസ്സ്, ജലം, അന്നം എന്ന രൂപത്തിലിരിക്കുന്നതിനാൽ അവക്ക് അജാരൂപത്വം കല്പിച്ചിരിക്കയാണ്. ലോകത്തിൽ യദൃച്ഛയാ ഒരു പെണ്ണാട്, ചുകപ്പ്, വെളുപ്പ്, കറുപ്പ് എന്ന നിറത്തിലും, തന്നിറത്തിലുമുള്ള അനേകം കുട്ടികളെ ജനിപ്പിക്കുകയും അതിൻെറ പിന്നാലെ ഒരാണാടു സഞ്ചരിച്ചു സുഖിക്കുകയും മററൊരു കൊററൻ ഇതിനെ പരിത്യജിക്കുകയും ചെയ്യുന്നതു് ഏതുവിധമോ അതുപോലെ തേജോബന്നലക്ഷണയായ ഭൂതപ്രകൃതിയും മൂന്നു വൎണ്ണമുള്ളതും ചരാചര ലക്ഷണവുമായ വികാരങ്ങളെ ജനിപ്പിക്കുന്നു

അജ്ഞാനിയായ ജീവൻ അതിനെ സ്വസ്വരൂപമായി കരു

തുന്നു. അനുഭവിക്കുന്നു. അനുഭവിച്ചു നിസ്സാരമെന്നറിഞ്ഞ ജ്ഞാനി അതിനെ പരിത്യജിക്കുന്നു എന്നാണിവിടെ-ഈ മന്ത്രത്തിൽ കല്പിച്ചുചെയ്തിരിക്കുന്ന ഉപദേശം.

ക്ഷേത്രജ്ഞൻ ഭുജിക്കുന്നു. ജ്ഞാനസ്വരൂപനായ പരമാത്മാവു് ഉപേക്ഷിക്കുന്നു എന്നിവിടെ പറഞ്ഞിരിക്കുന്നതുകൊണ്ടു് ജീവന്നു നാനാത്വവും പരമാത്മാവിന്നു ഏകത്വവുമെന്ന ഭേദമുണ്ടെന്നുള്ള പക്ഷക്കാൎക്കിഷ്ടമായ ഒരുപദേശമാണിതെന്നു ശങ്കിക്കരുതു്. ഇതു ക്ഷേത്രജ്ഞപരമാത്മഭേദത്തെ പ്രതിപാദിപ്പാനിച്ഛിച്ചുകൊണ്ടുള്ളതല്ല. പിന്നെ എന്തിനെ പ്രതിപാദിപ്പാൻ ഇച്ഛിക്കുന്നുവെങ്കിൽ:— ബന്ധവും മോക്ഷവും ഉണ്ടാകുന്ന രീതിയെ പ്രകാശിപ്പിക്കുവാനിച്ഛിക്കുന്നുവെന്നതാണീ മന്ത്രത്തിൻെറ രഹസ്യാൎത്ഥം

ലോകത്തിൽ പ്രസിദ്ധമായ ഭേദത്തെ എടുത്തുപറഞ്ഞിട്ടു ബന്ധമോക്ഷവ്യവഹാരസ്വരൂപത്തെ പ്രതിപാദിച്ചിരിക്കുന്നു. ഭേദമാകട്ടെ അവിദ്യാകല്പിതമായ ഉപാധിനിമിത്തവും മിത്ഥ്യാപ്രതീതിയുമാകയാൽ പരമാൎത്ഥത്തിൽ ഉള്ളതല്ല.

"ഏകോദേവഃ സൎവ്വഭൂതേഷു ഗൂഢഃ
സൎവ്വവ്യാപീസൎവ്വഭൂതാന്തരാത്മാ"

ഇത്യാദി ശ്രുതികൾ ജീവാത്മാപരമാത്മാവെന്ന ഭേദം ഇല്ലെന്നു പലവിധത്തിൽ പലേടത്തും ഉറപ്പിച്ചിരിക്കുന്നു.

ഈ ഉപദേശം മധ്വാദികളെപ്പോലെയാകുന്നു :— മധുവല്ലാത്ത ആദിത്യന്നു മധുത്വവും ധേനുവല്ലാത്ത വാക്കിന്നു ധേനുത്വവും അഗ്നിയല്ലാതിരിക്കുന്ന ദ്യുലോകാദികളിൽ അഗ്നിത്വകല്പനയും ശ്രുതികളിൽ കാണുന്നതുപോലെ അജയല്ലാത്ത ഇതിനെ–തേജസ്സു മുതലായതിനെ–അജയെന്നു് ഇവിടെയും കല്പിച്ചതിൽ വിരോധമില്ലെന്നു കണ്ടുകൊള്ളേണം.

(10–ാം സൂത്രം കഴിഞ്ഞു.)

അധികരണം 3 സംഖ്യോപസംഗ്രഹാധികരണം സൂത്രം 11-13

ന സംഖ്യോപസംഗ്രഹാദപി
നാനാഭാവാദതിരേകാച്ച (സൂത്രം 11)

സൂത്രാൎത്ഥം:—

സംഖ്യോപസംഗ്രഹാത് അപി = എണ്ണം അത്രത്തോളമുള്ള വസ്തുവിനെ സ്വീകരിക്കുന്നതായാൽക്കൂടിയും
ന=സാംഖ്യതത്വസ്വീകാരം സിദ്ധിക്കയില്ല. എന്തുകൊണ്ടെന്നാൽ

നാനാഭാവാത്=നാനാവിധത്തിലിരിക്കുന്നതുകൊണ്ടും
അതിരേകാത് ച=അധികം ഉള്ളതുകൊണ്ടുംതന്നെ.

ഭാഷ്യം :—

അജാമന്ത്രംകൊണ്ട് സാംഖ്യമതം ശ്രുതിസമ്മതമാകയില്ലെന്നു പരിഹരിക്കപ്പെട്ടുവെങ്കിലും പിന്നെയും താഴെ കാണുന്ന മന്ത്രത്തെ അവലംബിച്ചുകൊണ്ടു സാംഖ്യൻ എതൃവാദം ചെയ്യുന്നു :—
"യസ്മിൻ പഞ്ചപഞ്ചജനാ ആകാശശ്ച പ്രതിഷ്ഠിതഃ തമേവ മന്യ ആത്മാനം വിദ്വാൻ പഞ്ചാമൃതോഽമൃതം" (ബൃം 4-4-17) എതൊന്നിൽ പഞ്ചജനങ്ങളെന്ന അഞ്ചുകളും ആകാശവും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നുവോ ആ ആത്മാവിനെ അമൃതമായ ബ്രഹ്മമെന്നു വിചാരിക്കുന്നു ഈവിധം അറിയുന്ന ഞാൻ അമൃതനാകുന്നു എന്നാണ് മന്ത്രാൎത്ഥം.

ഈ മന്ത്രത്തിൽ "പഞ്ചപഞ്ചജനാഃ" എന്ന പഞ്ചസംഖ്യയെ വിഷയമാക്കുന്ന അന്യമായ ഒരു പഞ്ചശബ്ദം ശ്രുതിയിൽ കാണപ്പെടുന്നുണ്ട്. രണ്ടു പ്രാവശ്യം പഞ്ചപഞ്ച എന്നു കാണുന്നതാണതിന്നു കാരണം. ആദ്യത്തെ അഞ്ചിനെ രണ്ടാമത്തെ അഞ്ചുകൊണ്ടു ഗുണിച്ചാൽ 25 എന്നുകിട്ടും. ഈ 25 തത്വങ്ങളെയാണ് സാംഖ്യന്മാർ സ്വീകരിക്കുന്നതും.

"മൂലപ്രകൃതിരവികൃതിൎമ്മഹദാദ്യാഃ പ്രകൃതി
വികൃതയഃ സപ്തഷോഡശകശ്ചവികാരോ
ന പ്രകൃതിൎന്നവികൃതിഃ പുരുഷഃ"
(സാംഖ്യകാരികാ. 3)

എല്ലാററിന്നും കാരണമായതുകൊണ്ട് മൂലപ്രക്രുതി മററൊന്നിൻെറ കാൎയ്യമല്ല മഹദാദികളായ—മഹത്തത്വം അഹങ്കാരതത്വം, തന്മാത്രങ്ങൾ അഞ്ചുംക്രുടി ഏഴുതത്വങ്ങളും, കൎമ്മേന്ദ്രിയങ്ങൾ 5. ജ്ഞാനേന്ദ്രിയങ്ങൾ 5. പ്രാണങ്ങൾ 5. മനസ്സ് എന്ന ഒന്നും ക്രുടി 16തത്വങ്ങൾ പ്രകൃതികാൎയ്യങ്ങളാകുന്നു പുരുഷനോ ഒന്നിന്നും കാരണവുമല്ല മററൊന്നിൻെറ കാൎയ്യവുമല്ല. ഇങ്ങനെ 25 തത്വങ്ങൾ ശ്രുതി സമ്മതിക്കുന്നതിനാൽ ഈ ശ്രുതി സാംഖ്യതത്വത്തെ അനുവദിക്കുന്നുണ്ട്. അതുകൊണ്ടു സാംഖ്യർ പറയുന്ന പ്രധാന വാദം ശ്രുതി സമ്മതമല്ലെന്നു വാദിക്കുന്നതു ശരിയല്ല എന്ന പൂൎവ്വപക്ഷത്തിന്ന് സമാധാനം പറവാൻ ഈ അധികരണം ആരംഭിക്കപ്പെട്ടിരിക്കുന്നു.

സംഖ്യ പറയപ്പെട്ടിരിക്കുന്നതുകൊണ്ടും പ്രധാനത്തിന്നു വേദസമ്മതമുണ്ടെന്നു വരികയില്ല. എന്തുകൊണ്ടെന്നാൽ:— നാനാത്വം ഉള്ളതുതന്നെ കാരണം. ഈ ഇരുപത്തഞ്ചു തത്വങ്ങളും വെവ്വേറെ ധൎമ്മങ്ങളുള്ളവയല്ലെയൊ? പൊതുവായ ഏതൊരു ധൎമ്മത്താൽ ഈ ഇരുപത്തഞ്ചു തത്വങ്ങളേയും ഒന്നായി കണക്കാക്കുവാൻ സാധിക്കുമോ ആ പൊതുവായ ധൎമ്മം ഈ ഓരോ അഞ്ചിലും ഇല്ലാതിരിക്കുമ്പോൾ അവയെ ഒന്നായി ധരിക്കുന്നതെങ്ങനെയെന്നു ചിന്തിക്കേണ്ടതാകുന്നു.

ഒരേധൎമ്മം ഇല്ലാതിരുന്നാൽ നാനാവിധ ഭ്രുതങ്ങളിൽ ഒന്നു മററൊന്നിനോടു എങ്ങനെ ചേരും. എന്ന ചോദ്യത്തിന്ന് ഇവടെ ഭ്രുതധൎമ്മത്തെയല്ല 25എന്ന എണ്ണത്തെ മാത്രമേ ഗണിക്കുന്നുള്ളു. "ഏഴും അഞ്ചും വൎഷം ഇന്ദ്രൻ മഴപെയ്യിച്ചില്ല എന്ന ദിക്കിൽ ഏഴും അഞ്ചും 12 എന്നു കണക്കാക്കിട്ടു 12കൊല്ലം മഴയുണ്ടായില്ല എന്നു പറയുന്നതുപോലെ അയ്യഞ്ച് ഇരുപത്തഞ്ച്

എന്ന മാത്രമേ വിവക്ഷിക്കുന്നുള്ളൂ. എന്നു സമാധാനം പറയുന്നുവെങ്കിൽ അതും ഒക്കുകയില്ല. ഈ പക്ഷത്തിൽ ലക്ഷണയെ ആശ്രയിക്കേണ്ടിവരുന്നുവെന്നദോഷം നേരിട്ടുണ്ട്. മുഖ്യാർത്ഥം സംഭവിക്കെ ലക്ഷണാസ്വീകാരം ദോഷമാകുന്നു. അതുമാത്രമല്ലാ പഞ്ചശബ്ദം ജനശബ്ദത്തോടു ചേർന്നിരിക്കുന്ന ഒരു സമസ്തപദമാണ്. "പഞ്ചജനാഃ" എന്നതു ഒരു പദമാണെന്നു സ്വരവിധായക ശാസ്ത്രത്താൽ നിശ്ചിതമാകുന്നു. "പഞ്ചാനാംത്വാപഞ്ചജനാനാം" എന്ന മറെറാരു പ്രയോഗത്തിലും പഞ്ചജനാനാം എന്ന സമസ്തപദപ്രയോഗമായിത്തന്നെ കാണപ്പെടുന്നുള്ളൂ. സമസ്തപദമായതുകൊണ്ടു പഞ്ച പഞ്ച എന്നു് രണ്ടു പ്രാവശ്യം പറവാൻ പാടുള്ളതല്ല. പഞ്ച എന്ന ഏകസംഖ്യക്കു് പഞ്ച എന്ന മറെറാന്നു വിശേഷണമായിട്ടും വരുന്നതല്ല. ഒരു വിശേഷണം മറെറാരുവിശേഷണത്തോടു ചേരുകയുമില്ല.

ഇവടെ ഒരു ശങ്ക:—

അഞ്ചോട്ടുകൂടിയ ജനം എന്നു് പഞ്ചജനാഃ എന്നപദത്തിന്നർത്ഥം ആദ്യമുള്ള പഞ്ചശബ്ദം അവസാനത്തെ പഞ്ചജനശബ്ദത്തോടന്വയിച്ചിട്ടു 25എന്ന അർത്ഥം സിദ്ധിക്കാമെല്ലൊ "പഞ്ചപഞ്ചപൂല്യഃ" 25 പൂലങ്ങൾ—കെട്ടുകൾ- എന്നു പറയപ്പെടുന്നതുപോലെ എന്നാവരുതോ എന്നാണെങ്കിൽ ആ വിധമാകയില്ലെന്നു ഞങ്ങൾ പറയുന്നു. എന്തുകൊണ്ടെന്നാൽ:—പഞ്ചപൂലി എന്നതു് സമാഹാരസമാസപദമാകുന്നു. "പഞ്ചാനാം പൂലാനാം സമാഹാരഃപഞ്ചപൂലീ" എന്നാണതിൻെറ സമാസം. സമാഹാരം എന്ന പദത്തിന്നു കൂട്ടിചേർക്കൽ എന്നാണർത്ഥം. എത്ര പൂലങ്ങൾ എന്ന ചോദ്യം വരുമ്പോൾ ഇതോടുകൂടെ അഞ്ചുജോടി എന്ന സമാധാനംകൊണ്ടു 25എന്ന സംഖ്യ സിദ്ധിക്കുന്നതിന്നു വിരോധമില്ല. ഇവടെയാകട്ടെ "പഞ്ചജനാഃ' എന്ന ആദ്യംതന്നെ അഞ്ചു് എന്ന വിശേഷണം കൊടുത്തിരിക്കയാൽ എത്രജനം എന്ന ചോദ്യത്തിന്നവകാശമില്ലാത്തതിനാൽ പഞ്ച

പഞ്ചജനം എന്ന വരുവാൻ അവകാശമില്ല. അതുകൊണ്ടു 25 തത്വങ്ങൾ എന്നഭിപ്രായം ഇവടെയില്ല.

കവിഞ്ഞ തത്വങ്ങളുള്ളതുകൊണ്ടും 25എന്ന നിശ്ചയപ്പെടുത്താൻ കഴികയുമില്ല ആത്മാവും ആകാശവും വേറെയുള്ളതുകൊണ്ടു 25ൽ കവിഞ്ഞും ഇരിക്കുന്നുവെല്ലൊ മററുള്ള എല്ലാററിൻെറയും പ്രതിഷ്ഠ ആത്മാവിലാണെന്നു പറഞ്ഞിട്ടുണ്ടു്.

"യസ്മിൻപ്രതിഷ്ഠിതഃതംമന്യആത്മേതി" എന്ന വാക്യത്തിലെ യസ്മിൻ=യാതൊന്നിൽ പ്രതിഷ്ഠിതമോ അതിനെ ആത്മാവെന്നു വിചാരിക്കുന്നുവെന്നു സ്പഷ്ടമാക്കിട്ടുണ്ട്. ആത്മാവാകട്ടെ ചേതനനായ പുരുഷനാകുന്നു. ആ ചേതനപുരുഷൻ 25ൽ ഉൾപ്പെട്ടവൻ എന്നു വരുന്നപക്ഷം ഞവൻതന്നെ ആധാരവും ആധേയവും എന്നു വരുന്നതു യോജിക്കയില്ല. ആത്മാവ് 25ൽ ഉൾപ്പെടുകയില്ല എന്നു വന്നാലോ 25 തത്വങ്ങൾ എന്ന സിദ്ധാന്തം വ്യത്ഥം എന്നും വരും.

അതേ പ്രകാരംതന്നെ "ആകാശശ്ചപ്രതിഷ്ഠിതഃ" എന്ന 25തത്വത്തിൽ ആകാശം അടങ്ങിയിരിക്കേ രണ്ടാമതും അതിനെ പറയുന്നതു് ന്യായമല്ലാത്തതിനാൽ അതിന്നു വേറെ അത്ഥം നിശ്ചയിക്കുന്നുവെന്നാണെങ്കിൽ അപ്പോൾ തത്വങ്ങൾ 25അല്ല അധികമുണ്ടെന്നൊ ദൂഷണം മുമ്പേ പറഞ്ഞിട്ടുണ്ടു്.

സംഖ്യമാത്രം പറയപ്പെട്ടിരിക്കയാൽ ശ്രുതിയിൽ പറയാത്ത തത്വങ്ങളെ കാണിക്കുന്ന സംഖ്യകളാണവയെന്നെങ്ങനെ വരും. ജന എന്ന ശബ്ദം തത്വങ്ങളിൽ രൂഢിയുള്ളതല്ല—സുപ്രസിദ്ധമല്ല—ജനശബ്ദത്തിന്നു് മറെറാരത്ഥം നിശ്ചയിച്ചാലും ഇവടെ പറഞ്ഞ 25 എന്ന സംഖ്യയെ യോജിപ്പിക്കുവാൻ കഴിയും. എന്നാൽ പഞ്ചപഞ്ചജനാഃഎന്നതിന്നത്ഥമെന്താകുന്നുവെന്നാണെങ്കിൽ പറയാം:—

"ദിക്ക്സംഖ്യേസംജ്ഞായാം" (പാം. സൂ. 2-1-50) ദിക്കിനേയും സംഖ്യയേയും പറയുന്ന ശബ്ദങ്ങൾ ഒന്നിന്റെ പേർ പറയുമ്പോൾ ഉത്തരപദത്തോടു സമാസിക്കുന്നതാകുന്നു. അതുകൊണ്ടു പഞ്ചശബ്ദം ജനശബ്ദത്തോടു ചേരും. അതുകൊണ്ടു ഒന്നിന്റെ പേർ എന്ന അഭിപ്രായത്താൽ പറയപ്പെട്ടിരിക്കുന്നു വെന്നല്ലാതെ സാംഖ്യർ പറയുന്ന തത്വങ്ങൾ എന്ന അഭിപ്രായം അതിന്നില്ല. ആ പഞ്ചജനം എത്ര എന്ന ആകാംക്ഷയുണ്ടാകുമ്പോൾ അതിന്റെ സമാധാനമായിട്ടു പഞ്ച എന്നു വീണ്ടും പറയപ്പെടുന്നു പഞ്ചജന എന്നുപേരുള്ള ഏതോ ഒന്നുണ്ട്. അതു് അഞ്ചുതന്നെ ആകുന്നു. എന്നാണതിന്റെ അൎത്ഥം.

"സപ്തർഷയഃസപ്തൈതിയഥാ" സപ്തർഷികൾ 7 പേർതന്നെ എന്നപോലെ (11-ാം സൂത്രം കഴിഞ്ഞു)

പ്രാണാദയോ വാക്യശേഷാത്. സൂത്രം. 12

സൂത്രാൎത്ഥം

പ്രാണാദയഃ=പ്രാണൻ മുതലായവ പറയപ്പെട്ടിരിക്കുന്നു
വാക്യശേഷാത്=ഉത്തരവാക്യത്തിൽ ആ വിധം പറയപ്പെട്ടിരിക്കുന്നതുകൊണ്ട്

ഭാഷ്യം

യസ്മിൻ പഞ്ചപഞ്ചജനാഃ എന്നതിന്നുശേഷമുള്ള മന്ത്രത്തിൽ ബ്രഹ്മസ്വരൂപത്തെ നിരൂപണം ചെയ്വാൻ വേണ്ടീട്ടു പ്രാണാദികളായ 5 തത്വങ്ങൾ പറയപ്പെട്ടിരിക്കുന്നു അവ ഏതെന്നാൽ പ്രാണസ്യപ്രാണമുതചക്ഷുഷശ്ചക്ഷുരുതശ്രോത്രസ്യശ്രോത്രമന്നസ്യാന്നം മനസോയേമനോവിദുഃ പ്രാണന്നു പ്രാണൻ ചക്ഷുസ്സിന്നു ചക്ഷുസ്സ് ശ്രോത്രത്തിന്നു ശ്രോത്രം അന്നത്തിന്നു് അന്നം, മനസ്സിന്നു മനസ്സ് എന്നു യാതൊരുത്തർ അറിയു

ന്നവോ എന്നാണർത്ഥം. ഈ അഞ്ചിനെ വാക്യശേഷത്തിൽ പറവാനിച്ഛിച്ചിരിക്കുന്ന സാന്നിദ്ധ്യം നിമിത്തം ഈ അഞ്ചിനെയാണ് പഞ്ചജന എന്ന പദം കാണിക്കുന്നതു്. അങ്ങിനെയാണെങ്കിൽ പ്രാണാദികളിൽ ജനശബ്ദപ്രയോഗം എങ്ങിനെ യോജിക്കും എന്നാണെങ്കിൽ സാംഖ്യർ പറയുന്ന തത്വങ്ങളിൽ ജനശബ്ദപ്രയോഗം എങ്ങിനെ യോജിക്കും എന്നു ഞങ്ങളും ചോദിക്കുന്നു രൂഢിയെ പ്രസിദ്ധിയെ—അതിക്രമിക്കുന്നതു രണ്ടുപേർക്കും തുല്യമായ്തന്നെയിരിക്കുന്നുവെങ്കിലും ഉത്തരവാക്യത്തെ കൊണ്ടു പ്രാണാദികളെ സ്വീകരിക്കുന്നു പ്രാണാദികൾ ജനത്തെ സംബന്ധിച്ചിരിക്കുന്നവയാകയാൽ ലക്ഷണകൊണ്ടു ജനശബ്ദം പ്രാണാദികളിൽ ഉപയോഗിക്കപ്പെട്ടിരിക്കുന്നു ജനവചനമായ പുരുഷശബ്ദം പ്രാണാദികളിൽ ഉപയോഗിക്കപ്പെട്ടിട്ടുമുണ്ട്.

തേവാഏതേപഞ്ചബ്രഹ്മപുരുഷാഃ അ ഇവ പഞ്ചബ്രഹ്മപുരുഷന്മാർ എന്ന ദിക്കിൽ ആ അഞ്ചിൽ പുരുഷശബ്ദം പ്രയുക്തമായി കാണപ്പെടുന്നുണ്ട് (ഛാം, 3-13-6)

പ്രാണോഹിപിതാ പ്രാണോഹിമാതാ

പ്രാണനല്ലയൊ പിതാവു് പ്രാണനല്ലെയോ മാതാവു്

(ഛാം. 7-15-1) എന്ന ബ്രാഹ്മണം—ശ്രുതിയുടെ ഒരു വിഭാഗം—എന്നതിൽ കാണുന്നുണ്ട് സമാസശക്തിയാൽ പഞ്ചജന എന്ന ഒററപ്പദത്തിന്നു രൂഢിത്വം പറയുന്നതു വിരോധമാകയില്ല പ്രാണാദികളിൽ പഞ്ചജനശബ്ദത്തിന്നു മുൻകാലത്തിൽ പ്രയോഗം ഇല്ലാതിരിക്കേ ഇവടെ ആ ശബ്ദത്തിന്നു രൂഢി ആശ്രയിക്കുന്നതെങ്ങനെ? ഉദ്ഭിദാദികളിൽ എന്നപോലെ പ്രയോഗിക്കുവാൻ വിരോധമില്ലെന്നു കണ്ടുകൊള്ളേണം. പ്രസിദ്ധമായ പദാർത്ഥ സന്നിധാനം നിമിത്തം അപ്രസിദ്ധശബ്ദത്തെ അതിനോടു ചേർത്തിപറയുന്നതുകൊണ്ടു അപ്രസിദ്ധപദം പ്രസിദ്ധ പദാർത്ഥത്തെ കാണിക്കും. എന്നു നിയമിക്കപ്പെട്ടിരിക്കുന്നു.

എങ്ങിനെയെന്നാൽ—ഉൽഭിദായജേത എന്നും യൂപം ഛിനത്തിയെന്നും വേദിംകരോതി ഇത്യാദി പ്രയോഗങ്ങൾ കാണപ്പെടുന്നുണ്ട് ഉൽഭിദായെന്ന തൃതീയവിഭക്തിയുള്ള

പദം "യജേത" എന്ന പ്രസിദ്ധാത്ഥമുള്ള പദത്തോടു ചേൎന്നി രിക്കയാൽ ഉൽഭിത്ത് എന്നത് ഒരുവിധം യാഗമാണെന്ന അത്ഥം സിദ്ധിക്കുന്നു. യൂപം ഛിനത്തി" എന്നതിലെ "ഛി നത്തി" എന്ന ഛേദനക്രിയാ സാന്നിദ്ധ്യം നിമിത്തം ഛേദന യോഗ്യമായ ഒരു മരക്കഷണമാണെന്ന അത്ഥം സിദ്ധിക്കുന്നു. (യൂപം=പശുബന്ധനദാരുവിശേഷം) "വേദിംകരോതി" എന്ന തിലെ "കരോതി" എന്ന പ്രസിദ്ധാത്ഥ പദസാന്നിധ്യം നിമി ത്തം വേദിയെന്നതു് സംസ്കാരയോഗ്യമായ ഒരു സ്ഥലമാണെ ന്നു സിദ്ധിക്കുന്നു.

അതുപോലെ ഈ പഞ്ചജനശബ്ദവും "പഞ്ചതേജനാഃ" അഞ്ചു് എന്ന സംഖ്യയോടുകൂടി യജനം എന്ന കൎമ്മധാരയ സമാസത്തിൽ ഉപയോഗിച്ചിരിക്കുന്നതുകൊണ്ടു—വിശേഷണ വിശേഷ്യനിലയിൽ നിശ്ചയിച്ചിരിക്കുന്നതുകൊണ്ടു ഒന്നിന്റെ പേരെന്ന നിലയിൽ പ്രയോഗിച്ചിരിക്കയാൽ ഈ പേരുള്ള വസ്തു ഏതാണെന്നു ചോദ്യംവരുമ്പോൾ പ്രാണാദി പഞ്ചകമാ ണെന്നു വാക്യശേഷത്താൽ അറിയപ്പെടുന്നു. വേറെചിലർ— ദേവന്മാർ, പിതൃക്കൾ, ഗന്ധൎവ്വന്മാർ, അസുരന്മാർ, രക്ഷസ്സുകൾ ഇവരാണു് പഞ്ചജനങ്ങൾ എന്നു പറയുന്നു. മററു ചിലർ ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ, നിഷാദന്മാർ, എന്നു പറയപ്പെടുന്ന വൎഗ്ഗം ഇങ്ങനെ അഞ്ചുവൎഗ്ഗമാണു് പഞ്ച ജനങ്ങൾ എന്നു പറയുന്നു. ചിലേടത്ത് "യൽപഞ്ചജന്യായാ വിശാ" (ഋം. സം. 8-53. 7) പഞ്ചജന ശബ്ദത്തിന്നു പ്രജാവി ഷയമായ പ്രയോഗവും കാണപ്പെടുന്നു. അതിനെ സ്വീകരിക്കു ന്നതിലും ഇവടെ വിരോധമൊന്നുമില്ല. ബാദരായണാചാൎയ്യരോ സാംഖ്യർ പറയുന്ന 25 തത്വങ്ങളെ കുറിക്കുന്ന ലക്ഷണമൊന്നു മില്ലാത്തതിനാൽ "പ്രാണാദയോവാക്യശേഷാൽ" എന്നു നിൎണ്ണ യിച്ചിരിക്കുന്നു.

12-ാം സൂത്രം കഴിഞ്ഞു.

അവതാരികാ ഭാഷ്യം

ഏതൊരു മാധ്യം ദിനശാഖികൾ പ്രാണാദികളിൽ അന്നത്തെ ചേർത്തി പഠിക്കുന്നുവോ അവരുടെ പാഠാനുസരണം പഞ്ചജനാഃ എന്നതു് പ്രാണാദികൾ ആവാം എന്നെങ്ങനെ വരും എന്ന സംശയത്തിന്നു സമാധാനം പറവാൻ അടുത്ത സൂത്രം ആരംഭിക്കപ്പെടുന്നു. (ശുക്ലയജുർവ്വേദത്തിൽ മാധ്യം ദിനശാഖ എന്നും കാണ്വശാഖയെന്നും രണ്ടു പിരിവുണ്ടു്. അതിനെയാണു് മാധ്യംദിനാശാഖികൾ എന്നു പറഞ്ഞിരിക്കുന്നതു്.

ജ്യോതിഷൈകേഷാമസത്യന്നേ. സൂത്രം 13

സൂത്രാർത്ഥം

ഏകേഷം=ചിലക്കു്. അന്നേ=എന്നും—അന്നം എന്ന ശബ്ദം. അസതി=ഇല്ലാതിരിക്കുമ്പോൾ ജോതിഷാ=ജ്യോതിസ്സെന്ന ശബ്ദത്താൽ അഞ്ചാമത്തേതായ സംഖ്യ പൂർണ്ണമാക്കപ്പെടുന്നു.

ഭാഷ്യം

കാണ്വാദികളായ ചില ശാഖികൾക്കു അന്നശബ്ദം പഠിക്കപ്പെടുന്നില്ലെങ്കിലും ജ്യോതിഃശബ്ദത്താൽ അവർക്കു അഞ്ചാമത്തെ സംഖ്യ പൂർത്തിയാക്കാം. അവരും യസ്മിൻ പഞ്ചപഞ്ചജനാഃഎന്ന പൂർവ്വമന്ത്രത്തിലെ ബ്രഹ്മസ്വരൂപത്തെ നിരൂപണം ചെയ്യാൻ വേണ്ടീട്ടുതന്നെ തദ്ദേവാജ്യോതിഷാം ജ്യോതിഃ എന്ന ഷഷ്ഠിവിഭക്തിയുള്ള ജ്യോതിഃശബ്ദത്തെ പഠിക്കുന്നു. സൂര്യാദി തേജോഗോളങ്ങൾക്കും തേജസ്സിനെ നൽകുന്നവൻ എന്ന വിശേഷണം "പ്രാണസ്യപ്രാണം" എന്നതിൻെറ മുമ്പിൽ ജ്യോതിഷാം ജ്യോതിഃഎന്ന വാക്യത്തെ കാണ്വശാഖക്കാർ പഠിച്ചുകൊണ്ടു അഞ്ചു് എന്ന സംഖ്യയെ പൂർത്തിയാക്കുന്നു.

ശങ്കാ:—

കാണ്വശാഖ, മാധ്യംദിനശാഖ എന്ന രണ്ടിലും ജ്യോതിഷാംജ്യോതിഃ എന്ന പാഠം തുല്യമായിരിക്കേ കാണ്വശാഖയിൽമാത്രം അഞ്ചാമത്തേതായ സംഖ്യ പൂൎണ്ണമാക്കാൻ ജ്യോതിഷാംജ്യോതിഃ എന്നതിലെ ജ്യോതിസ്സിനെ ഗ്രഹിക്കേണമെന്നും മാധ്യംദിനശാഖക്കാർ അതിനെ ഗ്രഹിക്കേണ്ടതില്ലെന്നും വരുന്നതെങ്ങിനെ?

ഉത്തരം:—അപേക്ഷാഭേദംതന്നെ അതിന്നുകാരണം. എന്നാകുന്നു. മാധ്യം ദിനശാഖികൾക്ക് സമാനമായ മന്ത്രത്തിലുള്ള പ്രാണാദികളെക്കൊണ്ടു അഞ്ചുസംഖ്യ പൂൎണ്ണമാകുന്ന അതുകൊണ്ട് ഈ മന്ത്രത്തിൽ മറെറാരുദിക്കിൽ പറയപ്പെട്ടിട്ടുള്ള ജ്യോതിഃ ശബ്ദത്തെ അപേക്ഷിക്കേണ്ടതായ ആവശ്യം നേരിടുന്നില്ല. കാണ്വശാഖികൾക്ക് ആ മന്ത്രം കിട്ടാത്തതുകൊണ്ട് ജ്യോതിഃശബ്ദത്തെ അപേക്ഷിക്കേണ്ടതായിവരുന്നു വെന്നു ധരിക്കേണം കുറെക്കൂടെ സ്പഷ്ടമാക്കാം=മാധ്യംദിനശാഖയിൽ പ്രാണൻ, ചക്ഷുസ്സ്, ശ്രോത്രം, മനസ്സ് എന്ന അഞ്ചാണ് പഞ്ചജനശബ്ദാൎത്ഥം കാണ്വശാഖയിലോ:—ജ്യോതിസ്സ്, പ്രാണൻ, ചക്ഷുസ്സ്, ശ്രോത്രം, മനസ്സ് എന്നാണ് പഞ്ചജനശബ്ദാൎത്ഥം. അന്നം എന്നതു അവരുടെ പാഠത്തിൽ ഇല്ല. അതുകൊണ്ട് ആ ശാഖക്കാർ അന്നശബ്ദത്തിന്നുപകരം ജ്യോതിഃശബ്ദത്തെ എടുത്തിരിക്കുന്നുവെന്നു സാരം.

തുല്യമായ അതിരാത്രം എന്നുയാഗത്തിൽ വചനഭേദം നിമിത്തം ഷോഡശി (സോമരസം വെക്കാനുള്ള പാത്രം) എന്നതിനെ ചിലർ സ്വീകരിക്കുന്നു. മററുചിലർ അതിനെ ഗ്രഹിക്കുന്നില്ല. അതുപോലെ ഇവടെയും കണ്ടുകൊള്ളേണം. ഇങ്ങനെകാണുമ്പോൾ പ്രധാനവിഷയമായ ശ്രുതിപ്രസിദ്ധിയൊന്നുമില്ല എന്നുവരുന്നു. സ്മൃതി, യുക്തി, എന്നവയിലും പ്രധാനവിഷയ പ്രസിദ്ധികൾ ഇല്ലെന്നുള്ളതിനെ പരിഹരിപ്പാൻ പോകുന്നുണ്ടു്.

13–ാം സൂത്രം കഴിഞ്ഞു.

4 കാരണത്വാധികരണം സൂ 14–15

കാരണത്വേന ചാകാശാദിഷു

യഥാവ്യപദിഷ്ടോക്തേഃ സൂ 14

സൂത്രാൎത്ഥം: —

ആകാശാദിഷു=ആകാശാദികളിൽ ക്രമാദി വിഷയത്തിൽ ഭിന്നവാക്യങ്ങൾ കാണപ്പെടുന്നുണ്ടെങ്കിലും. കാരണത്വേ=ആകാശാദികൾക്കു് കാരണമായിരിക്കുന്ന വസ്തുവിൽ, ന=വിരുദ്ധവാക്യങ്ങൾ കാണപ്പെടുന്നില്ല. എന്തുകൊണ്ടെന്നാൽ. യഥാവ്യപദിഷ്ടം=ഒരു വേദാന്തത്തിൽ എപ്രകാരം പറയപ്പെട്ടിരിക്കുന്നുവോ. തഥാകാരണത്വേന=അപ്രകാരംതന്നെ കാരണമായിട്ടു ഉക്തേഃ=പറയപ്പെട്ടതായിട്ടു കാണപ്പെടുന്നതുകൊണ്ടുതന്നെ.

സൂത്രാൎത്ഥം ഗ്രഹിപ്പാൻ സൂത്രത്തിലെ കാരണത്വേന എന്ന പദത്തെ, "കാരണത്വേ" എന്ന സപ്തമി വിഭക്തിയായിട്ടും, "കാരണത്വേന" എന്ന തൃതീയവിഭക്തിയായിട്ടും രണ്ടുവിധത്തിൽ ധരിക്കേണം അതുപോലെതന്നെ "യഥാവ്യപദിഷ്ടോക്തേഃ" എന്നതിനെ "യഥാവ്യപദിഷ്ട" "യഥാവ്യപദിഷ്ടം" എന്നായിട്ടും "ഉക്തേഃ" എന്നായിട്ടും ധരിക്കേണം. എന്നാൽ മുകളിൽ പറഞ്ഞതാണു് സൂത്രാൎത്ഥം എന്നുകിട്ടും. അപ്പോൾ സൂത്രാൎത്ഥത്തിലെ സാരം:— ഓരോ വേദാന്തത്തിലും കാൎയ്യവസ്തുക്കളായ ആകാശാദികളുടെ ഉൽപത്തിയിൽ ഭിന്നാൎത്ഥമുള്ള വാക്യങ്ങൾ കാണപ്പെടുന്നുണ്ടെങ്കിലും അവയുടെ കാരണവസ്തുവിൽ—ബ്രഹ്മംതന്നെ കാരണം എന്നതിൽ—വിരുദ്ധവാക്യങ്ങൾ ഒരേടത്തും കാണാത്തതുകൊണ്ടു് ബ്രഹ്മം കാരണവസ്തുവെന്നല്ലാതെ പ്രധാനാദികൾ കാരണമാകയില്ല എന്നാകുന്നു.

ഭാഷ്യം:—

ബ്രഹ്മലക്ഷണം പറയപ്പെട്ടു. വേദാന്തവാക്യങ്ങളെല്ലാം ബ്രഹ്മം ജഗൽകാരണമെന്നും ഒരേ രീതിയിൽ പറയുന്നുണ്ടെന്നും

പ്രതിപാദിക്കപ്പെട്ടു. പ്രധാനത്തെ ശ്രുതിസമ്മതിക്കുന്നില്ല എന്നും ഉറപ്പിച്ചു. എന്നാലും പ്രധാനകാരണവാദികൾ ഇങ്ങനെ ശങ്കിക്കുന്നു:— വേദാന്തവാക്യങ്ങൾ ജന്മാദികാരണം ബ്രഹ്മമാണെന്നോ ബ്രഹ്മവിഷയമാണെന്നോ സിദ്ധാന്തിക്കുന്നുണ്ടെന്നു പറവാൻ സാധിക്കയില്ല എല്ലാ വേദാന്തവാക്യങ്ങളും ഒരുപോലെ പറയുന്നില്ല. അതുകൊണ്ടു് ഗതിസാമാന്യം ഉണ്ടെന്നു പറയുന്നതു ശരിയല്ല. എന്തുകൊണ്ടെന്നാൽ—അന്യോന്യം വിരുദ്ധങ്ങളായ വാക്യങ്ങൾ വേദാന്തങ്ങളിൽ കാണപ്പെടുന്നുണ്ടു. സൃഷ്ടിക്രമത്തിൽ ഓരോ വേദാന്തങ്ങൾ ഓരോ വിധത്തിൽ പറയുന്നു. ക്രമത്തിൽ ഏകരീതി കാണപ്പെടുന്നില്ല. ഏതുവിധം എന്നു കാണിക്കാം:— "ആത്മന ആകാശഃസംഭൂതഃ" (തൈ. 2-1) ആത്മാവിൽനിന്നാകാശമുണ്ടായി. എന്നശ്രുതി ആദ്യമുണ്ടായതു് ആകാശമാണെന്നുകാണിക്കുന്നു.

"തത്തേജോ/സൃജത" (ഛാം 6. 2-3) അതു് തേജസ്സിനെ സൃഷ്ടിച്ചു "സപ്രാണമസൃജതപ്രാണാച്ഛ്രദ്ധാം" (പ്രം. 6. 4) അവൻ പ്രാണനെ സൃഷ്ടിച്ചു. പ്രാണനിൽനിന്നു് ശ്രദ്ധയേയും സൃഷ്ടിച്ചു. ഇങ്ങനെപലവിധത്തിലും; ചിലേടത്തു് ഒരുക്രമവുമില്ലാതെ "സഇമാംല്ലോകാനസൃജത" അവൻ ഈ ലോകങ്ങളെ സൃഷ്ടിച്ചു എന്നുമാത്രമായും.

"അംഭോമരീചിർമ്മരമാപഃ" അംഭസ്സ് = സ്വർല്ലോകം. മരീചി=അന്തരീക്ഷലോകം. മരം=മർത്യലോകം. ആപഃ=പാതാളലോകം എന്നിങ്ങനെ ലോകങ്ങളുടെ ഉല്പത്തിയെ പറയുന്നു.

"അസദ്വാഇദമഗ്ര ആസീത് തതോവൈസദജായത (തൈ. 2. 7) ഉൽപത്തിക്കുമുമ്പെ ഈ ലോകം അസത്തായിരുന്നു. അതിൽനിന്നു സത്തുണ്ടായി എന്നു് അസൽ പൂർവ്വികയായ സൃഷ്ടിയെ പറയുന്നു.

"അസദേവേദമഗ്ര ആസീത തൽ സദാസീത് തൽസമഭവ ത്" ഉൽപത്തിക്കുമുമ്പേ ഈ ലോകം അസത്തായിരുന്നു. അതു് സത്തായിട്ടു പ്രകാശിച്ചു. (ഛാം. 3. 19. 1) എന്നൊരേടത്തു പറയുന്നു. അസത്തിൽനിന്നു് സത്തെങ്ങനെയുണ്ടാകും എന്നു ശിഷ്യൻ ചോദിക്കുമ്പോഠം അസദ്വാദത്തെ നിരാകരിച്ചുകൊണ്ടു സൽപൂർവ്വികതന്നെ സൃഷ്ടിയെന്നാരംഭിച്ചുകൊണ്ടു "തദ്ധൈക ആഹുരസദേവേദമഗ്രആസീത്" ഈ ലോകം സൃഷ്ടിക്കുമുമ്പേ അസത്തായിരുന്നുവെന്നു ചിലർ പറയുന്നു

"കുതസ്തുഖലുസൌമ്യൈവംസ്യാദിതി
ഹോവാചകഥമസതഃസജ്ജായേതേതി
സത്വേനസൌമ്യേദമഗ്രആസീത് (ഛാം. 6-2/1-1)

ഇതു സത്തായിത്തന്നെയിരുന്നു. അസത്തിൽനിന്നു സത്തെങ്ങനെയുണ്ടാകും. എന്നു സൽപൂർവ്വികതന്നെ സൃഷ്ടിയെന്നും പറയുന്നു.

വേറൊരു സ്ഥലത്തിൽ ജഗത്തിൻെറ സ്ഥൂലരൂപം സ്വതേതന്നെയുണ്ടാകുന്നതായട്ടും പറയുന്നു

തദ്ധേദംതർഹ്യവ്യാകൃതമാസീത്തന്നാമ
രൂപാഭ്യാമേവവ്യാക്രിയത. (ബൃം. 1-4-7)

ഈ ജഗത്തു് ഉല്പത്തിക്കു മുമ്പേ അവ്യാകൃതമായിരുന്നു—സൂക്ഷ്മമായിരുന്നു—അതു നാമരൂപങ്ങളെക്കൊണ്ടു സ്ഥൂലമായി ഭവിച്ചു. എന്നു കാണുന്നതിനാൽ ജഗത്തിനെ സൃഷ്ടിക്കുന്ന കർത്താവില്ലാതെതന്നെ അതു സ്വയമേ വസ്ഥൂലമായെന്നും വരുന്നു. ഇങ്ങനെ പലവിധത്തിൽ അന്യോന്യവിരുദ്ധമായി കാണപ്പെട്ടുന്നതിനാൽ യഥാർത്ഥമായ വസ്തു—ബ്രഹ്മം—ജഗൽകാരണം എന്നു വേദാന്തം സിദ്ധിക്കുന്നുണ്ടെന്നു പറവാൻതന്നെ ന്യായം അനുവദിക്കുന്നില്ല. എന്നു പൂർവ്വപക്ഷത്തിന്നു സമാധാനം പറയാം:—

സൃഷ്ടിക്കപ്പെടുന്ന ആകാശാദികാര്യങ്ങളിൽ ക്രമക്കേട വഴിക്ക് അന്യോന്യം ചേർച്ചയില്ലായ്മ കാണപ്പെടുന്നുണ്ടെങ്കിലും സൃഷ്ടികർത്താവിനെ കാണിക്കുന്ന വാക്യങ്ങളിൽ ഒരു വിധത്തിലും വിരുദ്ധവാക്യങ്ങൾ വേദാന്തങ്ങളിൽ കാണപ്പെടുന്നില്ല എന്തുകൊണ്ടെന്നാൽ:—ഏതു വിധത്തിൽ ഒരു വേദാന്തവാക്യം സർവ്വജ്ഞനും സർവ്വേശ്വരനും സർവ്വാത്മാവും അദ്വിതീയനുമായ ഒരു സൃഷ്ടികർത്താവിനെ പറയുന്നുവോ അതേ വിധത്തിൽത്തന്നെ എല്ലാ വേദാന്തവാക്യങ്ങളും പറയുന്നതുകൊണ്ടു സൃഷ്ടികർത്താവിൽ വിരുദ്ധാഭിപ്രായം കാണപ്പെടുന്നില്ല. അതെങ്ങനെയെന്നു കാണിക്കാം:—

"സത്യം ജ്ഞാനമനന്തം ബ്രഹ്മ" (തൈ. 2-6)

ജഗൽകാരണം സത്യവും ജ്ഞാനസ്വരൂപവും അപരിച്ഛിന്നവുമായ ബ്രഹ്മമാണെന്നു പറഞ്ഞിരിക്കുന്നു. ഈ വാക്യത്തിലെ ജ്ഞാനമെന്ന ശബ്ദത്താൽ അടുത്തുള്ള "സോഽകാമയത" അവൻ കാംക്ഷിച്ചു എന്ന വാക്യത്താൽ കാമയിതൃത്വം സൂചിപ്പിച്ചിരിക്കയാൽ—കാംക്ഷിപ്പാൻ യോഗ്യതയുള്ള വസ്തുവെന്നു സൂചിപ്പിച്ചിരിക്കയാൽ ചേതനബ്രഹ്മത്തെ കാണിച്ചിരിക്കുന്നു പരപ്രേരണക്കധീനനല്ലാതിരിക്കുന്നവൻ എന്നർത്ഥമുള്ള ഈശ്വരശബ്ദപ്രയോഗംകൊണ്ടു ജഗൽകർത്താവു സ്വതന്ത്രനാണെന്നു കിട്ടിയിരിക്കുന്നു. ആ ബ്രഹ്മത്തെത്തന്നെ വിഷയമാക്കികൊണ്ടു അടുത്തുപയോഗിച്ചിരിക്കുന്ന "ആത്മാ" എന്ന ശബ്ദത്താൽ ശരീരാദികോശപരമ്പരവഴിക്ക അന്തർഭാഗത്തിൽ പ്രവേശിച്ചു. എല്ലാവരുടെയും പ്രത്യഗാത്മവസ്തുവാണെന്നും നിശ്ചയിച്ചിരിക്കുന്നു.

"ബഹുസ്യാം പ്രജായേയ" (തൈ. 2-6)

ഞാൻ ബഹുവായി ഭവിക്കുന്നേൻ എന്ന അനന്തരവാക്യത്താൽ സൃഷ്ടിക്കപ്പെടുന്ന കാര്യങ്ങൾക്കും സൃഷ്ടാവിന്നും തമ്മിൽ ഭേദമി

ല്ലായ്മയേയും ഉപദേശിച്ചിരിക്കുന്നു അപ്രകാരംതന്നെ "ഇദം സർവ്വമസൃജതയദിദംകിഞ്ച" ഏതെല്ലാം കാണപ്പെടുന്നുണ്ടോ അതെല്ലാം അടങ്ങിയിരിക്കുന്ന ലോകത്തെ സൃഷ്ടിച്ചു. എന്ന ൎത്ഥമുള്ള വാക്യത്താൽ സമസ്തജഗൽ സൃഷ്ടിയെ പറഞ്ഞിരിക്കയാൽ സൃഷ്ടിക്കുമ്മുമ്പേ സ്രഷ്ടാവല്ലാതെ അന്യനാരുമില്ലെന്നു — അദ്വിതീയത്വവും — കാണിച്ചു.

അതുകൊണ്ടിവിടെ ഏതു ലക്ഷണമുള്ളവൻ സ്രഷ്ടാവെന്നു കാണിച്ചുവോ അതേ ലക്ഷണമുള്ളവൻതന്നെ സ്രഷ്ടാവെന്നു മററൊരേടത്തും കാണിക്കുന്നു.

"സദേവസൌമ്യേദമഗ്രആസീദേകമേവാദ്വിതീയം"
തദൈക്ഷതബഹുസ്യാം പ്രജായേയ"
"തത്തേജോऽസൃജത" (ഛാം6-2-1)

ഹേസൌമ്യ ഈജഗത്തു ഉല്പത്തിക്കുമുമ്പ സത്താസ്സുന്നെയിരുന്നു ഏകമായും അദ്വിതീയമായും ഇരുന്നു. ഞാൻ ബഹുവാകാം എന്നാലോചിച്ചു. അതു തേജസ്സിനെ സൃഷ്ടിച്ചു എന്നൎത്ഥം.

അതുപോലെതന്നെ "ആത്മാവാ ഇദമേക ഏകഏവാഗ്രആസീന്നാന്യൽകിഞ്ചന മിഷത് സഐക്ഷത ലോകാന്നുസൃജൈ" (ഐം ഉം 4-1-1-2) ഈ പ്രപഞ്ചം ഉല്പത്തിക്കുമുമ്പേ ഒരേ ആത്മാവായിത്തന്നെയിരുന്നു. വ്യാപരിക്കുന്നതായിട്ടു മററൊന്നും ഉണ്ടായിരുന്നില്ല. ലോകത്തെ സൃഷ്ടിക്കുന്നേൻ എന്നാലോചിച്ചു എന്നൎത്ഥം ഇങ്ങനെ സൃഷ്ടികൎത്താവിൻെറ സ്വരൂപലക്ഷണങ്ങളെ പ്രതിപാദിക്കുന്ന എല്ലാവേദാന്തവാക്യങ്ങളും ഒരേ വിധത്തിൽത്തന്നെയിരിക്കുന്നു. എന്നാൽ ചിലദിക്കിൽ ആകാശാദിസൃഷ്ടി മററു ചിലദിക്കിൽ തേജസ്സുമുതലായ സൃഷ്ടി എന്നിങ്ങനെ ഭിന്നിപ്പുകാണുന്നുണ്ട്. അത്രമാത്രംകൊ

ണ്ടു് – കാൎയ്യത്തിൽ കാണുന്ന ഭിന്നിപ്പുകൊണ്ടു്—എല്ലാ വേദാന്തങ്ങളും ഒരേ വിധത്തിൽ പറയുന്ന കാരണവും ഭിന്നിപ്പുള്ളതാണെന്നു പറയാമോ? എന്തുകൊണ്ടു പറഞ്ഞുകൂടാ എന്നാൽ അതിപ്രസംഗം എന്ന ദോഷം നേരിടും. കാൎയ്യവിഷയമായ വിരുദ്ധവചനത്തിന്നും ആചാൎയ്യൻ "നവിയദശ്രുതേഃ" (ബ്രം. 2-3-1) എന്ന സൂത്രത്തിൽ സമാധാനം പറയുവാൻ ഭാവമുണ്ടു്. കാൎയ്യത്തിൽ കാണുന്ന വിരുദ്ധവാദം ചേൎച്ചയുള്ളതുതന്നെ എന്നു വരാം. എങ്ങനെയെന്നാൽ ശാസ്ത്രം കാൎയ്യവൎഗ്ഗത്തെ പറവാനല്ല ഇച്ഛിച്ചിരിക്കുന്നതു് എന്നുവരാം. ഈ സൃഷ്ട്യാദി പ്രപഞ്ചത്തെ പറവാൻതന്നെ ശാസ്ത്രം ഇഷ്ടപ്പെടുന്നില്ലല്ലൊ പ്രപഞ്ചത്തെ സംബന്ധിച്ചിരിക്കുന്ന ഒരു വിധമായ പുരുഷാൎത്ഥവും കാണപ്പെടുകയോ ശ്രുതിയിൽ കേൾക്കപ്പെടുകയോ ചെയ്യുന്നതുമില്ല ആ മാതിരി പുരുഷാൎത്ഥമുണ്ടെന്നു കല്പിപ്പാനും കഴികയില്ല ഉപക്രമോപസംഹാരങ്ങളിൽ അവിടവടെ കാണപ്പെടുന്ന സൃഷ്ടിവാക്യങ്ങൾ ബ്രഹ്മവാക്യങ്ങളോടുചേൎന്നു ഏകവാക്യതയെ പ്രാപിച്ചു കാണപ്പെടുന്നതുതന്നെ അതിന്നു കാരണം. സൃഷ്ട്യാദിപ്രപഞ്ചം ബ്രഹ്മത്തെ ബോധിപ്പിക്കുവാനുപകരിക്കുന്ന ഒന്നാണെന്നു ശ്രുതിയുപദേശിക്കുന്നതുമുണ്ടു്.

"അന്നേനസൌമ്യശുംഗേനാപോമൂലമന്വിച്ഛാദ്ഭിഃസൌമ്യശുംഗേനതേജോമൂലമന്വിച്ഛതേജസാസൌമ്യശുഗേനസന്മൂലമന്വിച്ഛ"
(ഛാം. 6–8-4)

ഹേ സൌമ്യ അന്നമാകുന്ന ശുംഗത്തിനാൽ—കാൎയ്യമാകുന്ന ലിംഗത്താൽ—ലക്ഷണത്താൽ—ജലമാകുന്ന കാരണത്തെ വിചാരിച്ചറിഞ്ഞുകൊൾക. ജലമാകുന്ന കാൎയ്യലക്ഷണത്താൽ തേജസ്സാകുന്ന കാരണത്തെ വിചാരിച്ചറിഞ്ഞുകൊൾക. ഹേ സൌമ്യ തേജസ്സാകുന്ന കാൎയ്യലക്ഷണത്താൽ സത്താകുന്ന കാരണത്തെ വിചാരിച്ചറിഞ്ഞുകൊൾക.

മണ്ണിൽനിന്നു ഘടാദിമൺ പാത്രങ്ങൾ ഉണ്ടാകുന്നു. പാത്രങ്ങളെ കാണുമ്പോൾ മണ്ണാണവക്കു കാരണം എന്നറിയാം. അതിനാൽ പാത്രങ്ങളാകുന്ന കാര്യവർഗ്ഗത്തിന്നും കാരണമാകുന്ന മണ്ണിന്നും ഭേദമില്ല. രണ്ടും മണ്ണുതന്നെ എന്നു ദൃഷ്ടാന്തമുണ്ടല്ലൊ. അതുപോലെ ഭൂമി, ജലം, അഗ്നി എന്ന കാര്യവർഗ്ഗം സത്താകുന്ന കാരണത്തിൽനിന്നു ഭിന്നമല്ല. സന്മയംതന്നെ എന്നു ബോധിപ്പിക്കുവാൻ സൃഷ്ട്യാദി പ്രപഞ്ചത്തെ ശ്രുതിയിൽ പറഞ്ഞിരിക്കുന്നു. ശ്രുതിയുടെ അഭിപ്രായം സൃഷ്ട്യാദിപ്രപഞ്ചത്തെ വിവരിക്കേണം എന്നല്ല. പ്രപഞ്ചത്തിന്നു മൂലം ബ്രഹ്മമാണെന്നും ബ്രഹ്മത്തിൽനിന്നു വേറിട്ടിരിക്കുന്ന പ്രപഞ്ചമില്ലെന്നും ബോധിപ്പിക്കുവാൻ സൃഷ്ട്യാദിപ്രപഞ്ചത്തെ കാണിച്ചിരിക്കുന്നുവെന്നു സിദ്ധിക്കുന്നു. അതേപ്രകാരംതന്നെ സമ്പ്രദായമറിയുന്ന മഹാത്മാക്കളും പറയുന്നു:—

"മൃല്ലോഹവിഷ്ഫുലിംഗാദ്യൈഃസൃഷ്ടി
ര്യാചോദിതാന്യഥാഉപായഃസോഽവ
താരായനാസ്തിഭേദഃകഥംചന"

(മാണ്ഡൂ. 3-15) ഏതേതു് മണ്ണ്, ഇരുമ്പ്, തീപ്പൊരി, എന്നീ സൃഷ്ടിപദാർത്ഥങ്ങളെ വേറെ വേറെ പറഞ്ഞിരിക്കുന്നുവോ അതു് ബ്രഹ്മമാകുന്ന മൂലത്തെ ബോധിപ്പിക്കുവാനുള്ള ഉപായമായിട്ടു മാത്രമാകുന്നു. ഇങ്ങനെ ഭൂമ്യാദിഭൂതങ്ങൾ വെവ്വേറെ കാണപ്പെടുന്നുവെങ്കിലും ആ പദാർത്ഥങ്ങൾ ബ്രഹ്മമയങ്ങളെന്നല്ലാതെ ബ്രഹ്മഭിന്നങ്ങളല്ലെന്നു കാര്യത്തിന്നും കാരണത്തിന്നും ഭേദമില്ലെന്നു ബോധിപ്പിക്കുക മാത്രമാണു്. സൃഷ്ട്യാദിശ്രുത്യഭിപ്രായം ബ്രഹ്മത്തെ അറിഞ്ഞാലുള്ള ഫലത്തെ പറയുന്നു:—

1) "ബ്രഹ്മവിദാപ്നോതിപരം" (തൈ. 2-1)

2) "തരതിശോകമാത്മവിത്" (ഛാം. 7-1-3)

3) "തമേവവിദിത്വാതിമൃത്യുമേതി" (ശ്വേ. 8_8)

1) ബ്രഹ്മത്തെ അറിഞ്ഞവൻ പരത്തെ പ്രാപിക്കുന്നു.

2) ആത്മാവിനെഅറിഞ്ഞവൻ ദുഃഖത്തെഅതിക്രമിക്കുന്നു

3) അവനെത്തന്നെ അറിഞ്ഞിട്ടു മരണത്തെക്കടക്കുന്നു.

എന്നിങ്ങനെ മഹാഫലത്തെ ശ്രുതിയുപദേശിക്കുന്നു ഈ ഫലം പ്രത്യക്ഷമായറിയത്തക്കതുതന്നെയാകുന്നു.

"തത്വമസി" എന്ന മഹാവാക്യാൎത്ഥവിചാരത്താൽ അസംസാരിയായ പരമാത്മാവിനെ സാക്ഷാത്തായറിയുമ്പോൾ ജനിച്ചവൻ ഞാൻ മരിക്കുന്നവൻ ഞാൻ എന്നിങ്ങനെയുണ്ടായിരുന്ന ഭ്രമജ്ഞാനം ഇല്ലാതാകുന്ന അനുഭവത്തിൽ നിൎഭയനും ആനന്ദസ്വരൂപനുമായി ഭവിക്കുന്നു.

(14ാം സൂത്രം കഴിഞ്ഞു)

അവതാരികാ.

ഈ ജഗത്ത് ഉൽപത്തിക്കുമുമ്പേ അസത്തായിത്തന്നെയിരുന്നുവെന്നുംമററും കാരണത്തെ സംബന്ധിച്ച വിരുദ്ധവചനങ്ങൾ ശ്രുതിയിലുണ്ടെന്നു യാതൊന്നു പറയപ്പെട്ടുവോ അതിനെ പരിഹരിപ്പാൻ ഭാവിക്കുന്നു.

സമാകൎഷാത് സൂത്രം 15.

സൂത്രാൎത്ഥം.

"അസദ്വാഇദമഗ്രആസീത്"

എന്ന വാക്യം ശൂന്യത്തെ കാണിക്കുന്ന ഒന്നല്ല. എന്തുകൊണ്ടെന്നാൽ:—

സമാകൎഷാൽ=മുമ്പിലും പിമ്പിലും പറഞ്ഞിരിക്കുന്ന ശ്രുതിവാക്യങ്ങളെ അധ്യാഹരിച്ചുകൊണ്ടു "അസദ്വാ" എന്ന വാക്യാൎത്ഥത്തെ നിരൂപണം ചെയ്യേണ്ടതാകുന്നു.

ഭാഷ്യം.

"അസദ്വാഇദമഗ്രംആസീത്" (തൈ. 2-7.)

എന്നവാക്യം നിരാത്മകമായ ശൂന്യവസ്തുവിനെ ബോധിപ്പിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ:-

"അസന്നേവസഭവതി അസദ്ബ്രഹ്മേതിവേദചേത്"

"അസ്തിബ്രഹ്മേതിചേദ്വേദസന്തമേനംതതോവിദുഃ"

ബ്രഹ്മം ഇല്ലെന്നു വിചാരിക്കുന്നുവെങ്കിൽ അവനും ഇല്ലാത്തവനെന്നും ബ്രഹ്മം ഉണ്ടെന്നു വിചാരിക്കുന്നുവെങ്കിൽ അവൻ സദ്രൂപനെന്നും അറിയുന്നു. എന്നു ശൂന്യവാദത്തെ പരിഹരിച്ച് ബ്രഹ്മം ഉണ്ടെന്നു ബോധിപ്പിക്കുവാൻ അന്നമയാദി പഞ്ചകോശങ്ങളെ വിവരിച്ചുകൊണ്ടു അവയുടെ അധിഷ്ഠാനമായ പ്രത്യഗാത്മാവിനെ ഉറപ്പിച്ചിട്ടു "സോऽകാമയത" എന്ന വാക്യത്താൽ അവൻ കാംക്ഷിച്ചു എന്നാരംഭിച്ചുകൊണ്ടു ആ ആത്മാവിനെത്തന്നെ ആകൎഷിച്ചിട്ടു അവനിൽനിന്നു പ്രപഞ്ചസഹിതമായ സൃഷ്ടിയെ ധരിപ്പിച്ചശേഷം "തൽസത്യം" അതു സത്യമാകുന്നു എന്ന് അവസാനത്തിൽ പറഞ്ഞിട്ടു അവനിൽതന്നെ ഈ ശ്ലോകം

"അസദ്വാഇദമഗ്രആസീത്"

എന്ന മന്ത്രം സംബന്ധിക്കുന്നു. ഇതിന്നു സദ്രൂപത്വം സ്ഥാപിച്ചതിന്നുശേഷം ഇപ്പോൾ അസത്താണ് നിരാത്മകമായ ശൂന്യമാണ് എന്നു പറഞ്ഞാൽ ഈ മന്ത്രം അസംഗതം എന്നുവരും

അതുകൊണ്ടു ഈ ജഗത്തു് ഉൽപത്തിക്കുമുമ്പ അസത്തെന്നപോലെയിരുന്നുവെന്നാണ് "അസദ്വാഇദം" എന്ന മന്ത്രത്തിൻെറ അൎത്ഥം. അതു കാണിപ്പാനാണ് പിന്നീട "തത്സദാസീത്" അതു് അസത്തെന്ന മട്ടിലിരുന്നതു് സദ്രൂപമായിഭവിച്ചു. അവ്യാകൃതമായിരുന്ന ലോകം വ്യാകൃതാവസ്ഥയെ പ്രാപിച്ചുവെന്നു പറഞ്ഞിരിക്കുന്നു. അഗ്രത്തിൽ അസത്തായിരുന്നുവെന്നുവന്നാൽ "തത്സദാസീത്" എന്നതിലെ തച്ഛബ്ദം നിരാശ്രയമാകുംഎന്നു കാണിപ്പാൻ ചിലർപറയുന്ന അസദ്വാദത്തെ എടുത്തു കാണിച്ചതിൽപിന്നെ അതിനെ പരിഹരിപ്പാൻ "തത്സദാസീത്" എന്നു സമാകൎഷണം ചെയ്തിരിക്കുന്നു

കാരണമായ സദ്വസ്തുവിനെയല്ല തച്ഛബ്ദം കാണിക്കുന്നതു് കാൎയ്യമായ ജഗത്തിനെയാണു്. എന്തുകൊണ്ടെന്നാൽ:—ക്രിയയിൽ എന്നപോലെ വസ്തുവിൽ വികല്പം സംഭവിക്കയില്ല. ക്രിയ പുരുഷാധീനമാകയാൽ അതിൽ മാററം വരുത്താം. വസ്തുവിൽ അതിന്നു കഴികയില്ല. എന്നുസാരം.

"തദ്ധേദംതൎഹ്യവ്യാകൃതമാസീത്"
(ബൃം. 1-4-7)

ആ ഇതു് അപ്പോൾ അവ്യാകൃതം-സൂക്ഷ്മം—ആയിരുന്നുവെന്നു പറഞ്ഞിരിക്കുന്ന ശ്രുതിയിലും അധ്യക്ഷനില്ലാത്ത ജഗത്തല്ല വ്യാകൃതിയെ പ്രാപിച്ചതു് സ്ഥൂലമായി ഭവിച്ചതു്—എന്നു കാണിപ്പാൻ—

"സഏഷഇഹപ്രവിഷ്ട ആനഖാഗ്രേഭ്യഃ"

അവൻതന്നെ ഇതിൽ—ജഗത്തിൽ—നഖാഗ്രംവരെ പ്രവേശിച്ചിരിക്കുന്നുവെന്നുപദേശിച്ചിരിക്കുന്നു. എന്ന വാക്യത്തിൽ അധ്യക്ഷൻ വികാരവൎഗ്ഗത്തിൽ പ്രവേശിച്ചിരിക്കുന്നുവെന്നതിനെ സ്പഷ്ടമാക്കിയിരിക്കുന്നു.

അധ്യക്ഷനില്ലാതെതന്നെ വികാരപ്പെടാം എന്നു വന്നാലോ തുടച്ച്യായ വസ്തുവിനെ പറയുന്ന ഘട്ടത്തിൽ കാണുന്ന "സഃ"അവൻ എന്ന സവ്വനാമത്തിന്നു ആശ്രയം കാണപ്പെട്ടുകയില്ല അതുകൊണ്ടു ആശ്രയഭൂതനും ചേതനനുമായ ആത്മാവ് ശരീരത്തിൽ പ്രവേശിച്ചിട്ടുണ്ടെന്നു ശ്രുതിയിൽ പറഞ്ഞിരിക്കുന്നു.

"പശ്യംശ്ചക്ഷുഃ ശൃണ്വംശ്ശ്രോത്രം മന്വാനോമനഃ"

ശരീരത്തിൽ പ്രവേശിച്ചവൻ ചേതനസ്വരൂപനായ ആത്മാവാണെന്നു കാണുന്നതുകൊണ്ടു കാണുമ്പോൾ കണ്ണാകുന്നു കേൾക്കുമ്പോൾ ശ്രോത്രമാകുന്നു വിചാരിക്കുമ്പോൾ മനസ്സാകുന്നു എന്നിങ്ങനെ ചേതനസ്വരൂപത്തെ സ്പഷ്ടമാക്കിയിരിക്കുന്നു. ഇന്ദ്രിയാദിവ്യാപാരം ചേതനസംബന്ധത്താൽ നടന്നുകൊണ്ടിരിക്കുന്നുവെന്നു സാരം. അതുമാത്രമല്ല;—വസ്തുക്കളുടെ നാമരൂപ വ്യാകൃതിക്കു മാററം വരുത്തുന്നതിന്നു അധ്യക്ഷൻ പ്രത്യക്ഷത്തിൽ കാണപ്പെടുന്നതുപോലെ ആദിസൗത്തിലും അവ്യാകൃതവസ്തുവിൻെറ വ്യാകൃതിക്കും അധ്യക്ഷൻതന്നെ കാരണം എന്നറിയേണ്ടതാണ്. അനുഭവത്തിൽ കാണുന്നതിന്നു വിപരീതമായി കല്പിക്കുന്നതു യുക്തമാകയില്ല.

മറെറാരുശ്രുതിയും "അനേനജീവേനാത്മ
നാനുപ്രവിശ്യനാമരൂപേ വ്യാകരവാണി"
(ഛാം. 6-3-2)

ഈ ജീവാത്മരൂപത്താൽ അനുപ്രവേശം ചെയ്തിട്ടു നാമരൂപങ്ങളെ കല്പിച്ച് സ്ഥൂലമാക്കുന്നേൻ എന്നത്ഥമുള്ള ശ്രുതിവാക്യം ജഗത്തിൻെറ നാമരൂപാത്മകമായ സ്ഥൌല്യത്തിന്നു അധ്യക്ഷൻതന്നെ കാരണം എന്നു കാണിക്കുന്നു.

"വ്യാക്രിയമത" എന്നതിന്നു വിക്രിയയെ-നാമരൂപസഹിതമായ സ്ഥൌല്യത്തെ പ്രാപിച്ചു. എന്നാണത്ഥം. എങ്കിലും

വ്യാകർത്താവായിട്ടു പരമേശ്വരനെ ഗ്രഹിക്കുന്നതിൽ നിഷ്പ്രയാസം രൂപാന്തരപ്പെടുവാൻ സൌകര്യപ്പെടുമെന്നു കാണത്തക്കതാകുന്നു. ഈ അഭിപ്രായം ഉള്ളതുകൊണ്ടാണ് "വ്യാകരോത്" എന്നുപയോഗിക്കാതെ "വ്യാക്രിയത" എന്നുപയോഗിച്ചിരിക്കുന്നതെന്നറിയേണം.

കണ്ടം കൊയ്തു എന്നു പറയുന്നതു സാധാരണയാകുന്നു. കൊയ്യുന്ന ഒരാൾ ഉണ്ടെന്നിരിക്കെ കൊയ്തുവെന്നുമാത്രം പറയുന്നതുപോലെ ഇവടെയും വ്യാകർത്താവായ ആത്മാവിരിക്കേ വികാരപ്പെട്ടുവെന്നു പറഞ്ഞിരിക്കുന്നതായി ധരിക്കേണം.

അല്ലെങ്കിൽ "വ്യാക്രിയത" എന്ന പദത്തിനു സ്ഥൂലമാക്കപ്പെട്ടുവെന്നുതന്നെ അർത്ഥം പറയാം. ആരാൽ എന്ന ആകാംക്ഷക്ക് കാരണം സിദ്ധിക്കുമ്പോൾ ആത്മാവിനാൽ എന്നു കത്തൃപദത്തെ ധരിക്കാം. ഒരാൾ ഗ്രാമത്തിലേക്കുപോകുന്നുവെന്നു പറയേണ്ടതിനു പകരം ഗ്രാമം ഗമിക്കപ്പെടുന്നുവെന്നു പറയുന്നതുപോലെ എന്നും ആവാം.

(15-ാംസൂത്രം കഴിഞ്ഞു)

5. ബാലാക്യധികരണം സൂ. 16–18.

ജഗദ്വാചിത്വാത്. സൂ. 16

സൂത്രാർത്ഥം

താഴെ കാണുന്ന ശ്രുതിവാക്യം പരമാത്മാവിനെ പ്രതിപാദിക്കുന്നുവെന്നു ധരിക്കേണം. എന്തുകൊണ്ടെന്നാൽ.

"ജഗദ്വാചിത്വാത്" ജഗത്തിനെ പറയുന്നതായിട്ടു കാണപ്പെടുന്നതുകൊണ്ടു ജഗൽകർത്താവുതന്നെ പ്രതിപാദ്യവിഷയം.

ഭാഷ്യം.

കൌഷീതകീബ്രാഹ്മണത്തിൽ ബാലാകിയും അജാതശത്രുവും തമ്മിലുള്ള സംവാദത്തിൽ ഒരു ശ്രുതിവാക്യമാണ് ഈ അധികരണത്തിലെ വിഷയം.

"യോവൈബാലക! ഏതേഷാംപുരുഷാണാം കർത്തായസ്യവൈതത് കർമ്മസവൈവേദിതവ്യഃ"

ഹേ ബാലാകേ ഈ പുരുഷന്മാരുടെ ആദിത്യ, ചന്ദ്ര, വിദ്യുത്, മേഘം, ആകാശം, വായു, അഗ്നി ഇവയുടെ ഉള്ളിലിരിക്കുന്ന പുരുഷന്മാരുടെ കർത്താവ് ആരാകുന്നുവോ ഇതാരുടെ കർമ്മമാകുന്നുവോ ആ കർത്താവിനെത്തന്നെയാണറിയേണ്ടതു്. എന്നാണ് ശ്രുത്യർത്ഥം (കൌ ബ്രാ 4–19.)

ഈ ശ്രുതിയിൽ അറിയപ്പെടേണ്ടതായി പറയപ്പെട്ടിരിക്കുന്നതു് ജീവനോ മുഖ്യ പ്രാണനോ, പരമാത്മാവോ എന്നാണ് സംശയം. ആദ്യമായെന്തു വിചാരിക്കുന്നു? പ്രാണനാണെന്നു തന്നെ എന്തുകൊണ്ടെന്നാൽ—ഈ കർമ്മം ആരുടെ എന്നാണല്ലൊ ശ്രുതിയിൽ കാണുന്നതു്. ചലനലക്ഷണമായ കർമ്മം പ്രാണനെ ആശ്രയിച്ചിരിക്കുന്നതുതന്നെ പ്രാണൻ വേദ്യൻ എന്നു നിശ്ചയിപ്പാൻ കാരണം. വാക്യശേഷത്തിലും

"അഥാസ്മിൻ പ്രാണഏവൈകധാഭവതി"

സുഷുപ്ത്യവസ്ഥയിൽ ദ്രഷ്ടാവ് പ്രാണനിൽ ഏകീഭൂതനാകുന്നുവെന്നു പ്രാണശബ്ദം കാണുന്നതുകൊണ്ടും പ്രാണശബ്ദത്തിന്നു മുഖ്യ പ്രാണനിൽ പ്രസിദ്ധിയുമുണ്ടു്. കൂടാതെ ആദിത്യ നി

ലുള്ള പുരുഷൻ, ചന്ദ്രനിലുള്ള പുരുഷൻ എന്നിങ്ങനെ ബാലാകിയാൽ പറയപ്പെട്ടിരിക്കുന്നവോ അവൎക്കും പ്രാണൻ കൎത്താവായിരിക്കുന്നു. ആദിത്യാദി ദേവതാത്മാക്കളും പ്രാണന്റെ അവസ്ഥാവിശേഷ സ്വരൂപങ്ങളായിരിക്കുന്നുതന്നെ അതിന്നു കാരണം. ഇവരിൽ ആ ഒരു ദേവൻ ആരാകുന്നുവെന്ന ചോദ്യത്തിന്നു അവൻ പ്രാണനെന്നും അവൻ ബ്രഹ്മമെന്നും അദൃശ്യമെന്നും മറുപടി പറയുന്നു. (ബ്യം. 3–9–9) എന്നും മറെറാരു ശ്രുതിയിൽ കാണുന്നുണ്ട്. ജീവനും അറിയപ്പെടേണ്ടവൻ എന്നും ഇവടെ പറഞ്ഞതായിട്ടു ധരിക്കാം. ജീവനും ഈ കൎമ്മം ആരുടേതോ എന്ന ചോദ്യത്തിൽനിന്നു ധൎമ്മാധൎമ്മലക്ഷണമായ കൎമ്മം ജീവന്റെതാണെന്നു പറയുന്നതും ജീവൻ അറിയപ്പെടേണ്ടവൻ എന്നതിനെ കാണിക്കുന്നു. ജീവൻ ഭോക്താവായതുകൊണ്ടു ഭോഗോപകരണങ്ങളെത്തരുന്ന ഈ പുരുഷന്മാരുടെ കൎത്താവാകുന്നതിൽ വിരോധമില്ല. വാക്യശേഷത്തിലും ജീവലക്ഷണം കാണപ്പെടുന്നതുമുണ്ട്.

അറിയപ്പെടേണ്ടതായ പുരുഷന്മാരുടെ കൎത്താവിനെ അറിവാൻ വേണ്ടിട്ടു വന്നിരിക്കുന്ന ബാലാകിയെ പ്രാണനല്ല ഭോക്താവ് ജീവനാണെന്നറിയിക്കുവാൻ അജാതശത്രു ഉറങ്ങിക്കിടക്കുന്ന ഒരുവന്റെ സമീപത്തിൽ ബാലാകിയെ കൊണ്ടുപോയി നിൎത്തിയശേഷം സുപ്തന്റെ പേർ പറഞ്ഞു വിളിച്ചു അവനുണൎന്നില്ല. ഒരു തടികൊണ്ട് അവനെ തട്ടിയപ്പോൾ അവനുണൎന്നു. ഈ ദൃഷ്ടാന്തംകൊണ്ടു പ്രാണനല്ല ഭോക്താവ് പ്രാണനിൽനിന്നന്യനായ ജീവനാണെന്നു ധരിപ്പിച്ചതായിട്ടും കാണുന്നുണ്ട്. ഇതിന്നൊരുദാഹരണം ശ്രുതിയിൽ കാണുന്നുണ്ട്:—

> "തദ്യഥാശ്രേഷ്ഠീസ്വൈൎഭുങ്‌ക്തേയഥാവാസ്വാഃ
> ശ്രേഷ്ഠിനംഭുഞ്ജന്ത്യേവമേവൈഷപ്രജ്ഞാത്മൈ
> സ്സ്തൈരാത്മഭിൎഭുങ്‌ക്തേഏവമേത
> ആത്മാനഏതമാത്മാനംഭുഞ്ജന്തി" (കൌം. 4–20)

പ്രധാനിതന്റെ ജ്ഞാതികളാലും ദാസന്മാരാലും രക്ഷിക്കപ്പെട്ടുന്ന ജ്ഞാതികളെയും ദാസന്മാരെയും പ്രധാനിയും രക്ഷിക്കുന്നു ഇതുപോലെ ജീവൻ പ്രാണാദികളായ ആത്മാക്കളാൽ അനുഭവത്തെ അടയുന്നു. പ്രാണാദ്യാത്മാക്കൾ ഈ ജീവനേയും അനുഭവിക്കുന്നു. ജീവനും പ്രാണാദികളും അന്യോന്യം സഹകരിച്ചുകൊണ്ടു ലോകയാത്രയെ നിർവ്വഹിക്കുന്നതു് ലോകത്തിൽ ധനികനും ദാസന്മാരും ജ്ഞാതികളും അന്യോന്യം ഒത്തൊരുമിച്ചു കഴിയുന്നതുപോലെയാണെന്നു ശ്രുതി ബോധിപ്പിക്കുന്നു

പ്രാണനെ ഭരിക്കുന്നതുകൊണ്ടു ജീവനെ പ്രാണനെന്നു പറയുന്നതും ഉപപന്നംതന്നെ അതുകൊണ്ടു ജീവൻ മുഖ്യ പ്രാണൻ എന്ന രണ്ടിൽ ഒന്നിനെ ഇവടെ സ്വീകരിക്കാം പരമേശ്വരസ്വീകാരത്തിന്നവകാശമില്ല പരമേശ്വരലിംഗം ഇവടെ ഇല്ലാത്തതാണതിന്നു കാരണം എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം പറയുന്നു.

ഈ ആദിത്യാദി പുരുഷന്മാരുടെ കർത്താവ് പരമേശ്വരൻതന്നെ. എന്തുകൊണ്ടെന്നാൽ ഉപക്രമസാമർത്ഥ്യം അതിനെ ഉറപ്പിക്കുന്നു. ഈ വാക്യത്തിൽ ബാലാകി അജാതശത്രുവിനോടുകൂടെ "ബ്രഹ്മതേബ്രവാണി" ബ്രഹ്മത്തെ നിന്നോടു പറയാം. എന്നാരംഭിക്കുന്നു. പിന്നെ ആദിത്യാദികളിൽ വസിക്കുന്ന മുഖ്യ പ്രാണാദ്യുപാസ്യദേവതകളെ പറഞ്ഞശേഷം മൌനം അവലംബിച്ചു. അപ്പോൾ ബാലാകിയെ ബ്രഹ്മത്തെ പറയാം എന്നാരംഭിച്ചിട്ടു മിഥ്യാസംവാദം ചെയ്യാതിരിക്കേണം എന്നു് അജാതശത്രു എതൃത്തുകൊണ്ടു ആ ആദിത്യാദി പുരുഷന്മാരുടെ കർത്താവായിട്ടു വേറെഒരുവനുണ്ടെന്നു ബോധിപ്പിക്കുന്നു ആ കർത്താവും മുഖ്യമല്ലാത്ത ബ്രഹ്മമാണെന്നുവന്നാൽ ഉപക്രമത്തിന്നു വിരുദ്ധമായിവരും അതുകൊണ്ടു ആദിത്യാദി പുരുഷന്മാരുടെ കർത്താവു പരമേശ്വരൻതന്നെയെന്നു വരുന്നതു യുക്തം. കർതൃത്വം പരമേശ്വരന്നു മാത്രമല്ലാതെ മററാൎക്കും സ്വാതന്ത്ര്യത യാസിദ്ധിക്കുന്നില്ല. ഈ കർമ്മം ആരുടേതു് എന്ന

ചോദ്യം ഫലനാത്മകമായ കമ്മമായിട്ടോ ധമ്മാധമ്മഫലമായിട്ടോ ഭവിക്കാവുന്ന ഒന്നല്ല അ രണ്ടു വിധത്തിലുള്ള കമ്മങ്ങളിൽ ഒന്നിന്നും ഇവിടത്തെ പ്രകൃതത്തിൽ സ്ഥാനമില്ല. "യസ്യ വൈതൽകമ്മ" എന്നതിലെ വാശബ്ദം പരിച്ഛിന്നജഗൽ കർതൃത്വത്തെ നിഷേധിപ്പാനുള്ളതാകുന്നു. ശ്രുതിയിൽ അതിനെ നിർദ്ദേശിക്കുന്നതുമില്ല. ആദിത്യാദി പുരുഷന്മാരെയല്ല ഈ കമ്മപദം കാണിക്കുന്നതും. ഈ പുരുഷന്മാരുടെ കത്താവാരാണെന്നതിൽ അവരെ പറഞ്ഞുകഴിഞ്ഞിരിക്കുന്നു. കമ്മഎന്ന നപുംസക ലിംഗവും ഏകവചനവും പുരുഷസാധാരണമായ കമ്മത്തെയോ ഫലത്തെയോ നിർദ്ദേശിക്കുന്ന ഒന്നല്ല. ഇവടെ "ആരുടെതാണികമ്മം" എന്നതിലെ കമ്മപദം കാണിക്കുന്നതു് ഇവരുടെ കത്താവാരാണെന്നുള്ള ചോദ്യത്തിലെ കതൃപദം സാധാരണ പുരുഷകതൃക കമ്മത്തെയും പറഞ്ഞുകഴിഞ്ഞിരിക്കുന്നു. പിന്നെയും "കസ്യൈതത് കമ്മ" എന്നതിലെ ഈ കമ്മം എന്നതിലെ ഏതച്ഛബ്ദംകൊണ്ടു ജഗത്തിലെ ഏകദേശവാസികളായ ആദിത്യാദി പുരുഷന്മാരുടെ വാസസ്ഥാനമായ സമസ്തജഗത്തിൻെറ നിമ്മാണം ആരുടെതാണെന്നു വീണ്ടും ചോദിക്കുന്നുവെന്നാണതിൽനിന്നു ധരിക്കേണ്ടതു്. സമസ്തലോക കത്താവിനെ കുറിച്ചുള്ള ചോദ്യമാണിതു്. എന്നാൽ ജഗത്തും അപ്രകൃതവും ശ്രുതിയിൽ പറയപ്പെടാത്തതുമല്ലെയോ എന്താണെങ്കിൽ ജഗൽപ്രകരണമല്ല ഉപപാദവും ഇല്ലെന്നു സമ്മതിക്കുന്നു. എന്നാലും പ്രത്യേക പദാത്ഥത്തെ പറയുന്ന വിശേഷം കാണപ്പെടാതിരിക്കുന്ന സ്ഥലത്തിൽ സാന്നിദ്ധ്യമെന്ന സാധാരണാത്ഥംകൊണ്ടു സന്നിഹിതമായ ഏതോ ഒരത്ഥത്തെ കാണിക്കുന്നുവെന്നു സിദ്ധിക്കുന്നുണ്ടു്. വിശേഷമായ—പ്രത്യേകമായ—നിശ്ചിതമായ—ഒന്നിനെ പറയുന്നുവെങ്കിൽ സിദ്ധിക്കയില്ല. വിശേഷപദാത്ഥത്തെ കാണിക്കുന്ന പ്രകരണം ഇല്ലാത്തതുതന്നെയതിന്നു കാരണം ആദ്യഭാഗത്തിലോ ജഗത്തിൻെറ ഏകദേശത്തിൽ സംബന്ധിച്ചിരിക്കുന്ന പുരുഷന്മാരെ പറഞ്ഞിരിക്കയാൽ ആ ജഗത്തിനെത്തന്നെ ഇവിടെയും പറ

ഞ്ഞിരിക്കുന്നുവെന്നു സിദ്ധിക്കുന്നു. ഇതിൽനിന്നു സിദ്ധിക്കുന്ന സാരമെന്തെന്നാൽ ജഗത്തിന്റെ ഒരു വകുപ്പിൽ ഉൾപ്പെട്ടിരിക്കുന്ന പുരുഷന്മാരുടെയും ബാക്കിയുള്ള എല്ലാ ജഗത്തിന്റെയും കത്താവാരാകുന്നുവോ അവനെ അറിയേണം എന്നാകുന്നു. ഈ മന്ത്രത്തിൽ കാണുന്ന "വാ" എന്ന ശബ്ദം ഏകദേശ ജഗത്തിന്റെ കത്താവല്ല പറയപ്പെടുന്നതു്. സർവ്വ ജഗൽ കത്താവാകുന്നു മന്ത്രത്തിലെ വിഷയം. എന്നു കാണിപ്പാനുള്ളതാകുന്നു. ഏകദേശ ജഗൽകർത്തൃത്വം മാത്രമോ എന്ന ശങ്കയെ തീർപ്പാനാണ് "ഏതൽകർമ്മ" എന്ന വിശേഷണം. ബാലാകിയാൽ ബ്രഹ്മം എന്നഭിമാനിക്കപ്പെടുന്ന യാതൊരു പുരുഷന്മാർ പറയപ്പെട്ടുവോ അവർ ബ്രഹ്മമല്ല എന്നു കാണിപ്പാനാണ് "ഏതൽകർമ്മ" എന്ന വിശേഷണം പറയപ്പെട്ടിരിക്കുന്നതു്. ഇപ്രകാരം ബ്രാഹ്മണപരിവ്രാജകന്യായത്താൽ സാമാന്യ വിശേഷങ്ങൾകൊണ്ടു ജഗത്തിന്റെ കത്താവിനെ അറിയേണ്ടതാണെന്നു പദേശിച്ചിരിക്കുന്നു.

ബ്രാഹ്മണപരിവ്രാജകന്മാർ ഭോജനീയന്മാർ എന്നു പറയുമ്പോൾ പരിവ്രാജകരും ബ്രാഹ്മണർതന്നെയെന്നാൽ. പരിവ്രാജകരല്ലാത്ത—സന്ന്യാസികളല്ലാത്ത ബ്രാഹ്മണരേയും കാണിക്കുന്ന സാമാന്യവിശേഷണങ്ങളെ കാണിപ്പാനാണ് ബ്രാഹ്മണപരിവ്രാജകശബ്ദം പറയുന്നതു്.

(16–ാം സൂത്രം കഴിഞ്ഞു)

ജീവമുഖ്യപ്രാണലിംഗാന്നേതിചേ
ത്തദ്വ്യാഖ്യാതം. സൂ 17.

ജീവമുഖ്യപ്രാണലിംഗാത് നഇതിചേത്=ജീവൻ മുഖ്യപ്രാണൻ ഇവരെ കുറിക്കുന്ന ലിംഗം ഉള്ളതിനാൽ ഇവടെ പറയപ്പെടുന്നതും അവയിൽ ഒന്നാകുന്നതല്ലാതെ പരമാത്മാവു പറയപ്പെടുന്നുവെന്നു വരികയില്ലാ എന്നാണെങ്കിൽ "തദ്വ്യാഖ്യാതം"=അതു 1—1—31ൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു.

ഭാഷ്യം

വാക്യശേഷത്തിലും ജീവലിംഗവും മുഖ്യ പ്രാണലിംഗവും ഉള്ളതുകൊണ്ട ആ രണ്ടിൽ ഒന്നിനെ ഇവടെ ഗ്രഹിക്കുന്നതു ന്യായമായിരിക്കും പരമേശ്വരഗ്രഹണം ന്യായമാകയില്ല എന്ന വാദത്തെ പരിഹരിക്കേണ്ടതാണ. ഈ വാദം പരിഹരിക്കപ്പെട്ടിരിക്കുന്നു.

അങ്ങിനെയാണെങ്കിൽ ഇവടെ മൂന്നുവിധമായ ഉപാസനം പറയപ്പെട്ടിരിക്കുന്നുവെന്നുവരും:— ജീവോപാസനം, മുഖ്യപ്രാണോപാസനം, ബ്രഹ്മോപാസനം, എന്നാതാണ് മൂന്നുപാസനം ഇതു ന്യായമാകയില്ല. ഉപക്രമോപസംഹാരങ്ങൾകൊണ്ട ഈ വാക്യം ബ്രഹ്മവിഷയം എന്നറിയപ്പെടുന്നുണ്ട്. അതിൽ ഉപക്രമത്തിൽ ബ്രഹ്മവിഷയത്വം കാണിക്കപ്പെട്ടിട്ടുണ്ട് ഉപസംഹാരത്തിലും നിരതിശയഫലം പറഞ്ഞിരിക്കുന്നതുകൊണ്ട ബ്രഹ്മവിഷയത്വം കാണിക്കപ്പെടുന്നുണ്ട്

"സർവ്വാൻപാൽമനോഽപഹത്യസർവ്വേഷാം
ഭൂതാനാംശ്രൈഷ്ഠ്യംസ്വാരാ
ജ്യമാധിപത്യംപര്യേതിയഏവംവേദ"

എന്നാണുപസംഹാരം ഏതൊരുവൻ ഇതുവരെ പറഞ്ഞ വിധത്തിൽ ബ്രഹ്മത്തെ അറിയുന്നുവോ അവൻ എല്ലാ പുണ്യപാപങ്ങളേയും അതിക്രമിച്ച് എല്ലാ ഭൂതങ്ങളെക്കാൾ ശ്രേഷ്ഠതയുള്ളവനും ആധിപത്യമുള്ളവനും അനന്യാധീനനല്ലാത്തവനുമായി ഭവിക്കും. നിരതിശയ ഫലപ്രദമായ ഈ വസ്തു ബ്രഹ്മമാകയാൽ അവസാനത്തിലും ബ്രഹ്മത്തെ പറഞ്ഞിരിക്കുന്നുവെന്നറിയേണ്ടതാകുന്നു.

ശങ്ക:—

ഇങ്ങനെയാണെങ്കിൽ മുമ്പേ പറഞ്ഞിരിക്കുന്ന പ്രതർദ്ദന

വാക്യംകൊണ്ടുതന്നെ ഈ വാക്യവും നിർണ്ണയിക്കപ്പെടാമെല്ലൊ. എന്നാണെങ്കിൽ:—നിർണ്ണയിക്കപ്പെടുകയില്ല. എന്തുകൊണ്ടെന്നാൽ ഈ കർമ്മം ആരുടെതു് എന്നതിന്റെ വിഷയം ബ്രഹ്മമാണെന്നവടെ നിർണ്ണയിക്കപ്പെട്ടിട്ടില്ലല്ലൊ. അതുകൊണ്ട് ജീവമുഖ്യ പ്രാണങ്ങളെ കുറിച്ച് വീണ്ടും ഉണ്ടാകുന്ന ആശങ്കയെ ഇവടെ പരിഹരിച്ചിരിക്കുന്നു.

"പ്രാണബന്ധനം ഹിസൌമ്യമനഃ" (ഛാം. 6–8–2)

ഹേ സൌമ്യമനസ്സ് പ്രാണാധീനമായിരിക്കുന്നതാകുന്നു എന്നതിലെ പ്രാണശബ്ദം ബ്രഹ്മവിഷയമാകയാൽ ഉപക്രമോപഹാരങ്ങൾകൊണ്ട് ബ്രഹ്മവിഷയം എന്നു നിർണ്ണയിക്കപ്പെട്ടിരിക്കയാൽ ജീവലിംഗം ബ്രഹ്മാഭിന്നൻ ജീവൻ എന്നഭിപ്രായത്താൽ പറയപ്പെട്ടതാണെന്നു കണ്ടുകൊള്ളേണം.

(17–ാം സൂത്രം കഴിഞ്ഞു.)

അന്യാർത്ഥംതുജൈമിനിഃപ്രശ്നവ്യാഖ്യാനാഭ്യാമ
പിചൈവമേകേ. 18

സൂത്രാർത്ഥം

ജൈമിനിഃതു=ജൈമിനിയെന്ന ആചാര്യ്യരാകട്ടെ പ്രശ്നവ്യാഖ്യാനാഭ്യാം=ചോദ്യോത്തരങ്ങൾകൊണ്ടു അന്യാർത്ഥം=ഇവടെ കാണുന്ന ജീവശബ്ദം പരമാത്മജ്ഞാനത്തെ ജനിപ്പിക്കുവാൻ വേണ്ടിയുള്ളതാണെന്നു കരുതുന്നു.

അപിച=എന്നുമാത്രമല്ല ഏകേ=ചിലശാഖികൾ (വാജസനേയികൾ) ഏവം=ജീവനെ കൂടാതെ വേറെതന്നെ പരമാത്മാവിനെ ഉപദേശിച്ചുമിരിക്കുന്നു.

ഭാഷ്യം

എന്നുമാത്രമല്ല:—ഈ വാക്യം ജീവപ്രധാനമോ ബ്രഹ്മപ്ര

ധാനമോ എന്നു വാദിപ്പാൻ യോഗ്യമുള്ള ഒന്നല്ല. ഈ വാക്യത്തിലെ ജീവശബ്ദം ബ്രഹ്മത്തെ അറിയിപ്പിക്കുവാൻ വേണ്ടിട്ടുള്ളതാണെന്നു ജൈമിനി- ആചാര്യൻ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ:—ചോദ്യവും അതിന്നുള്ള സമാധാനവും ഈ അർത്ഥത്തെ പ്രകടമാക്കുന്നുവെന്നതുതന്നെ കാരണം.

ഉറങ്ങുന്ന പുരുഷനെ ഉണർത്തുന്നതിൽനിന്നു പ്രാണാദികളിൽനിന്നന്യനായ ജീവനെ അറിയിച്ചതിന്നുശേഷം പിന്നെയും ജീവനെ കുറിച്ചുള്ള ചോദ്യവും കാണുന്നുണ്ട്.

> "ക്വൈഷഏതദ് ബാലാകെ പുരുഷോഽശയിഷ്ട,
> ക്വവാഏതദഭൂത് കുതഏതദാഗാത"

ഹേ ബാലകെ! ഈ പുരുഷൻ എവടെ ഉറങ്ങി. ഈ വിധം ഒന്നായി ഭവിക്കത്തക്ക വിധം ജീവൻ എവിടെയിരുന്നു? എവടെ നിന്നാണിപ്പോൾ പിരിഞ്ഞുവന്നതു്? (കൌ. ബ്രാം 4-19)

ഉറങ്ങിയവൻ യാതൊരു സ്വപ്നവും കാണാതിരിക്കുമ്പോൾ ഈ പ്രാണനോടു ചേൎന്ന് ഒന്നായി ഭവിക്കുന്നു എന്നിങ്ങനെയും "ഏതസ്മാദാത്മനഃപ്രാണായഥായതനം വിപ്രതിഷ്ഠന്തെ പ്രാണേഭ്യോ ദേവാദേവേഭ്യോലോകാഃ"(കൌ. ബ്രാം.4. 20) ഈ ആത്മാവിൽ നിന്നു് ഇന്ദ്രിയങ്ങൾ അതാതു ഗോളങ്ങളിൽ വന്നു ചേരുന്നു. ഇന്ദ്രിയാദികളിൽനിന്നു, അതാതു ദേവതകളും ദേവതകളിൽ നിന്നു ലോകങ്ങളും വെളിപ്പെടുന്നു. എന്നാണു് സമാധാനം. സുഷുപ്തികാലത്തിൽ ജീവൻ പരബ്രഹ്മത്തിൽചേൎന്നു തന്മയനാകുന്നു പരബ്രഹ്മത്തിൽനിന്നും പ്രാണാദി സഹിത ലോകമുണ്ടാകുന്നുവെന്നുതന്നെയാകുന്നു ലോകമൎയ്യാദ. അതുകൊണ്ടു ജീവന്നു് ഏതൊന്നിൽ ചേരുമ്പോൾ വിശേഷജ്ഞാനമില്ലായ്മയും മാലിന്യാദിദോഷ സംബന്ധമില്ലായ്മയും ഉപാധി നിമിത്തം ഉണ്ടായിരുന്ന വിശേഷജ്ഞാനമില്ലാതെയുമിരിക്കുന്ന സ്വരൂപം സിദ്ധിക്കുന്നുവോ ഏതൊന്നിൽനിന്നു വിട്ടിട്ടു സ്വ

രൂപബോധമില്ലാതെ വീണ്ടും ഉപാധിയിൽ ബന്ധപ്പെട്ടുന്നുവോ ആ പരമാത്മാവാണ് അറിയപ്പെടേണ്ടവൻ എന്നു ഈ മന്ത്രം ഉപദേശിക്കുന്നുവെന്നു സിദ്ധിക്കുന്നു

ഇതിന്നുപുറമെ:—വാജസനേയികളായ ചില ശാഖികൾ ഈ ബാലാക്യജാത ശത്രുസംവാദത്തിൽ വിജ്ഞാനമയശബ്ദം കൊണ്ടു ജീവനെ പറഞ്ഞിട്ടു അതിൽനിന്നു വേറിട്ടിരിക്കുന്ന പരമാത്മാവിനെ പറയുന്നു:—

"യഏഷവിജ്ഞാനമയഃപുരുഷഃ
കൈഷതദാഭൂത് കുതഏതദാഗാത്"

വിജ്ഞാനമയനായ യാതൊരു പുരുഷനുണ്ടോ ആ പുരുഷൻ എവിടെയിരുന്നു എവിടെനിന്ന് വെളിക്കുവന്നുവെന്ന ചോദ്യവും.

"യഏഷോ ഽന്തർഹൃദയആകാശസ്തസ്മിൻശേതേ"

ഈ ഹൃദയത്തിലുള്ള ആകാശത്തിൽ യാതൊരുവൻ—ജീവൻ—ഉറങ്ങുന്നു ആകാശശബ്ദം പരമാത്മാവിനെ കാണിക്കുന്നതിനാൽ ആ പരമാത്മാവിനെയാണറിയേണ്ടതെന്ന് സമാധാനത്തിൽ കാണുന്നു.

"ദഹരോഽസ്മിന്നന്തരാകാശഃ" (ഛാം 8–1–1)

എന്ന വാക്യത്തിൽ ആകാശശബ്ദം പരമാത്മാവിൽ പ്രയോഗിക്കപ്പെട്ടിരിക്കുന്നു.

"സർവ്വഏതആത്മാനോവ്യുച്ചരന്തി"

ഇവയെല്ലാം പരമാത്മാവിൽനിന്നു വെളിപ്പെട്ടുന്നു. ഉപാധി

സഹിത ജീവജാലം പരമാത്മാവിൽനിന്നു വെളിപ്പെടുന്നതായു പദേശിക്കപ്പെട്ടിരിക്കയാൽ പരമാത്മാവിനെ കാരണമായുപദേ ശിച്ചിരിക്കുന്നുവെന്നും അറിയപ്പെടുന്നു. പരമാത്മാവിൽനിന്നു ജീവനെ വേറെ കാണിച്ചതു് പ്രാണൻ ജീവനല്ലെന്നു കാണി പ്പാൻ പരമോൽകൃഷ്ടമായ ഉപദേശമാണെന്നും സിദ്ധിക്കും.

5-ാം അധികരണം കഴിഞ്ഞു.

## 6. വാക്യാന്വയാധികരണം. സൂ. 19-22

### വാക്യാന്വയാത്. സൂ. 19

സൂത്രാൎത്ഥം

ഇവിടെയുപദേശിക്കപ്പെടുന്നതു് പരമാത്മാവുതന്നെ. എന്തുകൊണ്ടെന്നാൽ "വാക്യാന്വയാത്=വാക്യങ്ങളുടെ ഉപക്രമോപസംഹാരങ്ങൾ ആവിധമായാൽ മാത്രമേ ചേരുകയുള്ളുവെന്നാതാണതിന്നു കാരണം.

ഭാഷ്യം:—

ബൃഹദാരണ്യകത്തിൽ മൈത്രേയി ബ്രാഹ്മണത്തിൽ പറയപ്പെട്ടിരിക്കുന്ന വാക്യം:—

"നവാഅരേപത്യുഃകാമായ"

അല്ലെയോ മൈത്രേയി പതിയുടെ കാമത്തിന്നായിക്കൊണ്ടല്ല എന്നാരംഭിച്ചിട്ടു

"നവാഅരേസൎവ്വസ്യകാമായ സൎവ്വംപ്രിയംഭവത്യാത്മന സ്തുകാമായസൎവ്വംപ്രിയം ഭവത്യാത്മാവാ അരെദ്രഷ്ടവ്യഃശ്രോതവ്യോനിദിധ്യാസിതവ്യോ

മൈത്രേയ്യാത്മനോവാ അരേദൎശനേന
ശ്രവണേനമത്യാവിജ്ഞാനേനേദംസൎവ്വം വിദിതം"
(ബൃം. 4-5-6)

ഹേ മൈത്രേയി സൎവ്വത്തിൻെറയും കാമത്തിന്നുവേണ്ടി സൎവ്വവും പ്രിയമാകുന്നില്ല. അത്മാവിൻെറ കാമത്തിന്നുവേണ്ടി സൎവ്വവും പ്രിയമാകുന്നു. ആത്മാവുതന്നെ ദ്രഷ്ടവ്യവ്യനും ശ്രോതവ്യനും മനനം ചെയ്യത്തക്കവനും അനുഭവിച്ചറിയേണ്ടവനുമാകുന്നു. മൈത്രേയി ആത്മാവിൻെറ ശ്രവണത്താലും മനനത്താലും നിദിധ്യാസനത്താലും സക്ഷാൽ കാരത്താലും ഇതെല്ലാം അറിയപ്പെടുന്നു. എന്നു പറയപ്പെട്ടിരിക്കുന്നു.

ഈ വാക്യാൎത്ഥത്തിൽ സംശയം ജനിക്കുന്നു:— ഇവടെ ശ്രോതവ്യതപാദിവാക്യങ്ങൾ ജീവനേയോ പരമാത്മാവിനെയൊ നിൎദ്ദേശിക്കുന്നതെന്നാണ് സംശയം ഈ സംശയത്തിന്നെന്തുകാരണമെന്നാൽ ആത്മപ്രിയത്തിന്നായിട്ടു മററു പദാൎത്ഥങ്ങളെ പ്രേമിക്കുന്നുവെന്ന സൂചനം ഭോക്താവായ ജീവനെ കാണിക്കുന്നുവെന്നും ആത്മവിജ്ഞാനത്താൽ സൎവ്വവിജ്ഞാനമുണ്ടാകും എന്നാ വാക്യത്തിൽ കാണുന്നതു പരമാത്മാവിനെ കാണിക്കുന്നുവെന്നും വരാം.

എന്നാൽ ആദ്യമായിട്ടെന്തുതോന്നുന്നു. വിജ്ഞാനാത്മോപദേശം എന്നുതന്നെ നിശ്ചയിക്കുന്നു. എന്തുകൊണ്ടെന്നാൽ:— ഉപക്രമത്തിൽ ആവിധം കാണുന്നതുതന്നെ യതിന്നു കാരണം.

ഭാൎയ്യാപുത്രധനാദികൾ പ്രിയസാധനങ്ങളായിരിക്കുന്നതു് ഭോക്താവായ ജീവന്നായതുകൊണ്ടു് പിന്നെ പറയപ്പെടുന്ന ആത്മശബ്ദവും ആ ജീവനെയല്ലാതെ മററാരെ കാണിക്കും?

"ഇദംമഹദ്ഭൂതമനന്തമപാരംവിജ്ഞാന
ഘനഏവൈതേഭ്യോഭൂതേഭ്യഃസമുത്ഥായ
താന്യേവാനുവിനശ്യതിനപ്രേത്യസംജ്ഞാസ്തി" ഇതി

എന്ന് മദ്ധ്യത്തിലും പറഞ്ഞിരിക്കുന്നു

ഇതു്—പ്രത്യഗാത്മാവും പരിച്ഛിന്നമല്ലാത്തതും, സത്യമായതും നിത്യമായതും എങ്ങും നിറഞ്ഞിരിക്കുന്നതുമായ ചൈതന്യസ്വരൂപം കാൎയ്യകാരണാത്മകമായുണ്ടായ അഞ്ചു ഭൂതങ്ങളിൽനിന്നും സമുത്ഥാനം ചെയ്തിട്ടു അതിൽനിന്നു വിട്ടിട്ടു—ആ ഭൂതങ്ങളെത്തന്നെ അനുസരിച്ചിട്ടുതാനും നശിക്കുന്നു ലയിക്കുന്ന ഭൂതങ്ങളോടുകൂടെ താനും ലയിക്കുന്നു എന്നവാക്യം വിജ്ഞാനാത്മാവിനെത്തന്നെ സമുത്ഥാനം എന്നുപദേശിച്ചിരിക്കയാൽ ദ്രഷ്ടവ്യൻ വിജ്ഞാനാത്മാവുതന്നെയെന്നു സിദ്ധിക്കുന്നു. അപ്രകാരംതന്നെ "വിജ്ഞാതാരമരേകേന വിജാനീയാത്" ഹേ മൈത്രേയി വിജ്ഞാനകൎത്താവിനെ ഏതു സാധനംകൊണ്ടറിയും എന്ന വാക്യവും കൎത്താവിനെ കാണിച്ചുകൊണ്ടവസാനിക്കുന്നു. അതുകൊണ്ടും വിജ്ഞാനാത്മാവിനെത്തന്നെയുപദേശിച്ചിരിക്കുന്നതെന്നു സിദ്ധിക്കുന്നു.

ആത്മാവിനെ അറിയുന്നതുകൊണ്ട് എല്ലാം അറിയാം എന്ന വാക്യത്തിന്നെന്തുഗതിയെന്നാണെങ്കിൽ ഭോക്താവിനെ അറിഞ്ഞാൽ ഭോജ്യവസ്തുക്കളെയെല്ലാം അറിവാൻ സാധിക്കും എന്ന ഉപചാരത്താൽ പറഞ്ഞിരിക്കുന്നുവെന്നു കണ്ടുകൊള്ളേണം. എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം പറയാം:—

ഇതു് പരമാത്മോപദേശംതന്നെയാകുന്നു. എന്തുകൊണ്ടെന്നാൽ വാക്യാന്വയം ആ വിധത്തിലിരിക്കുന്നതുതന്നെയതിന്നു കാരണം.

ഈ വാക്യാൎത്ഥത്തെ പൂൎവ്വാപര വാക്യാൎത്ഥങ്ങളോടുകൂടെ നന്നായി വിചാരം ചെയ്യുമ്പോൾ പരമാത്മാവിനോടു ചേൎച്ചയുള്ള അവയവങ്ങൾ ഉള്ളതായിട്ടു കാണപ്പെടുന്നു.

ഏതുവിധമെന്നാൽ:_"അമൃതത്വസ്യതുനാശാസ്തിവിത്തേന'

മോക്ഷത്തിന്നു ധനംകൊണ്ടാശിച്ചിട്ടു ഫലമില്ല എന്നു യാജ്ഞവല്ക്യരിൽനിന്നു കേട്ടപ്പോൾ "യേനാഹംനാമൃതാസ്യാംകിമഹം തേനകുയ്യാംയദേവഭഗവാൻ വേദതദേവമേബ്രൂഹി" ഏതൊരുധനത്താൽ ഞാൻ മോക്ഷത്തെയടയുകയില്ലയോ ആ ധനംകൊണ്ടെനിക്കെന്തുകാൎയ്യം ഭഗവാനായ അങ്ങുന്ന് ഏതിനെ മോക്ഷസാധനമായറിയുന്നുവോ അതിനെ എനിക്കു ഉപദേശിച്ചാലും എന്നാണ് മൈത്രേയിയുടെ പ്രാൎത്ഥന. അതനുസരിച്ച് യാജ്ഞവല്ക്യൻ ഈ ആത്മാവിനെ യുപദേശിക്കുന്നു പരമാത്മജ്ഞാനംകൊണ്ടല്ലാതെ ഇതരമായ അവാന്തര കാരണത്തെയറിയുന്നതുകൊണ്ടു സൎവ്വവിജ്ഞാനം സിദ്ധിക്കയില്ല എന്നുപദേശിച്ചശേഷം "ബ്രഹ്മതംപരാദാദ്യോ ऽ ന്യത്രാത്മഃനാബ്രഹ്മവേദ ആത്മാവിൽനിന്നന്യമായിട്ടു ബ്രഹ്മത്തെ ആരറിയുന്നുവോ' എന്നിങ്ങനെയുപദേശിച്ചുകൊണ്ടു ബ്രഹ്മക്ഷത്രാദിവിഭാഗത്തെ ബ്രഹ്മത്തിൽനിന്നു ഭിന്നമായിട്ടു കാണുന്നവനെ മിത്ഥ്യാദൎശിയായ അവനെ—മിത്ഥ്യാദൃഷ്ടമായ ആ ബ്രഹ്മക്ഷത്രാദിലോകത്തെ സ്വാതന്ത്ര്യമായിട്ടു കാണുന്നവനെ—ജഗത്ത് പരിഭവിപ്പിക്കുന്നു ജഗത്തിൽനിന്നവന്നു പരിഭവം നേരിടുന്നുവെന്ന് ആത്മാവിൽ നിന്നന്യമായ ലോകം ഉണ്ടെന്നോൎക്കുന്നതിനെ പരിഹരിച്ചിട്ടു "ഇദംസൎവ്വംയദയമാത്മാ" ആത്മാവെന്നതു യാതൊന്നോ അതു തന്നെയിതു സൎവ്വവും. ഈ ജഗത്തെന്നതു സൎവ്വവും ആത്മാവിൽ അവിദ്യയാൽ കല്പിക്കപ്പെട്ടതല്ലാതെ വാസ്തവത്തിൽ ആത്മഭിന്നമായിട്ടു സ്വാതന്ത്ര്യമായ ജഗത്തെന്ന മറെറാരു വസ്തുവില്ലെന്നു ദൃഷ്ടാദ്യാദിദൃഷ്ടാന്തങ്ങൾകൊണ്ടും ഉറപ്പിച്ചിരിക്കുന്നു (ബ്രൃം. 458) ഈ അഭേദത്തെത്തന്നെ ഉറപ്പിക്കുവാൻ "അസ്യമഹതോഭൂതസ്യനിശ്വസിതം ഋഗ്വേദഃ" (ബൃം. 4-5-11) ഋഗ്വേദം എന്നതു ഈ നാശരഹിതവും വ്യാപകവുമായ ബ്രഹ്മത്തിന്റെ നിശ്വാസമാകുന്നു. ഋഗ്വേദത്തിൽ കാണുന്ന നാമരൂപഭേദങ്ങൾ അടങ്ങീട്ടുള്ള ദേവതാവൃന്ദവും മററും ബ്രഹ്മഭിന്നങ്ങളല്ല എന്നുപദേശിച്ചുകൊണ്ടു ആത്മാവിൽ നാമരൂപ കൎമ്മാദികൾ എങ്ങനെ കല്പിതമായിയെന്നു വെളിപ്പെടുത്തുന്നുണ്ട്.

അപ്രകാരംതന്നെ എല്ലാററിൻേറയും ലയസ്ഥാനവും ഏക മായ ബ്രഹ്മംതന്നെയെന്നും കാണിക്കുന്നുണ്ട്. വിഷയങ്ങൾ ഇന്ദ്രിയങ്ങൾ, അന്തഃകരണം എന്നിവയോടുകൂടിയ പ്രപഞ്ചത്തിന്നു ഒരേ ഒരു ലയസ്ഥാനം ഉള്ളും പുറവും ഇല്ലാത്തതും ജ്ഞാനാത്മകവുമായ ബ്രഹ്മംതന്നെയെന്നും ഉപദേശിക്കുന്നതുകൊണ്ടു കാണേണ്ടതും കേൾക്കേണ്ടതുമായ വസ്തു പരമാത്മാവുതന്നെയെന്നാണിവടെയുപദേശിച്ചിരിക്കുന്നതെന്നു സിദ്ധിക്കുന്നു.

അവതാരികാഭാഷ്യം

പ്രിയാദികളുള്ള ആത്മാവിനെ കുറിച്ചുള്ള ഉപക്രമം കാണുന്നതുകൊണ്ടു വിജ്ഞാനാത്മാവിനെ—ജീവനെ—കുറിച്ചുള്ള ഉപദേശമാണിതെന്നു പറഞ്ഞുവെല്ലൊ. അതിന്നു സമാധാനം പറയാം:—

പ്രതിജ്ഞാസിദ്ധേല്ലിംഗമാശ്മരഥ്യഃ സൂ. 20.

സൂത്രാത്ഥം

പ്രതിജ്ഞാസിദ്ധേഃ=ഏകവിജ്ഞാനത്താൽ സവ്വവിജ്ഞാനം സിദ്ധിക്കും എന്ന പ്രതിജ്ഞയുടെ സാഫല്യത്തിന്നായ്ക്കൊണ്ടു ജീവബ്രഹ്മാഭേദത്തെ പ്രദശിപ്പിക്കുവാൻ ലിംഗം=സൂചനമായിട്ടാണ് ജീവോപക്രമം എന്നു്. ആശ്മരഥ്യഃ=ആശ്മരഥ്യൻ എന്ന ആചാൎയ്യൻ വിചാരിക്കുന്നു.

ഭാഷ്യം:—

"ആത്മാവിനെ അറിഞ്ഞാൽ സവ്വമായ ഈ ലോകം അറിയപ്പെട്ടും." എന്നും "ആത്മാവെന്ന യാതൊന്നാണ്ടോ അതു തന്നെ ഈ ലോകം എന്നും" പ്രതിജ്ഞ ഇവിടെ ചെയ്തിട്ടുണ്ട്. അതിൻെറ സിദ്ധിയെ—സാഫല്യത്തെ—കാണിപ്പാനുള്ള ലക്ഷണമായിട്ടാണ് പ്രിയാദികളുള്ള ആത്മാവിനെ ദശിക്കേണം എന്നുപദേശിച്ചിരിക്കുന്നതു്.

വിജ്ഞാനാത്മാവ് പരമാത്മാവിൽ നിന്നന്യനാണെങ്കിൽ പരമാത്മാവിനെ അറിഞ്ഞാലും വിജ്ഞാനാത്മാവിനെ അറിയുകയില്ല അപ്പോൾ ഏക വിജ്ഞാനത്താൽ എല്ലാം അറിയപ്പെട്ടും എന്ന പ്രതിജ്ഞ ഫലിക്കയില്ല. അതുകൊണ്ട പ്രതിജ്ഞാസിദ്ധിക്കായിക്കൊണ്ട വിജ്ഞാനാത്മാവിന്റെയും പരമാത്മാവിന്റെയും അഭേദാംശത്തെ നിശ്ചയിച്ചുകൊണ്ട് ഉപക്രമം ചെയ്തിരിക്കുന്നുവെന്നു ആശ്മരഥ്യൻ എന്ന ആചാര്യൻ അഭിപ്രായപ്പെട്ടിരിക്കുന്നു.

ഉൽക്രമിഷ്യതഏവംഭാവാ

ദിത്യൌഡുലോമിഃ സൂത്രം 21

സൂചനം

ആശ്മരഥ്യാചാര്യമതം വിജ്ഞാനാത്മാവിന്ന് പരമാത്മാവിൽനിന്നുള്ള ഭേദത്തെ സ്പർശിക്കുന്നുണ്ട്. പരമാത്മാവിൽ ലയിക്കുമ്പോൾ ആ ഭേദം ഇല്ലാതെയാകുന്നുവെന്നു കാണിപ്പാനാണ് വിജ്ഞാനാത്മാവിനെക്കൊണ്ടുപക്രമം എന്നു വരുന്നു. ഇനി വേറൊരാചാര്യന്റെ മതം കാണിക്കുന്നുണ്ട്.

സൂത്രാത്ഥം

ഉൽക്രമിഷ്യതഃ=ജ്ഞാനധ്യാനാദിപരിശീലനത്തോടുകൂടെ ശുദ്ധനായിട്ടു ഈ ദേഹത്തിൽനിന്നു വിട്ടുപോകുമ്പോൾ. "ഏവംഭാവാത് ഇതി"=ഇപ്രകാരം പരമാത്മാവിനോടൈക്യം സിദ്ധിക്കുനാതിനെ നിശ്ചയിച്ചുകൊണ്ടാണ് ജീവോപക്രമം എന്നു. ഔഡുലോമിഃ=ഔഡുലോമിയെന്ന ആചാര്യൻ അഭിപ്രായപ്പെടുന്നു.

ഭാഷ്യം

ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്ന സംഘാതമാകുന്ന ഉപാധിയുടെ സംബന്ധം നിമിത്തം വിജ്ഞാനാത്മാവിന്നു മാലിന്യം സംഭവിക്കുന്നതിൽനിന്നു ജ്ഞാനധ്യാനാദി സാധനാനുഷ്ഠാനത്താൽ പരിശുദ്ധിയടഞ്ഞിട്ടു ഈ ഉപാധിയിൽനിന്നു വിട്ടുപോകുമ്പോൾ പരമാത്മാവിനോടു ഐക്യം യുക്തമാണെന്ന അഭിപ്രായത്തോടുകൂടെയാണ് ജീവോപക്രമണം എന്നാണ് ഔഡുലോമി ആചാര്യരുടെ മതം. ശ്രുതിയും ഇപ്രകാരമാകുന്നു.

"ഏഷസംപ്രസാദോ/സ്മാച്ഛരീരാത് സമുത്ഥായ
പരംജ്യോതിരുപസം പദ്യസ്വേനരൂപേ
ണാഭിനിഷ്പദ്യതെ" (ഛാം. 8-12-3)

ഈ ജീവൻ ഈ ശരീരത്തിൽനിന്നും വെളിക്കുപോയി പരമജ്യോതിസ്സോടു ചേർന്നിട്ടു സ്വസ്വരൂപത്തെ പ്രാപിക്കുന്നു എന്നാണ് ശ്രുതിവാക്യാർത്ഥം

ചിലേടത്ത് ജ വനെ ആശ്രയിച്ചിരിക്കുന്ന നാമരൂപങ്ങളെ നദീദൃഷ്ടാന്തത്താൽ ബോദ്ധ്യപ്പെടുത്തിയിരിക്കുന്നതായിട്ടും കാണപ്പെടുന്നുണ്ട്.

"യഥാനദ്യഃസ്യന്ദമാനാഃസമുദ്രേ/സ്തംഗച്ഛ
ന്തിനാമരൂപേവിഹായതഥാവിദ്വാൻ

നാമരൂപാദ്വിമുക്തഃപരാൽപരംപുരുഷമുപൈതിദിവ്യം"
വേഗത്തിൽ ഒഴുകുന്ന നദികൾ ഏതുവിധം നാമരൂപങ്ങളെ ഉപേക്ഷിച്ച് സമുദ്രത്തിൽ ചേർന്നൊന്നായി ഭവിക്കുന്നുവോ അതുപോലെ വിദ്വാൻ — പരമാത്മാവിനെ അറിഞ്ഞവൻ—പ്രകൃതിയെ അതിക്രമിച്ചും പരമതേജഃസ്വരൂപനായിട്ടു പരമാത്മാവായിട്ടുന്നെ ഭവിക്കുന്നു (മുണ്ഡം (3-2-8) എപ്രകാരം ലോകത്തിൽ നദികൾ തങ്ങളെ ആശ്രയിച്ചിരിക്കുന്ന നാമരൂപങ്ങളെ വെടിഞ്ഞിട്ടു സമുദ്രത്തെ പ്രാപിക്കുന്നുവോ അതുപോലെ ജീവനന്ത

ന്നെ ആശ്രയിച്ചുതന്നെയിരിക്കുന്ന നാമരൂപങ്ങളെ വേറിട്ടു പരമപുരുഷനെ പ്രാപിക്കുന്നുവെന്നു ദൃഷ്ടാന്തത്തിന്നും ദാഷ്ടാന്തികത്തിന്നും തമ്മിൽ ചേർച്ചയെ കാണിക്കുന്നതാണെല്ലോ ശ്രുത്യർത്ഥം നാമരൂപങ്ങളിലുള്ള അഭിമാനമാണ് മാലിന്യകാരണം. ജ്ഞാനത്താൽ അജ്ഞാന കൃതാഭിമാനം നശിക്കുന്നതുതന്നെ നാസം പ്രസാദശബ്ദത്തിൻെറ അർത്ഥം ചിത്തശുദ്ധിനിമിത്തം പരമാനന്ദാനുഭൂതി. അതുതന്നെ സ്വരൂപപ്രാപ്തി എന്നാണ് ശ്രുതിസാരം.

അവസ്ഥിതേരിതികാശകൃസ്നഃ. സൂ. 22

കുറിപ്പ്

ആശ്മരഥ്യൻ, ഔഡുലോമി എന്ന രണ്ടാചാര്യന്മാരുടെ മതത്തിലും ജീവന്നും പരമാത്മാവിന്നും തമ്മിൽ മുക്തിപര്യന്തം ഭേദമുണ്ടെന്നും മുക്താവസ്ഥയാൽ ജീവൻെറ ഉപാധിനശിക്കുന്നതിനാൽ അഭേദം സിദ്ധിക്കുന്നുവെന്നും കാണിച്ചതിന്നുശേഷം ശ്രുതിസമ്മതമായ സ്വാഭിപ്രായത്തെ സൂത്രകാരൻ അടുത്ത സൂത്രത്തിൽ സ്പഷ്ടമാക്കുന്നു

സൂത്രാർത്ഥം

അവസ്ഥിതേഃ=പരമാത്മാവിന്നുതന്നെ വിജ്ഞാനാത്മരൂപത്തിൽ അവസ്ഥിതി ശാസ്ത്രം നിശ്ചയിച്ചതുകൊണ്ടാണ് പരമാത്മാഭിന്നനായ ജീവനെക്കൊണ്ട് ആരംഭിച്ചിരിക്കുന്നത് എന്നു കാശകൃത്സ്നൻ എന്ന ആചാര്യൻ വിചാരിക്കുന്നു.

ഭാഷ്യം

ഈ പരമാത്മാവിന്നുതന്നെ ഈ വിജ്ഞാനാത്മഭാവത്തിലും അവസ്ഥാനമുള്ളതുകൊണ്ടു അഭേദത്തെ അവലംബിച്ച് ജീവോപക്രമം യുക്തം എന്നു കാശകൃത്സ്നാചാര്യൻ വിചാരിക്കുന്നു. അപ്രകാരം ബ്രാഹ്മണത്തിലും പറഞ്ഞിരിക്കുന്നു.

"അനേനജീവേനാത്മനാനുപ്രവിശ്യനാമരൂപേ
വ്യാകരവാണി" (ഛാം. 6-3-2)

ഈ ജീവനാകുന്ന ആത്മാവിനാൽ അനുപ്രവേശം ചെയ്തിട്ട നാമരൂപങ്ങളെ സ്ഥൂലമാക്കുന്നേൻ" എന്ന വാക്യത്താൽ പരമാത്മാവുതന്നെ ജീവാത്മാവെന്നു പദേശിച്ചിരിക്കുന്നു.

മന്ത്രവർണ്ണവും "സർവ്വാണിരൂപാണി
വിചിത്യധീരോനാമാനികൃത്വാഭിവദന്യദാസ്തേ"

എല്ലാ രൂപങ്ങളേയും സൃഷ്ടിച്ചിട്ട നാമരൂപങ്ങളെ നിശ്ചയിച്ചിട്ട ആ നാമരൂപ കാൎയ്യങ്ങളോടുകൂടെ പലവിധ വ്യവഹാരങ്ങളെ നടത്തിക്കൊണ്ട് യാതൊരു വസ്തു വസിക്കുന്നുവോ ആ ആത്മാവിനെ സാക്ഷാത്തായറിയുന്നവൻ ഇവടെത്തന്നെ മുക്തനാകുന്നുവെന്നുപദേശിച്ചിരിക്കുന്നു.

തേജസ്സു മുതലായവയുടെ സൃഷ്ടിക്കുശേഷം ജീവനെ സൃഷ്ടിച്ചുവെന്ന് ശ്രുതിയിൽ കാണുന്നില്ല ജീവസൃഷ്ടിയില്ലാത്തതുകൊണ്ടു പരമാത്മഭിന്നനായ ജീവൻ എവിടുന്നുണ്ടായിയെന്നാലോചിക്കുവാനുള്ളതല്ലയൊ? കാശകൃത്സ്നാചാൎയ്യമതം അവികൃതനായ—വികാരപ്പെടാത്തവനായ—മഹേശ്വരൻതന്നെ ജീവൻ അന്യനല്ല—എന്നാകുന്നു.

ആശ്മരഥ്യാചാൎയ്യൻ ജീവൻ ബ്രഹ്മാഭിന്നൻതന്നെ എന്നഭിപ്രായപ്പെട്ടിട്ടുണ്ടെന്നിരിക്കിലും പ്രതിജ്ഞാ സിദ്ധിക്കുവേണ്ടിട്ടു—ഏകവിജ്ഞാനത്താൽ സൎവ്വവിജ്ഞാനം സിദ്ധിക്കും എന്ന പ്രതിജ്ഞയുടെ സാഫല്യത്തിന്നായിട്ട ജീവോപക്രമണം കാണപ്പെടുന്നുവെന്നു കാൎയ്യകാരണഭാവത്തെ കാട്ടിയിരിക്കുന്നതുകൊണ്ട് ജീവന്നു ബ്രഹ്മത്തിൽനിന്നു ഭേദമുണ്ടെന്നും മുക്താവസ്ഥയിൽ അഭിന്നനെന്നും അഭിപ്രായപ്പെട്ടിട്ടുണ്ട്.

ഔഡുലോമി പക്ഷത്തിലോ പരമാത്മാവിന്നും ജീവാത്മാവിന്നും ഉപാധി സംബന്ധ ഭാവിഭാവങ്ങൾ നിമിത്തം ഭേദമുണ്ടെന്ന് സ്പഷ്ടമായിത്തന്നെയിരിക്കുന്നു

കാശകൃത്സ്നമതമാകട്ടെ ശ്രുതിക്കനുസരിച്ചിട്ടുള്ളതാകുന്നു. പറവാൻ വിചാരിച്ചിരിക്കുന്ന അൎത്ഥത്തെ സ്പഷ്ടമാക്കുന്നതും "തത്വമസി" ഇത്യാദി ശ്രുതിക്കനുസരിച്ചിരിക്കുന്നതും ആ അഭിപ്രായമാകുന്നു. അതുകൊണ്ടു ജീവന്നും ബ്രഹ്മത്തിന്നും ഭേദമില്ലാത്തതുകൊണ്ട് ജീവബ്രഹ്മാഭേദജ്ഞാനത്താൽ മോക്ഷം പറയപ്പെട്ടിരിക്കുന്നതു യുക്തംതന്നെ.

ബന്ധാവസ്ഥയിൽ ജീവന്നു വികാരമുണ്ടെന്ന പക്ഷത്തെ സ്വീകരിക്കുന്നുവെങ്കിൽ വികൃതവസ്തുവിന്നു നാശമുണ്ടെന്നതു സിദ്ധമാകയാൽ ആ വസ്തുവിനെ അറിയുന്നതുകൊണ്ടു മോക്ഷം എങ്ങിനെ സിദ്ധിക്കും? നശ്വരവസ്തുജ്ഞാനത്താൽ മോക്ഷമുണ്ടാകയില്ലെന്നതു എത്രയും സ്പഷ്ടം. അതിനാൽ ജീവനെ ആശ്രയിച്ച് നാമരൂപങ്ങളുണ്ടെന്നു പറഞ്ഞിരിക്കുന്നതു ഉപാധിക്കുള്ള നാമരൂപങ്ങളെ ഉപഹിതചൈതന്യ സ്വരൂപത്തിൽ ആരോപിച്ച് പറഞ്ഞതാകുന്നു.

ഇതുപോലെത്തന്നെ അഗ്നിയിൽനിന്നു സ്ഫുലിംഗങ്ങളെന്നപോലെ ജീവജാലങ്ങൾ ഉണ്ടാകുന്നുവെന്നു ചില ദിക്കിൽ പറയപ്പെട്ടിരിക്കുന്നതും ഉപാധികളുടെ ഉൽപത്തിയെ ജീവനിൽ ഉപചാരമായി പറഞ്ഞിരിക്കുന്നുവെന്നു കണ്ടുകൊള്ളണം.

പ്രകൃതമായ മഹാഭൂതത്തിന്ന് ഭൂതങ്ങളിൽനിന്നു സമുത്ഥാനം പറഞ്ഞിരിക്കയാൽ വിജ്ഞാനാത്മാവിനെയാണ് ദ്രഷ്ടവ്യനായി പറഞ്ഞിരിക്കുന്നതെന്ന വാദത്തിന്നും ഇപ്പോൾ പറഞ്ഞ മൂന്നു സൂത്രങ്ങളിൽനിന്നുതന്നെ സമാധാനം സിദ്ധിക്കും:—

"പ്രതിജ്ഞാസിദ്ധേർല്ലിംഗം ആശ്മരഥ്യഃ"

ഇതിന്റെ സാരം ആത്മാവിനെ അറിഞ്ഞാൽ എല്ലാം അറിയപ്പെട്ടു എന്നും ഇക്കാണപ്പെടുന്നതു സർവ്വവും ആത്മാവിൽനിന്നുണ്ടായി ആത്മാവിനെ അവലംബിച്ചു നിലനില്ക്കുന്നു. അതിനാൽ കാര്യം കാരണത്തിൽനിന്നു ഭിന്നമല്ല. എന്ന ന്യായപ്രകാരം ആത്മഭിന്നമായിട്ടൊന്നുമില്ല എന്നു ഇതിന്നുമുമ്പെ സമത്ഥിച്ചിരിക്കുന്ന വിജ്ഞാനാത്മരൂപേണ ഭൂതങ്ങളിൽനിന്നു സമുത്ഥാനം പറയപ്പെട്ടിരിക്കുന്നതു് എന്നു ആശ്മരഥ്യൻ വിചാരിക്കുന്നു. വിജ്ഞാനാത്മാവിന്നും പരമാത്മാവിന്നും അഭേദമുണ്ടായാൽ മാത്രമേ ഏകവിജ്ഞാനത്താൽ സർവ്വവിജ്ഞാനം സിദ്ധിക്കയുള്ളു വെന്നുതന്നെ ആശ്മരഥ്യാഭിപ്രായവും

ജ്ഞാനധ്യാനാദി സാധനാനുഷ്ഠാനത്താൽ സമ്പ്രസന്നനായിട്ടു ശരീരത്തിൽനിന്നു വിട്ടുപോകുമ്പോൾ ജീവന്നു പരമാത്മാഭേദം സിദ്ധിക്കുന്നതിനെ അവലംബിച്ചിട്ടാണ് ജീവോപക്രമണം എന്നു് ഔഡുലോമി ആചാര്യ്യനും അഭിപ്രായപ്പെട്ടിരിക്കുന്നു.

പരമാത്മാവുതന്നെ വികൃതനാകാതെ സ്വരൂപത്താൽ തന്നെ ജീവനായി വിളങ്ങുന്നതുകൊണ്ടു് ജീവോപക്രമണം യുക്തംതന്നെയെന്നു് കാശകൃത്സ്നാചാര്യ്യനും പറഞ്ഞിരിക്കുന്നു.

ശങ്ക:—

ഭൂതങ്ങളിൽനിന്നു വെളിപ്പെട്ടതിന്നുശേഷം ആ ഭൂതങ്ങളോടുകൂടെ നാശത്തെയും അടയുന്നു. നശിച്ചാൽ പിന്നെ സംജ്ഞയുമില്ല എന്ന ഈ സംഗതി ഉച്ഛേദത്തെ—നിർമ്മൂലനാശത്തെ—കാണിക്കുമ്പോൾ—പരമാത്മാവിനോടുകൂടെ വിജ്ഞാനാത്മാവിന്നു് ഐക്യം പറയുന്നതെങ്ങനെ എന്നാണു് സംശയം. ഇതിന്നു സമാധാനം പറയുന്നു:—ഇതൊരു ദോഷമല്ല. വിശേഷവിജ്ഞാനം ഇല്ലെന്നുമാത്രമാണിവടെ കാണിച്ചിരിക്കുന്നതു്. സ്വ

രൂപനാശത്തെയല്ല. ഈ ഘട്ടത്തിൽ മൈത്രേയിയുടെ സംശയം അറിയിക്കുന്നുണ്ട്. "ഭഗവൻ ശരീരസംബന്ധം വിട്ടതിൽ പിന്നെ സംജ്ഞയില്ലെന്നു പറയുന്നതിൽ എനിക്ക് ഭ്രമം ഉണ്ട്." എന്നു കേട്ടപ്പോൾ യാജ്ഞവല്ക്യർ മറുവടി പറയുന്നു:—

"നവാ അരേ ഽഹം മോഹം ബ്രവീമി അവിനാശീവാ
അരേ ഽയമാത്മാനുച്ഛിത്തിധർമ്മാ
മാത്രാ ഽസംസർഗ്ഗസ്ത്വസ്യ ഭവതി"

ഹേ മൈത്രേയി ഞാൻ മോഹിപ്പിക്കുന്ന വാക്ക പറഞ്ഞിട്ടില്ല. ഈ ആത്മാവ് നാശമില്ലാത്തതാകുന്നു. തന്നെ നശിപ്പിക്കുന്ന ഹേതുക്കൾ ഒന്നുമില്ലാത്തതിനാൽ നിത്യനാകുന്നു. അപ്പോൾ ആത്മാവിന്ന് ഭൂതേന്ദ്രിയാദികളോടു യാതൊരു സംബന്ധവുമില്ല

ഇതിൻെറസാരം:—വിജ്ഞാനസ്വരൂപനായ ഈ ആത്മാവ് കൂടസ്ഥനും നിത്യനുമാകുന്നു എന്നാണ്. ഉച്ഛേദപ്രസംഗം ഒന്നുമില്ല. ഭൂതേന്ദ്രിയാദികളായ മാത്രകളോടു അവിദ്യാകൃതമായബന്ധം ആത്മാവിന്നില്ല. അവിദ്യാകൃതബന്ധം വിദ്യനിമിത്തം നശിച്ചിരിക്കുന്നു. അതുകൊണ്ടു സമുത്ഥാനം ചെയ്യപ്പോൾ അവിദ്യാകൃതബന്ധജന്യമായ വിശേഷജ്ഞാനം ഇല്ലെന്നാണ് ഞാനുപദേശിക്കുന്നതു്.

"വിജ്ഞാതാരമരേകേന വിജാനീയാത്"

വിജ്ഞാതാവിനെ പിന്നെ ഏതൊന്നുകൊണ്ടറിയും എന്ന കർതൃവചനം കാണുന്നുവല്ലൊ അതുകൊണ്ടു വിജ്ഞാനാത്മാവിനെ—ജീവനെ—യാണ് ദ്രഷ്ടവ്യത്വേന ഉപദേശിച്ചിരിക്കുന്നതെന്ന സംശയത്തിന്നും കാശകൃത്സ്നമതം സമാധാനമാണെന്നു കണ്ടുകൊള്ളേണം.

എന്നുമാത്രല്ല:—

"യത്രഹിദ്വൈതമിവഭവതിതദിതര ഇതരംപശ്യതി"
(ബൃം. 2. 4-13)

ഏതൊരു നിലയിൽ "ഇതരനായിരുന്നിട്ട ഇതരത്തെ കാണുന്നു" എന്നാരംഭിച്ചിട്ട അവിദ്യാവിഷയത്തിൽ അവനുതന്നെ രൂപാദി വിഷയങ്ങളെ വിസ്തരിച്ചുപദേശിച്ചിട്ട:—

"യത്രത്വസ്യസൎവ്വമാത്മൈവാഭൂ
ത്തൽകേനകംപശ്യേത്"

ഏതുനിലയിൽ ഇവന്ന് എല്ലാം ആത്മാവുതന്നെ എന്ന അനുഭവം ഉണ്ടാകുന്നുവോ ആ നിലയിൽ ഏതുസാധനംകൊണ്ട് ഏതുസാധ്യത്തെ കാണും എന്ന് ദൎശനാദിവിശേഷവിജ്ഞാനം ഇല്ലാതെയുമാകും എന്നു പറഞ്ഞിരിക്കുന്നു. വിഷയജ്ഞാനമില്ലാതിരുന്നാലും ആത്മാവിനെ അറിയുമോ എന്നു ശങ്കിച്ചിട്ട "വിജ്ഞാതാരമരേകേനവിജാനീയാത്" ഹേമൈത്രേയിവിജ്ഞാതാവിനെ ഏതുസാധനത്തെക്കൊണ്ടറിയും എന്നു പറഞ്ഞിരിക്കുന്നു. അറിയുന്നവൻ ഇതര വിഷയങ്ങളെ അറിയുന്നതല്ലാതെ തന്നെ തന്നെ അറിയുക. കൎത്താവും കൎമ്മവുമായിരിക്കുക എന്നവസ്ഥയില്ല. എന്നു സാരം. അതുകൊണ്ട് ആത്മാവ് ജ്ഞാനസ്വരൂപമായ്ത്തന്നെയിരിക്കുന്നതല്ലാതെ ഇതരമായിട്ടൊന്നിനേയും അറിയുന്നില്ല. അവിദ്യാവസ്ഥയിൽ ഇതരത്തെ അറിഞ്ഞിരുന്നതിനെ സൂചിപ്പിച്ചുകൊണ്ട് വിജ്ഞാതാവ് എന്ന കൎത്തൃനിൎദ്ദേശം ചെയ്തതാണെന്നു ധരിക്കേണം. കാശകൃത്സ്നീയമതം ശ്രുതിക്കനുസരിച്ചിരിക്കുന്നതാണെന്നു ഇതിന്നുമുമ്പേ കാട്ടീട്ടുണ്ട്. അതുകൊണ്ടും വിജ്ഞാനാത്മാവിന്നും പരമാത്മാവിന്നും ഭേദം അവിദ്യനിമിത്തമുള്ളതായ നാമരൂപസഹിത ദേഹാദ്യുപാധിനിമിത്തമുള്ളതല്ലാതെ പരമാൎത്ഥത്തിൽ ഭേദമില്ല. എന്ന ഈ അൎത്ഥം എല്ലാവേദാന്തവാദികളാലും സമ്മതിക്കത്തക്കതാകുന്നു.

"സദേവസൌമ്യേദമഗ്ര ആസീദേകമേവാദ്വിതീയം"
(ഛാം 6-2-1)

അല്ലയോ സൌമ്യ സൃഷ്ടിക്കുമുമ്പേ ഈ ജഗത്തു സത്തായിത്തന്നെയിരുന്നു. അതു ഏകവും അദ്വിതീയവുമാകുന്നു:- സജാതീയവിജാതീയ സ്വഗതഭേദശൂന്യമാകുന്നുവെന്നു കാണിപ്പാനാണ് ഏക, ഏവ, അദ്വിതീയ, എന്ന മൂന്നു വിശേഷണം. "ആത്മൈവേദംസർവ്വം" ആത്മാവുതന്നെയാകുന്നു ഈ കാണപ്പെടുന്നതു സർവ്വവും എന്നും (ഛാം. 7-25-2) ബ്രഹ്മൈവേദംസർവ്വം" ഇതു സർവ്വവും ബ്രഹ്മംതന്നെയെന്നും (മുണ്ഡ. 2-2-11) "ഇദം സർവ്വംയദയമാത്മാ" (ബൃം. 2-4-6) ഈ ആത്മാവെന്നതു യാതൊന്നോ അതുതന്നെയാകുന്നു ഇതു സർവ്വവും എന്നും "നാന്യോഽതോസ്തിദ്രഷ്ടാ" (ബൃം 3-7-23) ദ്രഷ്ടാവായിരിക്കുന്ന ജീവൻ ഈ പരമാത്മാവിൽനിന്നന്യനല്ല എന്നും.

"നാന്യദതോസ്തിദ്രഷ്ടൃ" (ബൃം. 3-8-11)

കാണുന്ന ചൈതന്യം അന്തഃകരണപ്രകാശകചൈതന്യം-ബ്രഹ്മഭിന്നമല്ല എന്നിങ്ങനെയുള്ള ശ്രുതികളിൽനിന്നും "ക്ഷേത്രജ്ഞം ചാപിമാം വിദ്ധിസർവ്വക്ഷേത്രേഷുഭാരത" (ഭ. ഗീത. 13-2) എല്ലാ ശരീരങ്ങളിലും വസിക്കുന്ന ജീവൻ ഞാൻതന്നെയാണെന്ന് ഹേ ഭാരത നീയറിഞ്ഞുകൊൾക. "വാസുദേവഃസർവ്വമിതി" എല്ലാം വാസുദേവൻതന്നെയെന്നും (ഭ. ഗീത. 7-19)

"സമംസർവ്വേഷുഭൂതേഷുതിഷ്ഠന്തം പരമേശ്വരം"

(ഭ. ഗീത. 13-27) എല്ലാ ഭൂതങ്ങളിലും ഒരു ഭേദവുമില്ലാതെ വസിക്കുന്ന പരമേശ്വരനെ ആരറിയുന്നുവോ അവൻ ആത്മതത്വമറിഞ്ഞവനാകുന്നു. എന്നിങ്ങനെയുള്ള സ്മൃതികളിൽനിന്നും ജീവനും പരമാത്മാവും ഒന്നുതന്നെയെന്ന സിദ്ധാന്തം എല്ലാ വേദാന്തികളും സമ്മതിക്കേണ്ടതായ ഒന്നാകുന്നു.

"അന്യോസാവന്യോഹമസ്മീതിനസവേദയഥാപശുഃ"
(ബൃം. 3–4–10) ഇവൻ അന്യൻ ഞാനവനിൽനിന്നന്യൻ

എന്നറിയുന്നവൻ പശുവിന്നു തുല്യനാകുന്നു. ആത്മജ്ഞാനിയല്ല.

മൃത്യോഃസമൃത്യുമാപ്നോതി
യഇഹനാനേവപശ്യതി"

ആത്മാവിൽ നാനാത്വമുണ്ടെന്നതുപോലെ വിചാരിക്കുന്നവൻ പുനഃപുനഃജന്മമരണാദികളെ പ്രാപിക്കുന്നു (ബൃം. 4–4–19)

"സവാഏഷമഹാനജആത്മാ ഽജരോ ഽചരോ ഽമൃതോ ഽ
ഭയോ ഷ" (ബൃം. 4–4–25)

ഈ വാക്യം ആത്മാവ് മഹാനും ജനിക്കാത്തവനും ജരബാധിക്കാത്തവനും മരിക്കാത്തവനും നിത്യമുക്തനും നിർഭയനുമാകുന്നുവെന്നു കാണിക്കുന്നു സർവ്വവിധ വികാരങ്ങളുമില്ലാത്തവൻ എന്നുസാരം. അങ്ങനെയല്ലാതിരുന്നാൽ–ജീവന്നും പരമാത്മാവിന്നും ഭേദമുണ്ടെന്നു വന്നാൽ–ഞാൻ ബ്രഹ്മംതന്നെയെന്ന ജ്ഞാനത്തിന്നു ദാർഢ്യം എങ്ങിനെ സിദ്ധിക്കാ? സുനിശ്ചിതമായ അർത്ഥസിദ്ധിയുണ്ടാവാൻ വഴിയില്ല.

"വേദാന്തവിജ്ഞാനസുനിശ്ചിതാർത്ഥാഃ"
(മുണ്ഡം 3–2–6)

വേദാന്താർത്ഥത്തെ നന്നായറിഞ്ഞവർ തന്നെ സുനിശ്ചിതമായ ബ്രഹ്മജ്ഞാനമുള്ളവർ എന്നും.

"തത്രകോമോഹഃകഃശോക ഏകത്വമനുപശ്യതഃ

(ഈശാവാസ്യം 7) ഏകത്വത്തെ ശ്രവണമനനാദിദ്വാരാ നിരന്തരം കണ്ടിരിക്കുന്ന ആ നിലയിൽ മോഹത്തിന്നും ശോക

ത്തിന്നും ഭേദമെയില്ല എന്നും. ഭ. ഗീത. 2-54 മുതൽ കാണു ന്ന സ്ഥിതപ്രജ്ഞലക്ഷണം അനുസരിച്ചും ക്ഷേത്രജ്ഞനും പരമാ ത്മാവും ഒന്നുതന്നെയെന്ന് ശ്രുതിസ്മൃതികൾ ഉറപ്പിച്ചിരിക്കെ ക്ഷേത്രജ്ഞൻ പരമാത്മാവ് എന്ന ഭേദം നാമമാത്രത്തിലല്ലാതെ വസ്തുഭേദം ഇല്ലാതിരിക്കേ ഈ ക്ഷേത്രജ്ഞൻ പരമാത്മാഭിന്നനെ ന്നും പരമാത്മാവ് ക്ഷേത്രജ്ഞനിൽനിന്നു ഭിന്നനെന്നുമുള്ള നിർ ബന്ധം നിരത്ഥകം ഒരേ ആത്മാവ് നാമമാത്ര ഭേദത്താൽ ബ ഹുവിധത്തിൽ പറയപ്പെടുന്നുവെന്നുമാത്രം.

"സത്യംജ്ഞാനമനന്തംബ്രഹ്മയോവേദ
നിഹിതംഗുഹായാം" (തൈ. 2-1)

ഏതോ ഒരു ഗുഹയെ കുറിച്ചല്ല ഈ വിധം പറഞ്ഞിരിക്കുന്നത് ബ്രഹ്മത്തെ കൂടാതെ മറ്റൊന്നു ബുദ്ധിഗുഹയിൽ ഇരിക്കുന്നതു മില്ല.

"തൽസൃഷ്ട്വാതദേവാനുപ്രാവിശത്" (തൈ 2-6)

അതിനെ സൃഷ്ടിച്ചിട്ട് അതിനെത്തന്നെ പ്രവേശിക്കുകയും ചെ യ്തുവെന്നു സ്രഷ്ടാവുതന്നെയാണ് പ്രവേശിച്ചതെന്നും സ്പഷ്ടമാക്കി യിരിക്കുന്നു. ഇതിന്നു വിപരീതമായിട്ട് ക്ഷേത്രജ്ഞനും പരമാത്മാ വും ഒന്നല്ല രണ്ടാണെന്നു ഏതൊരുത്തർ നിർബന്ധിക്കുന്നുവോ അവർ ശ്രേയോമാർഗ്ഗത്തെ തകരാറാക്കുന്നു. മോക്ഷം എന്നതു് കർമ്മത്താലുണ്ടാകുന്നതും അനിത്യവുമാണെന്നു കല്പിക്കുന്നു. ഇതു് യുക്തിക്കും യോജിക്കുന്ന ഒന്നല്ലെന്ന് കണ്ടുകൊള്ളേണം.

6ാം അധികരണംപൂർണ്ണം

7. പ്രകൃത്യധികരണം സൂ. 23-27

പ്രകൃതിശ്ച പ്രതിജ്ഞാ ദൃഷ്ടാന്താനുപരോധാത് സൂ. 23

സൂത്രാൎത്ഥം.

ബ്രഹ്മ=ബ്രഹ്മം. പ്രകൃതിഃ=ഉപാദാന കാരണവും ച=(ചകാരംകൊണ്ട്) നിമിത്തകാരണവുമാകുന്നു എന്നു കാണിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ പ്രതിജ്ഞാദൃഷ്ടാന്താനുപരോധാത്=പ്രതിജ്ഞയും ദൃഷ്ടാന്തവും ചേൎച്ച്യുള്ളതായി വരുന്നതു തന്നെ കാരണം.

ഭാഷ്യം:—

ലൌകികവിഷയസുഖത്തിന്നുവേണ്ടി യാഗാദിധൎമ്മസ്വരൂപം വിചാരംചെയ്തറിയേണം. എന്നതുപോലെത്തന്നെ മോക്ഷസുഖത്തിന്നുവേണ്ടി ബ്രഹ്മവും വിചാരംചെയ്തറിയേണം. എന്നുപറയപ്പെട്ടു. ബ്രഹ്മസ്വരൂപം ബ്രഹ്മസൂത്രത്തിൽ 1–1–2ൽ "ജന്മാദ്യസ്യയതഃ" എന്ന സൂത്രത്താൽ ലക്ഷിക്കപ്പെട്ടു. ആ ലക്ഷണം:— ഘടം, ആഭരണം, എന്നിവക്ക് മണ്ണ്, പൊന്ന്, എന്നിവ പ്രകൃതിയും-ഉപാദാനവും, കുംഭകാരൻ, സ്വൎണ്ണപ്പണിക്കാരൻ എന്നിവർ നിമിത്തകാരണവുമായിരിക്കുന്നതുകൊണ്ടു ജഗദുൽപത്തിക്കു നിമിത്തവും ഉപാദാനവുമാകുന്ന രണ്ടുകാരണം ഏതാണെന്നു കാണേണ്ടതാവശ്യമായിരിക്കുന്നു. അതിൽ ബ്രഹ്മം നിമിത്തകാരണമായിരിപ്പാനേ തരമുള്ളു എന്നു പൂൎവ്വപക്ഷി വാദിക്കുന്നു. എന്തുകൊണ്ടെന്നാൽ ആലോചനയോടുകൂടെയാണ് ജഗൽസൃഷ്ടിനടത്തുന്നതെന്നു ശ്രുതിയിൽ കാണുന്നുണ്ട്.

"സ ഈക്ഷാംചക്രേ" (പ്രം. 6. 3)

അവൻ ആലോചനചെയ്തു. "സപ്രാണമസൃജത" അവൻ പ്രാണനെ സൃഷ്ടിച്ചു. (പ്രം 6–4) എന്നീവിധം ശ്രുതികളിൽനിന്നറിയുന്നു. ആലോചനാപൂൎവ്വകമായ കൎത്തൃത്വം കുംഭകാരൻ മുതലായവരിൽ കാണപ്പെടുന്നുണ്ട്. കൎമ്മസിദ്ധിക്കു പലവിധോപ

കരണങ്ങളും ആവശ്യമാണെന്ന ലോകത്തിൽ അനുഭവപ്പെടുന്നതുമുണ്ട്. ഈ ന്യായം ആദിജഗൽകത്താവിലും ചേച്ചുയുള്ളതായിത്തന്നെയിരിക്കും. ഈശ്വരത്വപ്രസിദ്ധിയും മററൊരു കാരണമാകുന്ന ഈശ്വരന്മാരായ രാജവൈവസ്വതന്മാർ നിമിത്തകാരണഭൂതന്മാരാണെന്ന കാണപ്പെടുന്നുണ്ട്. അതുപോലെ പരമേശ്വരനും നിമിത്തകാരണം മാത്രം എന്ന ധരിക്കുന്നതുതന്നെ യുക്തം

കാര്യമായ ഈ ജഗത്ത് അവയവസഹിതവും അചേതനവും അശുദ്ധവുമാണെന്ന കാണപ്പെടുന്നു. ജഗൽകാരണവും ആ മാതിരിയുള്ളതായിത്തന്നെയിരിക്കേണം. എന്നാൽമാത്രമേ കാര്യത്തിന്ന് കാരണസാരൂപ്യം സിദ്ധിക്കയുള്ളൂ.

"നിഷ്കളം നിഷ്ക്രിയം ശാന്തം നിരവദ്യം നിരംജനം"
(ശ്വേ. 6–19)

ബ്രഹ്മമാകട്ടെ അവയവമില്ലാത്തതും പ്രവൃത്തിക്കാത്തതും നിർവ്വികാരവും ദോഷരഹിതവും മായാസംബന്ധമില്ലാത്തതുമാണെന്ന ശ്രുതിയും ഉപദേശിക്കുന്നു. ആലോചിക്കുമ്പോൾ ബ്രഹ്മത്തിൽ നിന്നന്യവും അശുദ്ധ്യാദിഗുണമുള്ളതും സ്മൃതിപ്രസിദ്ധവുമായ പ്രധാനമായിരിക്കേണം ഉപാദാനകാരണം എന്നു സമ്മതിക്കേണം ബ്രഹ്മമോ നിമിത്തകാരണം മാത്രം എന്ന പൂർവ്വപക്ഷത്തിനു സമാധാനം പറയാം.

ബ്രഹ്മം ഉപാദാനകാരണവും നിമിത്തകാരണവുമാണെന്നു സമ്മതിക്കേണ്ടിവരും. എന്നാൽമാത്രമേ പ്രതിജ്ഞയും ദൃഷ്ടാന്തവും വിരുദ്ധമാകാതെയിരിക്കുകയുള്ളൂ. ബ്രഹ്മം നിമിത്തകാരണം മാത്രമല്ല പ്രതിജ്ഞാ:—

"ഉത തമാദേശമപ്രാക്ഷ്യോയേനാശ്രുതംശ്രുതം
ഭവത്യമതംമതമവിജ്ഞാതം വിജ്ഞാതം

ഏതൊന്നിനെ അറിഞ്ഞാൽ കേൾക്കപ്പെടാത്തതു കേട്ടതായും മനസാചിന്തിക്കപ്പെടാത്തതു ചിന്തിച്ചതായും നേരിട്ടറിയപ്പെടാത്തതു് നേരിട്ടറിഞ്ഞതായും വരുമോ ആ വസ്തുവേതാണെന്ന ഉപദേശത്തേയും കേട്ടറിഞ്ഞുവോ എന്നാണ് (ഛാം. 6-1-2) എല്ലാററിലും ഇരിക്കുന്ന ഒന്നിനെ അറിഞ്ഞാൽ അറിയപ്പെടാത്ത സർവ്വവും അറിയപ്പെട്ടും എന്നു വരുന്നു. അതിനാൽ സിദ്ധിക്കുന്നതു്. ഉപാദാനകാരണം അറിഞ്ഞാൽ സർവ്വവിജ്ഞാനം ഉണ്ടാകും എന്നാകുന്നു. എന്തുകൊണ്ടെന്നാൽ കാര്യം ഉപാദാന കാരണത്തിൽനിന്നു വേറിട്ടിരിക്കുന്ന ഒന്നല്ല. നിമിത്തകാരണത്തിൽനിന്നന്യമല്ല കാര്യം എന്നു കാണപ്പെടുന്നില്ല.

ലോകത്തിലെ ഭവനാദികൾ നിർമ്മിച്ച തച്ചൻ മുതലായവർ ഭവനാദികളിൽനിന്നു ഭിന്നന്മാരായിരിക്കുന്നു. ഏതുവിധം ഒരു മണ്ണുരുള അറിയപ്പെട്ടാൽ ഹേ സൌമ്യ! മൺമയമായ എല്ലാ കാര്യവും അറിയപ്പെടുന്നുവോ. നാമരൂപങ്ങൾ വാക്കാൽ പറയപ്പെടുന്ന നാമധേയങ്ങൾ മാത്രമാകുന്നുവെന്നു വരുന്നുവോ മണ്ണ് എന്നതു മാത്രമാണ് കാര്യത്തിൽ കാണപ്പെടുന്ന സത്യവസ്തു എന്നും അനുഭവപ്പെടുന്നുവോ അതുപോലെ എന്നാണ ദൃഷ്ടാന്തം കൊടുത്തിരിക്കുന്നതു്. ഉപാദാനകാരണം അറിയപ്പെട്ടാൽ കാര്യവർഗ്ഗം അറിയപ്പെട്ടുവെന്നാണ് ദൃഷ്ടാന്തത്തിൽനിന്നു സിദ്ധിക്കുന്നതു്.

"ഏകേനലോഹമണിനാസർവ്വം ലോഹമയം
വിജ്ഞാതംസ്യാത്"

ഒരു ഇരുമ്പിൻ ഖണ്ഡത്താൽ മറെറല്ലാ ഇരിമ്പുസാധനങ്ങളും അറിയപ്പെട്ടതായി വരുന്നു.

"ഏകേനനഖനികൃന്തനേനസർവ്വംകാർഷ്ണായസം
സംവിജ്ഞാതംസ്യാത്"

നഖം മുറിക്കുന്ന ഒരു കത്തിയാൽ എല്ലാ ഉരുക്കു സാധനങ്ങളും അറിയപ്പെട്ടതായി വരുന്നു. എന്നും പറയപ്പെട്ടിരിക്കുന്നു.

(ഛാം. 6-1/4-5-6)

ഇപ്രകാരംതന്നെ മറെറാരിടത്തിലും:—

"കസ്മിംസ്തുഭഗവോ വിജ്ഞാതെസർവ്വമിദം
വിജ്ഞാതംഭവതി"

ഹേ ഭഗവാനെ! ഏതൊന്നറിയപ്പെട്ടാൽ എല്ലാം അറിയപ്പെട്ടതാസ്സുരും എന്ന പ്രതിജ്ഞയും.

"യഥാപൃഥിവ്യാമോഷധയഃസംഭവന്തി"

ഭൂമിയിൽ ഓഷധികൾ ഏതുവിധം ഉണ്ടാകുന്നുവോഎന്ന ദൃഷ്ടാന്തവും. (മുണ്ഡം. 1-1-2 /1-1-7.) കാണുന്നുവോ അതുപോലെ

"അത്മനിഖലപരേദൃഷ്ടേശ്രുതമതേ വിജ്ഞാതഇദം
സർവ്വംവിദിതം"

ഹേ മൈത്രേയി ആത്മാവു്, കാണപ്പെടുക, കേൾക്കപ്പെടുക, മനനംചെയ്യപ്പെടുക, അറിയപ്പെടുക, എന്നുചന്നാൽ സർവ്വവും അറിയപ്പെട്ടതായി വരുന്നു. എന്നാണു് പ്രതിജ്ഞാ.

"സയഥാദുന്ദുഭേർഹന്യമാനസ്യനബാഹ്യാം
ഛബ്ദാംഛക്നുയാത്ഗ്രഹണായദുന്ദുഭേസ്തു
ഗ്രഹണേനദുന്ദുഭ്യാഘാതസ്യവാശബ്ദോ ഗൃഹീതഃ"

ഭേരിവാദ്യം അടിക്കപ്പെടുമ്പോൾ അതിൻെറ സാമാന്യ ശബ്ദത്തിൽനിന്നു ഭിന്നങ്ങളായി. വിശേഷബാഹ്യശബ്ദങ്ങൾ വെവ്വേറെ അറിയപ്പെടുകയില്ല. ഇതരങ്ങളായ ശബ്ദങ്ങൾ ഭേരീ സാമാന്യ ശബ്ദത്തിൽ അടങ്ങിയിരിക്കുന്നു. ഭേരീശബ്ദഗ്രഹണ

ത്താൽ അതിലന്തർഭവിച്ചിരിക്കുന്ന മററു ശബ്ദങ്ങളും കേൾക്കപ്പെട്ടതായ്വരുന്നു. അതുപോലെ ആത്മാവാകുന്ന ഉപാദാനത്തെ അറിയുമ്പോൾ ആത്മാവിൽ അടങ്ങിയിരിക്കുന്ന എല്ലാ വിശേഷങ്ങളെയും അറിയുന്നു. (ബൃം. 4-5-6-8) ഇപ്രകാരമാണ് ദൃഷ്ടാന്തം കാണപ്പെടുന്നതും. അതുകൊണ്ടു എല്ലാ വേദാന്തത്തിലും പ്രതിജ്ഞയും ദൃഷ്ടാന്തവും ഉപാദാന കാരണത്തെ സാധിക്കുന്നവയാകുന്നുവെന്നു ധരിക്കേണ്ടതാകുന്നു സ്വതെ പ്രകാശിക്കാത്ത ഏതൊന്നു മററൊരു സ്വപ്രകാശവസ്തുവിനാൽ പ്രകാശിക്കപ്പെടുന്നുവോ ആ വസ്തു ആ സ്വപ്രകാശ വസ്തുവിൽ നിന്നു ഭിന്നമല്ലാത്തതുകൊണ്ടു ലോകം സ്വപ്രകാശമായ വസ്തുവിൽനിന്നു വേറിട്ട ഒരു സ്വതന്ത്രവസ്തുവല്ലെന്നു സിദ്ധാന്തം.

"യതോവാഇമാനിഭൂതാനി ജായന്തേ"

യാതൊന്നിൽനിന്നീഭൂതങ്ങളുണ്ടാകുന്നുവോ എന്നതിലെ "യതഃ" എന്നതു് പഞ്ചമിവിഭക്തിപ്രയോഗമുള്ളതാകുന്നു.

"ജനികർത്തുഃ പ്രകൃതിഃ" (പാം. സൂ. 1-4-30)

എന്ന സൂത്രപ്രകാരം കാര്യോൽപത്തി ഉപാദാനകാരണത്തിൽ നിന്നാകുന്നു. അധിഷ്ഠാനമായിട്ടു ബ്രഹ്മത്തെക്കൂടാതെ മററൊരു വസ്തുവില്ലാത്തതിനാൽ നിമിത്തകാരണവും ബ്രഹ്മംതന്നെയെന്നു കണ്ടുകൊള്ളേണം.

എന്നാൽ ലോകത്തിൽ മണ്ണ്, പൊന്ന്, എന്നിവ അതാതു പ്രവൃത്തിക്കാരെ അനുസരിച്ചു് കാര്യരൂപങ്ങളായി കാണപ്പെടുന്നതുപോലെ ഉപാദാനകാരണമായിരിക്കുന്ന ബ്രഹ്മത്തിനു മൃത്ത്, സ്വർണ്ണം എന്നിവക്കെന്നപോലെ അന്യമായ അധിഷ്ഠാതാവിന്റെ അപേക്ഷയില്ല. ഉല്പത്തിക്കുമുമ്പേ സജാതീയ, വിജാതീയ, സ്വഗതഭേദ ശൂന്യമായ ഒരേ ഒരു വസ്തുമാത്രമേയുള്ള

വെന്നു നിശ്ചയിച്ചിരിക്കുന്നതിനാൽ അന്യമായ അധിഷ്ഠാനവു മില്ലെന്നു പ്രതിജ്ഞയും ദൃഷ്ടാന്തവും ഒത്തിരിക്കുന്നുവെന്നതിൽ നിന്നു ധരിച്ചുകൊള്ളേണം. അധിഷ്ഠാതാവായിട്ടു അന്യമായ ഒന്നുണ്ടെന്നു ധരിക്കുന്നതായാൽ പ്രതിജ്ഞയും ദൃഷ്ടാന്തവും വിരു ദ്ധമായ്വരും. ഒന്നിൻെറ അറിവുകൊണ്ടു സകലത്തിൻെറ അറി വുണ്ടാകും എന്നാണല്ലൊ പ്രതിജ്ഞ. ആ പ്രതിജ്ഞ ശരിയല്ല എന്നുവരും. അതുകൊണ്ടു അന്യമായ അധിഷ്ഠാതാവ് ഇല്ലാ ത്തതിനാൽനിമിത്തം, ബ്രഹ്മഭിന്നമായി വേറെ ഒന്നുമില്ലാത്തതി നാൽ ഉപാദാനവും ആത്മാവുതന്നെയെന്നു ധരിക്കേണ്ടതാകുന്നു

(23-ാം സൂത്രം കഴിഞ്ഞു.)

ആത്മാവുതന്നെ രണ്ടു കാരണവുമായിരിപ്പാനെന്തുകാരണം എന്നു കാണിപ്പാൻ ഇനിയുള്ള 4 സൂത്രങ്ങൾ:-

അഭിധ്യോപദേശാച്ച. സൂത്രം. 24.

സൂത്രാൎത്ഥം: -

അഭിധ്യോപദേശാത് ച=സങ്കല്പപൂൎവ്വകമായ സൃഷ്ടിയെ ഉപദേശിച്ചിരിക്കുന്നതുകൊണ്ടും ആത്മാവുനിമിത്തകാരണവും ഉ പാദാനകാരണവുമാകുന്നു.

ഭാഷ്യം:-

സങ്കല്പത്തോടുകൂടെ സൃഷ്ടിചെയ്തിരിക്കുന്നുവെന്ന ഉപദേശം ആത്മാവുതന്നെ സൃഷ്ടിക്കു നിമിത്തം ഉപാദാനം എന്ന രണ്ടുകാ രണവുമാകുന്നുവെന്നു ബോധിപ്പിക്കുന്നു അഭിധ്യയെ-സങ്കല്പ ത്തെ-കാണിക്കുന്നവാക്യം:-

"സോऽകാമയതബഹുസ്യാംപ്രജായേ യേതി" തദൈക്ഷതബഹുസ്യാം

അതിൽ സൃഷ്ടിവിഷയത്തിൽ സങ്കല്പിച്ചുവെന്നതിൽനിന്നു സ്വാതന്ത്ര്യനായ കർത്താവാണെന്നു സിദ്ധിക്കുന്നു. ബഹുവാകുന്നേൻ എന്ന സങ്കല്പം പ്രത്യഗാത്മ വിഷയമാകയാൽ ആത്മാവുതന്നെ ഉപാദാനകാരണമാണെന്നും കാണിക്കുന്നു

സാക്ഷാച്ചോഭയാമ്നാനാത്. സൂ. 25.

സൂത്രാത്ഥം:—

സാക്ഷാത് ച=ബ്രഹ്മത്തെകാരണമാക്കീട്ടു ഉഭയാമ്നാനാത്= രണ്ടും—ഉൽപത്തിയും പ്രലയവും പറഞ്ഞിരിക്കുന്നതുകൊണ്ടും ബ്രഹ്മം പ്രകൃതിയുമാകുന്നുവെന്നു കാണിപ്പാനുള്ള അധികതെളിവാകുന്നു.

ഭാഷ്യം

ബ്രഹ്മം ഉപാദാന കാരണമാണെന്നു പറഞ്ഞതിന്നു മറെറാരു കാരണമാണിതു്—ഇതുകൊണ്ടും ബ്രഹ്മം പ്രകൃതിയാണെന്നു സിദ്ധിക്കും. എന്തുകൊണ്ടെന്നാൽ:—

"സർവ്വാണിഹവാ ഇമാനിഭൂതാ
ന്യാകാശാദേവസമുൽപദ്യന്തെ ആകാശം
പ്രത്യസ്തംയന്തി" (ഛാം. 1-9-1)

ഈ എല്ലാ ഭൂതങ്ങളും ആകാശത്തിൽ നിന്നുതന്നെ ഉൽഭവിക്കുന്നു. ആകാശത്തിൽത്തന്നെ ലയിക്കുന്നു. എന്ന ശ്രുതി ഉൽപത്തി സ്ഥാനവും പ്രലയസ്ഥാനവും ആകാശമാണെന്നു ബോധിപ്പിക്കുന്ന ആകാശശബ്ദം ബ്രഹ്മവാചകം. ഏതൊന്നു് മറേറതൊന്നിൽനിന്നുണ്ടാകുകയും ലയിക്കുകയും ചെയ്യുന്നുവോ അതു അതിൻെറ സ്ഥാനം—ഉപാദാനം—പ്രകൃതി—എന്നതു് പ്രസിദ്ധമാകുന്നു. ധാന്യാദികളും പൃഥിവിയും എന്നതുപോലെ

"സാക്ഷാത്" എന്നും "ആകാശാദേവ" എന്നതിലെ "ഏവ" എന്നതും അന്യമായ ഉപാദാനം ഇല്ലെന്നുറപ്പിക്കുന്നു. കാൎയ്യത്തിന്റെ ലയം ഉൽപത്തിസ്ഥാനത്തിലല്ലാതെ മറെറാന്നിൽ കാണപ്പെടുന്നില്ല.

ആത്മകൃതേഃപരിണാമാത്. സൂ. 26

സൂത്രാൎത്ഥം

ആത്മകൃതേഃ=ആത്മാവിന്റെ കൎമ്മമാണെന്നു കാണുന്നതുകൊണ്ടും, കൎത്താവും കൎമ്മവും—നിമിത്തവും ഉപാദാനവും രണ്ടും ആത്മാവുതന്നെ. എങ്ങനെയെന്നാൽ—പരിണാമത്=തൽസ്വരൂപത്തെത്തന്നെ കാൎയ്യസ്വരൂപമാക്കുന്നതുകൊണ്ട്.

ഭാഷ്യം

ഇതുകൊണ്ടും ബ്രഹ്മം പ്രകൃതിയാകുന്നു:—എന്തുകൊണ്ടെന്നാൽ—ബ്രഹ്മത്തെ പറയുന്ന ശ്രുതിയിൽ

"തദാത്മാനംസ്വയമകുരുത" (തൈ. 2–7)

എന്ന വാക്യത്തിൽ ആ ബ്രഹ്മംതന്നെ തന്നെസ്സൃഷ്ടിച്ചുഎന്ന് കാണുന്നതിനാൽ കൎത്താവും കൎമ്മവും ആത്മാവുതന്നെയെന്നുപദേശിച്ചിരിക്കുന്നു.

ആത്മാനം=ആത്മാവിനെ എന്നപദം കൎമ്മത്തെയും സ്വയംഅകുരുത=എന്നപദം കൎത്തൃത്വത്തെയും കാണിക്കുന്നു.

സൃഷ്ടിക്കുമുമ്പേയുള്ളതും കൎത്തൃത്വത്തിൽ ഉദ്ദേശിച്ചിരിക്കുന്നതുമായ വസ്തുവിന്നു കൎമ്മത്വം എങ്ങിനെ സിദ്ധിക്കും എന്നു ശങ്കിക്കുന്നുവെങ്കിൽ പരിണാമം അതിന്നു കാരണം എന്നു ഞങ്ങൾ പറയുന്നു.

ആത്മാവു സൃഷ്ടിക്കുമ്പോതന്നെയുള്ളതാണെങ്കിലും വിശേഷമായിട്ടു പരിണമിച്ചും ആത്മാവിനെ ആത്മാവുതന്നെ മറെറാരുവിധത്തിൽ വികാരപ്പെടുത്തി. ഇതിനെയാണ് പരിണാമം എന്നു പറഞ്ഞതു്.

മണ്ണുമുതലായ വസ്തുക്കളിൽ വികാരരൂപമായ പരിണാമം കാണപ്പെടുന്നുണ്ടല്ലൊ.

സ്വയം എന്ന പദം ആത്മാവിന്നു പരിണാമമുണ്ടാകുവാൻ മറെറാരു വസ്തുവില്ലെന്നു കാണിക്കുന്നു.

"പരിണാമാത്" എന്നതു് ഒരു പ്രത്യേക സൂത്രമാകുന്നതായാലും വിരോധമില്ല അപ്പോൾ അതിന്നീവിധം അർത്ഥം:–

ഇതുകൊണ്ടും ബ്രഹ്മം പ്രകൃതി–ഉപാദാനകാരണമാകുന്നു കാരണമായ ബ്രഹ്മംതന്നെ സാമാനാധികരണ്യം എന്ന ന്യായാനുസരണം വികാരസ്വരൂപമായിട്ടു പരിണമിച്ചുവെന്നർത്ഥം.

"സച്ചത്യച്ചാഭവത് നിരുക്തം ചാനിരുക്തംച"
(തൈ. 2–6)

സത്തായിട്ടു-പൃഥിവി, ജലം, തേജസ്സ് എന്ന ഭൂതങ്ങൾ സത്തെന്ന വാക്കിൽ ഉൾപ്പെടുന്നു. സ്ഥൂലമായറിയപ്പെടാവുന്നതുകൊണ്ടെന്നർത്ഥം.

ത്യത്=വായു ആകാശം എന്ന രണ്ടു ഭൂതങ്ങൾ എന്നർത്ഥം. നിരുക്തം=വേർതിരിച്ചു പറയപ്പെടാവുന്ന ഘടാദിപദാർത്ഥം. അനിരുക്തം=ഇന്നതെന്നു പറയപ്പെടാത്ത വസ്തുവായിട്ടും ബ്രഹ്മാതന്നെ ഭവിച്ചു. വെന്നു് ശ്രുത്യർത്ഥം.

യോനിശ്ചഹിഗീയതേ. 27

സൂത്രാർത്ഥം

യോനിഃച=യോനിയായിട്ടും ഗീയതേ=പറയപ്പെട്ടിരിക്കുന്നു. ബ്രഹ്മംതന്നെ ഉൽപത്തിസ്ഥാനം എന്നും ശ്രുതിയിൽ പറഞ്ഞിരിക്കുന്നു

ഭാഷ്യം

ബ്രഹ്മം യോനിയാണെന്നും വേദാന്തങ്ങളിൽ പറയപ്പെട്ടിരിക്കുന്നതുകൊണ്ടും ബ്രഹ്മം ഉൽപത്തിസ്ഥാനമാകുന്നു.

"കർത്താരമീശംപുരുഷംബ്രഹ്മയോനിം"
(മുണ്ഡം. 3-1-3)

ക്രിയാശക്തിയുക്തനും നിയന്താവും പ്രത്യഗാത്മാവായിരിക്കുന്നവനും എന്നും.

"യൽഭൂതയോനിംപരിപശ്യന്തിധീരാഃ"

ധീരന്മാർ യാതൊരു ഭൂതയോനിയെ കാണുന്നുവോ എന്നും വേദാന്തങ്ങളിൽ പറയപ്പെട്ടിരിക്കുന്നതിനാൽ ബ്രഹ്മം ഉപാദാനവുമാകുന്നു.

"പൃഥിവീയോനിരോഷധിവനസ്പതീനാം"

ഔഷധച്ചെടികൾ വൃക്ഷങ്ങൾ മുതലായവക്ക് ഭൂമിയോനിയാകുന്നുവെന്നു ലോകത്തിൽ ഉത്ഭവസ്ഥാനത്തെ കാണിക്കുന്ന വാചകമാണ് യോനിശബ്ദം എന്നു പ്രസിദ്ധിയുമുണ്ട്.

അതിനാൽ യോനിശബ്ദം ഉപാദാനകാരണവാചകവുമാകുന്നു സ്ത്രീയോനിക്കും ഗർഭധാരണാവയവമായതുകൊണ്ടു ജനിക്കുന്ന കുട്ടിയുടെ ഉപാദാനകാരണത്വം സിദ്ധമാകുന്നു. ചിലേടത്തിൽ യോനിശബ്ദം സ്ഥാനവചനമായിട്ടും കാണപ്പെടുന്നുണ്ട്.

"യോനിഷ്ട ഇന്ദ്രനിസദെ അകാരി" (ഋം. സം. 1-104-1)

ഹേ ഇന്ദ്ര അങ്ങയുടെ വാസസ്ഥാനമായ യോനി എന്നാൽ ചെയ്യപ്പെട്ടു എന്ന ദിക്കിൽ യോനിശബ്ദം സ്ഥാനവാചിയാകുന്നുവെന്നു വാക്യശേഷത്താൽ അറിയപ്പെടുന്നു

"യഥോർണ്ണനാഭിഃസൃജതേഗൃഹ്ണതേച"

എട്ടുകാലി എന്ന ജീവി ഏതുവിധം തന്നിൽനിന്നുതന്നെ നൂലിനെ സൃഷ്ടിക്കുകയും തന്നിൽതന്നെ ലയിപ്പിക്കുകയും ചെയ്യുന്നുവോ എന്ന ഉദാഹരണംകൊണ്ടു ഈശ്വരൻ അതുപോലെ ലോകത്തെ തന്നിൽനിന്നു ജനിപ്പിക്കുകയും തന്നിൽത്തന്നെ ലയിപ്പിക്കുകയും ചെയ്യുന്നുവെന്നു കാണുന്നതിൽനിന്നു ബ്രഹ്മത്തിന്നുതന്നെ ഉപാദാനകാരണത്വവും സിദ്ധിക്കുന്നു.

ആലോചനാപൂർവ്വകമായ നിമിത്തകാരണത്വം മാത്രം ലോകത്തിൽ കുംഭകാരാദികളിൽ കാണപ്പെടുന്നതല്ലാതെ ഉപാദാനകാരണത്വം കാണപ്പെടുന്നില്ല എന്നു പറഞ്ഞതിന്നു മറുപടി പറയപ്പെടുന്നു

ലോകത്തിൽ കാണപ്പെടുന്നതുപോലെ ഈശ്വരസൃഷ്ടികാര്യത്തിലും കണ്ടുകൊള്ളേണം എന്നില്ല. ഇവടെ പറയപ്പെടുന്നതിൻെറ അർത്ഥം അനുമാനപ്രമാണത്താൽ അറിയപ്പെടേണ്ടതായ ഒന്നല്ലല്ലൊ. ഈ സൃഷ്ട്യാദികാര്യം ശ്രുതിപ്രമാണാനുസരണം കണ്ടുകൊള്ളേണ്ടതാകുന്നു ശ്രുതിയും ആലോചിച്ച ഈശ്വരന്നുതന്നെ ഉപാദാനകാരണതയേയും പ്രതിപാദിച്ചിരിക്കുന്നുവെന്നു ഞാംപറഞ്ഞു. ഇനിയും ഇതിനെകുറിച്ചുതന്നെ വിസ്തരിച്ചുപറവാനാരംഭമുണ്ട്.

(സൂത്രം 27 കഴിഞ്ഞു)

8 സർവ്വവ്യാഖ്യാനാധികരണം. സൂത്രം 28.

ഏതേന സർവ്വേവ്യാഖ്യാതാ വ്യാഖ്യാതാഃ 28.

സൂത്രാർത്ഥം.

ഏതേന=ഇൗ വ്യാഖ്യാനംകൊണ്ടു സർവ്വേ=ബാക്കിയുള്ള തു മുഴുവനും വ്യാഖ്യാതാഃ=വ്യാഖ്യാനിക്കപ്പെട്ടതായറിഞ്ഞുകൊള്ളണം.

വ്യാഖ്യാതാഃ എന്നു രണ്ടുപ്രാവശ്യം പറഞ്ഞതു് അധ്യായവും പാദവും അവസാനിച്ചുവെന്നു കാണിപ്പാനാകുന്നു.

ഭാഷ്യം.

"ഈക്ഷതേർന്നാശബ്ദം" (ബ്രഹ്മസൂത്രം 1-1-5)

എന്നതുമുതൽ പ്രധാനകാരണവാദം സൂത്രങ്ങൾകൊണ്ടുതന്നെ വീണ്ടും വീണ്ടും ശങ്കാസമാധാനങ്ങളോടുകൂടെ ഖണ്ഡിക്കപ്പെട്ടിരിക്കുന്നു. പ്രധാനകാരണവാദത്തിന്നനുകൂലങ്ങൾ എന്നപോലെ മന്ദബുദ്ധികൾക്കു തോന്നാനിടയുള്ള ചില ശ്രുതിവാക്യങ്ങളെ അവലംബിച്ചുകൊണ്ടു ചിലർ പ്രധാനവാദത്തെ ആവർത്തിച്ചതുകൊണ്ടാണ് പല സൂത്രങ്ങൾകൊണ്ടു ആ വാദങ്ങളെയെല്ലാം നിരാകരിക്കേണ്ടിവന്നതു്.

കാര്യം കാരണത്തിൽനിന്നന്യമല്ല എന്ന ന്യായാനുസരണം വേദാന്തവാക്യങ്ങളിൽ പ്രധാനത്തെ സൂചിപ്പിക്കുന്ന ചില വാക്യങ്ങൾ സംബന്ധപ്പെട്ടു കാണപ്പെടുന്നതു സാധാരണമാകുന്നു അ വാക്യങ്ങളുടെ ഗതി ഏതുവിധമാണെന്ന് മന്ദമതികൾക്കു ധരിപ്പാൻ പ്രയാസമായതുകൊണ്ടു ശ്രുതിസാമാന്യത്തിനു വിരുദ്ധമാകാവുന്ന അർത്ഥം ഗ്രാഹ്യമല്ലെന്നുറപ്പിച്ചുകൊണ്ടു പ്രധാനകാരണവാദത്തെ മൂലത്തോടുകൂടെ പരിഹരിച്ചിട്ടുണ്ടു്.

ദേവലൻ മുതലായ ചില ധർമ്മസൂത്രകാരന്മാരാൽ അവരുടെ ഗ്രന്ഥങ്ങളിലും പ്രധാനകാരണവാദം സ്വീകരിക്കപ്പെട്ടുകാണപ്പെടുന്നതിനെ നിരാകരിപ്പാൻ അതിപ്രയത്നംചെയ്തതല്ലാതെ അണ്വാദികാരണവാദങ്ങളും ഖണ്ഡിക്കപ്പെടുവാൻ അതിശ്രദ്ധ ഈ സൂത്രഭാഷ്യത്തിൽ എടുത്തിട്ടില്ല. അണ്വാദികാരണവാദങ്ങളും ബ്രഹ്മകാരണവാദത്തിന്റെ വിരോധികളാകയാൽ അവയേയും ഖണ്ഡിക്കേണ്ടതാവശ്യമാണ്. അവയേയും സഹായിക്കുന്ന ചില വേദാന്തവാക്യങ്ങൾ മന്ദമതികൾക്കു കാണ്മാൻ കഴിഞ്ഞുവെന്നുവരാം. പ്രധാനമല്ലനെ യുദ്ധത്തിൽ തോല്പിച്ചുവെന്നു വന്നാൽ മറ്റു ശിഥിലന്മാരായ മല്ലന്മാരെയും ജയിച്ചതായി കരുതുന്ന ന്യായത്തെ ഈ ഘട്ടത്തിൽ ഉപയോഗിക്കുന്നു.

അതിപ്രധാനമായ പ്രധാന കാരണവാദത്തെ നിർമ്മൂലം ഖണ്ഡിച്ചതുകൊണ്ടു് അണ്വാദി കാരണവാദങ്ങളും ഖണ്ഡിക്കപ്പെട്ടിരിക്കുന്നുവെന്നു കണ്ടുകൊള്ളേണം.

എന്തുകൊണ്ടെന്നാൽ:—

അണ്വാദി വാദങ്ങളും ശ്രുതിസമ്മതങ്ങളല്ലാത്തവയും ശ്രുതിക്കു വിരോധികളും ആകുന്നതുകൊണ്ടു് പ്രധാന കാരണവാദനിരാകരണത്തിന്നുപയുക്തങ്ങളായ വ്യാഖ്യാനങ്ങളെല്ലാം അണ്വാദികാരണനിരാകരണത്തിന്നും മതിയായവതന്നെ എന്നു ധരിച്ചുകൊള്ളേണം. വ്യാഖ്യാതാ വ്യാഖ്യാതാഃ എന്ന ദ്വിരുക്തി അധ്യായാവസാനത്തെ കാണിപ്പാനുള്ളതാകുന്നു.

പരമഹംസപരിവ്രാജകാചാര്യശ്രീമച്ഛങ്കരഭഗവത് പൂജ്യപാദകൃതിയായ ശാരീരക മീമാംസാ ഭാഷ്യത്തിൽ പ്രഥമാധ്യായത്തിലെ 4-ാംപാദം അവസാനിച്ചു.

ശ്രീമദ് ബ്രഹ്മസൂത്ര ശങ്കരഭാഷ്യത്തിൽ സമന്വയം എന്നു പേരായ ഒന്നാം അദ്ധ്യായം കഴിഞ്ഞു.

ശുഭമസ്തു.

# ശുദ്ധപത്രം.

| ഭാഗം. | വരി. | അശുദ്ധം. | ശുദ്ധം. |
|---|---|---|---|
| 18 | 8 | അനന്ന | അനശ്നന്ന |
| 33 | 20 | ആത്മവിദ | ആത്മവിദ്യ |
| 35 | 14 | ബ്രഹോപാ | ബ്രഹ്മോപാ |
| 47 | 4 | ഔഷകധഃ | ഔഷധയഃ |
| 66 | 6 | വൈശ്വാനരഃ | വൈശ്വാനരം |
| 69 | 3 | പുരുഷവധം | പുരുഷവിധം |
| 79 | 4 | സ്വരൂമില്ലാത്ത | സ്വരൂപമില്ലാത്ത |
| 86 | 5 | പ്രാണഭ്ര | പ്രാണട്ട |
| 87 | 4 | ദൃഭ്വായ | ദൃഭ്വാദ്യായ |
| 94 | 8 | ജാഗിത | ജാഗരിത |
| 134 | 9 | വാദ | വാദി |
| 135 | 10 | ശാസ്ത്രദൃഷ്ടാ | ശാസ്ത്രദൃഷ്ട്യാ |
| ടി | 24 | വ്യാനോ | ഖ്യാനോ |
| 151 | 25 | അനദ | അനപ |
| 172 | 19 | ധർമ്മധർമ്മ | ധർമ്മാധർമ്മ |
| 183 | 10 | ഗദപതങ്ങൾ | ഗതപദങ്ങൾ |
| 185 | 7 | വസ്ഥാപൂർവ്വം | വ്യവസ്ഥാപൂർവ്വം |
| 211 | 16 | സർജന്യാതി | സർജന്ന്യാതി |
| ടി | 17 | അന്വാരൂഡ | അന്വാരൂഢ |
| 219 | 8 | പരാർബുദ്ധി | പരാബുദ്ധി |
| 234 | 16 | ദന്യത്രാസ്മാസ്മാ | ദന്യത്രാസ്മാത് |
| ടി | 23 | മഗ്നം | മഗ്നിം |
| 235 | 4 | കർമ്മയയ | കർമ്മയ |
| 251 | 6 | വസ്മ | വസ്ഥ |
| 254 | 11 | ഞവൻ | അവൻ |
| 262 | 1 | ആസ | അസ |
| 264 | 11 | തത്തോജാ | തത്തേജോ |
| 272 | 19 | അഥാസ്ലീൻ | അഥാസ്മീൻ |
| 286 | 18 | ഉൽക്രമിഷ്ട്യത | ഉൽക്രമിഷ്യത |
| 295 | 9 | ജരോ/ചരോ | ജരോ/മരോ |
| ടി | 10 | ഹമ | ബ്രഹ്മ |

# ബ്രഹ്മസൂത്രശങ്കരഭാഷ്യ ഭാഷാനുവാദം

## പ്രഥമാദ്ധ്യായത്തിലെ പ്രഥമപാദം

## വില 1ക. 8ണ.



ആവശ്യപ്പെടേണ്ടതായ മേൽവിലാസം:-

സാഹിത്യ കുശലൻ

**PANDIT P. GOPALAN NAIR,**

P. O. KOLLENGODE, :o: (Via) PALGHAT.

---

1) ശ്രീമഹാഭാഗവതം ഭാഷാവ്യാഖ്യാനസഹിതം 12 വാല്യമുള്ള പൂർണ്ണസെററിന്ന്.... വില 40ക.

2) ശ്രീശിവഗീതാ ഭാഷാഗാനം.... വില 1ക. 8ണ.

3) ശ്രീ അവധൂത ഗീതാഭാഷാഗാനം.... വില 8ണ.

4) ശ്രീ ദക്ഷിണാമൂർത്ത്യഷ്ടകം വിസ്തരിച്ച വ്യാഖ്യാനം...2ക

അയപ്പാൻ എല്ലാററിന്നും ചിലവ് പുറമെ.

**PANDIT: P. GOPALAN NAIR,**

P. O. KOLLENGODE, :o: (via) PALGHAT.

---

കോൺഗ്രസ്സ് പ്രസ്സ്, പാലക്കാട്ട്.